# ഗീതാപ്രവചനം



ഭഗവാൻ, അർജ്ജുനന് ഗീതോപദേശം ചെയ്യുന്നതു്.

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഗീതാപ്രവചനം

★

ആചാര്യ വിനോബാഭാവെ

★

പരിഭാഷകർ:

ശ്രീ സത്യൻ

എസ്. വി. കൃഷ്ണവാര്യർ

★

പ്രകാശകന്മാർ:

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ,

കൊല്ലം.



ആചാര്യ വിനോബാ ഭാവെ

# പ്രസ്താവന

1932-ൽ 'ധൂലിയാ' ജയിലിൽവച്ചു് ഞായറാഴ്ചതോറും പൂജ്യ വിനോബാജി ഗീതയിലെ ഓരോ അദ്ധ്യായത്തെക്കുറിച്ചും രാഷ്ട്രീയ തടവുകാരോടു പ്രസംഗിക്കുകയുണ്ടായി. ഇങ്ങനെ പതിനെട്ടു ഞായറാഴ്ചകൊണ്ടു പൂർത്തിയാക്കപ്പെട്ട ആ പ്രസംഗപരമ്പര "ഗീതാ പ്രവചനങ്ങൾ" എന്നപേരിൽ മറാട്ടിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. തർക്കതീർത്ഥന്മാർമുതൽ റോയിസ്റ്റുകാർ വരെയുള്ള ആളുകൾ ഈ പ്രസംഗങ്ങളുടെ കൈയെഴുത്തുപ്രതികൾ എടുത്തിട്ടുണ്ടു്. വിനോബാജിയുടെ അഗാധപാണ്ഡിത്യവും ഹൃദയവിശാലതയും ഈ പ്രവചനങ്ങളിൽനിന്നും അറിയുവാൻകഴിയും. അദ്ദേഹത്തിന്റെ അദ്ധ്യയനത്തിന്റേയും ജീവിതത്തിന്റേയും സാരസർവ്വസ്വം ഇതിൽ പ്രതിബിംബിച്ചിട്ടുണ്ടു്. വിനോബാജിയെ മലയാളികൾക്കു പരിചയപ്പെടുത്തേണ്ട ആവശ്യമില്ല. 1940-ൽ ഗാന്ധിജി തെരഞ്ഞെടുത്ത ആദ്യത്തെ സത്യാഗ്രഹി എന്ന നിലയിൽ അദ്ദേഹം ലോകപ്രസിദ്ധനാണു്.

ശ്രാവസ്തിആശ്രമം,
10—1—'51.

സത്യൻ.

# മൂലഗ്രന്ഥകാരനെക്കുറിച്ച്

വിനോബാജിയെ ഒരു ജ്ഞാനിയും പുണ്യാത്മാവുമായി കരുതിപ്പോരുന്നു. അദ്ദേഹം പ്രസിദ്ധി മോഹിക്കുന്നില്ല. ആദർശസത്യാഗ്രഹിയായി 1940-ൽ ഗാന്ധിജി അദ്ദേഹത്തെ തെരഞ്ഞെടുത്തു. അസാധാരണമായ ഈ പ്രസിദ്ധി സിദ്ധിച്ചിട്ടും താമരയ്ക്കു് വെള്ളത്തോടുള്ള നിർല്ലേപത്വം വിനോബാജി പാലിച്ചുപോരുന്നു. അദ്ദേഹം സ്വഭാവേനതന്നെ അദ്ധ്യയനശീലനാണ്. സംസ്കൃതത്തിൽ മഹാപണ്ഡിതനാണ്. പതിനാറോ പതിനേഴോ ഭാഷകൾ അദ്ദേഹം അഭ്യസിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഓർമ്മശക്തി അത്ഭുതജനകമാണ്. എല്ലാ മതങ്ങളിലേയും വേദഗ്രന്ഥങ്ങൾ അദ്ദേഹം അഭ്യസിച്ചിട്ടുണ്ട്. എന്തുപഠിച്ചുവോ അതനുസരിച്ച് അദ്ദേഹം ജീവിക്കുന്നു. ഉന്നതാദർശങ്ങളുള്ള ആചാര്യനാണദ്ദേഹം. അദ്ദേഹം നൈഷ്ഠികബ്രഹ്മചാരിയുമാകുന്നു. യഥാർത്ഥ അർത്ഥത്തിൽ ധാർമ്മികമായ ജീവിതമാണദ്ദേഹത്തിന്റേതു്. വിനോബായുടെ ആദർശജീവിതത്തിന്റെ സൗരഭ്യം ക്രമേണ നാലുപാടും വ്യാപിച്ച് ദൂരദൂരദേശങ്ങളിൽപോലും പരന്നുകൊണ്ടിരിക്കുന്നു.

1895 സെപ്തംബർമാസം 11-ാംനു മഹാരാഷ്ട്രത്തിലുള്ള പേൺജില്ലയിലെ ഗാഗോദാഗ്രാമത്തിൽ വിനോബാ ഭൂജാതനായി. അച്ഛന്റെപേരു് നരഹരിശംഭുറാവു് എന്നും, അമ്മയുടെ പേരു് രുക്മിണി എന്നും ആയിരുന്നു. 1918-ൽ അവരുടെ നാല്പതാമത്തെവയസ്സിൽ വിനോബായുടെ അമ്മ മരിച്ചുപോയി. അവരുടെ ഒൻപതാമത്തെ വയസ്സിൽ വിവാഹം നടന്നതാണ്. അച്ഛൻ ഇന്റർമീഡിയറ്റുവരെ പഠിച്ചിരുന്നു. ഇതുകൂടാതെ ബറോഡായിലെ കലാഭവനിൽനിന്നു് ഒന്നരവർഷത്തോളം ചിത്രമെഴുത്തും അഭ്യസിച്ചിരുന്നു. 1901 മുതൽ 1930 വരെ ബറോഡാഗവണ്മെന്റിൽ അദ്ദേഹം ഉദ്യോഗം വഹിച്ചു. സംഗീതത്തിലും അദ്ദേഹം നിപുണനായിരുന്നു. സംഗീതസംബന്ധമായ ഏതാനും ഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. 1947 ഒക്ടോബർ 30-ാംനുയാണ് വിനോബായുടെ അച്ഛൻ മരിച്ചതു്.

വിനോബാജിയുടെ അമ്മ വെളുത്ത ശരീരത്തോടുകൂടി ദൃഢമായ ആരോഗ്യമുള്ളവരും അദ്ധ്വാനശീലയും ആയിരുന്നു. വീട്ടിലുള്ള സകല ജോലിയും അവർതന്നെയാണു ചെയ്തിരുന്നതു്. എട്ടു പുത്രന്മാരും ഒരു പുത്രിയും അവർക്കുണ്ടായിരുന്നു. ഇവരിൽ വിനോബാജി, ബാൽകോബാജി, ശിവാജി എന്നിവർ മാത്രമേ ഇപ്പോൾ ജീവിച്ചിരിപ്പുള്ളു. മറ്റുള്ളവരെല്ലാം ചെറുപ്പത്തിലേ മരിച്ചുപോയി.

മാതാവിനു് നല്ല സംസ്കാരവും ധർമ്മശീലവും ഉണ്ടായിരുന്നു. മഹാരാഷ്ട്രത്തിലെ പ്രാർത്ഥനാഗാനങ്ങൾ എല്ലാംതന്നെ അവർക്കു് ഹൃദിസ്ഥമായിരുന്നു. കുളിക്കാതെ ഒരുദിവസംപോലും അടുക്കളപ്പണി തുടങ്ങിയ ഗൃഹകൃത്യങ്ങൾ അവർ ചെയ്തിരുന്നില്ല. ഊണിനുമുമ്പായി നിത്യവും ഈശ്വരപൂജയും ചെയ്തിരുന്നു.

വിനോബാജിയുടെ മറെറാരു സഹോദരൻെറ പേരു് ബാലകൃഷ്ണൻ എന്നാണു്. സബർമതി ആശ്രമത്തിൽ ചേൎന്നതിൽപിന്നെ അദ്ദേഹം ബാൽകോബാ എന്നു വിളിക്കപ്പെട്ടുന്നു. ബറോഡായിലെ കലാഭവനിൽ നിന്നാണു് മറാത്തി അഭ്യസിച്ചതു്. വീട്ടിൽവച്ചു് സംഗീതവും ഇംഗ്ലീഷും പഠിച്ചു. 1919-ലാണു് അദ്ദേഹം സബർമതിആശ്രമത്തിൽ വന്നതു്. 1903-ൽ ജനിച്ച ശിവാജിയാണു് ജീവിച്ചിരിക്കുന്ന മറെറാരു സഹോദരൻ. ബറോഡായിൽ പ്രാഥമികവിദ്യാഭ്യാസം നടത്തി. ബറോഡയിൽവച്ചുതന്നെ ചിത്രകലയും അഭ്യസിച്ചു. 1921-ൽ അദ്ദേഹം വീടുപേക്ഷിച്ചു് ആശ്രമത്തിൽ താമസമാക്കി. ഈ രണ്ടുസഹോദരന്മാരും വിനോബാജിയെപ്പോലെ തന്നെ ബ്രഹ്മചൎയ്യം അനുഷ്ഠിച്ചുകൊണ്ടു് ആശ്രമവാസികളായി തീൎന്നിരിക്കുന്നു. രണ്ടുപേരും ഗാന്ധിജിയുടെ അനുയായികളുമാണു്.

1840 മുതൽ 1916 വരെ ജീവിച്ചിരുന്ന പിതാമഹനായ ശംഭുറാവു ശിവാജിയൊന്നിച്ചു് ഗാഗോദായിലാണു് വിനോബാജി ബാല്യകാലം കഴിച്ചതു്. പിതാമഹനും വലിയ ധൎമ്മനിഷ്ഠനായിരുന്നു. 1904-ൽ മാതാപിതാക്കന്മാർ ബറോഡയിൽ താമസിക്കാൻ പോയപ്പോൾ വിനോബായും അവരൊന്നിച്ചുപോയി. ആറാംക്ലാസ്സുവരെ അദ്ദേഹം ഇവിടെ പഠിച്ചു. ഈ ക്ലാസ്സിൽ അദ്ദേഹം ഒന്നാമനായിരുന്നു. പിന്നീടു് അദ്ദേഹം ഫ്രെഞ്ചു് പഠിക്കാൻ ആരംഭിച്ചു. ഗോപാൽറാവു്കാമേയുടെ അടുത്തുനിന്നു് സംസ്കൃതപഠനം പൂൎത്തിയാക്കി. 1911-ൽ വിനോബായുടെ പൂണൂൽകല്യാണം നടന്നു. 1910-ൽ ഹൈസ്കൂളിൽചേൎന്നു് പഠനം തുടൎന്നു. അതിനുമുമ്പു് രണ്ടുമൂന്നു വൎഷം വീട്ടിലിരുന്നുതന്നെയാണു് അദ്ദേഹം ഇംഗ്ലീഷ് അഭ്യസിച്ചതു്. ബുദ്ധിമാനായിരുന്നതിനാൽ ഹൈസ്കൂളിൽ പഠിക്കുന്ന കാലത്തു് വിനോബാജിക്കു് വിദ്യാൎത്ഥിവേതനം ലഭിച്ചിരുന്നു. 1909-ൽ അദ്ദേഹം ഡ്രായിംഗ് പരീക്ഷ പാസ്സായി. 1914-ൽ മെട്രിക്കുലേഷൻപരീക്ഷ ജയിച്ചു. 1916-ൽ ഇൻറർമീഡിയററിനു ചേരാനായി അദ്ദേഹം ബോംബെയിലേക്കു തിരിച്ചു. എന്നാൽ ബേഡേക്കർ, തഗോർ മുതലായ സ്നേഹിതന്മാരൊന്നിച്ചു് അദ്ദേഹം സൂറത്തിൽ ഇറങ്ങി കാശിയിലേക്കു തിരിച്ചു. കാശിയിൽ ചെന്നിട്ടു് ഹിമാലയത്തിൽപോയി ഏതാനുംവൎഷം തപസ്സുചെയ്യണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം.

കാശിയിലെ ഒരു ദേശീയവിദ്യാലയത്തിൽ അദ്ദേഹം രണ്ടുമണിക്കൂറോളം നിത്യവും പഠിപ്പിച്ചുവന്നു. ബാക്കിസമയം ആദ്ധ്യാത്മികകാൎയ്യങ്ങളിലും ചെലവഴിച്ചു. ദിവസവും രാവിലെ ഗംഗാതീരത്തിലിരുന്നുകൊണ്ടു് അദ്ദേഹം സ്തോത്രങ്ങൾ നിൎമ്മിച്ചു് നദിയിൽ ഒഴുക്കിയിരുന്നു. ആറുമാസത്തോളം അദ്ദേഹം കാശിയിൽ താമസിച്ചു. അക്കാലത്താണു് ഗാന്ധിജി കാശിയിൽ വന്നതു്. അഹിംസയെപ്പററി ഗാന്ധിജി കാശിയിൽവച്ചു് ഒരു പ്രസംഗം ചെയ്തു. പ്രസംഗത്തിലെ ചില ഭാഗങ്ങൾ വിനോബാജിക്കു മനസ്സിലായില്ല. തൻെറ സംശയങ്ങൾ പരിഹരിച്ചുതരണമെന്നു് അപേക്ഷിച്ചുകൊണ്ടു് ഗാന്ധിജിയുടെ സബർമതി മേൽവിലാസത്തിൽ അദ്ദേഹം കത്തയച്ചു. ഗാന്ധിജി അതിനു മറുപടി അയച്ചു; എന്നാൽ അതുകൊണ്ടും വിനോബാജിക്കു സമാധാനമായില്ല. അതിനാൽ പതിനഞ്ചുദിവസത്തേക്കു് ആശ്രമത്തിലേക്കു ക്ഷണിച്ചുകൊണ്ടു് ഗാന്ധിജി വിനോബായ്ക്കു് എഴുതി. അതനുസരിച്ചു് വിനോബ ആശ്രമത്തിൽ ചെന്നു. ആശ്രമത്തിൽവച്ചു

ഗാന്ധിജിയും വിനോബായും അടുത്തു പരിചയപ്പെട്ടു. തുടർന്നു് ഗാന്ധിജിയുടെ അനുമതിയോടുകൂടി അദ്ദേഹം ആശ്രമത്തിൽ സ്ഥിരമായി താമസമാക്കുകയും തികഞ്ഞ ഗാന്ധിഭക്തനായിത്തീരുകയും ചെയ്തു. വിനോബാജിയുടെ ആദ്യത്തെ പേരു് വിനായകൻ എന്നായിരുന്നു. വിനോബാ എന്ന പേരിട്ടതു ഗാന്ധിജിയാണു്. തന്റെ കുശലങ്ങൾ അറിയിച്ചുകൊണ്ടു് വിനോബാജി 1917 ജനവരി 1-ാംനു അച്ഛനെഴുതി. മറാത്തിപദ്യത്തിലായിരുന്നു ആ എഴുത്തു്. അതിന്റെ ചുരുക്കം ഇങ്ങിനെയായിരുന്നു. "പൂജ്യപിതാവേ, മാതാവിനെയും ദൈവത്തെയും ഞാൻ വന്ദിക്കുന്നു. അങ്ങയുടെ ആശീർവാദം കൊണ്ടും ഈശ്വരകൃപകൊണ്ടും ഞാൻ വീട്ടിലെന്നപോലെ ആശ്രമത്തിൽ സുഖമായി ജീവിക്കുന്നു. അമ്മയുടേയും അവിടുത്തേയും വേർപാടിൽ എനിക്കു ദുഃഖമുണ്ടായി. എന്നാൽ ആശ്രമവാസികളോടുള്ള സ്നേഹത്താൽ അതിനെ ദൂരീകരിക്കുവാൻ എനിക്കു കഴിയുന്നു. എന്നെ ഓർത്തു് അങ്ങു ദുഃഖിക്കരുതു്. ഈശ്വരാനുഗ്രഹത്താൽ ഞാൻ എന്നും സുഖമായി വസിച്ചുകൊള്ളാം."

ഹൈസ്കൂളിൽ പഠിക്കുന്നകാലത്തു്, തനിക്കു് വിവാഹം ആലോചിച്ചു വരുന്നതായുള്ള ഒരെഴുത്തു് ഗാഗോശിൽനിന്നു വിനോബായ്ക്കു ലഭിച്ചു. വിവരം അറിഞ്ഞയുടനെ, തന്നെ ആവശ്യമുള്ളപക്ഷം വിവാഹാലോചന നടത്തരുതെന്നു് അമ്മയെ അറിയിച്ചു. അങ്ങിനെ മകനു് വിവാഹത്തിനു് ഇഷ്ടമില്ലെന്ന വിവരം അമ്മ പെണ്ണിന്റെ വീട്ടുകാരെ അറിയിച്ചു.

1914-ൽ ഏതാനും സ്നേഹിതന്മാരുടെ സഹായത്തോടെ വിനോബാ ബറോഡായിൽ ഒരു വിദ്യാർത്ഥിമണ്ഡലം സ്ഥാപിച്ചു. ഇതിൽ അദ്ദേഹം അത്യുത്സാഹത്തോടെ പ്രവർത്തിച്ചിരുന്നു. ആഴ്ചയിലൊരിക്കലാണു് വിദ്യാർത്ഥികൾ യോഗംകൂടിയിരുന്നതു്. പ്രസംഗിക്കേണ്ടതെങ്ങനെയെന്നു് ഈ യോഗത്തിൽവച്ചു് അഭ്യസിപ്പിച്ചിരുന്നു. അഞ്ചാറുമാസത്തോളം വിനോബാ ഈ വിദ്യാർത്ഥിമണ്ഡലത്തിന്റെ സെക്രട്ടറിയായിരുന്നു. വിദ്യാർത്ഥിമണ്ഡലം വകയായി ഒരു ഗ്രന്ഥശാലയും നടത്തിയിരുന്നു. വിനോബാജിയും സ്നേഹിതന്മാരും ആശ്രമത്തിൽ ചേർന്നതോടെ ഗ്രന്ഥശാലയിലെ പുസ്തകങ്ങളും ആശ്രമത്തിനു നൽകപ്പെട്ടു.

സബർമതിആശ്രമത്തിൽ താമസിക്കുന്നകാലത്തു് വിനോബാജി നിത്യവും ആറു മണിക്കൂർവീതം ദേഹാഭ്യാസം ചെയ്തിരുന്നു. നാലുമാസത്തോളം നിത്യവും മൂന്നരമണിക്കൂർവീതം വൃക്ഷങ്ങൾക്കു വെള്ളംകോരിയിരുന്നു. ആറുമാസം അടുക്കളപ്പണി നോക്കി. ആശ്രമത്തിലെ മലം നീക്കംചെയ്തു വെടിപ്പാക്കുന്നജോലി ആദ്യമേ ചെയ്യാൻതുടങ്ങിയതു് വിനോബാജിയും അദ്ദേഹത്തിന്റെ സഹോദരനായ ബാൽകോബാജിയും ആയിരുന്നു. ഇതിനു മുമ്പു് ഈ ജോലികൾ ചെയ്തിരുന്നതു് വെളിയിൽനിന്നു് തോട്ടികൾവന്നിട്ടാണു്. കുറേക്കാലം ആശ്രമത്തോടു് അനുബന്ധിച്ചു നടത്തിയ ഗുജറാത്തു് വിദ്യാപീഠത്തിൽ വിനോബാജി അദ്ധ്യാപകനായി ജോലിനോക്കി. ആശ്രമത്തിലെ വിദ്യാർത്ഥിമന്ദിരത്തിന്റെ വാർഡനും അദ്ദേഹമായിരുന്നു. വല്ലഭസ്വാമി, കൃഷ്ണദാസ്ഗാന്ധി, പ്രഭുദാസ്ഗാന്ധി തുടങ്ങിയവർ വിനോബാജിയുടെ ശിഷ്യന്മാരാകുന്നു. ഇന്നു് അവരെല്ലാം എത്രയും കാര്യക്ഷമമാംവിധം ദേശസേവനവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നു. വദ്ധാആശ്രമത്തിലും വിനോബാജി അനേകം ശിഷ്യന്മാരെ പഠിപ്പിച്ചു. 1917-ൽ അദ്ദേഹം അശ്രമ

ത്തിൽനിന്ന് അവധിയെടുക്കുകയും ഒരു വർഷം മഹാരാഷ്ട്രം മുഴുവൻ ചുററി സഞ്ചരിക്കുകയുംചെയ്തു. മഹാരാഷ്ട്രത്തിലെ പ്രമുഖനേതാക്കന്മാരെ സന്ദർശിക്കുക, ശിഷ്ടന്മാരും വിജ്ഞാനികളും ആയവരുടെ പരിചയം സമ്പാദിക്കുക, ഗീത, ഉപനിഷത്തുകൾ ആദിയായവയെ അടിസ്ഥാനമാക്കി പ്രസംഗങ്ങൾ നടത്തുക എന്നിവയായിരുന്നു ഈ തീർത്ഥയാത്രയുടെ ഉദ്ദേശം. കൃത്യം ഒരു വർഷത്തിനുശേഷം അദ്ദേഹം ആശ്രമത്തിൽ മടങ്ങിയെത്തി. അവിടെനിന്ന്, ജംനലാൽബജാജിന്റെ ആഗ്രഹാനുസാരം, ഗാന്ധിജി വിനോബായെ വർദ്ധാആശ്രമത്തിന്റെ ഭരണച്ചുമതലക്കാരനായി നിശ്ചയിച്ച് അങ്ങോട്ട് അയച്ചു. 1921-ലാണ് വർദ്ധാആശ്രമം സ്ഥാപിക്കപ്പെട്ടത്. ഇത് സബർമതിആശ്രമത്തിൽനിന്ന് സ്വതന്ത്രമായി സ്ഥിതിചെയ്യുന്നതാണെങ്കിലും രണ്ടു കണ്ണുകളും ഒരു ദൃഷ്ടിയും എന്നപോലെ രണ്ടിടത്തേയും ആളുകൾ അവിടെ ജോലിചെയ്തിരുന്നു. ജന്മം മുഴുവൻ രാഷ്ട്രസേവനത്തിന് അഭ്യസനം നൽകുകയും ദേശസേവനം അനുഷ്ഠിക്കുകയും ആയിരുന്നു ആശ്രമത്തിന്റെ ഉദ്ദേശം. ഇതിലേയ്ക്ക് അഹിംസ, സത്യം, ബ്രഹ്മചര്യം, അസംഗ്രഹം, ശരീരാദ്ധ്വാനം, അസ്വാദ്ദഭക്ഷണം, സർവ്വത്ര ഭയവർജ്ജനം, എല്ലാ മതങ്ങളേയും തുല്യദൃഷ്ടിയോടെ വീക്ഷിക്കുക, സ്വദേശി, ആസ്തേയം, അയിത്തം ആചരിക്കാതിരിക്കുക എന്നീ പതിനൊന്നു വ്രതങ്ങൾ ആചരിക്കേണ്ടതുണ്ടായിരുന്നു. ആശ്രമം സ്ഥാപിക്കപ്പെട്ട് എട്ടു വർഷത്തോളം ആശ്രമവാസികൾ സ്വയം പരിശുദ്ധിനേടുന്നതിനുള്ള ശ്രമങ്ങളിൽ ഏർപ്പെട്ടുകഴിഞ്ഞു. 1929-മുതൽക്ക് ആശ്രമവാസികൾ സമീപമുള്ള ഗ്രാമങ്ങളുമായി സമ്പർക്കം പുലർത്താൻ ആരംഭിച്ചു. ചില ഗ്രാമങ്ങളിൽ ആശ്രമത്തിന്റെ ശാഖകൾ സ്ഥാപിക്കപ്പെട്ടു. നൽവാഡി, പാവനാർ, സുരഗാവ് തുടങ്ങിയ ആശ്രമങ്ങൾ അന്നു സ്ഥാപിക്കപ്പെട്ടവയാണ്. 1935-ൽ വിനോബാജി ഗ്രാമസേവാമണ്ഡലം സ്ഥാപിച്ചു. ഇന്ന് വർദ്ധാതഹശീലിലുള്ള സകല കാര്യങ്ങളും ഗ്രാമസേവാമണ്ഡലമാണു നടത്തുന്നത്. ആഹാരം, കുടിൽവ്യവസായസാധനങ്ങൾ എന്നിവ ഉപയോഗിക്കുന്നതിനുള്ള പരീക്ഷണങ്ങൾ വിനോബാജി ആശ്രമത്തിൽ നടത്തി. ഒരു വർഷംമുഴുവൻ വനസ്പതിയെണ്ണമാത്രം രാത്രിയിൽ കത്തിക്കുവാൻ ഉപയോഗിച്ചു. ഒരിക്കൽ ഏഴുദിവസവും 1943-ൽ വെല്ലൂർജയിലിൽ കിടക്കവെ 21 ദിവസവും വിനോബാജി ഉപവാസം അനുഷ്ഠിച്ചു.

പവനാർഗ്രാമത്തിലാണ് വിനോബാജി മിക്കവാറും താമസിച്ചിരുന്നത്. വർദ്ധായിൽ നിന്ന് ആറുമൈൽ മാറി, വർദ്ധാ-നാഗപൂർ റോഡിൽ പവനാർനദിയും ധാംനദിയും ചേരുന്നിടത്ത് ഈ ആശ്രമം സ്ഥിതിചെയ്യുന്നു. ഈ ആശ്രമത്തിന് പരംധാം എന്നും പേരുണ്ട്. ഗാന്ധിജിയുടെ ചിതാഭസ്മം ഈ നദിയിലും ഒഴുക്കപ്പെട്ടു. അതിന്റെ സ്മാരകവും നിർമ്മിക്കപ്പെട്ടിരിക്കുന്നു. ആശ്രമത്തിനടുത്തു സ്ഥിതിചെയ്യുന്ന ഈ സ്ഥാനത്തുതന്നെ സർവോദയമേള പ്രമാണിച്ച് ഫെബ്രുവരി 12-ാംനു യാത്രാസംഘങ്ങൾ വന്നുചേരുകയും സ്വന്തം കൈകൊണ്ടു നൂററ ഒരു കഴി നൂൽ സമർപ്പിക്കുകയും ചെയ്യുന്നു. ഈ ആശ്രമത്തിലെ വെണ്മയേറിയ കെട്ടിടം ദൂരെനിന്നുനോക്കിയാൽതന്നെ കാണാവുന്നതാണ്. അതിന്മേൽ പറന്നുകളിക്കുന്ന പതാകയാകട്ടെ ആശ്രമത്തിന്റെ ഉദ്ദേശത്തെ നിതരാം വിളംബരംചെയ്യുന്നു.

രാഷ്ട്രീയപ്രക്ഷോഭണങ്ങളിൽ പങ്കെടുത്തതിന് വിനോബാജി നാലുപ്രാവശ്യം ജയിലിൽ പോയിട്ടുണ്ട്. 1921-ൽ നാഗപ്പൂർ സത്യാഗ്രഹകാലത്താണ്

ആദ്യമേ ജയിലിൽ പോയതു്. പിന്നീടു് 1932-ലും, മൂന്നാമതായി 1940-ലെ വ്യക്തിസത്യാഗ്രഹകാലത്തും അദ്ദേഹം ജയിലിൽ പോയി. മൂന്നാം പ്രാവശ്യം അദ്ദേഹത്തിനെ മൂന്നുതവണ ശിക്ഷിച്ചു. 1942-ലെ ആഗസ്റ്റു സമരകാലത്തു് അദ്ദേഹത്തെ മൂന്നു വർഷത്തേയ്ക്കു് ജയിലിൽ അയച്ചു. ഇക്കാലത്തു് രണ്ടുവർഷം വെല്ലൂർ ജയിലിലാണു കിടന്നതു്. ദക്ഷിണേന്ത്യൻഭാഷകൾ അദ്ദേഹം പഠിച്ചതു് ജയിലിൽ വസിക്കുമ്പോഴാണു്.

പവനാർ ആശ്രമത്തിൽനിന്നു മൂന്നുമൈൽ അകലെയുള്ള സുരഗാവു് ഗ്രാമത്തിൽ നിത്യവും രാവിലെ ശുചീകരണപ്രവൃത്തികൾക്കായി വിനോബാജി പോയ്ക്കൊണ്ടിരിക്കുന്നു. കഴിഞ്ഞ മൂന്നുവർഷമായി അദ്ദേഹം ഈ ജോലിക്കു മുടക്കം വരുത്തീട്ടില്ല.

ഗീതാപ്രവചൻ, വിചാരപോഥി, ഉപനിഷദ്അഭ്യാസം, ഗീതായി, (ഭഗവദ്ഗീതയുടെ മറാത്തിതർജ്ജമ) മധുകർ, ഈശാവാസ്യോപനിഷദ്, സ്വരാജ്യശാസ്ത്രം, സ്ഥിതപ്രജ്ഞദർശനം, ശാന്തിയാത്ര എന്നിങ്ങനെ അനേകം ഗ്രന്ഥങ്ങൾ വിനോബാജി രചിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ മിതഭാഷിത്വം, വിചാരനിയന്ത്രണം, വാങ്നിയന്ത്രണം, ഉൽക്കടമായ വൈരാഗ്യം, തപനിഷ്ഠ എന്നിവ ഈ പുസ്തകങ്ങളിൽനിന്നു് ഗ്രഹിക്കാൻ കഴിയുന്നതാണു്. ചില പുസ്തകങ്ങൾ സ്കൂളുകളിലും കാളേജുകളിലും ടെക്സ്റ്റ്ബുക്കുകളായി നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ദേവനാഗരിലിപിയിൽ ചില വ്യത്യാസങ്ങൾ വരുത്തി ലോകനാഗരലിപി എന്ന അക്ഷരമാലയും അദ്ദേഹം സൃഷ്ടിച്ചിട്ടുണ്ടു്.

നിസ്തുലനായ ധിഷണാസമ്പന്നനും, സഹൃദയനും ആണു് വിനോബാ. ഖാദിശാസ്ത്രത്തിൽ അദ്ദേഹം സമ്പൂർണ്ണജ്ഞനാണെന്നു വിശ്വസിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ നിരവധി അനുയായികൾ ഇന്നു് ദേശസേവനാർത്ഥം പല പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കുന്നു. വിനോബാജിയെ സംബന്ധിച്ചു് ഗാന്ധിജിയുടെ സെക്രട്ടറിയായിരുന്ന ദിവംഗതനായ മഹാദേവദേശായ് ഒരിടത്തു രേഖപ്പെടുത്തിയിട്ടുള്ളതു് ഇപ്രകാരമാണു്. "വിനോബാജിയുടെ മഹിമ ലോകം ഇന്നു് അറിയുകയില്ല; അനേകവർഷങ്ങൾക്കുശേഷമേ മനസ്സിലാക്കുകയുള്ളു. ഏതെങ്കിലും ഒരു നിശ്ചയംചെയ്താൽ, ഒരു തത്വം സ്വീകരിച്ചാൽ അതു് ഉടനേതന്നെ നടപ്പിൽവരുത്തുക എന്നതാണു് അദ്ദേഹത്തിന്റെ ഒന്നാമത്തെ ഗുണം. വളരുന്നതിനുവേണ്ടി നിരന്തരമായി യത്നിക്കുകയെന്നതാണു് രണ്ടാമത്തെ ഗുണം. 'ഞാൻ ഓരോ നിമിഷവും വികസിച്ചുകൊണ്ടിരിക്കുകയാണു്' എന്നു പറയുവാൻ കഴിയുന്ന ഒരുത്തൻപോലും നമ്മുടെ മദ്ധ്യേ ഉണ്ടായില്ലെന്നുവരാം. ഗാന്ധിജി ഒഴിച്ചു് ഒരാളിൽ ഞാൻ ഈ ഗുണം ദർശിച്ചിട്ടുണ്ടെങ്കിൽ അതു് വിനോബാജിയിൽമാത്രമാണു്. അതുകൊണ്ടാണു് നാല്പത്തിമൂന്നാമത്തെ വയസ്സിൽ വളരെ കഠിനമായ അറബിഭാഷ പഠിക്കുവാൻ അദ്ദേഹം തുനിഞ്ഞതു്. കുറാൻ അനുസരിച്ചു ജീവിക്കുകയും ആ ഗ്രന്ഥം മുഴുവൻ അദ്ദേഹം ഹൃദിസ്ഥമാക്കുകയും ചെയ്തു. ലോകരുടെമേൽ തങ്ങളുടെ പ്രേരണാശക്തി ചെലുത്തുന്ന അനേകമനേകം അനുയായികൾ ബാപ്പുജിക്കുണ്ടു്. എന്നാൽ സത്യത്തെയും അഹിംസയേയും ഇത്രത്തോളം പൂജിക്കുകയും യഥാർത്ഥസേവനം അനുഷ്ഠിക്കുകയും ചെയ്യുന്ന മറ്റൊരു അനുയായി ഗാന്ധിജിക്കില്ല. യോഗകർമ്മസു കൗശലം എന്ന പ്രമാണം അനുസരിച്ചു് വിനോബാ യഥാർത്ഥ യോഗിയാകുന്നു. വളരെ അപൂർവ്വം ആളുക

ളിൽമാത്രം കാണാൻ കിട്ടുന്നതായ ആ ഒരു രംഗം അദ്ദേഹത്തിൻെറ വിചാരത്തിലും, വാക്കിലും, പ്രവൃത്തിയിലും കാണാൻ കഴിയും. അതിനാൽ അദ്ദേഹത്തിൻെറ ജീവിതം മധുരസംഗീതമയമാണു്. അങ്ങനെയുള്ള അനുയായി ഗാന്ധിജിയുടേയും അദ്ദേഹത്തിൻെറ സത്യാഗ്രഹത്തിൻെറയും തേജസ്സു് വർദ്ധിപ്പിക്കുന്നു.’’

പണ്ഡിതജവഹർലാലിനു് ഗാന്ധിജി തൻെറ അവകാശിയുടേയും, വിനോബയ്ക്കു് അനുയായിയുടേയും സ്ഥാനം നൽകിയ വിവരം ലോകംമുഴുക്കെ അറിവുള്ള കാര്യമാണു്. പുത്രൻെറ അധികാരവും ശിഷ്യൻെറ അനുസരണശീലവും സ്പഷ്ടമാണു്. ഏതു പ്രവൎത്തിയിൽ ഏർപ്പെട്ടിരിക്കെ ഗാന്ധിജി ദിവംഗതനായോ, ആ ജോലി പൂർത്തിയാക്കുന്നതിൽ വിനോബാജി വ്യാപൃതനായിരിക്കുന്നു. അഭയാർത്ഥികളെ അധിവസിപ്പിക്കുന്ന സംഗതിയിൽ നെഹ്റുവിനെ സഹായിക്കാൻ അദ്ദേഹം 1948 മാർച്ച് 29-ാംനു- ദൽഹിക്കു പോയിരുന്നു. ഒന്നരവർഷത്തോളം അദ്ദേഹം ആ പ്രവൃത്തി ചെയ്തു. അന്നു് അദ്ദേഹം ചെയ്ത പ്രഭാഷണങ്ങളുടെ സംഗ്രഹം ‘ശാന്തിയാത്ര’ എന്നപേരിൽ പുസ്തകമായി പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. ഇപ്പോൾ ഒന്നരവർഷമായി ഗാന്ധിജിയുടെ തത്വങ്ങൾ പ്രചരിപ്പിക്കുന്നതിനായി ‘സർവോദയ’ എന്നുപേരായ ഒരു ഹിന്ദിമാസിക അദ്ദേഹം പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ജാതിരഹിതവും വർഗ്ഗരഹിതവുമായ സമുദായസൃഷ്ടിയെ ലക്ഷ്യമാക്കി ദിവസം എട്ടുമണിക്കൂർവീതം ജോലിചെയ്തുജീവിക്കുന്ന കാര്യക്രമം അദ്ദേഹം ആശ്രമത്തിൽ ഏർപ്പെടുത്തിയിരിക്കുന്നു. ഇപ്രകാരം ഗാന്ധിജി ഈ ലോകത്തിൽ കൊളുത്തിയ സത്യത്തിൻെറയും അഹിംസയുടേയും പ്രകാശം ലോകത്തിൻെറ ഓരോ കോണിലും വ്യാപിപ്പിക്കുന്നതിനുള്ള യത്നത്തിൽ വിനോബാജി മുഴുവൻസമയവും ഏർപ്പെട്ടുകഴിയുന്നു.

സത്യൻ.

# അവതാരിക

'ഗീതാപ്രവചനം' എന്ന ഈ വിശിഷ്ടഗ്രന്ഥം മലയാളവായനക്കാരുടെ മുൻപിൽ അവതരിപ്പിക്കുന്നതിനു ഞങ്ങൾക്കു് നിറഞ്ഞ സന്തോഷമാണുള്ളതു്. ഈ ഗ്രന്ഥംമൂലം അപാരപാണ്ഡിത്യനും പ്രസിദ്ധ തത്വജ്ഞാനിയുമായ ആചാര്യവിനോബാഭാവേയുടെ തികഞ്ഞ അദ്ധ്യാത്മജീവിതമണ്ഡലത്തിലേയ്ക്കു് വായനക്കാരെ ആനയിക്കുകയാണു് ഞങ്ങൾ ചെയ്യുന്നതു്. വിനോബാജി എന്നുവച്ചാൽ ധർമ്മത്തിന്റേയും അദ്ധ്യാത്മപ്രഭാവത്തിന്റേയും മൂർത്തിഭാവമായിട്ടാണു് മഹാത്മജിപോലും കരുതിയിരുന്നതു്. വിനോബാജിയിൽനിന്നു് ധർമ്മമല്ലാതെ മറ്റൊന്നും വർഷിക്കപ്പെടുകയില്ലെന്നു് മഹാത്മജിതന്നെ 1940-ൽ അദ്ദേഹത്തെ ആദ്യസത്യഗ്രഹിയായി തിരഞ്ഞെടുത്തപ്പോൾ പ്രസ്താവിച്ചിട്ടുണ്ടു്. ഗ്രന്ഥകർത്താവിന്റെ മാഹാത്മ്യമിതാണു്. ഗ്രന്ഥത്തിന്റെ മാഹാത്മ്യത്തെപ്പറ്റി പറഞ്ഞറിയിക്കേണ്ടതായുമില്ല. മഹാത്മജിതന്നെ മഹാത്മാവായി പൂജിച്ചിരുന്ന ഒരു മഹാജ്ഞാനിയുടെ തത്വചിന്താഫലങ്ങളനുഭവിച്ചു്, സംതൃപ്തരാകണമെന്നുള്ളവർ 'ഗീതാപ്രവചനം' ഒരാവർത്തി വായിക്കണമെന്നുമാത്രമേ ഞങ്ങൾക്കു് പറയുവാനുള്ളു. ഇതിൽ കൂടുതൽ ഈ ഗ്രന്ഥവൈശിഷ്ട്യത്തെപ്പറ്റി പറയേണ്ട ആവശ്യമില്ല. ജയിൽജീവിതത്തിലെ പതിനെട്ടു ദിവസങ്ങൾകൊണ്ടു് ഗീതയിലെ പതിനെട്ടദ്ധ്യായങ്ങളിലെയും സാരസർവ്വസ്വം കടഞ്ഞെടുത്തു് സാധാരണക്കാൾക്കുപോലും അനുഭവയോഗ്യമാക്കിത്തീർത്തിരിക്കുന്ന "ഗീതാപ്രവചന"മെന്ന ഈ അമൂല്യഗ്രന്ഥത്തെ മലയാളവായനക്കാരുടെ മുൻപിൽ ഞങ്ങൾ കൃതജ്ഞതയോടെ സമർപ്പിച്ചുകൊള്ളുന്നു.

കൊല്ലം,
1-2-'51.

എന്നു് പ്രകാശകന്മാർ.

# ഗീതാപ്രവചനം

## ഒന്നാം അദ്ധ്യായം

ഞായർ, 21-2-'32.

പ്രിയസഹോദരന്മാരെ!

ഞാൻ ഇന്നുമുതൽ ശ്രീമദ് ഭഗവദ്ഗീതയെപ്പററി കുറച്ചു സംസാരിക്കാം. ഗീതയുമായുള്ള എന്റെ സംബന്ധം തർക്കാതീതമാണു്. മാതാവിന്റെ മുലപ്പാലു് എന്റെ ശരീരത്തെ എത്രമാത്രം പുഷ്ടിപ്പെടുത്തിയിട്ടുണ്ടോ, അതിലധികം ഗീതാദുഗ്ദ്ധം എന്റെ ഹൃദയത്തേയും ബുദ്ധിയേയും പോഷിപ്പിച്ചിട്ടുണ്ടു്. അത്തരം സംബന്ധമുള്ള ദിക്കിൽ തർക്കത്തിന്നിടമില്ല. തർക്കത്തെ ഭേദിച്ചു് ഭക്തി, പ്രയോഗം എന്ന രണ്ടു ചിറകുകൾകൊണ്ടു ഞാൻ ഗീതാഗഗനത്തിൽ ആവുംപോലെ പറന്നുകൊണ്ടിരിക്കയാണു്. ഞാൻ, സാമാന്യേന, ഗീതയുടെ അന്തരീക്ഷത്തിൽത്തന്നെയാണു സ്ഥിതിചെയ്യുന്നതു്. ഗീത എന്റെ പ്രാണതത്വമാണെന്നുതന്നെ കരുതുക. ഗീതയെസംബന്ധിച്ചു് വല്ലവരോടും സംസാരിക്കുമ്പോൾ, ഞാൻ, ഗീതാസമുദ്രത്തിന്റെ അഗാധതയിലേയ്ക്കു് ആണ്ടുപോയപോലെ ആവുന്നു. എന്റെ ഈ ഗീതാമാതാവിന്റെ ചരിത്രം ഞായറാഴ്ചതോറും നിങ്ങളെ കേൾപ്പിക്കാൻ ഞാൻ തീർച്ചയാക്കിയിരിക്കുന്നു.

ഗീതയെ ഘടിപ്പിച്ചിട്ടുള്ളതു മഹാഭാരതത്തിലാണു്. ഗീത മഹാഭാരതത്തിന്റെ മദ്ധ്യത്തിൽ 'കുന്നത്തുവെച്ച വിളക്കു'പോലെ സ്ഥിതിചെയ്യുന്നു; അതിന്റെ പ്രകാശം പരക്കാത്ത ഇടം മഹാഭാരതത്തിലില്ല. ഒരു ഭാഗത്തു് ആറു പർവ്വം, മറുഭാഗത്തു് പന്ത്രണ്ടു പർവ്വം; ഇതുപോലെതന്നെ, ഒരുഭാഗത്തു് ഏഴു് അക്ഷൌഹിണി സൈന്യം, മറുഭാഗത്തു് പതിനൊന്നു അക്ഷൌഹിണിസൈന്യം; ഇവയുടെ മദ്ധ്യത്തിൽവെച്ചാണു് ഗീത ഉപദേശിക്കപ്പെട്ടിട്ടുള്ളതു്.

മഹാഭാരതവും രാമായണവും നമ്മുടെ രാഷ്ട്രീയഗ്രന്ഥങ്ങളാണു്. അവയിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള വ്യക്തികൾ നമ്മുടെ ജീവിതത്തിൽ അലിഞ്ഞുചേർന്നിട്ടുണ്ടു്. രാമൻ, സീത, ധർമ്മപുത്രർ, ദ്രൌപതി, ഭീഷ്മർ മുതലായവരുടെ ചരിത്രങ്ങൾകൊണ്ടു് ഭാരതീയ

ജിവിതം മുഴുവനും എത്രയോ ആയിരംകൊല്ലങ്ങളായി മന്ത്രപൂതമാക്കപ്പെട്ടപോലിരിക്കുന്നു. ലോകത്തിലെ മററു മഹാകാവ്യങ്ങളിലെ കഥാപാത്രങ്ങൾ ഇങ്ങനെ ലോകജീവിതത്തിൽ കലന്നിരിക്കുന്നതായിക്കാണുന്നില്ല. ഇപ്രകാരം നോക്കുമ്പോൾ, മഹാഭാരതവും രാമായണവും അത്ഭുതഗ്രന്ഥങ്ങളാണെന്നതിന്നു സംശയമില്ല. രാമായണം മധുരമായ ഒരു നീതികാവ്യമാണെങ്കിൽ മഹാഭാരതം വ്യാപകമായ ഒരു സാമുദായികശാസ്ത്രമാണു്. വ്യാസഭഗവാൻ ഒരു ലക്ഷം ശ്ലോകങ്ങളെഴുതി; അസംഖ്യം ചിത്രങ്ങളും ചരിത്രങ്ങളും ചാരിത്രങ്ങളും അതിചതുരമായി രേഖപ്പെടുത്തുകയുംചെയ്തു. "തീരേ ദോഷരഹിതനായി, ഒരു പരമേശ്വരനൊഴികെ മററാരുമില്ല, എന്നാൽ, അതുപോലെതന്നെ, ദോഷം മാത്രമുള്ളവരും ലോകത്തിലില്ല." ഈ കാര്യം മഹാഭാരതത്തിൽ വളരെ സ്പഷ്ടമായിപ്പറഞ്ഞിട്ടുണ്ടു്. ഭീഷ്മയുധിഷ്ഠിരന്മാരുടെ ദോഷങ്ങളെ എടുത്തുകാണിച്ച ദിക്കിൽത്തന്നെ അതിന്നെതിരായി കണ്ണദുര്യോധനാദികളുടെ ഗുണങ്ങളെ അതിൽ വിവരിച്ചിട്ടുണ്ടു്. മനുഷ്യജീവിതം വെളുത്തതും കറുത്തതുമായ നൂലുകളാൽ നിർമ്മിക്കപ്പെട്ട ഒരു വസ്ത്രമാണെന്നു്, മഹാഭാരതം വ്യക്തമാക്കുന്നുണ്ടു്. വ്യാസഭഗവാൻ നിർലേപനായി നിന്നുകൊണ്ടു്, ലോകത്തിൽ നിഴലും വെളിച്ചവും (shade and light) ഇടകലന്ന ഈ വിരാട്ടു്സംസാരത്തിൻെറ ചിത്രം കാണിച്ചുതരുന്നു. വ്യാസഭഗവാൻെറ അത്യന്തം ഉദാത്തവും നിർലേപവുമായ ലേഖനവൈദഗ്ദ്ധ്യംനിമിത്തം നമുക്കു് മഹാഭാരതഗ്രന്ഥം ഒരു വലിയ സ്വർണ്ണഖനിയായിത്തീന്നിരിക്കുന്നു. അതിൽനിന്നു്, പരിശോധിച്ചു്, തിരഞ്ഞുതിരഞ്ഞു്, വേണ്ടുവോളം സ്വർണ്ണമെടുക്കാം.

വ്യാസൻ ഇത്ര ബൃഹത്തായ മഹാഭാരതം എഴുതി. എന്നാൽ, അദ്ദേഹത്തിന്നു സ്വന്തമായി വല്ലതും പറയാനുണ്ടായിരുന്നുവോ? അതിൽ വല്ലദിക്കിലും അദ്ദേഹം തൻെറ വല്ല പ്രത്യേകസന്ദേശവും നല്കിയിട്ടുണ്ടോ? വ്യാസൻ എവിടെയാണു സമാധിസ്ഥനായിട്ടുള്ളതു്? മഹാഭാരതത്തിൽ പല സ്ഥലങ്ങളിലും, തത്ത്വജ്ഞാനത്തിൻേറയും ഉപദേശങ്ങളുടേയും വലിയ വലിയ വനങ്ങൾതന്നെ കാണാം. എന്നാൽ, ഈ എല്ലാ തത്ത്വജ്ഞാനങ്ങളുടേയും ഉപദേശങ്ങളുടേയും, എന്തിന്നു്—"ഒട്ടാകെ മഹാഭാരതത്തിൻെറതന്നെ" സാരം അദ്ദേഹം വല്ലദിക്കിലും വാചാ വ്യക്തമാക്കിയിട്ടുണ്ടോ? ഉവ്വു്, ഉവ്വു്; വ്യക്തമാക്കിയിട്ടുണ്ടു്. മഹാഭാരതം മുഴുവനും കടഞ്ഞെടുത്ത വെണ്ണയാണു് ഭഗവദ്ഗീതയുടെ രൂപത്തിൽ വ്യാസഭഗവാൻ നമുക്കു നൽകിയിരിക്കുന്നതു്. ഗീത വ്യാസൻെറ മുഖ്യമായ സന്ദേശവും അദ്ദേഹത്തിൻെറ ചിന്താസർവ്വസ്വത്തിൻെറ സംഗ്രഹ

വുമാണ്. ഇതിന്റെ ആധാരത്തിന്മേൽ, "മുനീനാമപ്യഹം വ്യാസഃ" എന്ന വിഭൂതി സാൎത്ഥകമാണെന്നു സിദ്ധമാവുകയും ചെയ്തു. ഗീതയ്ക്കു പ്രാചീനകാലംമുതല്ക്കേ ഉപനിഷത്തിന്റെ പദവി ലഭിച്ചിട്ടുണ്ട്. ഗീത ഉപനിഷത്തുകളുടേയും ഉപനിഷത്താണ്. എന്തുകൊണ്ടെന്നാൽ, ഭഗവാൻ, എല്ലാ ഉപനിഷത്തുകളേയും കറന്നു കിട്ടിയ ഈ ഗീതാദുഗ്ദ്ധം, അൎജ്ജുനനെ 'നിമിത്ത' മാക്കിക്കൊണ്ടു് ലോകത്തിന്നു നൽകിയിരിക്കുന്നു. ജീവിതത്തിന്റെ വികാസത്തിന്നാവശ്യമായ, ഏറെക്കുറെ എല്ലാ വിചാരങ്ങളും ഗീതയിൽ വന്നിട്ടുണ്ട്. അതിനാലത്രേ, ഗീത ധൎമ്മജ്ഞാനത്തിന്റെ ഒരു കോശമാണെന്ന് അനുഭവികൾ യഥാൎത്ഥമായി പറഞ്ഞിരിക്കുന്നതു്. ഗീത ഹിന്ദുധൎമ്മത്തിലേ, ചെറുതാണെങ്കിലും പ്രധാനമായ ഒരു ഗ്രന്ഥമാണ്.

ഗീത ശ്രീകൃഷ്ണൻ അൎജ്ജുനന്നു് ഉപദേശിച്ചതാണെന്ന് എല്ലാവൎക്കും അറിയാം. ഈ മഹത്തായ ഉപദേശം സ്വീകരിക്കുന്ന ഭക്തനായ അൎജ്ജുനൻ അതിൽ അത്യധികം ലയിക്കുകയാൽ അദ്ദേഹത്തിന്നും 'കൃഷ്ണൻ' എന്ന പേർ കിട്ടി. ഭഗവാന്റെയും ഭക്തന്റേയും ഏകാഗ്രത പ്രകടിപ്പിക്കുന്നതിൽ വ്യാസഭഗവാൻ അത്യധികം തന്മയനായിത്തീൎന്നതിനാൽ ജനങ്ങൾ അദ്ദേഹത്തേയും കൃഷ്ണൻ എന്ന പേരിനാൽ അറിയാൻതുടങ്ങി. ഉപദേശിക്കുന്നവൻ കൃഷ്ണൻ, കേൾക്കുന്നവൻ കൃഷ്ണൻ, രചിക്കുന്നവൻ കൃഷ്ണൻ—ഇങ്ങനെ ഇവർ മൂവരും ഒന്നായിത്തീൎന്നു. അതായതു്, മൂവരും സമാധിയിൽ നിമഗ്നരായി. ഗീത അദ്ധ്യയനംചെയ്യാൻ ആഗ്രഹിക്കുന്നവൎക്കും ഇതേമാതിരി ഏകാഗ്രത ഉണ്ടായിരിക്കണം.

## 2

രണ്ടാം അദ്ധ്യായംമുതൽക്കാണ് ഗീത ആരംഭിക്കുന്നതെന്നു കരുതണമെന്നാണ് ചിലർ അഭിപ്രായപ്പെടുന്നതു്. "രണ്ടാമദ്ധ്യായത്തിലെ പതിനൊന്നാമത്തെ ശ്ലോകംമുതൽ പ്രത്യക്ഷമായ ഉപദേശം ആരംഭിക്കുന്നു. അതിനാൽ, എന്തുകൊണ്ടു്, അവിടംമുതൽ ആരംഭിക്കുന്നു എന്നു കരുതിക്കൂടാ?" എന്നാണ് അവർ ചോദിക്കുന്നതു്. മറ്റൊരാൾ ഇതുകൂടി പറഞ്ഞു:—"ഭഗവാൻ അക്ഷരങ്ങളിൽ 'അ'കാരത്തിന്നു ഐശ്വരവിഭൂതി എന്നു പറഞ്ഞിട്ടുണ്ട്, ഇവിടെ 'അശോച്യാനന്വശോചസ്ത്വം' എന്നതിന്റെ ആരംഭത്തിൽ അനായാസമായിത്തന്നെ അകാരം വന്നിട്ടുമുണ്ട്. അതിനാൽ, അവിടംമുതൽക്കാണ് ആരംഭം എന്നു കരുതേണ്ടതാണ്" ഈ യുക്തി വിട്ടുകളഞ്ഞാൽക്കൂടി, അവിടെനിന്നാണ്

ആരംഭിക്കുന്നതെന്നു കരുതുന്നതു പലപ്രകാരത്തിലും ഉചിതമാണ്. എന്നാലും, അതിന്നുമുമ്പിൽ, പ്രസ്താവനയുടെ നിലയുള്ള ഭാഗത്തിന്നും തീർച്ചയായും മഹത്വമുണ്ട്. അർജ്ജുനൻ ഏതു ഭൂമിക (Back-ground)യിലായിരുന്നുവെന്നു് അതിന്നുമുമ്പുള്ള കഥാഭാഗം കൊണ്ടു പറഞ്ഞില്ലായിരുന്നുവെങ്കിൽ, എന്തു പ്രതിപാദിക്കുന്നതിന്നു വേണ്ടിയാണു് ഗീത നിർമ്മിക്കപ്പെട്ടതെന്നു നല്ലപോലെ മനസ്സിലാക്കാൻ പ്രയാസമാവുമായിരുന്നു.

ചിലർ പറയുന്നു: "അർജ്ജുനന്റെ ക്ലൈബ്യംമാററി അവനെക്കൊണ്ടു യുദ്ധം ചെയ്യിക്കുന്നതിന്നുവേണ്ടിയാണു് ഗീത ഉപദേശിക്കപ്പെട്ടതു്." അവരുടെ അഭിപ്രായപ്രകാരം, ഗീത കർമ്മയോഗത്തെപ്പററി പറയുന്നതിന്നുപുറമെ യുദ്ധയോഗത്തെപ്പററി പ്രതിപാദിക്കുകയും ചെയ്യുന്നുണ്ടു്. പക്ഷേ, അല്പം ആലോചിച്ചാൽ, ഇങ്ങനെ പറയുന്നതിലുള്ളതെററു് നമുക്കു മനസ്സിലാവും. പതിനെട്ടക്ഷൌഹിണിസൈന്യം യുദ്ധം ചെയ്യാൻ ഒരുങ്ങിയിരുന്നു. ഗീതോപദേശം ചെയ്ത ഭഗവാൻ, അർജ്ജുനനെ ആ സൈന്യത്തിന്നുയോജിച്ചവനാക്കി എന്നാണോ നിങ്ങൾ പറയുന്നതു്? അമ്പരന്നതു് അർജ്ജുനനാണു്, ആ സൈന്യമല്ല. അപ്പോൾ, ആ സൈന്യത്തിന്നു് അർജ്ജുനനേക്കാൾ അധികം യോഗ്യതയുണ്ടായിരുന്നുവോ? ഈ സംഗതി ആലോചിക്കാൻ കൂടിവയ്യ. അർജ്ജുനൻ യുദ്ധത്തിൽനിന്നു പിന്മാറാനാഗ്രഹിച്ചതു് ഭയംകൊണ്ടല്ല. എത്രയോ യുദ്ധത്തിൽ തന്റെ പരാക്രമം കാണിച്ച അദ്ദേഹം മഹാവീരനായിരുന്നു. ഉത്തരന്റെ ഗോഗ്രഹണസമയത്തു് അദ്ദേഹം ഒററയ്ക്കു് ഭീഷ്മർ, ദ്രോണർ, കർണ്ണൻ മുതലായവരെ പരാജയപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹം എപ്പോഴും വിജയിയായിരിക്കും; എല്ലാ നരരിലുംവെച്ചു് അദ്ദേഹംമാത്രമാണു് ശരിയായ ഒരൊററ നരൻ എന്ന കീർത്തിയും അദ്ദേഹത്തിന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഓരോ രോമത്തിൽനിന്നും വീരത്വം പൊഴിഞ്ഞിരുന്നു. അർജ്ജുനനെ ദ്വേഷ്യം പിടിപ്പിക്കുന്നതിന്നായി, ഉത്തേജിപ്പിക്കുന്നതിന്നായി, ശ്രീകൃഷ്ണൻ ക്ലൈബ്യത്തെ ആരോപണം ചെയ്തുനോക്കി. പക്ഷേ, അദ്ദേഹത്തിന്റെ ആ ബാണം വ്യർത്ഥമായിപ്പോയി; അദ്ദേഹത്തിന്നു മററു പ്രകാരത്തിൽ ജ്ഞാനവിജ്ഞാനങ്ങളെക്കുറിച്ചു് പ്രസംഗിക്കേണ്ടിവന്നു. അതിനാൽ, വെറും ക്ലൈബ്യനിരസനത്തെപ്പോലെ അത്ര ലഘുവായതല്ല ഗീതയുടെ ഉദ്ദേശ്യം എന്നു തെളിയുന്നു.

വേറെ ചിലർ പറയുന്നു: 'അർജ്ജുനന്റെ അഹിംസാവൃത്തിയെ ദൂരീകരിച്ചു് അദ്ദേഹത്തെ യുദ്ധസന്നദ്ധനാക്കാൻ വേണ്ടി

യാണു് ഗീത ഉപദേശിക്കപ്പെട്ടതു്.' എന്റെ അഭിപ്രായത്തിൽ ഇതും ശരിയല്ല. അതു ശരിയായി മനസ്സിലാക്കുന്നതിന്നായി ആദ്യം അർജ്ജുനന്റെ നിലപാടു് പരിശോധിച്ചുനോക്കണം. അതിന്നു്, ഒന്നാം അദ്ധ്യായവും രണ്ടാം അദ്ധ്യായത്തിന്റെ ആദ്യ ഭാഗവും സഹായിക്കുന്നുണ്ടു്.

അർജ്ജുനൻ പോർക്കളത്തിൽ വന്നുനിന്നതു യുദ്ധം ചെയ്യാനുള്ള നിശ്ചയത്തോടും കർത്തവ്യബോധത്തോടുംകൂടിയായിരുന്നു. യുദ്ധംകൂടാതെ കഴിക്കാൻ പല പ്രകാരത്തിലും പ്രയത്നിച്ചുനോക്കി; അതെല്ലാം വിഫലമായി. ഏററവും പരിമിതങ്ങളായ ചില കാൎയ്യങ്ങൾമാത്രം ആവശ്യപ്പെട്ടുകൊണ്ടു്, ശ്രീകൃഷ്ണൻപോലും മാദ്ധ്യസ്ഥ്യം പറഞ്ഞുനോക്കി. എന്നിട്ടും ഫലമുണ്ടായില്ല. ഈ സ്ഥിതിയിൽ, പല രാജ്യങ്ങളിലേയും രാജാക്കന്മാരെ വിളിച്ചുകൂട്ടി, ശ്രീകൃഷ്ണനെക്കൊണ്ടു തന്റെ സാരഥ്യം സ്വീകരിപ്പിച്ചു് അദ്ദേഹം പോർക്കളത്തിൽ വന്നുനിന്നു; വീരോചിതമായ ഉത്സാഹത്തോടുകൂടി ശ്രീകൃഷ്ണനോടുപറയുന്നു: "എന്റെ രഥം രണ്ടുസൈന്യങ്ങളുടേയും നടുവിൽ കൊണ്ടുപോയി നിർത്തിയാലും; എന്നോടു യുദ്ധത്തിന്നൊരുങ്ങിവന്നവരുടെ മുഖം ഞാനൊന്നു കാണട്ടെ." ശ്രീകൃഷ്ണൻ അങ്ങനെ ചെയ്തു. അർജ്ജുനൻ ചുററുപാടും ഒന്നു കണ്ണോടിച്ചു. അപ്പോൾ അദ്ദേഹം കണ്ടതെന്തായിരുന്നു? രണ്ടുഭാഗത്തും ബന്ധുമിത്രാദികളുടേയും ചാർച്ചക്കാരുടേയും വലിയ തിരക്കു്! ഏററവും അടുത്ത ബന്ധുക്കളുടെ നാലുതലമുറകൾ,—മുത്തച്ഛൻ, അച്ഛൻ, മകൻ, മകന്റെ മകൻ—ചാവാനും കൊല്ലാനുമുള്ള ദൃഢനിശ്ചയത്തോടുകൂടി അവിടെ ഒത്തുകൂടിയിരിക്കുന്നതു് അദ്ദേഹം കണ്ടു. എന്നാൽ, കാര്യം ഇങ്ങനെയായിരിക്കുമെന്നു് അതിന്നുമുമ്പുതന്നെ അദ്ദേഹം ആലോചിച്ചിരുന്നില്ലാ എന്നല്ല ഇതിന്നർത്ഥം. പക്ഷേ, പ്രത്യക്ഷദർശനത്തിന്റെ പ്രഭാവം ഒന്നു വേറെ തന്നെയായിരുന്നു. ആ ബന്ധുസമൂഹത്തെയെല്ലാം നേരിട്ടു കണ്ടപ്പോൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഒരു വലിയ കോളിളക്കമുണ്ടായി. അദ്ദേഹത്തിന്നു സങ്കടം തോന്നി. അതുവരെ അദ്ദേഹം അനവധി യുദ്ധങ്ങളിൽ അസംഖ്യം വീരന്മാരെ വധിച്ചിട്ടുണ്ടു്. എന്നാൽ, അപ്പോഴൊന്നും അദ്ദേഹത്തിന്നു സങ്കടം തോന്നിയിട്ടില്ല; അദ്ദേഹത്തിന്റെ 'ഗാണ്ഡീവം' കയ്യിൽനിന്നു വീണുപോയിട്ടില്ല; ശരീരം വിറച്ചിട്ടില്ല; കണ്ണിൽവെള്ളം വന്നിട്ടില്ല. എന്നാൽ പിന്നെ, ഈ അവസരത്തിൽ ഇങ്ങനെയെല്ലാം ഉണ്ടാവാൻ കാരണമെന്തു്? അശോകനെന്നപോലെ അർജ്ജുനന്നും ഹൃദയത്തിൽ അഹിംസാവൃത്തി ഉദിച്ചുവോ? ഇല്ല; ഇതു വെറും സ്വ

ജനാസക്തിയായിരുന്നു. ഈ അവസരത്തിലും, ഗുരുക്കളും ബന്ധുമിത്രാദികളും മുമ്പിൽ ഇല്ലായിരുന്നുവെങ്കിൽ, അദ്ദേഹം ശത്രുക്കളുടെ തലയറുത്തുവീഴ്ത്തി പന്തുപോലെയിട്ടുരുട്ടുമായിരുന്നു. എന്നാൽ, ആസക്തിയിൽനിന്നുണ്ടായ ഈ 'മോഹം' അദ്ദേഹത്തിന്റെ കർത്തവ്യനിഷ്ഠയെ വിഴുങ്ങിക്കളഞ്ഞു. അപ്പോൾ അദ്ദേഹത്തിന്നു തത്ത്വജ്ഞാനവും ഓർമ്മവന്നു. കർത്തവ്യനിഷ്ഠനായ മനുഷ്യൻ മോഹഗ്രസ്തനാവുമ്പോൾകൂടിയും അവന്നു നഗ്നമായ കർത്തവ്യച്യുതി അസഹ്യമാകുന്നു; അവൻ അതിന്നു് ഏതെങ്കിലും സദാചാരത്തിന്റെ ഉടുപ്പണിയിക്കുന്നു. അർജ്ജുനന്റെ സ്ഥിതി ഇതായിരുന്നു. അദ്ദേഹം, വാസ്തവത്തിൽ യുദ്ധംതന്നെ പാപമാണെന്നു വ്യർത്ഥമായി പ്രതിപാദിക്കാൻതുടങ്ങി. യുദ്ധംകൊണ്ടു കുലക്ഷയം വരും, ധർമ്മം ലോപിക്കും, സ്വൈരാചാരം വർദ്ധിക്കും, വ്യഭിചാരം പരക്കും, ക്ഷാമം വന്നുചേരും;—സമുദായത്തിന്നു പലപ്രകാരത്തിലും സങ്കടം വന്നുചേരും. ഇങ്ങനെ പല തെളിവുകളും നല്കി യുക്തിവാദംചെയ്തു് അദ്ദേഹം ശ്രീകൃഷ്ണനെത്തന്നെ അനുശാസിക്കാൻ തുടങ്ങി.

ഇവിടെ എനിക്കു് ഒരു ന്യായാധിപന്റെ കഥ ഓർമ്മവരുന്നു. ഒരു ന്യായാധിപനുണ്ടായിരുന്നു അദ്ദേഹം അനവധി അപരാധികളെ തൂക്കിക്കൊല്ലാൻ വിധിച്ചിട്ടുണ്ടു്. എന്നാൽ, ഒരുദിവസം അദ്ദേഹത്തിന്റെ മകൻതന്നെ, കൊലക്കുററം ചുമത്തി കോടതിയിൽ പിടിച്ചു ഹാജരാക്കപ്പെട്ടു. അവന്റെപേരിൽ കുററംസ്ഥാപിക്കപ്പെട്ടു; ന്യായാധിപന്നു സ്വന്തംമകനെ തൂക്കിക്കൊല്ലാൻ വിധിക്കുകയെന്ന ദൌർഭാഗ്യം വന്നുചേർന്നു. അപ്പോൾ അദ്ദേഹം നട്ടങ്ങി; ബുദ്ധിവാദംചെയ്യാൻതുടങ്ങി: "ഈ വധശിക്ഷ തികച്ചും അമാനുഷമായതാണു്. ഇത്തരം ശിക്ഷ നല്കുന്നതു് മനുഷ്യന്നു് ഒരു തരത്തിലും ഗുണകരമല്ല. ഇതുകൊണ്ടു് കുററക്കാരൻ നന്നാവുമെന്നു് ആശിക്കാൻ വഴിയില്ല. ഇവൻ ഭാവനയുടെ ആവേശത്താൽ ഉത്തേജിതനായി കൊലപാതകം ചെയ്തുപോയതാണു്. അങ്ങനെ മനഃപൂർവ്വമല്ലാത്ത ഒരു കുററത്തിന്നു് ഇവനെ തൂക്കുമരത്തിൽ കയററുന്നതു് മനുഷ്യത്വത്തിന്നുതന്നെ ലജ്ജാവഹമായൊരു സംഗതിയാണു്; ഒരു വലിയ കളങ്കമാണു്." ആ ന്യായാധിപൻ ഇങ്ങനെ പലതും വാദിക്കാൻതുടങ്ങി. തന്റെ മകൻ മുമ്പിൽവന്നിട്ടില്ലായിരുന്നുവെങ്കിൽ, ആ ന്യായാധിപൻ യാതൊരു മുടക്കവുംകൂടാതെ തന്റെ ജീവകാലം മുഴുവൻ തൂക്കിക്കൊല്ലാൻ വിധിച്ചുകൊണ്ടേഇരിക്കുമായിരുന്നു. എന്നാൽ, ഇന്നു തന്റെ പുത്രനിലുള്ള മമതകൊണ്ടു് ഈ വാദങ്ങൾ പൊട്ടിപ്പുറപ്പെട്ടു. ആ ശബ്ദം അന്തരംഗത്തിൽനിന്നു പുറപ്പെട്ടതല്ല; ആസക്തിയിൽനിന്നു ജനിച്ചതാണു്. "ഇതു്

എന്റെ മകനാണു" എന്ന മമതയിൽനിന്നാണു് ഈ വാഗ്രഷ്ടം മുഴുവനും നിർഗ്ഗളിച്ചതു്!

അർജ്ജുനന്റെ സ്ഥിതിയും ഈ ന്യായാധിപന്റേതുപോലെ ആയിത്തീൎന്നു അദ്ദേഹത്തിന്റെ വാദം തെററായിരുന്നില്ല. കഴി ഞ്ഞ മഹായുദ്ധത്തിൽ ലോകം മുഴുവനും ഇതേപരിണാമങ്ങളെല്ലാം കണ്ടുകഴിഞ്ഞു. ഇവിടെ നാം മനസ്സിലാക്കേണ്ടതു്, അതു് അർജ്ജു നന്റെ തത്ത്വജ്ഞാനമായിരുന്നില്ല, വെറും പ്രജ്ഞാവാദമായിരുന്നു എന്നാണു്. കൃഷ്ണനു് ഇതറിയാമായിരുന്നു. അതിനാൽ, അദ്ദേ ഹം അവയെ തീരെ അവഗണിച്ചു് നേരെ മോഹനാശത്തിനുള്ള ഉപായം ആരംഭിച്ചു. അർജ്ജുനൻ ശരിക്കു് ഒരു അഹിംസാവാദി യായിത്തീൎന്നിരുന്നുവെങ്കിൽ ആരെന്തു തത്ത്വജ്ഞാനം ഉപദേശിച്ചാ ലും വാസ്തവമായ സംഗതി അഥവാ ഉചിതമായ ഉത്തരം കിട്ടുന്നതു വരെ അദ്ദേഹത്തിന്നു സമാധാനം ഉണ്ടാവുമായിരുന്നില്ല. എന്നാൽ, ഗീതയിൽ എവിടേയും ഈ പ്രശ്നങ്ങൾക്കു മറുപടികൊടുത്തിട്ടി ല്ല; എന്നിട്ടും അർജ്ജുനന്നു സമാധാനംവന്നതായി നാം കാണുന്നു. ഇതിന്റെയെല്ലാം ഭാവാൎത്ഥം, അർജ്ജുനന്റെ വൃത്തി അഹിംസാ ത്മകമല്ലായിരുന്നുവെന്നതാണു്. അദ്ദേഹം യുദ്ധത്തിന്നൊരുങ്ങിയ വനായിരുന്നു. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ യുദ്ധം സ്വാഭാവിക മായി ലഭിച്ചതും അപരിഹാൎയ്യവും സുനിശ്ചിതവുമായ കൎത്തവ്യംതന്നെയായിരുന്നു; പക്ഷേ, അദ്ദേഹം മോഹവശനായി അതിനെ തട്ടിനീക്കാനാഗ്രഹിച്ചു. ഗീത പ്രധാനമായി ഈ 'മോഹ'ത്തിന്മേ ലാണു് ഗദാപ്രഹരം നല്കിയതു്.

അഹിംസയുടെ കാൎയ്യം ശരി; അർജ്ജുനൻ സംന്യാസത്തിന്റെ ഭാഷകൂടി സംസാരിക്കാൻ തുടങ്ങി. അദ്ദേഹം പറയുന്നു:—"ഈ രക്തപങ്കിലമായ ക്ഷാത്രധർമ്മത്തേക്കാൾ അധികം നല്ലതു സംന്യാ സംതന്നെയാണു്." എന്നാൽ അതു് അർജ്ജുനന്റെ സ്വധർമ്മമാ യിരുന്നുവോ എന്നതാണു് പ്രശ്നം. അർജ്ജുനന്നു സംന്യാസി യുടെ വേഷംകെട്ടാൻ വളരെ എളുപ്പത്തിൽ സാധിക്കും; പക്ഷേ, സംന്യാസവൃത്തിയുണ്ടാകുവാൻ സാധിക്കുന്നതെങ്ങനെ? സംന്യാ സത്തിന്റെ പേരുംപറഞ്ഞു് കാട്ടിൽ ചെന്നിരുന്നാൽക്കൂടിയും അവിടെ അദ്ദേഹം മാനുകളെ കൊല്ലാൻതുടങ്ങുമായിരുന്നു. അതി നാൽ, ഭഗവാൻ സ്പഷ്ടമായിപ്പറഞ്ഞു:—"അർജ്ജുനാ, നീ യുദ്ധംചെ യ്യുകയില്ല എന്നു പറയുന്നതു നിന്റെ ഭ്രമമാണു്! ഇന്നേവരെയുള്ള നിന്റെ സ്വഭാവം നിന്നെക്കൊണ്ടു യുദ്ധം ചെയ്യിക്കാതിരിക്കയില്ല."

അർജ്ജുനന്നു് ഈ സ്വധർമ്മം വിഗുണമായിത്തോന്നാൻ തുടങ്ങി. എന്നാൽ, സ്വധർമ്മം എത്രതന്നെ വിഗുണമായിത്തോ

ന്നിയാലും മനുഷ്യന് അതിൽ ഇരുന്നുകൊണ്ടുതന്നെ തന്റെ വികാസം വരുത്തേണ്ടിവരും. കാരണം, അതുകൊണ്ടു മാത്രമേ വികാസം ഉണ്ടാവുകയുള്ളു. അതിൽ അഭിമാനത്തിന്റെ പ്രശ്നം തന്നെ ഇല്ല. അതു വികാസത്തിന്റെ 'സൂത്ര'മാണ്. സ്വധർമ്മം, വലുതാണെന്നുവിചാരിച്ചു സ്വീകരിക്കേണ്ടതോ, ചെറുതാണെന്നുവിചാരിച്ചു ത്യജിക്കേണ്ടതോ അല്ല. വാസ്തവത്തിൽ അതു വലുതോ ചെറുതോ ആവുന്നില്ല. അതു് ഓരോരുത്തനും 'പാക'വുമായിരിക്കും.

"ശ്രേയാൻ സ്വധർമ്മോ വിഗുണഃ" എന്ന ഗീതാവാക്യത്തിലെ ധർമ്മശബ്ദത്തിന്റെ അർത്ഥം ഹിന്ദുധർമ്മം, ഇസ്ലാംധർമ്മം, ക്രിസ്തുധർമ്മം മുതലായവപോലുള്ള ഒരു ധർമ്മം എന്നല്ല. ഓരോ വ്യക്തിക്കും സ്വന്തമായി വേറെ വേറെ ധർമ്മമുണ്ട്. ഇവിടെ എന്റെ മുമ്പിലിരിക്കുന്ന ഇരുന്നൂറാളുകളുടെ ധർമ്മം ഇരുന്നൂറാണ്. എന്റെ ഇന്നത്തെ ധർമ്മം പത്തുകൊല്ലം മുമ്പുണ്ടായിരുന്നതല്ല. ചിന്തനംകൊണ്ടും അനുഭവംകൊണ്ടും 'വൃത്തി' മാറുന്നതനുസരിച്ചു ആദ്യമുണ്ടായിരുന്ന ധർമ്മം പോകയും പുതിയതു ലഭിക്കുകയുംചെയ്യുന്നു. ഇതിൽ ശാഠ്യത്തിന്നു (വാശിക്കു) സ്ഥാനമേ ഇല്ല.

പരധർമ്മം ശ്രേഷ്ഠമായിത്തോന്നിയാലും അതിനെ സ്വീകരിക്കുന്നതു് എനിക്കു ശ്രേയസ്കരമല്ല. സൂര്യപ്രകാശം എനിക്കിഷ്ടമാണ്. ആ പ്രകാശംകൊണ്ടു് എനിക്കു വളർച്ചയുണ്ടാവുന്നു. സൂര്യൻ എനിക്കു അഭിവന്ദ്യനാണ്. എന്നാൽ, അതുകൊണ്ടു്, ഞാൻ ഭൂലോകവാസം ഉപേക്ഷിച്ചു് സൂര്യന്റെ അടുക്കലേക്കു പോകാനാഗ്രഹിക്കുന്നതായാൽ കരിഞ്ഞു ഭസ്മമായിത്തീരും. നേരേമറിച്ച്, ഭൂലോകവാസം വിഗുണമാണെങ്കിൽക്കൂടി, സൂര്യന്റെ തേജസ്സ് സഹിക്കാനുള്ള യോഗ്യത എനിക്കുണ്ടാകുന്നതുവരെ സൂര്യനിൽനിന്നു ദൂരെ ഭൂമിയിൽ വസിച്ചുകൊണ്ടുതന്നെ എനിക്കു് എന്റെ വികാസം വരുത്തേണ്ടിവരും. ആരെങ്കിലും മത്സ്യങ്ങളോട്, "പാൽ വെള്ളത്തേക്കാൾ വിലപിടിച്ചതാണ്, നിങ്ങൾ പാലിൽ ചെന്നുകിടക്കുക" എന്നു പറയുന്നതായാൽ അവ അതു സ്വീകരിക്കുമോ? മത്സ്യത്തിന്നു വെള്ളത്തിലേ ജീവിക്കാൻ സാധിക്കൂ; പാലിൽ കിടന്നാൽ അവ ചത്തുപോകും.

പരധർമ്മം എളുപ്പമാണെന്നുതോന്നിയാൽക്കൂടി അതു സ്വീകരിക്കാൻ പാടില്ലയതല്ല. പലപ്പോഴും ആ എളുപ്പം വെറും ആഭാസമായിരിക്കും. കുടുംബത്തിലെ കുഞ്ഞുകുട്ടികളെ ശരിയായി നോക്കി രക്ഷിക്കാൻ സാധിക്കാതെ പരിഭ്രമിച്ചു് വല്ല ഗൃഹസ്ഥനും സന്ന്യാസം സ്വീകരിക്കുന്നതായാൽ അതു വെറും കാപട്യമായിരിക്കും;

അതൊരു ഭാരമായിത്തോന്നും. അവസരം കിട്ടുമ്പോഴേയ്ക്കു് അവന്റെ വാസനകൾ തടിച്ചു കൂട്ടും! സംസാരത്തിന്റെ ഭാരം ചുമക്കാൻ സാധിക്കാതെ കാട്ടിൽപോയി ഇരിക്കുന്നവൻ, ആദ്യം അവിടെ ഒരു ചെറിയ കുടിൽ ഉണ്ടാക്കും; പിന്നെ അതിന്റെ രക്ഷയ്ക്കായി ഒരു വേലികെട്ടും. ഇങ്ങനെ ചെയ്തുചെയ്തു് അവിടെ ആയാൾക്കു് 'ഒന്നിനുപകരം ഒന്നേകാൽ' സംസാരം ഉണ്ടാക്കേണ്ടി വരും. മനസ്സിൽ ശരിയായ വൈരാഗ്യവൃത്തിയുണ്ടെങ്കിൽപിന്നെ സംന്യാസത്തിൽ എന്തു കഠിനതയാണുള്ളതു്? സംന്യാസം വളരെ എളുപ്പമാണെന്നു പറയുന്ന സ്മൃതിവാക്യങ്ങളും ഉണ്ടു്. എന്നാൽ, ഏററവും പ്രധാനമായതു മനോവൃത്തിയാണു്. ധർമ്മം ഓരോരുത്തന്റേയും സ്വഭാവത്തിന്നനുസരിച്ചതായിരിക്കും. അതിൽ ശ്രേഷ്ഠം, കനിഷ്ഠം, സരളം, കഠിനം എന്ന പ്രശ്നമൊന്നുമില്ല. ശരിയായ വികാസം ഉണ്ടാവണം, പുരോഗതി ഉണ്ടാവണം എന്നു മാത്രം.

"വാസ്തവത്തിൽ സംന്യാസം യുദ്ധധർമ്മത്തേക്കാൾ ശ്രേഷ്ഠമാണെങ്കിൽ ഭഗവാൻ അർജ്ജുനനെ എന്തുകൊണ്ടു് ഒരു യഥാർത്ഥ സംന്യാസിയാക്കിയില്ല? അദ്ദേഹത്തിന്നു് അതു കഠിനമായിരുന്നുവോ?" എന്നു വല്ല ഭാവുകനും ചോദിച്ചേക്കാം. അദ്ദേഹത്തിന്നു് ഒന്നുംതന്നെ കഠിനമല്ല എന്നാൽ, പിന്നെ അതിൽ അർജ്ജുനന്നു് എന്തു പുരുഷാർത്ഥമാണുള്ളതു്? പരമേശ്വരൻ സ്വാതന്ത്ര്യം നൽകിയിട്ടുണ്ടു്. അതിനാൽ ഓരോ വ്യക്തിയും തനിക്കുവേണ്ടി പ്രയത്നിക്കണം. ഇതിലേ രസമുള്ളു. ചെറുകുട്ടികൾ തന്നെത്താൻ ചിത്രംവരച്ചു് ആനന്ദിക്കുന്നു. ആരെങ്കിലും കയ്യു പിടിച്ചു വരപ്പിക്കുന്നതു അവർക്കിഷ്ടമല്ല. അദ്ധ്യാപകൻതന്നെ ഉത്തരം പറഞ്ഞുകൊടുക്കുന്നതായാൽ കുട്ടികളുടെ ബുദ്ധി വർദ്ധിക്കുന്നതെങ്ങനെ? അതിനാൽ, മാതാപിതാക്കന്മാരുടേയും ഗുരുനാഥന്മാരുടേയും പ്രവൃത്തി വെറും സൂചനകൾ നൽകുകയാണു്. പരമേശ്വരൻ ഉള്ളിൽ നിന്നു നമുക്കു സൂചന തന്നുകൊണ്ടിരിക്കുന്നുണ്ടു്. അതിലധികമായി അദ്ദേഹം ഒന്നും ചെയ്യുന്നില്ല. ഭഗവാൻ, ഒരു കുശവൻ കുടമുണ്ടാക്കുന്നപോലെ, നമ്മെ തട്ടിത്തട്ടി അഥവാ അടിച്ചടിച്ചു് മിനുസംവരുത്തി ശരിപ്പെടുത്തുന്നതായാൽ അതിൽ എന്തു രസമാണുള്ളതു്? നാം മൺകുടങ്ങളല്ല; ചിന്മയങ്ങളാണു്. ഇത്രയും പറഞ്ഞതിൽനിന്നു്, ഗീത ജനിച്ചതു്, സ്വധർമ്മാചരണത്തിന്നു വിഘാതകമായ 'മോഹ'ത്തെ നിവാരണം ചെയ്യുന്നതിന്നുവേണ്ടിയാണെന്നു നിങ്ങൾക്കു മനസ്സിലായിട്ടുണ്ടായിരിക്കും. അർജ്ജുനൻ 'ധർമ്മസമ്മൂഢ'നായിത്തീർന്നിരുന്നു. സ്വധർമ്മത്തിന്റെ വിഷയത്തിൽ, അദ്ദേഹത്തിന്റെ മനസ്സിൽ, 'മോഹം' ഉളവായിട്ടുണ്ടായിരുന്നു.

ശ്രീകൃഷ്ണൻ ആദ്യംതന്നെ അദ്ദേഹത്തെ കുററപ്പെടുത്തിയതോടുകൂടി അദ്ദേഹം അതു സ്വീകരിച്ചു. ആ മോഹം, ആ മമത, ആ ആസക്തി—ഉണ്ടല്ലോ; അതിനെ ദൂരീകരിക്കുകയാണു് ഗീതയുടെ മുഖ്യകൃത്യം. അതിനാൽ, ഗീത മുഴുവനും കേൾപ്പിച്ചുകഴിഞ്ഞ ശേഷം ഭഗവാൻ ചോദിച്ചു: "അർജ്ജുനാ, നിൻെറ 'മോഹം' പോയില്ലേ?" അർജ്ജുനൻ അദ്ദേഹത്തെ പറഞ്ഞുവിശ്വസിപ്പിക്കുന്നു: "ഉവ്വ് ഭഗവാനേ, എൻെറ മോഹം നശിച്ചു; എനിക്കു് എൻെറ സ്വധർമ്മം എന്താണെന്നു മനസ്സിലായി" ഇങ്ങനെ ഗീതയുടെ ഉപക്രമവും ഉപസംഹാരവും കൂട്ടിവെച്ചുനോക്കിയാൽ, മോഹനിരാസമായിരുന്നു അതിൻെറ ഉദ്ദേശ്യം എന്നു സ്പഷ്ടമാവുന്നതാണു്. ഗീതയുടെമാത്രമല്ല, മുഴുവൻ മഹാഭാരതത്തിൻേറയും ഉദ്ദേശ്യം ഇതാണു്. ലോകരുടെ ഹൃദയത്തിലെ മോഹാവരണം നീക്കുന്നതിന്നുവേണ്ടിയാണു് ഞാൻ ഇതിഹാസത്തിൻെറ രൂപത്തിലുള്ള ഈ ദീപം കൊളുത്തിയതെന്നു് വേദവ്യാസൻ മഹാഭാരതത്തിൻെറ പ്രാരംഭത്തിൽ പറഞ്ഞിട്ടുണ്ടു്.

ശേഷമുള്ള ഗീത മുഴുവനും മനസ്സിലാക്കാൻ ഈ പ്രസ്താവന ഉപയോഗപ്രദമായിത്തീർന്നിട്ടുണ്ടു്. അതിന്നു നാം തീർച്ചയായും നന്ദിയുള്ളവരാണു്. ഇതുകൊണ്ടു നമുക്കു മറെറാരു ഉപകാരം കൂടിയുണ്ടു്. അർജ്ജുനൻെറ മനസ്സു് വളരെ ഋജുവായതാണെന്നു മനസ്സിലാക്കുവാനും നമുക്കു് ഇതുകൊണ്ടു കഴിയുന്നുണ്ടു്. 'അർജ്ജുനൻ' എന്ന ശബ്ദത്തിൻെറ അർത്ഥംതന്നെ ഋജുവായ അഥവാ സരളമായ സ്വഭാവത്തോടുകൂടിയവൻ എന്നാകുന്നു. അദ്ദേഹത്തിൻെറ മനസ്സിൽ തോന്നിയ എല്ലാവികാരവും അഥവാ വിചാരവും അദ്ദേഹം ഉള്ളു തുറന്നു് ഭഗവാൻെറ മുമ്പിൽ വെച്ചുകൊടുത്തു. മനസ്സിൽ ഒന്നുംതന്നെ ഒളിച്ചുവെച്ചില്ല. അവസാനം അദ്ദേഹം ശ്രീകൃഷ്ണനെ ശരണം പ്രാപിക്കുകയും ചെയ്തു. വാസ്തവം പറയുന്നതായാൽ, അദ്ദേഹം ആദ്യംതന്നെ ശ്രീകൃഷ്ണനെ ശരണംപ്രാപിച്ചുകഴിഞ്ഞിരുന്നു. ശ്രീകൃഷ്ണനെ തൻെറ സാരഥിയാക്കി, കുതിരകളുടെ കടിഞ്ഞാൺ അദ്ദേഹത്തിൻെറ കൈയിൽ കൊടുത്തതോടുകൂടിത്തന്നെ അർജ്ജുനൻ തൻെറ മനോവൃത്തികളാകുന്ന കടിഞ്ഞാണും * അദ്ദേഹത്തിൻെറ കൈയിൽ ഏല്പിക്കാൻ ഒരുങ്ങിയിരുന്നു. നമുക്കും അങ്ങനെതന്നെ ചെയ്യാം. അർജ്ജുനൻെറ അടുത്തു കൃഷ്ണൻ ഉണ്ടായിരുന്നു. നമുക്കു കൃഷ്ണനെ എവിടെ കിട്ടും? അങ്ങനെ സംശയിക്കരുതു്. കൃഷ്ണൻ എന്നു പേരായ ഒരു വ്യക്തിയുണ്ടു് എന്ന ഐതിഹാസികമായ അഥവാ ഭ്രാമക

---

* 'മനഃപ്രഗ്രഹമേവ' (ഉപനിഷത്ത്)

മായ വിചാരത്തിൽ നിങ്ങൾ ചെട്ടുപോകരുതു്. അന്തര്യാമിയു ടെ രൂപത്തിൽ കൃഷ്ണൻ നമ്മുടെ ഓരോരുത്തന്റേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നുണ്ടു്. നമ്മുടെ ഏററവും സമീപത്തുള്ളതു് അതാ ണു്. നമ്മുടെ ഹൃദയത്തിലെ എല്ലാവിധ മാലിന്യങ്ങളേയും അദ്ദേഹത്തിന്റെ മുമ്പിൽവെച്ചു് നമുക്കു് അദ്ദേഹത്തോടുപറയാം: "ഭഗവാനേ, അടിയൻ അങ്ങയെ ശരണം പ്രാപിക്കുന്നു. അങ്ങു് അടിയന്റെ ഗുരുനാഥനാണു്. അടിയന്നു ശരിയായി വഴികാണി ച്ചുതന്നാലും! അങ്ങു് കാണിച്ചുതരുന്ന വഴിയിലൂടേ അടിയൻ നടന്നുകൊള്ളാം." നാം ഇങ്ങനെ ചെയ്യുന്നതായാൽ ആ പാർത്ഥ സാരഥി, അതുപോലെതന്നെ നമ്മുടേയും സാരഥ്യം വഹിക്കും. അവിടുത്തെ തിരുമുഖത്തുനിന്നു നമുക്കും ഗീത കേൾക്കാം. നമു ക്കും വിജയസിദ്ധിയുണ്ടാക്കാം!

---

# രണ്ടാം അദ്ധ്യായം

2?-2-'32.

നാം കഴിഞ്ഞ അദ്ധ്യായത്തിൽ അർജ്ജുനന്റെ 'വിഷാദയോ ഗം' കണ്ടു. അർജ്ജുനനെപ്പോലെ ഋജുത (സരളസ്വഭാവം) ഉള്ള ഒരുവൻ ഈശ്വരനെ ശരണം പ്രാപിക്കുമ്പോൾ വിഷാദവും 'യോ ഗ' മായിത്തീരുന്നു. ഇതിനെത്തന്നെയാണു് ഹൃദയമഥനം എന്നു പറയുന്നതു്. ഞാൻ ഗീതയുടെ ഈ പീഠികയ്ക്കു് 'അർജ്ജുനവി ഷാദയോഗം' എന്ന വിശേഷനാമത്തിന്നുപകരം 'വിഷാദയോഗം' എന്ന സാമാന്യനാമമാണു് കൊടുത്തിട്ടുള്ളതു്. കാരണം, ഗീത യ്ക്കു് അർജ്ജുനൻ ഒരു നിമിത്തംമാത്രമായിരിക്കയാണു്. പണ്ഡ രിപുരത്തിലെ പാണ്ഡുരംഗന്റെ അവതാരം പുണ്ഡലീകന്നുമാത്രം വേണ്ടിയായിരുന്നു എന്നു വിചാരിക്കുന്നതു ശരിയല്ല. അതു പുണ്ഡലീകനെ നിമിത്തമാക്കി ജഡജീവികളായ നമ്മുടെ ഓരോരു ത്തരുടെയും ഉദ്ധാരണത്തിന്നായി, എത്രയോ ആയിരം കൊല്ലങ്ങ ളായി, സ്ഥിതിചെയ്യുന്നതു് നാം പ്രത്യക്ഷമായി കാണുന്നുണ്ടു്. അതുപോലെതന്നെ, അർജ്ജുനനെ നിമിത്തമാക്കിക്കൊണ്ടാണെങ്കി ലും ഗീത നമുക്കെല്ലാം വേണ്ടിയാണു് പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. ആകയാൽ, ഗീതയുടെ ആദ്യത്തെ അദ്ധ്യായത്തിന്നു് 'വിഷാദ യോഗം' എന്ന സാമാന്യനാമമാണു് അധികം ഉചിതമായിത്തോ ന്നുന്നതു്. ഗീതാവൃക്ഷം ഇവിടം മുതൽ വളർന്നു വളർന്നു് അവസാ

നത്തെ അദ്ധ്യായത്തിൽ 'പ്രസാദയോഗ'ത്തിൻെറ രൂപത്തിലുള്ള ഫലം നൽകുന്നതാണ്.

ഈ രണ്ടാമദ്ധ്യായംമുതൽ ഗീതയുടെ ഉപദേശം ആരംഭിക്കുന്നു; ഭഗവാൻ, തുടക്കത്തിൽത്തന്നെ, ജീവിതത്തിൻെറ മഹാസിദ്ധാന്തങ്ങൾ പറഞ്ഞുതരുന്നുണ്ട്. ജീവിതമാകുന്ന കെട്ടിടം നിർമ്മിക്കുന്നതിന്നടിസ്ഥാനമായ തത്ത്വങ്ങൾ ആദ്യംതന്നെ ഉറപ്പിച്ചുവെക്കുന്നതായാൽ ബാക്കിപണി എളുപ്പമായിത്തീരുമെന്നാണ് അദ്ദേഹം ആശിക്കുന്നത്. ഈ രണ്ടാമദ്ധ്യായത്തിൽ വന്നിട്ടുള്ള 'സാംഖ്യബുദ്ധി' എന്ന ശബ്ദത്തിന്നു ഞാൻ നൽകിയ അർത്ഥം ജീവിതത്തിൻെറ മൂലഭൂതസിദ്ധാന്തം എന്നാകുന്നു. അതായതു്, നമുക്ക് ഇവിടെ മൂലസിദ്ധാന്തം മനസ്സിലാക്കണം. എന്നാൽ, അതിന്നു മുമ്പായി ഈ സാംഖ്യശബ്ദത്തെ നിമിത്തമാക്കി ഗീതയിലെ സാങ്കേതികശബ്ദങ്ങളുടെ അർത്ഥം അല്പമൊന്നു സ്പഷ്ടീകരിക്കുന്നതു നന്നായിരിക്കും. ഗീത, പഴയ ശാസ്ത്രീയശബ്ദങ്ങളെ പുതിയ അർത്ഥങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്. അതു ഗീതയുടെ ഒരു പ്രത്യേകതയാണ്. പഴയശബ്ദങ്ങൾക്കു പുതിയ അർത്ഥം കല്പിക്കുന്നതു് വിചാരപരമായ വിപ്ലവത്തിൻെറ അഹിംസാത്മകമായ രീതിയാണ്. ഈ പ്രവൃത്തിയിൽ വ്യാസൻ വളരെ വിദഗ്ദ്ധനായിരുന്നു. അതിനാൽ, ഗീതയിലെ ശബ്ദങ്ങൾക്ക് വ്യാപകമായ അർത്ഥം ലഭിക്കുകയും അതു് ഇന്നും പുത്തനായിത്തന്നെ കാണപ്പെടുകയും ചെയ്യുന്നു. പലതരം ചിന്തകന്മാർക്ക്, താന്താങ്ങളുടെ ആവശ്യത്തിന്നും അനുഭവത്തിന്നും അനുസരിച്ചു്, പലതരം അർത്ഥങ്ങൾ ഇവയിൽ കണ്ടെത്താൻ കഴിഞ്ഞിട്ടുണ്ട്. ആ അർത്ഥങ്ങളെല്ലാം അതതിൻെറ സ്ഥാനത്തുനിന്നു നോക്കുമ്പോൾ ശരിയായിരിക്കയും ചെയ്യും. എന്നാലും, അവയുമായി പൊരുത്തക്കേടുവരാതെ നമുക്കു സ്വതന്ത്രമായ ഒരർത്ഥം പറവാൻകഴിയുമെന്നാണ് ഞാൻ കരുതുന്നതു്.

ഉപനിഷത്തിൽ മനോഹരമായ ഒരു കഥയുണ്ടു്; അതു് ഈ അവസരത്തിൽ ഓർമ്മവരുന്നു: ഒരിക്കൽ ദേവന്മാരും അസുരന്മാരും മനുഷ്യരുംകൂടി ഉപദേശത്തിന്നായി പ്രജാപതിയുടെ അടുക്കൽ പോയി. പ്രജാപതി എല്ലാവർക്കുമായി 'ദ' എന്ന ഒരക്ഷരം കൊടുത്തു. ദേവന്മാർ പറഞ്ഞു: "ദേവന്മാരായ ഞങ്ങൾ കാമികളാണ്, ഭോഗശീലരാണ്. പ്രജാപതി 'ദ' എന്ന അക്ഷരം നൽകി ഞങ്ങളെ 'ദമനം' ശീലിയ്ക്കാൻ പഠിപ്പിച്ചു." അസുരന്മാർ പറഞ്ഞു: "ഞങ്ങൾ ക്രോധികളാണ്; ദയയില്ലാത്തവരാണ്. പ്രജാപതി 'ദ' എന്ന അക്ഷരംകൊണ്ടു ഞങ്ങളെ 'ദയ' പഠിപ്പിച്ചു." മനുഷ്യർ പറഞ്ഞു: "ഞങ്ങൾ ലോഭികളാണ്; പണത്തിൻെറ

പിന്നാലെ ഭ്രാന്തുപിടിച്ചോടുന്നവരാണ്. പ്രജാപതി 'ദ' എന്ന അക്ഷരംകൊണ്ടു ഞങ്ങളെ 'ദാനം' ചെയ്യാൻ പഠിപ്പിച്ചു." പ്രജാപതി, ഈ ഓരോവ്യാഖ്യാനവും ശരിയാണെന്നുസമ്മതിച്ചു. കാരണം, അതു് ഓരോരുത്തനും സ്വാനുഭവത്തിൽനിന്നു ലഭിച്ചതായിരുന്നു. ഗീതയിലെ സാങ്കേതികശബ്ദങ്ങളുടെ അത്ഥം പറയുന്ന സമയത്തു്, നാം ഉപനിഷത്തിലെ ഈ കഥ ഓർമ്മവെയ്ക്കുന്നതു നന്നു്.

## 2

രണ്ടാമദ്ധ്യായത്തിൽ ജീവിതത്തിന്റെ മൂന്നു മഹാസിദ്ധാന്തങ്ങൾ അവതരിപ്പിക്കപ്പെട്ടിട്ടുണ്ടു്. (1) ആത്മാവിന്റെ അമരത്വവും അഖണ്ഡതയും (2) ദേഹത്തിന്റെ ക്ഷുദ്രത (3) സ്വധമ്മത്തിന്റെ അബാദ്ധ്യത. ഇതിൽ സ്വധമ്മത്തിന്റെ സിദ്ധാന്തം കത്തവ്യത്തിന്റെ രൂപത്തിലുള്ളതാണു്; മറേറതു രണ്ടും മനസ്സിലാക്കാനേ കഴിയൂ. സ്വധമ്മത്തെപ്പററി ഞാൻ കഴിഞ്ഞപ്രാവശ്യം തന്നെ കുറഞ്ഞൊന്നു പറഞ്ഞിരുന്നു. ഈ ധമ്മം നമുക്കു് സ്വാഭാവികമായി ലഭിച്ചതാണു്. ആരും സ്വധമ്മം അന്വേഷിച്ചു പോകേണ്ടതില്ല. നാം ആകാശത്തിൽനിന്നുവീണു് ഭൂമിയിൽ നടക്കാൻ തുടങ്ങിയവരല്ല. നാം ജനിക്കുന്നതിനുമുമ്പുതന്നെ ഈ സമുദായം ഉണ്ടായിരുന്നു; നമ്മുടെ മാതാപിതാക്കന്മാർ ഉണ്ടായിരുന്നു; അയൽപക്കക്കാരുണ്ടായിരുന്നു. ഇങ്ങനെയുള്ള ഒരു 'പ്രവാഹ'ത്തിൽനിന്നാണു് നാം പൊന്തിവന്നതു്. എന്റെ ജനയിതാക്കളെ സേവിയ്ക്കുക എന്നതു് എനിക്കു ജനിയ്ക്കുമ്പോൾത്തന്നെ കിട്ടിയ ധമ്മമാണു്. അതുപോലെതന്നെ, ഞാൻ ജനിച്ചസമുദായത്തിനുവേണ്ട സേവനങ്ങൾ ചെയ്യുന്നതും എനിക്കു സഹജമായി സിദ്ധിച്ച ധമ്മമാണു്. ചുരുക്കത്തിൽ, നാം ജനിക്കുന്നതോടൊപ്പം നമ്മുടെ സ്വധർമ്മവും ജനിക്കുന്നു; അല്ലെങ്കിൽ, നാം ജനിക്കുന്നതിനു മുമ്പുതന്നെ നമുക്കുവേണ്ടി അതു തയാറാക്കപ്പെട്ടിരുന്നു എന്നു കരുതുന്നതിനും വിരോധമില്ല. കാരണം, അതുതന്നെയാണു് നമ്മുടെ ജന്മത്തിനു ഹേതു. അതു നിറവേററുന്നതിനുവേണ്ടിയാണു് നാം ജനിച്ചിരിക്കുന്നതു്. ചിലർ സ്വധർമ്മത്തെ ധർമ്മപത്നിയോടുപമിക്കാറുണ്ടു്. അവർ പറയുന്നു: "പത്നിയോടുള്ള ബന്ധംപോലെതന്നെ സ്വധമ്മത്തോടുള്ള ബന്ധവും അവിച്ഛേദ്യമാണു്." എന്നാൽ, എനിക്കു് ഈ ഉപമ അത്ര യോജിച്ചതായി തോന്നുന്നില്ല. ഞാൻ സ്വധർമ്മത്തെ അമ്മയോടാണു് ഉപമിയ്ക്കുന്നതു്. എനിയ്ക്കു് ഈ ജന്മത്തിൽ എന്റെ അമ്മയെ തിരഞ്ഞെടുക്കേണ്ടിവരുന്നില്ല. അതു് ആദ്യംതന്നെ നിശ്ചയിക്കപ്പെട്ടിട്ടുണ്ടു്. അമ്മ

എങ്ങനെയുള്ളവളായാലും ശരി എനിക്ക മാററാൻ തരമില്ല. സ്വധർമ്മത്തിൻെറ സ്ഥിതിയും ഇതാണ്. നമുക്ക് ഇഹലോകത്തിൽ സ്വധർമ്മമല്ലാതെ മററൊരാശ്രയവുമില്ല. സ്വധർമ്മത്തെ കൈവെടിയുന്നത് സ്വന്തം അസ്തിത്വത്തെത്തന്നെ കൈവെടിയുന്നതിനതുല്യമാണ്. നമുക്ക സ്വധർമ്മത്തിൻെറ സഹായത്തോടുകൂടിയേ മുന്നോട്ടുപോകാൻ കഴിയൂ. ആകയാൽ, ആരും തന്നെ സ്വധർമ്മത്തിൻെറ ആശ്രയത്തെ ഒരിക്കലും ഉപേക്ഷിക്കരുത്—ഇത്, ജീവിതത്തിൻെറ മൂലഭൂതസിദ്ധാന്തങ്ങളിൽ സ്ഥിരമായ ഒന്നാണ്.

നാം വിശേഷിച്ച യാതൊരുപ്രയത്നവും ചെയ്യാതെ, സ്വയം പാലിക്കപ്പെടത്തക്ക വിധത്തിൽ, അത്ര സഹജമായി സിദ്ധിച്ചതാണ് സ്വധർമ്മം. എന്നാൽ, പലതരം 'മോഹ'ങ്ങൾനിമിത്തം അത് അങ്ങനെ അല്ലാതാവുന്നു; അഥവാ, വളരെ ക്ലേശകരമായിത്തീരുന്നു. അപ്പോൾ സ്വധർമ്മത്തിൽ വിഷം—പലതരം ദോഷങ്ങൾ—വന്നുചേരും. സ്വധർമ്മത്തിൻെറ വഴിയിൽ മുള്ളുകൾ പരത്തുന്ന 'മോഹ'ങ്ങളുടെ ബാഹ്യരൂപങ്ങൾ എണ്ണമററവയാണ്. എന്നാൽ, അവയെ അപഗ്രഥിച്ചുനോക്കുമ്പോൾ അവയുടെയെല്ലാം അടിയിൽ ഒരേ ഒരു കാര്യമാണ് കാണപ്പെടുന്നത്—സങ്കുചിതവും ആഴമില്ലാത്തതുമായ 'ദേഹബുദ്ധി' താനും തൻെറ ശരീരത്തോടുബന്ധപ്പെട്ട ആളുകളും വസ്തുക്കളുമാണ് തൻെറ പരിധി—തൻെറ വ്യാപ്തിയുടെ സീമ—എന്ന് ഓരോരുത്തനും കരുതുന്നു. ഈ പരിധിക്കപ്പുറത്തുള്ളവരെല്ലാം അന്യരാണ്, അതായത് ശത്രുക്കളാണ് ദേഹബുദ്ധി ഇത്തരം വ്യത്യാസങ്ങളെക്കൊണ്ട് ഒരു മതിൽതന്നെ കെട്ടിപ്പടുത്തിരിക്കുന്നു. ഇതിലുള്ള വിശേഷം, 'ഞാൻ' 'എൻെറ' 'എനിയ്ക്ക്' എന്നെല്ലാം പറയുമ്പോൾ എൻെറ ദൃഷ്ടി ശരീരത്തിൽ മാത്രമാണ് എന്നതത്രെ. ദേഹബുദ്ധിയുടെ ഈ കൂട്ടിൽപെട്ടു നാം പലതരം 'കുട്ടിപ്പുര'കൾ വെച്ചുകെട്ടാൻ പരിശ്രമിക്കുന്നു. ഏറെക്കുറെ എല്ലാവരും ഈ പ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നവരാണ്. ഇതിൽ ചിലരുടെ 'കുട്ടിപ്പുര' വളരെ ചെറുതാണെങ്കിൽ ചിലരുടേത് അല്പം വലുതായിരിക്കും. പക്ഷേ, (ഫലത്തിൽ) അവസാനം എല്ലാം 'കുട്ടിപ്പുര' തന്നെയാണ്. അതിൻെറ വലുപ്പം ശരീരത്തിൻെറ യോഗ്യതയനുസരിച്ചിരിക്കും. ചിലർ കുടുംബാഭിമാനത്തിൻെറ കുട്ടിപ്പുരയാണ് കെട്ടുന്നതെങ്കിൽ ചിലർ കെട്ടുന്നത് ദേശാഭിമാനത്തിൻേറതാണ്. ബ്രാഹ്മണാബ്രാഹ്മണത്വത്തിൻെറപേരിൽ ഒരു 'കുട്ടിപ്പുര', ഹിന്ദു–മുസ്ലിംവ്യത്യാസത്തിൻെറ പേരിൽ മററൊന്ന്, ഇങ്ങനെ ഒന്നുരണ്ടല്ല അനവധി 'കുട്ടിപ്പുര'കൾ നാം കെട്ടിയിട്ടുണ്ട്. നോക്കുന്ന ദിക്കിലെല്ലാം ഇവ

യാണ് കാണപ്പെടുന്നത്. നമ്മുടെ ഈ ജയിലിൽത്തന്നെ രാഷ്ട്രീയതടവുകാർ, മററു തടവുകാർ എന്നു രണ്ടു 'കെട്ടിപ്പുര'കളില്ലേ? ഇവ കൂടാതെ നമുക്കു ജീവിക്കാൻതന്നെ സാധിക്കയില്ലെന്നു തോന്നിപ്പോകുന്നു. എന്നാൽ, ഇതിന്റെ പരിണാമമെന്തായിരിക്കും? – ഒന്നുമാത്രം: ഹീനവികാരത്തിന്റെ വകയായ അണുകീടങ്ങളുടെ വളർച്ചയും സ്വധർമ്മത്തിന്റെ രൂപത്തിലുള്ള ആരോഗ്യത്തിന്റെ നാശവും.

ഈ സ്ഥിതിയിൽ സ്വധർമ്മനിഷ്ഠമാത്രം മതിയാവാതെവരുന്നു. അതിന്നായി മററു രണ്ടു സിദ്ധാന്തങ്ങൾകൂടി ജാഗ്രത്താക്കിവെക്കേണ്ടിവരുന്നു. ഒന്നാമത്തെ സിദ്ധാന്തം, "ഞാൻ മരണസ്വഭാവമുള്ള ഈ ജഡദേഹമല്ല; ദേഹം പുറമെകാണപ്പെടുന്ന ക്ഷുദ്രമായ ഒരാവരണംമാത്രമാണ്" എന്നതാണ്. രണ്ടാമത്തേതു്, "ഞാൻ ഒരിക്കലും നശിക്കാത്ത അഖണ്ഡവും വ്യാപകവുമായ ആത്മാവാണ്" എന്നതാകുന്നു. ഈ രണ്ടു സിദ്ധാന്തങ്ങളും കൂടിച്ചേരുമ്പോൾ ഒരു പൂർണ്ണമായ തത്ത്വജ്ഞാനം ലഭിക്കുന്നു.

ഗീതയ്ക്കു് ഈ തത്ത്വജ്ഞാനം അത്യധികം ആവശ്യമാകയാൽ ഗീത ഇതിനെ ആദ്യംതന്നെ ആവാഹിച്ചു; സ്വധർമ്മത്തെ അതിന്നുശേഷവും. ചിലർ ചോദിക്കുന്നു: "തത്ത്വജ്ഞാനത്തെ സംബന്ധിച്ചുള്ള ഈ ശ്ലോകങ്ങൾ ആരംഭത്തിൽത്തന്നെ കൊണ്ടുവന്നതെന്തിനാണ്?" എന്നാൽ, ഗീതയിൽ സ്ഥാനം മാററിവെയ്ക്കാൻ പാടില്ലാത്ത വല്ല ശ്ലോകങ്ങളുമുണ്ടെങ്കിൽ അവ ഇവയാണെന്നാണ് എനിക്കു തോന്നുന്നതു്.

ഇത്രയും തത്ത്വജ്ഞാനം മനസ്സിലുറച്ചാൽ പിന്നെ സ്വധർമ്മം ഒട്ടുംതന്നെ ഭാരമായിത്തോന്നുന്നതല്ല; നേരെമറിച്ചു്, സ്വധർമ്മമല്ലാത്തതെല്ലാം ഭാരമായിത്തോന്നുകയും ചെയ്യും. പിന്നെ ആത്മതത്ത്വത്തിന്റെ അഖണ്ഡതയും ദേഹത്തിന്റെ ക്ഷുദ്രതയും മനസ്സിലാക്കാൻ യാതൊരു പ്രയാസവുമില്ല; കാരണം, ഇവ രണ്ടും സത്യമായ വസ്തുക്കളാണ്. പക്ഷേ, നമുക്കു് അവയെപ്പററി ചിന്തിക്കേണ്ടിവരും; വീണ്ടും വീണ്ടും മനനംചെയ്യേണ്ടിവരും. ഈ ചർമ്മത്തിന്റെ മഹത്ത്വത്തെക്കുറിച്ചു് നാം ആത്മാവിന്നു് അധികമായ മഹത്ത്വംകൊടുക്കാൻ പഠിക്കണം.

നോക്കുക! ഈ ദേഹം നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്നു. ശൈശവം, ബാല്യം, കൌമാരം, യൌവനം, വാർദ്ധക്യം — ഈ ചക്രത്തിന്റെ തിരിച്ചൽ ആർക്കാണ് അനുഭവപ്പെടാത്തതു്? ആധുനികശാസ്ത്രജ്ഞന്മാർ പറയുന്നു: 'ഏഴു കൊല്ലംകൊണ്ടു ശരീരം

ആകെ മാറിപ്പോകുന്നു.? ഏഴു കൊല്ലത്തിനുമുമ്പുണ്ടായിരുന്ന ഒരു തുള്ളിച്ചോരപോലും ഇന്നു നമ്മുടെ ദേഹത്തിൽ ഇല്ല. നമ്മുടെ പൂർവന്മാർ, പന്ത്രണ്ടു കൊല്ലംകൊണ്ടു പഴയശരീരം മരിച്ചുപോകുന്നു എന്നു കരുതിയിരുന്നു. അതിനാൽ, പ്രായശ്ചിത്തം, തപശ്ചര്യ, അദ്ധ്യയനം മുതലായവയുടെ അവധി പന്ത്രണ്ടുകൊല്ലമായിരുന്നു. വളരെക്കാലത്തെ വേർപാടിനുശേഷം തന്നെ വന്നു കണ്ട മകനെ അമ്മയ്ക്കു തിരിച്ചറിവാൻകഴിഞ്ഞില്ല എന്നും മററും പറയുന്നതു നാം കേൾക്കുന്നുണ്ടു്. ഇങ്ങനെ നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്ന — മരിച്ചുകൊണ്ടിരിക്കുന്ന — ദേഹംതന്നെയാണോ നിൻെറ രൂപം? രാവും പകലും മലമൂത്രങ്ങളുടെ ചാൽ ഒഴുകിക്കൊണ്ടിരിക്കുന്നതും വൃത്തിയാക്കാൻ ദൃഢനിശ്ചയംചെയ്തിട്ടുള്ള നിന്നെപ്പോലുള്ളവരെ ലഭിച്ചാൽക്കൂടി മാലിന്യം നീങ്ങാത്തതുമായ ഈ ശരീരമാണോ നീ? അതു വൃത്തികെട്ടതു്, നീ അതിനെ വൃത്തിയാക്കുന്നവൻ; അതു രോഗി, നീ മരുന്നും വെള്ളവും കൊടുത്തു ശുശ്രൂഷിക്കുന്നവൻ; അതു മൂന്നരക്കൈസ്ഥലംമാത്രം വ്യാപിച്ചതു്, നീയോ ത്രിഭുവനവിഹാരി; അതു് എപ്പോഴും മാറിക്കൊണ്ടിരിക്കുന്നതു്, നീ അതിൻെറ മാററങ്ങളെ നോക്കിക്കൊണ്ടിരിക്കുന്നവൻ; അതു മരിക്കുന്നതു്, നീ ആ മരണത്തിൻെറ വ്യവസ്ഥാപകൻ. നിൻേറയും അതിൻേറയും വ്യത്യാസം ഇത്ര സ്പഷ്ടമായിരിക്കേ, നീ എന്തിനു സങ്കുചിതനാവുന്നു? ഈ ദേഹവുമായി ബന്ധമുള്ളതിനെമാത്രം തൻേറതെന്നു കരുതുകയും ദേഹത്തിൻെറ മരണത്തിൽ ഇത്രയധികം വ്യസനിക്കുകയും ചെയ്യുന്നതെന്തിനാണു്? ഭഗവാൻ ചോദിക്കുന്നു: "എടോ, ഈ ദേഹത്തിൻെറ നാശം അത്ര വ്യസനിക്കത്തക്ക ഒരു കാര്യമാണോ?"

ദേഹം വസ്ത്രത്തെപ്പോലെയാണു്. പഴയതു കീറിപ്പോകുന്നു; അതിനാൽ, പുതിയതു ധരിക്കുവാൻ സാധിക്കുന്നു. ഒരേ ശരീരം എന്നെന്നും ആത്മാവിനോടു പററിപ്പിടിച്ചിരിക്കുന്നതായാൽ ആത്മാവിൻെറ സ്ഥിതി വളരെ മോശമാവുമായിരുന്നു. എല്ലാ വികാസവും നില്ക്കും; ആനന്ദം നശിക്കും; ജ്ഞാനത്തിൻെറ പ്രകാശം മങ്ങും. അതിനാൽ, ദേഹത്തിൻെറ നാശത്തിൽ വ്യസനിക്കത്തക്കതായി യാതൊന്നുമില്ല. ആത്മാവിന്നു നാശം സംഭവിക്കുകയാണെങ്കിൽ, തീച്ചയായും അതു വ്യസനിക്കത്തക്ക ഒരു കാര്യമാണു്. പക്ഷേ, അതു നശിക്കാത്തതാണു്; അതു്, നില്ക്കാതെ ഒഴുകിക്കൊണ്ടിരിക്കുന്ന ഒരരുവിപോലെയാണു്. അതിന്മേൽ അനേകംശരീരങ്ങൾ വരികയും പോകയും ചെയ്യുന്നു. അതിനാൽ, ദേഹത്തിൻെറ ബന്ധുതയിലോ മൈത്രിയിലോപെട്ടുഴന്നു് വ്യസ

നിക്കുകയോ 'ഇതു് എന്റെ, അതു നിന്റെ' എന്നിങ്ങനെ വേർതിരിക്കുകയോ കഷണംകഷണമാക്കുകയോ ചെയ്യുന്നതു് തീരെ അനുചിതമാണു്. നോക്കുക! ഈ ബ്രഹ്മാണ്ഡംമുഴുവനും മനോഹരമായി നെയ്യപ്പെട്ട ഒരു പുതപ്പുപോലെയാണു്. ചെറുകുട്ടികൾ കത്തിരിയെടുത്തു് പുതപ്പിനെ മുറിച്ചു കഷണംകഷണമാക്കുന്നതുപോലെ, ഈ ദേഹത്തിനുപററിയ വലുപ്പത്തിൽ അഥവാ മാതൃകയിൽ, അഖണ്ഡവും വിശാലവുമായ അതിനെ മുറിച്ചു കഷണമാക്കുന്നതു് എന്തൊരു കുട്ടിക്കളിയാണു്? എന്തൊരു ഹിംസയാണു്?

ബ്രഹ്മവിദ്യ അവതരിച്ച ഈ ഭാരതഭൂമിയിൽ എല്ലായിടത്തും ചെറുതും വലുതും സാമുദായികവും വർഗ്ഗീയവുമായ പലതരം വഴക്കുകൾ കാണപ്പെടുന്നതു വാസ്തവത്തിൽ വളരെ ശോചനീയമാണു്. മരണത്തെക്കുറിച്ചു നമുക്കുള്ളത്ര ഭയം മററൊരു രാജ്യക്കാർക്കും ഉണ്ടായിരിക്കയില്ല. ഈ ദീർഘകാലത്തെ പാരതന്ത്ര്യത്തിന്റെ പരിണാമമാണെന്നതിനു സംശയമില്ല. എന്നാൽ, അതു് ഈ പാരതന്ത്ര്യത്തിനു ഒരു കാരണവുംകൂടിയാണെന്ന വാസ്തവം മറക്കാൻ ശ്രമിക്കുന്നതുകൊണ്ടു കാര്യമില്ല.

മരണം എന്ന വാക്കുകൂടി നമുക്കസഹ്യമാണു്. ആ പേരുതന്നെ നമുക്കു് അമംഗളമായിത്തോന്നുന്നു. ജ്ഞാനദേവനു വളരെ ദുഃഖത്തോടുകൂടി എഴുതേണ്ടിവന്നു:

മരണശബ്ദം, ഹാ! സഹിക്കാനേവയ്യ!
മരിക്കുമ്പോൾ നമ്മൾ കരയുന്നു.

ആരെങ്കിലും മരിക്കുമ്പോഴേയ്ക്കു് എന്തൊരു കരച്ചിലും പിഴിച്ചിലുമാണു്! അതു നമ്മുടെ ഒരു കർത്തവ്യംതന്നെയാണു് എന്നുകൂടി തോന്നിപ്പോകുന്നു! ചിലർ കരയാനായി ആളുകളെ കൂലികൊടുത്തു കൊണ്ടുവരികപോലും ചെയ്യാറുണ്ടു്! മരണം അടുത്താൽക്കൂടി ആ വിവരം രോഗിയെ അറിയിക്കുകയില്ല "ജീവിക്കയില്ല" എന്നു വൈദ്യൻ പറഞ്ഞാൽക്കൂടി നാം അതു രോഗിയോടു പറയുകയില്ല. വൈദ്യന്മാരും തുറന്നുപറയാൻ മടിക്കും. അവസാനനിമിഷംവരെ വയററിലേക്കു് മരുന്നുകുപ്പികൾ ഒഴിച്ചുകൊണ്ടേ ഇരിക്കും. ഇതിനു പകരം രോഗിയോടു വാസ്തവം പറഞ്ഞു് ആയാളെ ധൈര്യപ്പെടുത്തുകയും ആയാളുടെ വിചാരത്തെ ഈശ്വരനിലേക്കു നയിക്കുകയും ചെയ്താൽ എത്ര ഉപകാരമായിരിക്കും! പക്ഷേ, ആ തട്ടുകൊണ്ടു പാത്രംതന്നെ ഉടഞ്ഞുപോയാലോ എന്നാണു് ആളുകളുടെ ഭയം! പാത്രം നിശ്ചിതസമയത്തിനു മുമ്പായി ഉടയുമോ? രണ്ടു നാഴിക കഴിഞ്ഞാൽ ഉടയുന്ന ഒരു പാത്രം ഇപ്പോൾതന്നെ ഉടയുന്നതുകൊ

ണ്ടു് എന്തു ദോഷമാണു് ഉണ്ടാവാനുള്ളതു്? നമ്മുടെ ഹൃദയത്തിന്നു കാഠിന്യം വർദ്ധിക്കണം, പ്രേമം ഇല്ലാതാവണം എന്നൊന്നുമല്ല ഇതിനർത്ഥം. പക്ഷേ, ദേഹാസക്തിയെ പ്രേമമാണെന്നു കണക്കാക്കുന്നതു ശരിയല്ല. ദേഹാസക്തി പോയല്ലാതെ ശരിയായ പ്രേമം ഉണ്ടാവുകയില്ല. അപ്പോൾ ദേഹത്തിന്നു് അതർഹിക്കുന്ന പ്രതിഷ്ഠ കിട്ടുകയും ചെയ്യും. എന്നാൽ, ഇന്നു നമ്മുടെ ലക്ഷ്യം ദേഹപൂജയാണു്. അതു തെററാകുന്നു. സ്വധർമ്മാചരണമാണു് നമ്മുടെ ലക്ഷ്യം എന്ന വാസ്തവം നാം മറന്നിരിക്കുന്നു. ദേഹത്തെ രക്ഷിയ്ക്കണം; അതിന്നു തിന്നാനും കുടിക്കാനും കൊടുക്കുന്നതു് ആവശ്യമാണു്. പക്ഷേ, അതു സ്വധർമ്മാചരണത്തിന്റെ നിലയിലായിരിക്കണം; നാവിനെ തൃപ്തിപ്പെടുത്താനാവരുതു്. ചട്ടുകംകൊണ്ടു പായസം വിളമ്പിയാലും ശരി, ചോറും കറിയും വിളമ്പിയാലും ശരി, അതിന്നു യാതൊരു സുഖവും ദുഃഖവുമില്ല. നാവിന്റെ സ്ഥിതിയും അതാവണം—നാവിന്നു രസം അറിവാൻ കഴിയണം, പക്ഷേ സുഖമോ ദുഃഖമോ തോന്നരുതു്. ശരീരത്തിന്നു വേണ്ടതു് അതിന്നു കൊടുത്തു്; അതോടുകൂടി കാര്യം അവസാനിയ്ക്കണം. ചക്രംകൊണ്ടു നൂല്ക്കാൻ അതിൽ എണ്ണകൊടുക്കുന്നതു് ആവശ്യമാണു്. അതുപോലെതന്നെ, ശരീരംകൊണ്ടു ജോലിചെയ്യണം; അതിന്നായി—യന്ത്രം പ്രവർത്തിക്കുന്നതിന്നായി—അതിൽ കരിയിടുന്നതാവശ്യമാണു്. നാം ഇപ്രകാരം ഉപയോഗിക്കുന്നതായാൽ വാസ്തവത്തിൽ നിസ്സാരമായ ശരീരത്തിന്റെ വില വർദ്ധിക്കുകയും അതിന്നു പ്രതിഷ്ഠ ലഭിക്കുകയും ചെയ്യും.

ഇതിന്നു വിപരീതമായി, നാം ദേഹത്തെ ഒരു ഉപകരണമായി ഉപയോഗിക്കാതെ, അതിൽത്തന്നെ നിമഗ്നരാവുകയും ആത്മസങ്കോചം വരുത്തുകയും ചെയ്യുന്നു. ഇതുനിമിത്തം, അത്യന്തം ക്ഷുദ്രമായ ദേഹം വളരെ ക്ഷുദ്രതരമായിത്തീരുന്നു! അതിനാൽ, സജ്ജനങ്ങൾ ദൃഢതാപൂർവ്വം പറയുന്നു: "നായും പന്നിയും അവയുടെ ദേഹംനിമിത്തം നിന്ദ്യമാണു്; മററുപ്രകാരത്തിൽ എല്ലാം വന്ദ്യംതന്നെ." എടോ, നീ രാവും പകലും ഈ ദേഹത്തേയും അതിനോടു ബന്ധപ്പെട്ടവയേയും പൂജിച്ചുകൊണ്ടിരിക്കരുതു്. മററുള്ളവയേയും മനസ്സിലാക്കുവാൻ പഠിക്കൂ. സജ്ജനങ്ങൾ, ഇങ്ങനെ വ്യാപകമായ ദൃഷ്ടിവെയ്ക്കാനാണു് നമ്മെ പഠിപ്പിക്കുന്നതു്. നാം നമ്മുടെ അടുത്ത ബന്ധുക്കളേയും മിത്രങ്ങളേയും ഒഴിച്ചു മററു വല്ലവരുടേയും അടുക്കൽ നമ്മുടെ ആത്മാവിനെ കൊണ്ടുപോകുന്നുണ്ടോ? "ജീവനെ ജീവനിൽ ചേർക്കുക; ആത്മാവിനെ ആത്മാവിൽ കലർത്തുക." നാം ഇങ്ങനെ ചെയ്യുന്നുണ്ടോ? നമ്മുടെ

ആത്മഹംസത്തെ, കൂട്ടിന്നു പുറത്തുള്ള കാററുതട്ടാൻ നാം അനുവദിക്കുന്നുണ്ടോ? 'എന്റെ' എന്നു കരുതപ്പെടുന്ന വൃത്തത്തിന്റെ പരിധിവർദ്ധിപ്പിച്ചു് ഞാൻ ഇന്നലെ പത്തു മിത്രങ്ങളെ ഉണ്ടാക്കി, ഇന്നു് അതു പതിനഞ്ചായി; നാളെ അമ്പതാവും! "ഇങ്ങനെ ചെയ്തുചെയ്തു് ഒരുദിവസം ഈ ലോകം മുഴുവനും എന്റേതാണെന്നും ഞാൻ ഈ ലോകത്തിന്റേതാണെന്നും എനിക്കനുഭവപ്പെട്ടും" എന്നു എപ്പോഴെങ്കിലും നിങ്ങൾക്കു തോന്നിയിട്ടുണ്ടോ? നാം ജയിലിൽനിന്നു ബന്ധുമിത്രാദികൾക്കു കത്തയയ്ക്കുന്നുണ്ടു്. ഇതിലെന്തുവിശേഷമാണുള്ളതു? എന്നാൽ, ജയിലിൽനിന്നു വിട്ടുപോയ വല്ല പുതിയ മിത്രത്തിന്നും—രാഷ്ട്രീയതടവുകാരന്നല്ല, ക്രിമിനൽ തടവുകാരന്നു്—നിങ്ങൾ എപ്പോഴെങ്കിലും കത്തെഴുതുമോ?

വാസ്തവത്തിൽ നമ്മുടെ ആത്മാവു് അതിന്റെ പരിധി വർദ്ധിപ്പിക്കുവാൻ ബദ്ധപ്പെട്ടുകൊണ്ടിരിക്കയാണു്. ആത്മാവു് ലോകത്തോടു മുഴുവനും ഐക്യം പ്രാപിക്കുവാൻ ആഗ്രഹിക്കുന്നു. നാമാകട്ടെ, അതിനെ കെട്ടിവരിഞ്ഞു് അമർത്തിക്കളയുന്നു. നാം ആത്മാവിനെ തടവുപുള്ളിയാക്കിയിരിക്കയാണു്. നമുക്കു് അതിന്റെ ഓർമ്മകൂടിയില്ല. നാം രാവിലെമുതൽ വൈകുന്നേരംവരെ ദേഹത്തിന്റെ ശുശ്രൂഷയിൽത്തന്നെ നിമഗ്നരായിരിക്കുന്നു. 'എന്റെ ശരീരം എത്ര ശക്തിയും പുഷ്ടിയും ഉള്ളതായിരുന്നു; ഇപ്പോൾ അതു് എത്രയധികം മെലിഞ്ഞിരിക്കുന്നു' ഇതാണു് രാവും പകലും നമ്മുടെ വിചാരം. ലോകത്തിൽ ആനന്ദപ്രദമായി മറെറാന്നും ഇല്ലെന്നുകൂടി തോന്നിപ്പോകുന്നു. ഈ ഭോഗങ്ങളുടേയും സ്വാദിന്റേയും ആനന്ദം പക്ഷിമൃഗാദികളും അനുഭവിക്കുന്നുണ്ടു്. ഇനി നമുക്കു് സ്വാദുകേടിന്റേയും ത്യാഗത്തിന്റേയും ആനന്ദം കൂടി ഒന്നു നോക്കേണ്ടേ? വിശന്നു വല്ലതും തിന്നാൻതുടങ്ങുമ്പോൾ, അതിനെ തന്നേക്കാൾ വിശപ്പുള്ള മറെറാരാൾക്കു കൊടുക്കുക; അതിന്റെ ആനന്ദം അനുഭവിക്കുക; രുചി മനസ്സിലാക്കുക. സ്വന്തം മക്കൾക്കുവേണ്ടി കഷ്ടപ്പെടുന്ന അമ്മയ്ക്കു് ഇതിന്റെ രുചി അറിയാൻ കുറെഞ്ഞൊന്നു സാധിക്കും. തങ്ങളുടേതെന്നു പറഞ്ഞ നിർമ്മിക്കുന്ന സങ്കുചിതമായ പരിധിയിൽപ്പോലും മനുഷ്യന്നു് ആത്മവികാസത്തിന്റെ ആനന്ദം അനുഭവിക്കാനുള്ള ആഗ്രഹം ഉള്ളതായിക്കാണാം. അതിനാൽ, ദേഹത്തിൽ പൊതിഞ്ഞുവെച്ചിരിക്കുന്ന ആത്മാവു്, അല്പനേരത്തേക്കായിട്ടാണെങ്കിലും, പുറത്തുവരുന്നു. അതും എങ്ങനെ? തടവുപുള്ളി ജയിലിന്റെ മുററത്തേയ്ക്കു വരുന്നതുപോലെ. പക്ഷേ, ആത്മാവു് ഇതുകൊണ്ടു തൃപ്തിപ്പെടുന്നില്ല; അതിന്നു മുക്താനന്ദംതന്നെ ലഭിക്കണം.

സാരാംശം:—(1) സാധകൻ അധർമ്മത്തിന്റെയും പരധർമ്മത്തിന്റെയും വളഞ്ഞ വഴി ഉപേക്ഷിച്ചു് സഹജവും സരളവുമായ സ്വധർമ്മത്തിന്റെ മാർഗ്ഗം കൈക്കൊള്ളണം; (2) ദേഹം ക്ഷണഭംഗുരമാണു്, അതിനെ സ്വധർമ്മാനുഷ്ഠാനത്തിനുവേണ്ടി മാത്രമേ ഉപയോഗിക്കാവൂ. ആവശ്യം വരുമ്പോൾ സ്വധർമ്മത്തിന്നായി അതിനെ ഉപേക്ഷിക്കുകയും വേണം; (3) ആത്മാവിന്റെ അഖണ്ഡതയും വ്യാപകതയും എപ്പോഴും ഓർമ്മവെയ്ക്കുകയും മനസ്സിൽനിന്നു സ്വപരഭേദം ദൂരീകരിക്കുകയും ചെയ്യണം; ഭഗവാൻ ജീവിതത്തിന്റെ ഈ മുഖ്യസിദ്ധാന്തങ്ങളെ പറഞ്ഞുതന്നു. ഇതനുസരിച്ചു നടക്കുന്ന മനുഷ്യനു് ഒരുദിവസം, "നരദേഹം കൊണ്ടുതന്നെ സച്ചിദാനന്ദപദവി പ്രാപിച്ചു" എന്നു് അനുഭവപ്പെടുന്നതാണു്.

## 3

ഭഗവാൻ ഈ മൂന്നുസിദ്ധാന്തങ്ങളും പറഞ്ഞുതന്നു; എന്നാൽ അതുകൊണ്ടുമാത്രം കാര്യം മതിയാവുന്നില്ല. ഗീതയിലെ ഈ സിദ്ധാന്തങ്ങളെല്ലാം ഉപനിഷത്തുകളിലും സ്മൃതികളിലും പണ്ടേ ഉള്ളവയാണു്. അവയെ വീണ്ടും എടുത്തുപറഞ്ഞതുകൊണ്ടുമാത്രം ഗീതയ്ക്കു് എന്തു മേന്മയാണുണ്ടാവുക? അവയെ പ്രവൃത്തിയിൽ കൊണ്ടുവരുന്നതെങ്ങനെയെന്നു പറഞ്ഞുതരുന്നതിലാണു് ഗീതയുടെ മഹത്വം പ്രത്യക്ഷപ്പെടുന്നതു്. ഈ വലിയ പ്രശ്നത്തിനു ഉത്തരം പറയുന്നതിലാണു് ഗീതയുടെ വിശിഷ്ടത കാണപ്പെടുന്നതു്.

ജീവിതത്തിന്റെ സിദ്ധാന്തങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനുള്ള കലയെ അഥവാ യുക്തിയെത്തന്നെയാണു് 'യോഗം' എന്നു പറയുന്നതു്. സാംഖ്യം എന്നതിന്റെ അർത്ഥം സിദ്ധാന്തം അഥവാ ശാസ്ത്രം എന്നാകുന്നു; യോഗം എന്നാൽ കല. യോഗികൾ ജീവിതത്തിന്റെ കല കരസ്ഥമാക്കിയവരാണെന്നതിനു ജ്ഞാനദേവൻ സാക്ഷിയാണു്. സാംഖ്യം യോഗം, അഥവാ ശാസ്ത്രം കല, ഇവ രണ്ടുംകൊണ്ടും പരിപൂർണ്ണമായതാണു ഗീത. ശാസ്ത്രവും കലയും ഒത്തുചേരുമ്പോൾ ജീവിതത്തിന്റെ സൌന്ദര്യം വർദ്ധിക്കുന്നു. വെറും ശാസ്ത്രം ആകാശക്കോട്ടയാണു്. സംഗീതശാസ്ത്രം പഠിക്കുന്നതോടൊപ്പം തൊണ്ടകൊണ്ടു് അതു പ്രകടിപ്പിക്കാനുള്ള കലകൂടി സമ്പാദിക്കാതിരുന്നാൽ നമുക്കു നാദബ്രഹ്മവുമായി പരിചയപ്പെടാൻ കഴിയുകയില്ല. അതിനാലാണു ഭഗവാൻ സിദ്ധാന്തത്തോടൊപ്പം അതിനെ പ്രവൃത്തിയിൽ കൊണ്ടുവരുവാനുള്ള കലയും പറഞ്ഞുതന്നിരിക്കുന്നതു്. ശരി; ആ കല ഏതാ

ണ്? ദേഹത്തെ തുച്ഛമായി കരുതി ആത്മാവിന്റെ അനശ്വരതയും അഖണ്ഡതയും ദൃഷ്ടിയിൽ വെച്ചുകൊണ്ടു് സ്വധർമ്മം അനുഷ്ഠിച്ചുകൊണ്ടു ജീവിക്കുന്നതിനുള്ള ആ കല ഏതാണു്?

നാം ചെയ്യുന്ന ഏതു കർമ്മത്തിലും രണ്ടു ഭാവനകളുണ്ടു്. (1) നമ്മുടെ കർമ്മത്തിന്റെ ഫലം നാം അനുഭവിക്കും; അതു നമ്മുടെ അധികാരമാണു്. (2) ഇതിന്നു വിപരീതമായി, കർമ്മഫലം അനുഭവിക്കാൻ കിട്ടുകയില്ലെങ്കിൽ കർമ്മംതന്നെ ചെയ്യുകയില്ല. ഗീത, ഇവ രണ്ടുമല്ലാതെ, മൂന്നാമത്തൊരു ഭാവനയെ അഥവാ വൃത്തിയെയാണു കാണിച്ചുതരുന്നതു്. ഗീത പറയുന്നു: "കർമ്മം തീർച്ചയായും അനുഷ്ഠിക്കുക; പക്ഷേ, അതിൽ തനിക്കധികാരമുണ്ടെന്നു കരുതരുതു." കർമ്മം ചെയ്യുവാനു ഫലത്തിന്നു തീർച്ചയായും അധികാരമുണ്ടു്. പക്ഷേ, നീ ആ അധികാരത്തെ സ്വയം പരിത്യജിക്കുക. രജോഗുണം പറയുന്നു: "എടുക്കുകയാണെങ്കിൽ ഫലത്തോടുകൂടി എടുക്കും." തമോഗുണം പറയുന്നു: "ഉപേക്ഷിക്കുകയാണെങ്കിൽ കർമ്മത്തോടുകൂടി ഉപേക്ഷിക്കും." ഇവ പരസ്പരം സഹോദരങ്ങളാണു്. അതിനാൽ, നിങ്ങൾ ഇവ രണ്ടിന്റേയും മുമ്പിൽ കടന്നു ശുദ്ധമായ സത്വഗുണത്തെ സ്വീകരിക്കുക—അതായതു്, കർമ്മം ചെയ്യുക! പക്ഷേ, ഫലം ഉപേക്ഷിക്കുക. ഫലം ഉപേക്ഷിച്ചു് കർമ്മം ചെയ്യുക. മുന്നിലോ പിന്നിലോ എവിടെയും ഫലാശ വെയ്ക്കരുതു്.

ഗീത, ഫലാശവെയ്ക്കരുതെന്നു പറയുന്നതോടൊപ്പംതന്നെ, കർമ്മം ഉൽകൃഷ്ടമായിരിക്കണം, വളരെ നന്നായി കർമ്മം ചെയ്യണം എന്നു് ഉപദേശിക്കുന്നുണ്ടു്. ഫലാശയോടുകൂടി ചെയ്യുന്നവന്റെ കർമ്മത്തെ അപേക്ഷിച്ചു് ഫലാശയില്ലാതെ ചെയ്യുന്നവന്റെ കർമ്മം അധികം നന്നായിരിക്കണം. ഈ ആദേശം വളരെ ഉചിതവുമാണു്. കാരണം ഫലാശയുള്ളവന്നു് അതിൽ ആസക്തിയുണ്ടായിരിക്കും. അതിനാൽ, ഫലത്തെപ്പറ്റിയ സ്വപ്നചിന്തയിൽ ആയാളുടെ സമയവും ശക്തിയും ഏറെക്കുറെ ചെലവഴിക്കപ്പെടുന്നു നേരെമറിച്ചു്, ഫലാസക്തിയില്ലാത്തവന്റെ സമയവും ശക്തിയും നിശ്ശേഷമായി കർമ്മത്തിൽത്തന്നെ വിനിയോഗിക്കപ്പെടുന്നു. നദിയ്ക്കു് ഒഴിവില്ല; കാറ്റിന്നു വിശ്രമമില്ല; സൂര്യഭഗവാന്നു് സദാ പ്രകാശിച്ചുകൊണ്ടിരിയ്ക്കുവാൻ മാത്രമേ അറിയുകയുള്ളൂ. അതുപോലെതന്നെ, നിഷ്കാമകർമ്മിക്കു് എപ്പോഴും സേവാപരമായ കർമ്മംചെയ്തുകൊണ്ടിരിക്കാൻമാത്രമേ അറിയുകയുള്ളൂ. ഇങ്ങനെ, കർമ്മനിരതനായ പുരുഷന്റെ കർമ്മം ഉൽകൃഷ്ടമായിരിക്കു

യില്ലെങ്കിൽ പിന്നെ ആരുടെ കർമ്മമാണു് ഉൽകൃഷ്ടമായിരിക്കുക? കൂടാതെ, മനസ്സിന്റെ 'യോഗാവസ്ഥ' ഒരു വിശേഷഗുണമാണു്. അതു നിഷ്കാമകർമ്മിയ്ക്കു പൈതൃകമായി ലഭിച്ചതാണു്. തീരെ ബാഹ്യമായ ഒരു ശില്പവേലയായാലും ശരി, കരകൗശലത്തോടൊപ്പം മനസ്സിന്റെ 'യോഗാവസ്ഥ' കൂടിച്ചേരുമ്പോൾ ആ പ്രവൃത്തി അധികം മനോഹരമായിത്തീരുന്നു എന്നതു സ്പഷ്ടമാണു്. കൂടാതെ, ഫലാശവെയ്ക്കുന്നവന്റേയും വെയ്ക്കാത്തവന്റേയും ദൃഷ്ടിയിലുള്ള വ്യത്യാസം, ഫലാശവെയ്ക്കാത്തവനു കൂടുതൽ അനുകൂലമായതാണു്. ഫലാശവെയ്ക്കുന്നവൻ കർമ്മത്തെ സ്വാർത്ഥദൃഷ്ടിയോടുകൂടിയാണു് നോക്കുന്നതു്. കർമ്മം തന്റേതു്, ഫലവും തന്റേതു്. അതിനാൽ, കർമ്മത്തിലുള്ള ശ്രദ്ധ അല്പം കുറഞ്ഞുപോയാൽക്കൂടി ആയാൾ അതിൽ യാതൊരു നൈതികദോഷവും കാണുകയില്ല. ഫലാശവെയ്ക്കാത്തവനു തന്റെ കർമ്മത്തെപ്പററി നൈതികമായ കർത്തവ്യബുദ്ധിയാണുള്ളതു്. അതിനാൽ, ആയാൾ തന്റെ കർമ്മത്തിൽ അല്പംപോലും ന്യൂനതവരാതെ കഴിക്കാൻ എപ്പോഴും ബദ്ധശ്രദ്ധനായിരിക്കും. ഇതുനിമിത്തം ആയാളുടെ കർമ്മം ദോഷരഹിതമായിരിക്കയും ചെയ്യും. എങ്ങനെ നോക്കിയാലും ഫലത്യാഗം അത്യധികം കുശലവും ശ്രേയസ്കരവുമായ തത്വമാണെന്നു തെളിയുന്നു. അതിനാൽ, ഫലത്യാഗത്തെ യോഗം, അഥവാ ജീവിതത്തിന്റെ കല, എന്നു വിളിക്കണം.

നിഷ്കാമകർമ്മത്തിന്റെ കാര്യം വിട്ടുകളഞ്ഞാൽക്കൂടി പ്രത്യക്ഷമായി കർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നതിലുള്ളതു ആനന്ദം അതിന്റെ ഫലത്തിൽ ഇല്ല. സ്വധർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ ഉണ്ടാവുന്ന ആ തന്മയത്വംതന്നെ ഒരാനന്ദപ്രവാഹമാണു്. ഏതെങ്കിലും ഒരു ചിത്രകാരനോടു്, 'ചിത്രംവരയ്ക്കരുതു്; നിങ്ങൾക്കുവേണ്ടുവോളം പണം വാങ്ങിക്കൊൾക' എന്നു പറഞ്ഞാൽ ആയാൾ അതു സമ്മതിക്കുകയില്ല. അതുപോലെതന്നെ ഒരു കൃഷിക്കാരനോടു്, 'നീ വയലിൽപോകരുതു്; നിനക്കാവശ്യമുള്ളതു ധാന്യം വെറുതേതരാം,' എന്നുപറയുക. ഒരു ശരിയായ കർഷകനാണെങ്കിൽ ആയാൾ അതു് ഇഷ്ടപ്പെടുകയില്ല. കൃഷിക്കാരൻ കാലത്തു വയലിൽ പോകുന്നു; സൂര്യനാരായണൻ ആയാളെ സ്വാഗതം ചെയ്യുന്നു; പക്ഷികൾ ആയാളെ ആനന്ദിപ്പിക്കാനായി പാട്ടുപാടുന്നു; കന്നുകാലികൾ ആയാളുടെ ചുററുംനിന്നു തിന്നുന്നു; ആയാൾ പ്രേമപൂർവ്വം അവയെ തൊട്ടുതലോടുന്നു, താൻ വെച്ചുപിടിപ്പിച്ച സസ്യലതാദികളെനോക്കി രക്ഷിക്കുന്നു. ഈ പ്രവൃത്തികളിലെല്ലാം സാത്വികമായ ഒരുതരം ആനന്ദമുണ്ടു്. ആ ആനന്ദം

തന്നെയാണു് ആ കർമ്മത്തിൻെറ മുഖ്യമായ—ശരിയായ—ഫലം. ഇതിനോടു താരതമ്യപ്പെടുത്തുമ്പോൾ അതിൻെറ ബാഹ്യമായ ഫലം തീരെ നിസ്സാരമാണു്.

ഗീത, മനുഷ്യൻെറ ദൃഷ്ടിയെ കർമ്മഫലത്തിൽനിന്നു പിന്മാറുന്നതോടുകൂടി, അതേ ഉപായംകൊണ്ടുതന്നെ കർമ്മത്തിൽ അവനുള്ള ശ്രദ്ധയെ നൂറിരട്ടിയായി വർദ്ധിപ്പിക്കുന്നുണ്ടു്; ഫലാസക്തിയില്ലാത്ത പുരുഷൻെറ കർമ്മത്തിലുള്ള തന്മയത്വം സമാധിക്കു തുല്യമാണു്. കാരണം, അവനു് കർമ്മത്തിൽനിന്നു് അത്യധികം ആനന്ദം ലഭിക്കുന്നുണ്ടു്. ഇങ്ങനെ നോക്കുമ്പോൾ നിഷ്കാമകർമ്മംതന്നെ ഒരു ഫലമാണെന്നു സ്പഷ്ടമാവും. "വൃക്ഷത്തിൽ ഫലം ഉണ്ടാവുന്നു; പക്ഷേ, ഫലത്തിൽ ഇനി വല്ല ഫലവും ഉണ്ടാവുമോ?" എന്നു ജ്ഞാനേശ്വരൻ ചോദിക്കുന്നതു ശരിയാണു്. ഈ ദേഹത്തിൻെറ രൂപത്തിലുള്ള വൃക്ഷത്തിൽ നിഷ്കാമമായ സ്വധർമ്മാചരണത്തിൻെറ രൂപത്തിലുള്ള ഫലം ഉണ്ടായിക്കഴിഞ്ഞശേഷം, ഇനിയും വല്ല ഫലവും ഉണ്ടാവുമെന്നാശിക്കുന്നതെന്തിനാണു്? കൃഷിക്കാരൻ വയലിൽ കോതമ്പുകൃഷി ചെയ്തു; ആയാൾ അതു വിററു ചോളത്തിൻെറ റൊട്ടിവാങ്ങിത്തിന്നുന്നതെന്തിനു്? വല്ലവരും വാഴത്തോട്ടം വെച്ചുപിടിപ്പിച്ചു് അതിൽനിന്നുകിട്ടുന്ന മാധുര്യമേറിയ പഴങ്ങൾ വിററു മുളകു വാങ്ങിത്തിന്നുമോ? സഹോദരാ, നിങ്ങൾക്കു് ആ വാഴപ്പഴംതന്നെ തിന്നരുതേ? പക്ഷേ, പൊതുജനാഭിപ്രായത്തിന്നു് ഇതു സ്വീകാര്യമല്ല. നോക്കൂ. പഴംതിന്നാനുള്ള ഭാഗ്യമുണ്ടായിട്ടുകൂടിയും ജനങ്ങൾ മുളകുതിന്നാൻ വെമ്പിക്കൊണ്ടിരിക്കുന്നു. അതിനാൽ, ഗീത പറയുന്നു: "നിങ്ങൾ അങ്ങനെ ചെയ്യരുതു്. കർമ്മം തന്നെ തിന്നുക, കർമ്മംതന്നെകുടിക്കുക; കർമ്മത്തെത്തന്നെ ദഹിപ്പിക്കുക, അതു ദേഹത്തിൽ ചേരട്ടെ." കർമ്മം ചെയ്യുന്നതിൽതന്നെ എല്ലാം വന്നുചേരുന്നുണ്ടു്. കുട്ടി കളിയിലുള്ള ആനന്ദത്തിന്നുവേണ്ടിയാണു് കളിക്കുന്നതു്. അതുകൊണ്ടു് അവനു വ്യായാമത്തിൻെറ ഫലം തന്നെത്താൻ ലഭിക്കുന്നുണ്ടു്. പക്ഷേ, അവൻ ആ ഫലത്തെപ്പററി ചിന്തിക്കുന്നില്ല. അവൻെറ ആനന്ദം മുഴുവനും കിടക്കുന്നതു് ആ കളിയിലാണു്.

## 4

സജ്ജനങ്ങൾ സ്വന്തംജീവിതംകൊണ്ടു് ഈ കാര്യം പ്രത്യക്ഷമായി കാണിച്ചുതന്നിട്ടുണ്ടു്. തുക്കാറാമിനെ ഉദാഹരണമായി എടുക്കാം. അദ്ദേഹത്തിൻെറ ഭക്തികണ്ടു ശിവജിമഹാരാജാവിന്നു വളരെ ആദരവുതോന്നി. ഒരിക്കൽ മഹാരാജാവു് തുക്കാറാമിൻെറ

അട്ടക്കലേയ്ക്കു പല്ലക്കയച്ചുകൊടുത്തു; അരമനയിൽ അദ്ദേഹത്തെ സ്വീകരിക്കാൻ വേണ്ട ഏർപ്പാടുകളെല്ലാംചെയ്തു ഈ സന്നാഹങ്ങളെല്ലാം കണ്ടപ്പോൾ തുക്കാറാമിന്നു വല്ലാത്ത ദുഃഖം തോന്നി; അദ്ദേഹം വിചാരിച്ചു: "ഇതാണോ എന്റെ ഭക്തിയുടെ ഫലം? ഇതിന്നുവേണ്ടിയാണോ ഞാൻ ദേവനെ ഭജിക്കുന്നതു?" ഭഗവാൻ ഈ ബഹുമാനാദരങ്ങളാകുന്ന ഫലം കയ്യിൽ വച്ചുതന്നു്, തന്നെക്കൈവെടിയുകയാണോ എന്നുപോലും അദ്ദേഹത്തിന്നു തോന്നി. അദ്ദേഹം പറഞ്ഞു:

അന്തരംഗമറിഞ്ഞിട്ടുമെന്നെയെന്തിനായിട്ടകററുന്നു?
പാണ്ഡുരംഗ! ഭവാന്റെയീ കൂടനീതിയെത്രയും ദുഃഖദം.

"ഭഗവാനേ! അങ്ങയുടെ ഈ സ്വഭാവം നന്നല്ല. ഇങ്ങനെ വല്ല നിസ്സാരവസ്തുക്കളും കാണിച്ചു്, എന്നെ പ്രലോഭിപ്പിച്ചു്, വായുമൂടി അകററാനാണോ നീ ആഗ്രഹിക്കുന്നതു്? നീ, ഈ ആപത്തിനെ ദൂരീകരിച്ചുകളയാം എന്നു മനസ്സിൽ വിചാരിക്കുന്നുണ്ടായിരിക്കാം. പക്ഷെ ഞാൻ അത്ര മോശക്കാരനായ ഒരു ഗുരുവിന്റെ ശിഷ്യനല്ല. ഞാൻ നിന്റെ കാലുകളെ മുറുകെ കെട്ടിപ്പിടിച്ചുകൊണ്ടിരിക്കും." ഭക്തന്റെ സ്വധനം ഭക്തിമാത്രമാണു്; ഭക്തിക്കു ശാഖോപശാഖകൾ ഉണ്ടാവാൻ അനുവദിക്കാതെ അതിനെ നേർവഴിക്കു കൊണ്ടുപോകുന്നതാണു് അവന്റെ കർത്തവ്യം. അതാണു് ജീവിതകല.

പുണ്ഡലീകന്റെ ചരിത്രം, ഫലത്യാഗത്തിന്റെ ആദർശത്തെ ഇതിലധികം വിശേഷമായി കാട്ടിത്തരുന്നുണ്ടു്. പുണ്ഡലീകൻ തന്റെ മാതാപിതാക്കന്മാരെ ശുശ്രൂഷിച്ചുകൊണ്ടിരിക്കയായിരുന്നു. അതുകണ്ടു സന്തുഷ്ടനായ 'പാണ്ഡുരംഗൻ' അദ്ദേഹത്തിന്നു ദർശനം നല്കുവാനായി പ്രത്യക്ഷമായി. പക്ഷേ, പുണ്ഡലീകൻ ആ വ്യാമോഹത്തിൽപ്പെട്ടു് തന്റെ കർത്തവ്യകർമ്മം ഉപേക്ഷിക്കാൻ ഒരുങ്ങിയില്ല. തന്റെ മാതാപിതാക്കന്മാർക്കുവേണ്ടിച്ചെയ്തിരുന്ന ആ സേവനം ഹൃദ്യമായ ഈശ്വരഭക്തിയായിരുന്നു. വല്ല മക്കളും മററുള്ളവരുടെ മുതൽ കട്ടുകൊണ്ടുവന്നു മാതാപിതാക്കന്മാരെ സുഖമായിരുത്താൻ പരിശ്രമിച്ചേയ്ക്കാം; അഥവാ, ചില 'ദേശഭക്തന്മാർ' മററുദേശങ്ങളെ ദ്രോഹിച്ചു് സ്വദേശത്തിന്നു ശ്രേയസ്സുണ്ടാക്കുവാൻ ആഗ്രഹിച്ചേയ്ക്കാം. ഇവരുടെ ഇത്തരം ഭക്തി ഭക്തിയല്ല, ആസക്തിയാണു്. പുണ്ഡലീകൻ ഇങ്ങനെയുള്ള ആസക്തിയിൽ കുടുങ്ങിയില്ല. അദ്ദേഹം വിചാരിച്ചു: "എന്റെ മുമ്പിൽ നില്ക്കുന്ന ഈ രൂപംമാത്രമാണോ പരമേശ്വരന്നുള്ളതു? ഈ രൂപം

പ്രത്യക്ഷപ്പെടുന്നതിനുമുൻപ് സൃഷ്ടി ശൂന്യമായിരുന്നുവോ?" അദ്ദേഹം ഭഗവാനോടു പറഞ്ഞു: "ഭഗവാനേ, അടിയനു ദർശനം നൽകുവാനായി അങ്ങുന്നുതന്നെ എഴുന്നെള്ളിയിരിക്കുന്നു; പക്ഷേ, അടിയനും വലിയ സിദ്ധാന്തക്കാരനാണ്. അങ്ങുന്നു മാത്രമാണ് ഭഗവാൻ എന്ന് അടിയൻ വിശ്വസിക്കുന്നില്ല. അടിയനെസംബന്ധിച്ചിടത്തോളം, അങ്ങയും ഭഗവാനാണ്; അതുപോലെതന്നെ ഈ മാതാപിതാക്കന്മാരും! ഇവരെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുമ്പോൾ അടിയനു് അങ്ങയെപ്പററി വിചാരിക്കുക സാദ്ധ്യമല്ല. അതിനാൽ, ക്ഷമിക്കണം!" ഇത്രയും പറഞ്ഞു് അദ്ദേഹം ഭഗവാനു നിൽക്കാനായി ഒരു കല്ലു നീക്കിയിട്ടുകൊടുത്തു. തൻെറ ശുശ്രൂഷ വീണ്ടും തുടൎന്നു. തുക്കാറാം ഇതിനെപ്പററി വളരെ കൗതുകത്തോടും വിനോദത്തോടുംകൂടി പറയുന്നു:

പ്രേമഭക്തിയാൽ ഭ്രാന്തനായ് നീയും
വിഷ്ണുദേവ നിർത്തി കല്ലിന്മേൽ!
എന്തൊരു മഹാസാഹസം! ഹാ! നീ
വിഷ്ണുവിനു വിരിച്ചു കൽ!

പുണ്ഡലീകൻ ഉപയോഗിച്ച സിദ്ധാന്തം ഫലത്യാഗത്തിൻെറ യുക്തിയുടെ ഒരു ഭാഗമാകുന്നു. ഫലേച്ഛയില്ലാത്ത പുരുഷൻെറ കർമ്മസാമാധി ഗംഭീരമായിരിക്കും. അതുപോലെതന്നെ, ആയാളുടെ വൃത്തി അഥവാ ഭാവന, വിശാലവും ഉദാരവും സമത്വസുന്ദരവുമായിരിക്കും. അതിനാൽ, ആയാൾ പലതരം തത്വജ്ഞാനങ്ങളുടെ വലയിൽപ്പെട്ടു കുടുങ്ങുകയോ തൻേറാളു വിട്ടുകളയുകയോ ചെയ്യുകയില്ല. "നാന്യദസ്തീതി വാദിനഃ"—'ഇതുമാത്രം; മറെറാന്നുമില്ല' എന്നു വാദിക്കാൻ ആയാൾ ഒരുങ്ങുകയില്ല. എന്നാൽ, 'ഇതും ശരി, അതും ശരി; പക്ഷേ, എന്നെസംബന്ധിച്ചേടത്തോളം ഇതുമാത്രം ശരി!' എന്നായിരിക്കും ആയാളുടെ വിനീതവും എന്നാൽ സുദൃഢവുമായ തീരുമാനം. ഒരിക്കൽ ഒരു ഗൃഹസ്ഥൻ ഒരു സാധുവിൻെറ അടുക്കൽ ചെന്നു ചോദിച്ചു: "മോക്ഷപ്രാപ്തിക്കു് വീടും കുടുംബവും ഉപേക്ഷിക്കുന്നതു് ആവശ്യമാണോ?" സാധു പറഞ്ഞു: "ആവശ്യമാണെന്നു് ആരു പറഞ്ഞു? ജനകമഹാരാജാവിനെപ്പോലുള്ളവർ കൊട്ടാരത്തിലിരുന്നുകൊണ്ടുതന്നെ മോക്ഷം പ്രാപിച്ചിരിക്കെ, നിങ്ങൾക്കു വീടുപേക്ഷിക്കേണ്ടുന്ന ആവശ്യം നേരിടുന്നതെങ്ങനെ?" പിന്നെ മറെറാരാൾ വന്നു് സാധുവിനോടു ചോദിച്ചു: "സ്വാമീ, വീടും കുടുംബവും ഉപേക്ഷിക്കാതെ മോക്ഷം കിട്ടുമോ?" സാധു പറഞ്ഞു: "കിട്ടുമെന്നു് ആരു പറഞ്ഞു? വീട്ടിലിരുന്നു് യാതൊരു ചെലവുംകൂടാതെ കിട്ടുന്ന

ന്നൊണ്ട് മോക്ഷമെങ്കിൽ അതിന്നായി സവ്വസ്വവും ഉപേക്ഷിച്ചു ള്ളുകനെപ്പോലുള്ളവർ വെറും മൂർഖന്മാരാണോ?" കാലം കറെ കഴിഞ്ഞു. ഒരുദിവസം ഇവരിരുവരും ഒരേസ്ഥലത്തു് എത്തി ച്ചേൎന്നു. സംഭാഷണത്തന്നിടയിൽ ഒരാൾ പറഞ്ഞു: "സാധു, വീടും കടുംബവും ഉപേക്ഷിക്കണമെന്നു പറഞ്ഞിട്ടുണ്ടു്." ഉടനെ, മറെറ ആൾ പറഞ്ഞു: 'സാധു വീടും കുടുംബവും ഉപേക്ഷിക്കേണ്ട തില്ല എന്നാണു പറഞ്ഞിട്ടുള്ളതു്.' എന്നിട്ടു് തൽക്ഷണം രണ്ടാളും സാധുവിൻെറ അടുക്കൽ ചെന്നു. സാധു പറഞ്ഞു: "രണ്ടാൾ പറഞ്ഞതും ശരിയാണു്. ഭാവന എങ്ങനെയോ മാൎഗ്ഗം അങ്ങനെ യാണു്. ചോദ്യത്തിന്നനുസരിച്ചതായിരിക്കണം ഉത്തരം. വീടു പേക്ഷിക്കുന്നതു് ആവശ്യമാണു് എന്നതും സത്യമാണു്;" വീടുപേ ക്ഷിക്കേണ്ട ആവശ്യമില്ല എന്നതും സത്യമാണു്". ഇതിനെത്ത ന്നെയാണു സിദ്ധാന്തം എന്നു പറയുന്നതു്.

പുണ്ഡലീകൻെറ ഉദാഹരണത്തിൽനിന്നു്, ഫലത്യാഗത്തി ന്നു് എത്രത്തോളം ഉയരാൻ കഴിയുമെന്നു നാം കണ്ടു. ഭഗവാൻ തുക്കാറാമിന്നു കൊടുക്കാൻ തുടങ്ങിയതിനേക്കാൾ അധികം മോഹ ജനകമായിരുന്നു പുണ്ഡലീകന്നു കൊടുത്ത പ്രലോഭനം. പക്ഷേ, അദ്ദേഹം അതിൽ മോഹിച്ചില്ല; മോഹിച്ചാൽ, അതിൽ കുടുങ്ങി പ്പോകുമായിരുന്നു. അതിനാൽ, ഒരിക്കൽ മാൎഗ്ഗനിൎണ്ണയംചെയ്തുകഴി ഞ്ഞാൽ പിന്നെ ലക്ഷ്യപ്രാപ്തിവരെ അതു കൈ വിടരുതു്. ഇടയ്ക്കു ദേവദൎശനംപോലുള്ള തടസ്ഥം നേരിട്ടാലും 'സാധന' ഉപേക്ഷി ക്കേണ്ട ആവശ്യമില്ല. ദേഹം ബാക്കിയാവുന്നതായാൽ അതു 'സാ ധന'യ്ക്കുവേണ്ടിയാണു്. ഭഗവദ്ദൎശനം അടുത്തുതന്നെയുണ്ടു്. അ തെവിടെപ്പോവാനാണു്.

അങ്ങയിലുള്ളൊരു ഭക്തിയിൽ മാനസം
മുങ്ങിമയങ്ങി മരുവിടുമ്പോൾ,
എന്നുടെ സൎവ്വാത്മഭാവത്തെയാക്കാനും
വന്നുട്ടുപഹരിച്ചിടാനാമോ?

ഈ ഭക്തി സമ്പാദിക്കുന്നതിന്നുവേണ്ടിയാണു് നമുക്കു് ഈ ജന്മംതന്നെ ലഭിച്ചിരിക്കുന്നതു്. "മാ തേ സംഗോസ്ത്വകൎമ്മണി" എന്ന ഗീതാവാക്യത്തിൻെറ അൎത്ഥം, നിഷ്കാമകൎമ്മം അനുഷ്ഠിച്ചു കൊണ്ടിരിക്കുമ്പോൾ അകൎമ്മത്തിൽ, എന്നുവെച്ചാൽ അന്തിമകൎ മ്മത്തിൽ അഥവാ മോക്ഷത്തിൽപ്പോലും, വാസനവെക്കരുതു് എന്നുവരെ എത്തുന്നു. വാസനകളിൽനിന്നുള്ള മുക്തിതന്നെയാ ണു് മോക്ഷം. മോക്ഷത്തിന്നു വാസനയോടു് എന്താണു് കൊടു

ത്തുവാങ്ങാനുള്ളതു്? ഫലത്യാഗം ഈ നിലയിലെത്തുമ്പോൾ ജീവതു് 'കല'യുടെ 'പൂർണ്ണിമ' അടുത്തു എന്നു മനസ്സിലാക്കാം.

## 5

ഗീത, ശാസ്ത്രത്തെ പറഞ്ഞുതന്നു, കലയേയും വിവരിച്ചു. പക്ഷേ, അതുകൊണ്ടും മുഴുവൻ ചിത്രവും കൺമുമ്പിൽ വരുന്നില്ല. ശാസ്ത്രം നിർഗ്ഗുണമാണു്, കല സഗുണമാണു്. എന്നാൽ, സഗുണവും സാകാരമാവാതെ വ്യക്തമാവുകയില്ല. നിർഗ്ഗുണം വെറും ആകാശത്തിൽ സ്ഥിതിചെയ്യുന്നു. നിരാകാരമായ സഗുണത്തിന്റെ സ്ഥിതിയും അങ്ങനെയായേക്കാനിടയുണ്ടു്. സഗുണത്തെ സാകാരമാക്കാനുള്ള ഉപായം, ഗുണം മൂർത്തീകരിച്ച ആളുടെ ദർശനമാത്രമാണു്. അതിനാൽ, അർജ്ജുനൻ പറയുന്നു: "ഭഗവാനേ, അങ്ങുന്നു് അടിയന്നു്, ജീവിതത്തിന്റെ മുഖ്യസിദ്ധാന്തങ്ങൾ ഉപദേശിച്ചുതന്നു; അവയെ പ്രവൃത്തിയിൽകൊണ്ടുവരുന്നതിന്നുള്ള കലയും പറഞ്ഞുതന്നു. എന്നാലും, അതിന്റെ സ്പഷ്ടമായ ചിത്രം കൺമുമ്പിൽ വരുന്നില്ല. അതിനാൽ, അതിന്റെ ഉദാഹരണം പറഞ്ഞുതരണം, ചരിത്രം പറഞ്ഞുകേൾപ്പിക്കണം. ബുദ്ധിയിൽ സാംഖ്യനിഷ്ഠ സ്ഥിരമായിട്ടുള്ളവരുടെ ലക്ഷണം പറഞ്ഞുതന്നാലും! ഫലത്യാഗത്തിന്റെ രൂപത്തിലുള്ള യോഗം ഓരോ സിരയിലും വ്യാപിച്ചിട്ടുള്ളവർ—'സ്ഥിതപ്രജ്ഞർ' എന്ന പേരിനാൽ അറിയപ്പെടുന്നവർ—ഫലത്യാഗത്തിന്റെ ശരിയായ ആഴം കാണിച്ചുതരുന്നവർ—കർമ്മസമാധിയിൽ നിമഗ്നരായി, ദൃഢനിശ്ചയത്തോടുകൂടിയിരിക്കുന്നവർ—എങ്ങനെ സംസാരിക്കുന്നു, എങ്ങനെ നടക്കുന്നു—ഇതെല്ലാം അടിയന്നു വിവരമായി പറഞ്ഞുതരണം. ആ മൂർത്തി എങ്ങനെയുള്ളതാണു്? അതിനെ എങ്ങനെ മനസ്സിലാക്കാം? ഭഗവാനേ, ഇതെല്ലാം പറഞ്ഞുതന്നാലും."

ഭഗവാൻ ഇതിന്നായി, രണ്ടാമദ്ധ്യായത്തിന്റെ അവസാനത്തിൽ പതിനെട്ടു ശ്ലോകങ്ങളിൽ സ്ഥിതപ്രജ്ഞന്റെ ഗംഭീരവും ഉദാത്തവുമായ ചരിത്രം ചിത്രീകരിച്ചിട്ടുണ്ടു്. ഈ പതിനെട്ടു ശ്ലോകങ്ങളിൽ ഗീതയിലെ പതിനെട്ടദ്ധ്യായങ്ങളുടേയും സാരം അടങ്ങിയിരിക്കുന്നുവെന്നു പറയാം.

സ്ഥിതപ്രജ്ഞൻ ഗീതയുടെ ആദർശമൂർത്തിയാകുന്നു. ആ ശബ്ദം ഗീതയുടെ സ്വന്തമാണു്. ഇപ്രകാരംതന്നെ ഇനി അഞ്ചാമദ്ധ്യായത്തിൽ ജീവന്മുക്തന്റേയും, പന്ത്രണ്ടാമദ്ധ്യായത്തിൽ ഭക്തന്റേയും, പതിന്നാലാമദ്ധ്യായത്തിൽ ഗുണാതീതന്റേയും, പതിനെട്ടാമദ്ധ്യായത്തിൽ ജ്ഞാനനിഷ്ഠന്റേയും സ്ഥിതികളെ വർണ്ണിച്ചിട്ടുണ്ടു്. എന്നാൽ, അവയിലെല്ലാംവെച്ചു് അധികം സ്പഷ്ടമായും

വിസ്തരിച്ചും വർണ്ണിച്ചിരിക്കുന്നതു് സ്ഥിതപ്രജ്ഞനെയാണു്. അതിൽ സിദ്ധന്റെ ലക്ഷണങ്ങളോടൊപ്പം സാധകന്റെ ലക്ഷണങ്ങളും കൊടുത്തിട്ടുണ്ടു്. എത്രയോ ആയിരം സത്യാഗ്രഹികൾ—സ്ത്രീപുരുഷന്മാർ—സന്ധ്യാസമയത്തെ പ്രാർത്ഥനയ്ക്കു് ഈ ശ്ലോകങ്ങൾ ചൊല്ലാറുണ്ടു്. ഇതിന്റെ സന്ദേശം ഓരോ ഗ്രാമത്തിലും, ഓരോ വീട്ടിലും എത്തിക്കാൻ സാധിച്ചാൽ എത്ര നന്നായിരുന്നു! അതെത്ര ആനന്ദപ്രദമായിരിക്കും! പക്ഷെ, ആദ്യം അവ നമ്മുടെ ഹൃദയത്തിൽ പതിയുകയാണാവശ്യം; എന്നാൽപിന്നെ അവ തനിയെ പുറത്തുവന്നുകൊള്ളും! എന്നാൽ, ദിവസേന ചൊല്ലുന്നതു യാന്ത്രികമായ തിരുന്നരായാൽ മനസ്സിൽ പതിയുന്നതിനുപകരം മാഞ്ഞുപോകയാണു ചെയ്യുക ഇതു പാരായണത്തിന്റെ ദോഷമല്ല, മനനം ചെയ്യാത്തതിന്റെ ദോഷമാണു്. പാരായണത്തോടൊപ്പം മനനവും ആത്മനിരിക്ഷണവും ആവശ്യമാണു്.

സ്ഥിതപ്രജ്ഞനെന്നു പറയുന്നതു സ്ഥിരബുദ്ധിയുള്ള മനുഷ്യനെയാണു് എന്നു ആ പേരു തന്നെ സൂചിപ്പിക്കുന്നുണ്ടു്. എന്നാൽ, സംയമമില്ലാതെ ബുദ്ധി സ്ഥിരമാവുന്നതെങ്ങനെ? അതിനാൽ സ്ഥിതപ്രജ്ഞനെ സംയമമൂർത്തി എന്നു പറഞ്ഞിരിക്കുന്നു. ബുദ്ധി ആത്മനിഷ്ഠവും, അന്തരന്ദ്രിയങ്ങളും ബഹിരന്ദ്രിയങ്ങളും ബുദ്ധിയുടെകീഴിലും ആയിരിക്കുന്നതിനെയാണു സംയമം എന്നു പറയുന്നതു്. സ്ഥിതപ്രജ്ഞൻ തന്റെ ഇന്ദ്രിയങ്ങളെയെല്ലാം കടിഞ്ഞാണിട്ടു പിടിച്ചു് അവയെ കർമ്മയോഗത്തിൽ പ്രവർത്തിപ്പിക്കുന്നു. ആയാൾ ഇന്ദ്രിയങ്ങളാകുന്ന കാളകളെക്കൊണ്ടു നിഷ്കാമസ്വധർമ്മാചരണത്തിന്റെ വയൽ ശരിയായി ഉഴുതു കൃഷിചെയ്യുന്നു. ആയാൾ തന്റെ ഓരോ ശ്വാസവും പാരമാർത്ഥികകർമ്മങ്ങൾക്കായി ചെലവഴിച്ചുകൊണ്ടിരിക്കുന്നു.

ഈ ഇന്ദ്രിയസംയമം അത്ര എളുപ്പമല്ല. ഇന്ദ്രിയങ്ങളെ തീരെ ഉപയോഗിക്കാതിരിക്കുന്നതു് ഒരു പക്ഷേ എളുപ്പമായിരിക്കാം. മൌനം, നിരാഹാരം മുതലായവ അത്ര പ്രയാസമേറിയവയല്ല. ഇന്ദ്രിയങ്ങളെ അഴിച്ചുവിടാനാവട്ടെ എല്ലാവർക്കും അറിയാം. എന്നാൽ, ആമ ആപത്തുണ്ടെന്നുകാണുമ്പോൾ തന്റെ അവയവങ്ങളെ ഉള്ളിലേക്കു വലിക്കുകയും ആപത്തില്ലാത്ത സമയത്തു് അവയെ ഉപയോഗിക്കുകയും ചെയ്യുന്നതുപോലെ വിഷയഭോഗങ്ങളിൽനിന്നു ഇന്ദ്രിയങ്ങളെ പിൻവലിക്കുകയും പാരമാർത്ഥികകർമ്മങ്ങളിൽ അവയെ ഉചിതമാംവണ്ണം ഉപയോഗിക്കുകയുംചെയ്യുക എന്നതു് അത്ര എളുപ്പമല്ല—ഈ സംയമം വളരെ വിഷമമായതാണു്. ഇതിന്നായി അത്യധികം അദ്ധ്വാനിക്കേണ്ടിവരും; ജ്ഞാനവും ആവശ്യമാണു്. എന്നാലും, ലക്ഷ്യത്തിലെത്താൻ

സാധിച്ചു എന്നു വരികയില്ല. അപ്പോൾ നാം നിരാശരാകാമോ? പാടില്ല; സാധകൻ ഒരിക്കലും നിരാശനാവരുതു്; തനിക്കു തോന്നുന്ന എല്ലാ യുക്തികളും ഉപയോഗിച്ചു സാധനചെയ്യണം; പിന്നേയും പോരാതെവരുമ്പോൾ അതിൽ ഭക്തിയെ കൂട്ടിച്ചേർക്കണം. ഇതു്, സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളിൽ ഭഗവാൻ നൽകിയ ഒരു പ്രധാനസൂചനയാണു്. ഇതിന്നായി വളരെ കുറച്ചു വാക്കുകൾമാത്രമേ ഉപയോഗിച്ചിട്ടുള്ളൂ. എന്നാൽ, വലിയ വലിയ വ്യാഖ്യാനങ്ങളെ അപേക്ഷിച്ചു അതിന്നു അധികം വിലയുണ്ടു്. കാരണം, ഭക്തി അത്യന്താപേക്ഷിതമായ ഒക്കിലാണു് ഭഗവാൻ അതിനെ അവതരിപ്പിച്ചിരിക്കുന്നതു്. സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളെ ഇതിലധികം വിവരിക്കുവാൻ ഇപ്പോൾ ഉദ്ദേശിക്കുന്നില്ല. നാം നമ്മുടെ 'സാധന'കളിൽ ഭക്തിക്കായി നിർണ്ണയിക്കപ്പെട്ട സ്ഥാനം ഒരിക്കലും മറന്നുപോകരുതെന്നു കരുതി അക്കാര്യം നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തി എന്നു മാത്രം. പൂർണ്ണത പ്രാപിച്ച വല്ല സ്ഥിതപ്രജ്ഞനും ഈ ലോകത്തിൽ ജീവിച്ചിട്ടുണ്ടോ എന്നതു ഭഗവാനുമാത്രം അറിയാം. എന്നാൽ, സേവാപരായണനായ സ്ഥിതപ്രജ്ഞന്റെ ഉദാഹരണമായി പുണ്ഡലീകന്റെ സ്വരൂപം എന്റെ മുമ്പിൽ എപ്പോഴും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടു്. ഞാനതിനെ വർണ്ണിക്കുകയുംചെയ്തു.

ഇതോടുകൂടി സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങൾ പൂർത്തിയായി, രണ്ടാമദ്ധ്യായവും അവസാനിച്ചു.

)നിർഗ്ഗുണം) സാംഖ്യബുദ്ധി, (സഗുണം) യോഗബുദ്ധി, (സാകാരം)സ്ഥിതപ്രജ്ഞൻ



മൂന്നും കൂടിച്ചേർന്നാലതു് സമ്പൂർണ്ണമായ ജീവിതശാസ്ത്രമാകുന്നു.

ഇതിൽനിന്നു ബ്രഹ്മനിർവ്വാണം അഥവാ മോക്ഷം അല്ലാതെ മറെറന്തു ഫലമാണുണ്ടാവുക!

# മൂന്നാം അദ്ധ്യായം

6-3-32

## 1

സഹോദരന്മാരേ, നാം രണ്ടാമദ്ധ്യായത്തിൽ ചെയ്തതു്, ജീവിതശാസ്ത്രത്തിൽ ആകെ ഒന്നു കണ്ണോടിയ്ക്കുകയാണു്. ഇനി, മൂന്നാമദ്ധ്യായത്തിൽ, ഈ ജീവിതശാസ്ത്രത്തെത്തന്നെ വിശദമായി വിവരിക്കാം. ആദ്യം നാം തങ്ങളെപ്പററിച്ചിന്തിച്ചു. ഇനി, അവയെ വിസ്തരിച്ചു വിവരിക്കാൻ തുടങ്ങാം. കഴിഞ്ഞ അദ്ധ്യായത്തിൽ കർമ്മയോഗത്തെപ്പററി വിവേചനംചെയ്തു. കർമ്മയോഗത്തിൽ ഫലത്യാഗത്തിന്നാണു് മഹത്വം. ഈ ഫലത്യാഗം മനസ്സിലായി; പക്ഷേ, ഫലം കിട്ടുന്നുണ്ടോ ഇല്ലയോ എന്നതാണു് പ്രശ്നം. അതിനാൽ, മൂന്നാമദ്ധ്യായത്തിൽ പറയുന്നു: "കർമ്മഫലം ഉപേക്ഷിക്കുന്നതുകൊണ്ടു കർമ്മയോഗിയ്ക്കു് എത്രയോ ഇരട്ടി ഫലം ലഭിക്കുന്നുണ്ടു്." ഇവിടെ എനിക്കു ലക്ഷ്മീദേവിയുടെ ഒരു കഥ ഓർമ്മ വരുന്നു: ദേവിയുടെ സ്വയംവരമായിരുന്നു. എല്ലാ ദേവന്മാരും അസുരന്മാരും വലുതായ ആശയോടുകൂടി സ്വയംവരമണ്ഡപത്തിൽ സന്നിഹിതരായിരുന്നു. ദേവിയുടെ നിശ്ചയം എന്തെന്നു് അജ്ഞാതമായിരുന്നു. മണ്ഡപത്തിൽ പ്രവേശിച്ചുടനേ ദേവിപറഞ്ഞു: "എന്നെ തീരെ ആഗ്രഹിക്കാത്ത ആളുടെ കഴുത്തിലാണു് ഞാൻ വരണമാല്യം അർപ്പിക്കുക." അവരെല്ലാം ദേവിയുടെപേരിൽ വളരെ ആഗ്രഹമുള്ളവരായിരുന്നു. അതിനാൽ, ദേവി, തന്നെ കാമിക്കാത്തവനായി ആരെങ്കിലും ഉണ്ടോ എന്നു് ആരായുവാൻ തുടങ്ങി. അവസാനം, ശേഷതല്പത്തിൽ ശാന്തഭാവത്തോടെ കിടക്കുന്ന ഭഗവാൻ വിഷ്ണുവിന്റെ വിഗ്രഹം ദേവിയുടെ ദൃഷ്ടിയിൽപെട്ടു. ദേവി അദ്ദേഹത്തിന്റെകഴുത്തിൽ വരണമാല്യം അർപ്പിച്ചു; ഇന്നും അദ്ദേഹത്തിന്റെ ചരണകമലങ്ങളെ തലോടിക്കൊണ്ടിരിക്കയാണു്.

"തന്നെക്കാമിച്ചിടാത്തോൻതൻ
ദാസിയായ് വാണിടും രമ"—ഇതാണു് വൈചിത്ര്യം!

സാധാരണ മനുഷ്യർ തങ്ങളുടെ ഫലത്തിന്നു ചുററും മുറവേലികെട്ടുന്നു. പക്ഷേ, ഇതുകൊണ്ടു്, അവർ, തങ്ങൾക്കു കിട്ടാനിടയുള്ള അളവററ ഫലത്തെ അടുക്കാൻ അനുവദിക്കാതിരിക്കുകയാണുചെയ്യുന്നതു്. സംസാരികളായ മനുഷ്യർ വളരെയധികം കർമ്മം ചെയ്യുന്നു; പക്ഷേ, അവർക്കു കിട്ടുന്ന ഫലമോ, സ്വല്പംമാത്രം! കർമ്മയോഗിക്കു് എത്രയോ ഇരട്ടിഫലം കിട്ടുന്നുണ്ടു്. ഈ വ്യത്യാസത്തിന്നുകാരണം ഒരു ഭാവന മാത്രമാണു്. ടാൾസ്റ്റോയ് പറയുന്നതു

നോക്കുക: "ജനങ്ങൾ യേശുക്രിസ്തുവിൻെറ ആത്മാപ്പ്ണത്തെ വളരെ സ്തുതിക്കുന്നുണ്ടു്. എന്നാൽ, ഈ സംസാരികളായ മനുഷ്യർ, നിത്യേന തങ്ങളുടെ എത്രയോ രക്തം ഉണക്കിക്കളയുന്നുണ്ടു്; എത്രയോ ഓടിച്ചാടുന്നുണ്ടു്! രണ്ടു കഴുതയ്ക്കു എടുക്കാൻ കഴിയുന്നതിലധികംഭാരം പുറത്തു ചുമന്നുകൊണ്ടു നട്ടംതിരിയുന്ന ഇവർ യേശുവിനേക്കാൾ എത്രയോ ഇരട്ടി കഷ്ടപ്പെടുന്നുണ്ടു്! അതിന്നു് അവൎക്കു ലഭിക്കുന്ന ഫലമോ?—മുക്തി!! ഇവർ ഭഗവാന്നുവേണ്ടി ഇതിൽ പകുതിയെങ്കിലും കഷ്ടപ്പെടാൻ സന്നദ്ധരാവുന്നതായാൽ ഇവരുടെ മഹത്വം യേശുവിൻേറതിനേക്കാൾ എത്രയോ മടങ്ങു് അധികമാവുമായിരുന്നു."

സംസാരികളായ മനുഷ്യരുടെ തപസ്യ വാസ്തവത്തിൽ വളരെ വലുതാണു്; പക്ഷേ, അതെല്ലാം അനുഷ്ഠിക്കുന്നതു വളരെ നിസ്സാരമായ ഫലത്തിന്നുവേണ്ടിയാണു്! വാസന എങ്ങനെയോ അങ്ങനെ ആയിരിക്കും ഫലം. നമ്മുടെ സാധനങ്ങൾക്കു നാം നിശ്ചയിക്കുന്നതിലധികം വില ലോകർ കാണുകയില്ല. സുദാമാവു് കുറച്ചു വിലുംകൊണ്ടു് ഭഗവാൻെറ അടുത്തു ചെന്നു. ആ അവിൽ ഒരു പൈസക്കുടി വിലപിടിക്കാത്തതാവാം; പക്ഷേ, സുദാമാവിന്നു് അതു് അമൂല്യമായിത്തോന്നി. കാരണം, അതിൽ ഭക്തിഭാവം ഉണ്ടായിരുന്നു. അതിലെ ഓരോ മണിയും മന്ത്രപൂതമായിരുന്നു; ഭാവനാപൂൎണ്ണമായിരുന്നു. വസ്തു (പദാൎത്ഥം) നിസ്സാരമാണെങ്കിലും മന്ത്രംകൊണ്ടു് അതിൻെറവില—പ്രവണത—വൎദ്ധിക്കുന്നു. ഒരു കറൻസിനോട്ടു് എടുക്കുക; അതിന്നു് എത്രത്തോളം ഘനമുണ്ടു്? അതു കത്തിച്ചാൽ ഒരുതുള്ളിവെള്ളംക്രടി ചൂടാക്കാൻ കഴികയില്ല. പക്ഷേ, അതിന്മേൽ ഒരു മുദ്രയുണ്ടു്, അതുകൊണ്ടു് അതിന്നു വിലയുണ്ടാവുന്നു; അതിൻെറ ശക്തി വൎദ്ധിക്കുന്നു.

കൎമ്മയോഗത്തിലും ഈ വിശേഷങ്ങളെല്ലാം ഉണ്ടു്. കൎമ്മം കറൻസിനോട്ടാണെന്നു കരുതുക. അതിലുള്ള ഭാവനാരൂപമായ മുദ്രയ്ക്കു് എന്തു വിലയുണ്ടോ അതാണു് അതിൻെറ വില. കൎമ്മം ഒരു കടലാസ്സുകഷണമാണെന്നു കരുതിയാൽമതി. ഞാൻ ഈ പറയുന്നതു് ഒരുപ്രകാരത്തിൽ വിഗ്രഹാരാധനയുടെ രഹസ്യമാണു്. മൂൎത്തിപൂജയുടെ സങ്കല്പം വളരെ മനോഹരമായതാണു്. മൂൎത്തിയെ ആൎക്കാണു് തച്ചുടയ്ക്കാൻ കഴിയുക? അതു് ആദ്യം ഒരു വെറും കല്ലായിരുന്നു. ഞാനതിൽ പ്രാണപ്രതിഷ്ഠചെയ്തു; എൻെറ ഭാവനയെ ആവാഹിച്ചു. ആ ഭാവനയെ ആൎക്കെങ്കിലും തച്ചുടയ്ക്കാൻ സാധിക്കുമോ? കല്ലു തച്ചുടയ്ക്കാൻ എളുപ്പമാണു്; പക്ഷേ, ഭാവന അത്തരത്തിലുള്ളതല്ല. ഞാൻ ആ മൂൎത്തിയിൽനിന്നു് എൻെറ

ഭാവനയെ എടുക്കുമ്പോൾ അവിടെ കല്ലുമാത്രം അവശേഷിക്കുന്നു; അപ്പോൾ അതിനെ ഉടയ്ക്കുകയും ചെയ്യും.

കർമ്മം എന്നതിന്റെ അർത്ഥം കല്ലിന്റെ അഥവാ കടലാസ്സിന്റെ കഷണം എന്നാകുന്നു. എന്റെ അമ്മ ഒരു കഷണം കടലാസ്സിൽ നാലഞ്ചക്ഷരം കുത്തിക്കുറിച്ചു് എനിക്കയച്ചുതന്നു; മററൊരാൾ, അമ്പതേടു നിറയെ വളരെ ഭംഗിയായി എഴുതി അയച്ചു. ഇതിൽ ഏതിന്നായിരിക്കും അധികം മഹത്വം? അമ്മ കുത്തിക്കുറിച്ച ആ നാലഞ്ചക്ഷരത്തിലടങ്ങിയിട്ടുള്ള ഭാവനയുടെ വില അപാരമാണു്; അതു് എത്രയോ പാവനമായതാണു്. മറേറ അമ്പതേടിന്നു അതിനോടു കിടപിടിക്കാൻ കഴിയുകയില്ല. കർമ്മത്തിനു് ആർദ്രത വേണം. അതിനെ ഭാവനകൊണ്ടു പാവനമാക്കണം. നാം കൂലിക്കാരന്റെ വേലയ്ക്കു് ഒരു വില തീർച്ചപ്പെടുത്തുന്നു; അവന്നു് ആ കൂലി കൊടുക്കുന്നു. എന്നാൽ, ദക്ഷിണയുടെ കാര്യം അങ്ങനെയല്ല. ദക്ഷിണ ഉദകപൂർവ്വമായി കൊടുക്കുന്നു. ദക്ഷിണയുടെ കാര്യത്തിൽ എത്ര കൊടുത്തു എന്ന പ്രശ്നം ഉണ്ടാവുന്നില്ല; അതു ഉദകപൂർവ്വമാണോ അല്ലയോ, ഭാവനാപൂർണ്ണമാണോ അല്ലയോ എന്നുമാത്രമേ നോക്കുന്നുള്ളൂ. മനുസ്മൃതിയിൽ വളരെ രസകരമായ ഒരു കഥയുണ്ടു്: ഒരു ശിഷ്യൻ പന്ത്രണ്ടു കൊല്ലം ഗുരുവിന്റെ ഗൃഹത്തിൽ വസിച്ചു് 'പശു'വിൽ നിന്നു 'മനുഷ്യ'നായിത്തീർന്നു. ആയാൾ എന്താണു് ഗുരുദക്ഷിണ ചെയ്യുക? പണ്ടുകാലത്തു്, പ്രതിഫലം മുൻകൂറായി വാങ്ങുന്ന പതിവുണ്ടായിരുന്നില്ല. ശിഷ്യൻ പന്തിരാണ്ടുകാലം ഗുരുഗൃഹത്തിൽ വസിച്ചു്, പഠിപ്പു പൂർത്തിയാക്കിയശേഷം തന്നെക്കൊണ്ടു കഴിയുന്നതു ഗുരുവിന്നു ദക്ഷിണ ചെയ്യും. മനു പറയുന്നു:—"ഒന്നോ രണ്ടോ പത്രമോ പുഷ്പമോ ഗുരുപാദത്തിൽ സമർപ്പിക്കുക, ഒരു വിശറിയോ മെതിയടിയോ കൊടുക്കുക, അല്ലെങ്കിൽ ഒരു കലശപ്പാനി!" നിങ്ങൾ ഇതൊരു തമാശയാണെന്നു കരുതരുതു്. കാരണം, ശിഷ്യൻ എന്തു തന്നെ കൊടുക്കുന്നതായാലും അതു് ആയാളുടെ ഭക്തിയുടേയും വിശ്വാസത്തിന്റേയും അടയാളമായിരിക്കും. ഒരു പുഷ്പത്തിന്നു വല്ല ഘനവുമുണ്ടോ? പക്ഷേ, ആ ഭക്തിഭാവത്തിന്നു് ബ്രഹ്മാണ്ഡകടാഹത്തിനോളം ഘനമുണ്ടു്.

"രുഗ്മിണീദേവി തുളസിയിലകൊണ്ടു
തൂക്കി ഭഗവാൻ ഗിരിധരനെ!"

സത്യഭാമയുടെ തുലാക്കണക്കിലുള്ള സ്വർണ്ണാഭരണങ്ങൾകൊണ്ടു കാര്യം സാധിച്ചില്ല. എന്നാൽ, രുഗ്മിണീദേവി ഭക്തികൊണ്ടു പരിശുദ്ധമാക്കിയ ഒരു തുളസിയില തുലാസ്സിന്റെ തട്ടിലിട്ടപ്പോൾ

എല്ലാം ശരിയായി. ആ തുളസിയില മന്ത്രപൂതമായിരുന്നു. അതൊരു സാധാരണ ഇലയല്ലാതായിക്കഴിഞ്ഞിരുന്നു. കർമ്മയോഗത്തിലെ കർമ്മത്തിന്റെ കാര്യവും ഇതുതന്നെയാണ്.

രണ്ടു വ്യക്തികൾ ഗംഗാസ്നാനത്തിനുപോയി എന്നു വിചാരിക്കുക. അതിൽ ഒരാൾ പറയുന്നു: "ജനങ്ങൾ 'ഗംഗ, ഗംഗ' എന്നു പറയുന്നുണ്ടല്ലോ, അതിലെന്താണുള്ളത്? രണ്ടു ഭാഗം ഹൈഡ്രജൻ ഒരുഭാഗം ഓക്സിജൻ—ഈ രണ്ടുവാതകങ്ങളും കൂട്ടിച്ചേർക്കുക, അതു ഗംഗയായിത്തീർന്നു." മറേറയാൾ കരുതുന്നു: "ഈ ഗംഗ വിഷ്ണുഭഗവാന്റെ പാദകമലങ്ങളിൽനിന്നുത്ഭവിച്ചതാണു. ഇതു ശ്രീശങ്കരന്റെ ജടാമകുടത്തിൽ വളരെക്കാലം വസിച്ചിട്ടുണ്ട്. മഹർഷിമാരും രാജർഷികളും ഇതിന്റെ തീരത്തു വളരെക്കാലം തപസ്സുചെയ്തിട്ടുണ്ട്. പല പുണ്യകർമ്മങ്ങളും ഇതിന്റെ തീരത്തുവെച്ചു നടത്തപ്പെട്ടിട്ടുണ്ട്—ഈ ഗംഗാമാതാവു് അത്ര പുണ്യവതിയാണു. 'ഗംഗേ! തവദർശനാന്മുക്തിഃ' ഇത്തരം ഭാവനകളോടു കൂടി അയാൾ അതിൽ സ്നാനംചെയ്യുന്നു. ഹൈഡ്രജനും ഓക്സിജനും കൂടിച്ചേർന്നതാണെന്നു വാദിച്ചയാളും കുളിക്കുന്നു. ദേഹശുദ്ധിയുടെ രൂപത്തിലുള്ള ഫലം രണ്ടുപേർക്കും കിട്ടുന്നുണ്ടു്. ഭക്തനു്, അതിനപ്പുറമെ, ചിത്തശുദ്ധിയുടെ രൂപത്തിലുള്ള ഫലംകൂടിക്കിട്ടും. ഗംഗയിൽ ഒരു കാളയെ കഴുകിയാൽ അതിന്റെ ദേഹത്തിലെ അഴുക്കുപോകും; അതിനു ദേഹശുദ്ധി ലഭിക്കും. പക്ഷേ, മനസ്സിന്റെ മാലിന്യം നീക്കുന്നതെങ്ങനെ? ഒരാൾക്കു ദേഹശുദ്ധിയുടെ രൂപത്തിലുള്ള ബാഹ്യഫലം—നിസ്സാരഫലം—ലഭിച്ചു; മറേറയാൾക്കു്, അതിനപ്പുറമേ, ചിത്തശുദ്ധിയുടെ രൂപത്തിലുള്ള അമൂല്യമായ ആന്തരഫലവും ലഭിച്ചു. കുളിച്ചു സൂര്യനമസ്കാരം ചെയ്യുന്നവന്നു് തീർച്ചയായും വ്യായാമത്തിന്റെ ഫലം കിട്ടും. പക്ഷേ അയാൾ നമസ്കരിക്കുന്നതു് ആരോഗ്യത്തിനുവേണ്ടിയല്ല; ഉപാസനയ്ക്കുവേണ്ടിയാണു്. അതിനാൽ, അയാളുടെ ശരീരത്തിന്റെ ആരോഗ്യം വർദ്ധിക്കുന്നതോടൊപ്പം അയാളുടെ ബുദ്ധിയുടെ തേജസ്സും വർദ്ധിക്കുന്നു. ആരോഗ്യത്തോടൊപ്പംതന്നെ അയാൾക്കു സൂര്യനാരായണനിൽനിന്നു സ്ഫൂർത്തിയും പ്രതിഭയും ലഭിക്കുന്നു.

കർമ്മം ഒന്നുതന്നെ; പക്ഷെ, ഭാവനാഭേദം നിമിത്തം അതിൽ വ്യത്യാസം വന്നുചേരുന്നു; പരമാർത്ഥിയായ മനുഷ്യന്റെ കർമ്മം ആത്മവികാസത്തെ ഉളവാക്കുന്നു; സംസാരികളുടെ കർമ്മമാകട്ടെ, ആത്മബന്ധത്തിന്നു കാരണമായിത്തീരുന്നു. കർമ്മയോഗി കർഷകനാണെങ്കിൽ അയാൾ സ്വധർമ്മമാണെന്നു വിചാരിച്ചാണു്

കൃഷിചെയ്യുക. അതുകൊണ്ടു് അയാളുടെ ഉദരപൂരണം തീർച്ചയായും സാധിക്കും; പക്ഷെ, അയാറം തന്റെ ഉദരപൂരണത്തിന്നുവേണ്ടിയല്ല കർമ്മം ചെയ്യുന്നതു്. നേരെമറിച്ചു്, അയാറം തന്റെ ശരീരത്തിന്ന കൃഷിചെയ്യുവാനാവശ്യമായ യോഗ്യത ഉണ്ടാക്കിത്തീർക്കുന്നതിന്നുള്ള ഒരു സാധനമായിട്ടാണു ഭക്ഷണത്തെ കണക്കാക്കുക. സ്വധർമ്മം അയാളുടെ സാധ്യവും ഭക്ഷണം അതിന്നുള്ള സാധനവുമാണു്. മററു കൃഷിക്കാർക്കു് ഉദരപൂരണം സാധ്യവും കൃഷിയുടെ രൂപത്തിലുള്ള സ്വധർമ്മം അതിന്നുള്ള സാധനവും ആയിരിക്കും. ഇങ്ങനെ ഒന്നിനൊന്നുവിരുദ്ധമായ മനോഭാവത്തോടുകൂടിയാണു് അവർ പ്രവർത്തിക്കുന്നതു്.

രണ്ടാമദ്ധ്യായത്തിൽ സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങറം പറയുമ്പോറം ഈ കാര്യം രസകരമായ വിധത്തിൽ വർണ്ണിച്ചിട്ടുണ്ടു്. മററുള്ളവർ ഉണർന്നിരിക്കുന്നിടത്തു കർമ്മയോഗി ഉറങ്ങുകയായിരിക്കും. അതുപോലെതന്നെ, മററുള്ളവർ ഉറങ്ങുന്നിടത്തു കർമ്മയോഗി ഉണർന്നിരിക്കുകയായിരിക്കും. നാം ഉണർന്നിരിക്കുന്നതു് ഉദരപൂരണത്തിനുവേണ്ടിയാണു്; എന്നാൽ, കർമ്മയോഗി തന്റെ ഒരൊററനിമിഷവും കർമ്മരഹിതമായിപ്പോകരുതു് എന്നു കരുതിയാണു് ഉണർന്നിരിക്കുന്നതു്. അയാറം ഭക്ഷണംകഴിക്കുന്നുണ്ടെങ്കിൽ അതു ഗത്യന്തരമില്ലാഞ്ഞിട്ടാണു്. അയാറം വയറിന്റെ രൂപത്തിലുള്ള ഈ വിചിത്രമായ പാത്രത്തിൽ വല്ലതും ഇടുന്നു; കാരണം, അതു് അവശ്യം ആവശ്യകമാണു്. സംസാരികറംക്കു ഭക്ഷണത്തിൽ ആനന്ദം തോന്നുന്നു; കർമ്മയോഗിക്കു ഭക്ഷണം കഴിക്കുമ്പോറം സങ്കടമാണു തോന്നുന്നതു്. അതിനാൽ അയാറം രുചിയോർത്തുകൊണ്ടു ഭക്ഷിക്കുകയില്ല; ആത്മസംയമത്തോടുകൂടി അത്യാവശ്യമായതുമാത്രം കഴിക്കും ഒരാളുടെ രാത്രി മറേറആളുടെ പകൽ; ഒരാളുടെ പകൽ മറേറ ആളുടെ രാത്രി! അതായതു്, ഒരാളുടെ ആനന്ദം മറേറ ആളുടെ സന്താപവും ഒരാളുടെ സന്താപം മറേറ ആളുടെ ആനന്ദവും ആയിത്തീരുന്നു. സംസാരിയുടേയും കർമ്മയോഗിയുടേയും കർമ്മം ഒന്നുതന്നെ ആയിരിക്കും; പക്ഷേ, കർമ്മയോഗിക്കുള്ള വിശേഷം, അയാറം ഫലാസക്തിയുപേക്ഷിച്ചു കർമ്മത്തിൽത്തന്നെ നിരതനായിരിക്കുന്നു എന്നതാണു്. സംസാരികളെപ്പോലെതന്നെ കർമ്മയോഗി തിന്നുകയും കുടിക്കുകയും ഉറങ്ങുകയും ചെയ്യും. പക്ഷേ, അക്കാര്യങ്ങളിൽ അയാറംക്കുള്ള ഭാവന വിഭിന്നമായിരിക്കും. അതിനാലാണു്, ഭഗവാൻ ഗീതയുടെ ആരംഭത്തിൽത്തന്നെ—പതിനാറദ്ധ്യായങ്ങറം വരാനിരിക്കുമ്പോറം തന്നെ—സ്ഥിതപ്രജ്ഞന്റെ സംയമമൂർത്തിയെ നമ്മുടെ മുമ്പിൽ നിർത്തിയിരിക്കുന്നതു്. സംസാരികളുടേയും കർമ്മയോഗികളുടേയും

കർമ്മത്തിലുള്ള സമവിഷമതകളെ നമുക്ക് ഒരേ സമയത്തു കാണ്മാൻ കഴിയും. കർമ്മയോഗി ഗോരക്ഷയ്ക്കു വേണ്ട പ്രവൃത്തികൾ ചെയ്യുയാണെന്നു വിചാരിക്കുക. അയാൾ എന്തു ദൃഷ്ടിയോടുകൂടിയായിരിക്കും അതു ചെയ്യുന്നതു്? ഗോരക്ഷ ചെയ്യുന്നതുകൊണ്ടു സമുദായത്തിന്നു ധാരാളം പാലുകിട്ടും, പശുവിനെ നിമിത്തമാക്കി മനുഷ്യനൊഴെയുള്ള പ്രാണികളോടു പ്രേമബന്ധം ഉളവാക്കാം— എന്നെല്ലാമായിരിക്കും അയാളുടെ ഭാവന. അല്ലാതെ തനിക്കു ശമ്പളംകിട്ടും എന്നായിരിക്കയില്ല. ശമ്പളം എവിടേയും പോയിട്ടില്ല; പക്ഷേ, യഥാൎത്ഥമായ ആനന്ദം, ശരിയായ സുഖം ഈ ഭാവനയിലാണുള്ളതു്.

കൎമ്മയോഗിയുടെ കൎമ്മം ആയാളെ ഈ ലോകത്തോടു സമരസപ്പെടുത്തുന്നു. നാം തുളസിക്കു വെള്ളം കൊടുക്കാതെ ഭക്ഷിക്കയില്ല എന്നു നിയമമാക്കി എന്നു കരുതുക. ഇതുനിമിത്തം, നാം വനസ്പതി സൃഷ്ടിയോടു പ്രേമബന്ധം സ്ഥാപിക്കുന്നു. തുളസിയെ പട്ടിണികിടത്തി ഞാൻ ആദ്യം ഭക്ഷിക്കുന്നതെങ്ങനെ? ഇങ്ങനെ പശുക്കളോടും വനസ്പതികളോടും താദാത്മ്യം സാധിച്ചുകൊണ്ടു നാം അവസാനം ലോകത്തോടുമുഴുവൻ ഐകരൂപ്യം പ്രാപിക്കണം. നോക്കുക! മഹാഭാരതയുദ്ധദിനങ്ങളിൽ എല്ലാവരും സന്ധ്യാസമയത്തു് അവനവന്റെ നിത്യകർമ്മങ്ങൾ ചെയ്യാൻപോകുന്നു. എന്നാൽ, ഭഗവാൻ ശ്രീകൃഷ്ണൻ, തേരിന്മേൽനിന്നു കുതിരകളെ അഴിച്ചു് അവയ്ക്കു വെള്ളം കൊടുന്നു; അവയെ തിരുമ്മുന്നു; അവയുടെ ശരീരത്തിൽ തറച്ച അമ്പുകൾ വലിച്ചെടുക്കുന്നു. സേവാപരമായ ആ പ്രവൃത്തികളിൽ ഭഗവാന്നു് എത്രമാത്രം ആനന്ദം തോന്നിയിരിക്കണം! കവിക്കു് അതു് എത്രതന്നെ വൎണ്ണിച്ചാലും മതിയാവുന്നില്ല. തന്റെ പീതാംബരത്തിൽനിന്നു് മുതിരയെടുത്തു് കുതിരകളെ തീററിക്കൊണ്ടിരിക്കുന്ന ആ പാൎത്ഥസാരഥിയുടെ ചിത്രം സങ്കല്പദൃഷ്ടികൊണ്ടു കാണുക; അപ്പോൾ നിങ്ങൾക്കു്, കർമ്മയോഗത്തിന്റെ ആനന്ദത്തെപ്പററി അല്പമാത്രം ആലോചിക്കുവാൻ കഴിഞ്ഞേക്കാം. ഏതു പ്രവൃത്തിയായാലും ശരി, അതു് ആദ്ധ്യാത്മികമാണു, ഏററവും പാരമാൎത്ഥികമായതാണു് എന്നു വിചാരിക്കണം. ചുമലിൽ ഖാദിയെടുത്തു് വീടുതോറും വില്ക്കാൻനടക്കുന്നവൎക്കു് അതിൽ യാതൊരു മടുപ്പും തോന്നുകയില്ലേ? ഇല്ല കാരണം, തങ്ങളുടെ നാട്ടിൽ ഉണ്ണാനും ഉടുക്കാനുമില്ലാതെ കഷ്ടപ്പെടുന്ന നിരവധി സഹോദരൎക്കു് ഒരു നേരത്തെ കഞ്ഞിയെങ്കിലും കൊടുക്കാൻ സാധിക്കണം എന്ന വിചാരത്തിൽ നിമഗ്നരായിട്ടാണു് അവർ അങ്ങനെ ചെയ്യുന്നതു്. ആയാൾ ഒരിക്കൽ ഖാദിവില്ക്കുന്നതുകൊണ്ടു ലോക

ത്തിലെ എല്ലാദരിദ്രനാരായണന്മാരോടും സംബന്ധം സ്ഥാപിക്കുന്നു.

## 2

നിഷ്കാമകർമ്മയോഗത്തിന്റെ സാമർത്ഥ്യം അദ്ഭുതാവഹമാണു്. അത്തരം കർമ്മംകൊണ്ടു വ്യക്തിക്കും സമുദായത്തിന്നും വലുതായ നന്മയുണ്ടാകുന്നു. സ്വധർമ്മാചരണത്തിൽ നിമഗ്നനായ കർമ്മയോഗിയുടെ ശരീരയാത്ര സാധിക്കുന്നുണ്ടു്; എപ്പോഴും കർമ്മനിരതനായിരിക്കുന്നതുകൊണ്ടു് ആയാളുടെ ശരീരം രോഗമില്ലാത്തതും പവിത്രവുമായിരിക്കും. കൂടാതെ, ആയാളുടെ ഈ കർമ്മംനിമിത്തം ആയാൾ ജീവിക്കുന്ന സമുദായത്തിന്റെ യോഗക്ഷേമം നിർവ്വഹിക്കപ്പെടുകയും ചെയ്യും. കർമ്മയോഗിയായ കർഷകൻ പണം അധികം കിട്ടുമെന്നുകരുതി പുകയിലയോ, അവിനോ കൃഷിചെയ്യുകയില്ല. കാരണം, ആയാൾ ഏതുകർമ്മവും സമുദായത്തിന്റെ ഉൽക്കർഷത്തിന്നുവേണ്ടിയാണു ചെയ്യുന്നതു്. സ്വധർമ്മത്തിന്റെ രൂപത്തിലുള്ള കർമ്മം തീർച്ചയായും സമുദായത്തിന്നു് ഹിതകരമായിരിക്കും. തന്റെ വ്യാപാരം (കച്ചവടം) സമുദായത്തിന്നു ഹിതകരമായിരിക്കണമെന്നാഗ്രഹിക്കുന്ന ഒരാൾ വിദേശവസ്ത്രംകൊണ്ടുവന്നു വില്ക്കുകയില്ല. ആയാളുടെ ആ വ്യാപാരം സമുദായത്തിന്റെ ഹിതത്തിന്നു വിരുദ്ധമായിരിക്കും. തന്റെ വ്യക്തിത്വത്തെമറന്നു് സമുദായത്തിൽ സമരസനായിത്തീരുന്ന കർമ്മയോഗി ഉള്ള സമുദായത്തിൽ ശരിയായ വ്യവസ്ഥയും, സമൃദ്ധിയും, സൌമനസ്യവും ഉണ്ടായിരിക്കും.

കർമ്മയോഗിയുടെ കർമ്മത്തിന്റെ ഫലമായി ആയാളുടെ ശരീരയാത്ര നിർവ്വഹിക്കപ്പെടും, ദേഹവും ബുദ്ധിയും തേജോമയമായിത്തീരും, സമുദായത്തിന്നു ക്ഷേമമുണ്ടാവും. ഇവയ്ക്കുപുറമെ, ചിത്തശുദ്ധിയുടെ രൂപത്തിൽ കിട്ടുന്നഫലം ആയാൾക്കു സ്വന്തമായുള്ള ആദായമാണു്. "കർമ്മണാ ശുദ്ധിഃ" എന്നു പറയപ്പെട്ടിട്ടുണ്ടു്. കർമ്മം ചിത്തശുദ്ധിക്കുള്ള 'സാധന'മാണു്. എന്നാൽ, അതു് എല്ലാവരുടേയും സാധാരണകർമ്മമല്ല. കർമ്മയോഗി മന്ത്രംകൊണ്ടു പരിശുദ്ധമാക്കിത്തീർത്ത കർമ്മംഹേതുവായി ചിത്തശുദ്ധിയുണ്ടാവുന്നു. മഹാഭാരതത്തിൽ ഒരു വൈശ്യന്റെ കഥയുണ്ടു്: ജാജലി എന്നു പേരായ ഒരു ബ്രാഹ്മണൻ ജ്ഞാനപ്രാപ്തിക്കായി ആ വൈശ്യന്റെ അടുത്തുചെന്നു. വൈശ്യൻ ബ്രാഹ്മണനോടുപറഞ്ഞു: "സഹോദരാ, ഈ തുലാസിന്റെ തണ്ടു് എപ്പോഴും ചൊവ്വാക്കിനിർത്തേണ്ടിവരുന്നു!" ഈ ബാഹ്യകർമ്മം ചെയ്തു ചെയ്തു് വൈശ്യന്റെ മനസ്സു് ഋജുവും സരളവുമായിത്തീർന്നു.

തന്റെ കച്ചവടസ്ഥലത്തേക്കു ഒരു ചെറുകുട്ടി വന്നാലും ശരി, ഒരു യുവാവു വന്നാലും ശരി, തുലാസ്സിന്റെതണ്ടു എപ്പോഴും ചൊവ്വായിത്തന്നെ നില്ക്കും; ഒരിക്കലും ചൊന്തിയോ താണോ ഇരിക്കയില്ല. തൊഴിലിന്റെ ഫലം മനസ്സിലും ഉണ്ടാവാതിരിക്കയില്ല. കർമ്മയോഗിയുടെ കർമ്മം ഒരുതരം ജപമാണെന്നു കരുതണം. അതുകൊണ്ടു് ആയാളുടെ മനസ്സ് പരിശുദ്ധമായിത്തീരുന്നു നിർമ്മലമായ ഹൃദയത്തിൽ ജ്ഞാനം പ്രതിബിംബിക്കും. താൻ ചെയ്യുന്നപലതരം കർമ്മങ്ങൾകൊണ്ടു കർമ്മയോഗിക്കു ജ്ഞാനംലഭിക്കുന്നു. തുലാസ്സിന്റെതണ്ടു സമമാക്കിനിർത്തിയിരുന്ന വൈശ്യന്നു് അനായാസം തന്റെമനസ്സിനേയും സമമാക്കിനിർത്താൻസാധിച്ചു. 'സേനൻ'എന്ന ഒരു ക്ഷൗരകനുണ്ടായിരുന്നു. അന്യരുടെ തലയിലെ മാലിന്യം കളഞ്ഞുകളഞ്ഞു് ആയാളുടെ തലയ്ക്കുള്ളിലുള്ള മാലിന്യവും പോയി—ആയാൾക്കു ജ്ഞാനംലഭിച്ചു: "നോക്കുക, ഞാൻ അന്യരുടെ തലയിലെ ചളികളയുന്നുണ്ടു്. പക്ഷേ, എപ്പോഴെങ്കിലും എന്റെ തലയിലെ, എന്റെ ബുദ്ധിയിലെ, ചളികളയുവാൻ പരിശ്രമിച്ചിട്ടുണ്ടോ?" ആ കർമ്മംനിമിത്തം ആയാൾക്കു് ഇത്തരം ആദ്ധ്യാത്മികഭാഷ തോന്നാൻതുടങ്ങി. കർമ്മയോഗിയായ കർഷകന്നു്, വയലിലെ ചപ്പുചവറുകൾ നീക്കംചെയ്തുചെയ്തു് തന്റെ ഹൃദയാന്തർഭാഗത്തുനിന്നു വാസനകളുടേയും വികാരങ്ങളുടേയും രൂപത്തിലുള്ള ചപ്പുചവറുകളും നീക്കംചെയ്യുന്നമെന്നു തോന്നുന്നു. പച്ചമണ്ണുകുഴച്ചുകുട്ടി നല്ല ഉറപ്പുള്ള—വെന്ത കുടങ്ങളുണ്ടാക്കി സമുദായത്തിനു കൊടുത്തിരുന്ന * 'ഗോരാ' എന്ന കുംഭകാരന്നു്, തന്റെ ജീവിതമാകുന്ന കുടത്തേയും അതുപോലെ ചൂളയ്ക്കുവെച്ചു് ഉറപ്പുള്ളതാക്കിത്തീർക്കണമെന്നുതോന്നി. ഇങ്ങനെ ആയാൾക്കു് സജ്ജനങ്ങളെപ്പോലും, കൊട്ടിനോക്കി ശരിയായി വെന്തതോ അല്ലാത്തതോ എന്നു പരിക്ഷിക്കാനുള്ള പ്രാപ്തിലഭിച്ചു ഇതിൽനിന്നു, കർമ്മയോഗിയുടെ ഓരോ കർമ്മംകൊണ്ടും, അഥവാ തൊഴിൽകൊണ്ടും അവയുടെ ഭാഷവഴിയായിട്ടുതന്നെ ആയാൾക്കു ദിവ്യമായജ്ഞാനം ലഭിക്കുന്നു എന്നു സ്പഷ്ടമാവുന്നു. ആ കർമ്മം അഥവാ തൊഴിൽ ഏതാണു്? ആയാളുടെ ആദ്ധ്യാത്മികപരീക്ഷണശാലതന്നെ. ആയാളുടെ ഓരോ കർമ്മവും ഉപാസനാമയമാണു്, സേവാമയമാണു! അവ കാഴ്ചയ്ക്കു വ്യാവഹാരികങ്ങളാണെന്നു തോന്നിയേക്കാം;

* ഗോരാ എന്ന കുംഭകാരൻ മഹാരാഷ്ട്രത്തിലെ ഒരു സത്പുരുഷനാണു്. ജ്ഞാനേശ്വരൻ, നാമദേവൻ മുതലായവരുടെ സമകാലീനനായിരുന്നു. ഒരിക്കൽ പല സത്പുരുഷന്മാരും അദ്ദേഹത്തിന്റെ ഭവനത്തിൽ ഒത്തുചേരുകയുണ്ടായി. ആ അവസരത്തിൽ 'നിവൃത്തിനാഥന്റെ കല്പനപ്രകാരം അദ്ദേഹം കുടം അടിച്ചു ശരിയാക്കുന്ന കോലുകൊണ്ടു സജ്ജനങ്ങളുടെ തലയും കൊട്ടിനോക്കി എന്നൊരു ഐതിഹ്യമുണ്ടു്.

എന്നാൽ, ആന്തരമായി വാസ്തവത്തിൽ അവ ആദ്ധ്യാത്മികങ്ങൾതന്നെയാണു്.

കർമ്മയോഗിയുടെ കർമ്മത്തിൽനിന്നു് ഉത്തമമായ മറെറാരു ഫലംകൂടി ഉണ്ടാവുന്നുണ്ടു്; അതുനിമിത്തം സമുദായത്തിന്നു് ഒരു നല്ല ആദർശം ലഭിക്കുന്നു. സമുദായത്തിൽ, അനാദികാലംമുതല്ക്കുതന്നെ, ഇതാദ്യമുണ്ടായി, അതു പിന്നീടുണ്ടായി എന്ന ഭേദമുണ്ടു്. ആദ്യമാദ്യമുണ്ടായവർ പിന്നെപ്പിന്നെയുണ്ടാവുന്നവർക്കു് പാഠങ്ങൾ നൽകുകയും സ്വയമേ ഉദാഹരണമായിത്തീരുകയും ചെയ്യുന്നു. ജ്യേഷ്ഠന്മാർ അനുജന്മാർക്കും, മാതാപിതാക്കൾ സന്താനങ്ങൾക്കും, നേതാക്കന്മാർ അനുയായികൾക്കും, ഗുരുനാഥന്മാർ ശിഷ്യർക്കും മാതൃകയായിരിക്കണം; അവർ തങ്ങളുടെ ജീവിതത്തിലും ആചാരത്തിലും മററുള്ളവർക്കു മാതൃകയായിരിക്കാൻ കടപ്പെട്ടവരാണു്. കർമ്മയോഗികൾക്കല്ലാതെ മററാർക്കാണു് ഇതു സാധിക്കുക?

കർമ്മയോഗി എപ്പോഴും കർമ്മനിരതനായിരിക്കും. കാരണം, ആയാൾക്കു കർമ്മം ചെയ്യുന്നതിൽതന്നെയാണു് ആനന്ദം. ആയാളുടെ കർമ്മംകൊണ്ടു് സമുദായത്തിന്നു്, ഡംഭമോ കാപട്യമോ ഉളവാകാത്ത ഒരു നിലവരും. കർമ്മയോഗി ആത്മസംതൃപ്തിയുള്ളവനായിരിക്കും; എന്നാലും, ആയാൾക്കു കർമ്മം ചെയ്യാതിരിക്കാൻ കഴിയുകയില്ല. തുക്കാറാം പറയുന്നു: "ഭജനംകൊണ്ടു ഭഗവാൻ പ്രത്യക്ഷമായി. അതുകൊണ്ടു ഞാൻ ഭജനം ഉപേക്ഷിക്കുകയോ? ഭജനം ഇപ്പോൾ എൻെറ സഹജധർമ്മമായിരിക്കുന്നു."

കർമ്മത്തിൻെറ ഏണിയിലൂടേക്കയറി കൊടുമുടിയിൽ എത്തിക്കഴിഞ്ഞു. എന്നാലും, കർമ്മയോഗി ആ ഏണി തട്ടിക്കളയുകയില്ല. ആയാൾക്കു് അതിനെ ഉപേക്ഷിക്കുക ശക്യമല്ല. കർമ്മം ചെയ്യുന്നതു് ആയാളുടെ ഇന്ദ്രിയങ്ങളുടെ സ്വഭാവമായിക്കഴിഞ്ഞു. ഇങ്ങനെ ആയാൾ സ്വധർമ്മത്തിൻെറ രൂപത്തിലുള്ള ഏണിയുടെ മഹത്വം സമുദായത്തിനു നല്ലപോലെ പഠിപ്പിച്ചുകൊടുക്കുന്നു.

സമുദായത്തിൽനിന്നു കാപട്യത്തെ ദൂരീകരിക്കുക എന്നതു വിഷമമേറിയ ഒരു പ്രവൃത്തയാണു്. കാപട്യംകൊണ്ടു സമുദായം നാശഗർത്തത്തിലേയ്ക്കു താണുകൊണ്ടിരിക്കയാണു്. ജ്ഞാനികൾ നിഷ്ക്രിയരാവുന്നതായാൽ മററുള്ളവർ കാലിന്മേൽ കാലും കയററി ഇരിക്കാൻതുടങ്ങും. ജ്ഞാനി നിത്യതൃപ്തനാണു്. അതിനാൽ, ആയാൾക്കു് ആന്തരമായ സുഖംനിമിത്തം ഒന്നുംചെയ്യാതെ മൌനമായിരിക്കാൻ സാധിക്കും. മററുള്ളവർക്കു് ഇതു സാധ്യമല്ല.

അവർ ഉള്ളിൽ കരഞ്ഞുംകൊണ്ടു് ഒന്നും ചെയ്യാതിരിക്കും. ഒരാൾ അമിതമായ ആനന്ദത്തിൽ നിമഗ്നനായി ഒന്നും ചെയ്യാതിരിക്കുന്നു; മറെറാരാൾ മനസ്സിൽ കോപംവെച്ചുകൊണ്ടു് പുറമേ ഒന്നും ചെയ്യാതിരിക്കുന്നു ഈ സ്ഥിതി വളരെ ചീത്തയാണു്. ഇതു നിമിത്തം ഡംഭവും കാപട്യവും വർദ്ധിക്കുന്നു. ഇതിനെ തടയുന്നതിനു വേണ്ടിയാണു് സജ്ജനങ്ങൾ കൊട്ടുമുടിയിൽ എത്തിക്കഴിഞ്ഞാലും, തങ്ങൾ കയറിപ്പോന്ന ഏണി കൈവിടാതിരിക്കുന്നതു്; മരണം വരെ കർമ്മംചെയ്തുകൊണ്ടേ ഇരിക്കുന്നതു്. കുട്ടികൾ പാവകളെ ഉണ്ടാക്കിക്കളിക്കുന്നതിൽ അമ്മ സന്തോഷംകാണിക്കുന്നു. അതു സാങ്കല്പികമാണെന്നു് അമ്മയ്ക്കറിയാം. എന്നിട്ടും, കുട്ടിക്കു് അഭിരുചിയുണ്ടാക്കുവാനായി അവർ കളിയിൽ ചേരുന്നു. അമ്മ കൂടിയില്ലെങ്കിൽ കുട്ടിക്കു കളിയിൽ രസമുണ്ടാവുകയില്ല. ഇതുപോലെ തന്നെ, ആത്മസംതൃപ്തിനിമിത്തം കർമ്മയോഗി കർമ്മം ഉപേക്ഷിക്കുന്നതായാൽ, ഇതരന്മാർ അസംതൃപ്തരായി കർമ്മത്തെ ഉപേക്ഷിക്കാനു തുടങ്ങും. അവർ ഉള്ളിൽ വിശപ്പുള്ളവരും ആനന്ദരഹിതരും ആയിത്തീരും.

അതിനാൽ, കർമ്മയോഗി സാധാരണ മനുഷ്യരെപ്പോലെ എപ്പോഴും കർമ്മംചെയ്തുകൊണ്ടേ ഇരിക്കുന്നു. തനിക്കു് എന്തെങ്കിലും പ്രത്യേകതയുണ്ടെന്നു ആയാൾ വിചാരിക്കയില്ല. ആയാൾ അന്യരെ അപേക്ഷിച്ചു് എത്രയോ അധികം കർമ്മംചെയ്യും. ഒരു പ്രത്യേകകർമ്മം പാരമാർത്ഥികമാണെന്നു് എഴുതിപ്പററിക്കേണ്ടതില്ല; പരസ്യപ്പെടുത്തേണ്ട ആവശ്യമില്ല. നിങ്ങൾ ഉൽകൃഷ്ട ബ്രഹ്മചാരിയാണെങ്കിൽ നിങ്ങളുടെ കർമ്മത്തിൽ അന്യരുടേതിനെ അപേക്ഷിച്ചു് നൂറിരട്ടി ഉത്സാഹം കാണിച്ചുകൊടുക്കണം. കുറച്ചു മാത്രം ഭക്ഷണം കിട്ടിയാലും പണി അധികം ചെയ്യുക; സമുദായത്തിനു ഏററവുമധികം സേവനംചെയ്യാൻ പരിശ്രമിക്കുക നിങ്ങളുടെ ബ്രഹ്മചര്യത്തെ നിങ്ങളുടെ ആചാരത്തിലും വ്യവഹാരത്തിലും പ്രകടിപ്പിക്കുക; ചന്ദനത്തിൻെറ പരിമളം നാടെങ്ങും പരക്കട്ടെ.

സാരാംശം ഇതാണു്:—കർമ്മയോഗി ഫലേച്ഛയെ ത്യജിക്കുന്നതുകൊണ്ടു് ആയാൾക്കു നിരവധി ഫലം ലഭിക്കും—ആയാളുടെ ശരീരയാത്ര നിർവ്വഹിക്കപ്പെടും; ശരീരവും ബുദ്ധിയും തേജോമയമായിത്തീരും. ആയാൾ ജീവിക്കുന്ന സമുദായത്തിൽ സുഖവും ക്ഷേമവും വർദ്ധിക്കും. ആയാൾക്കു ചിത്തശുദ്ധിവന്നു് ജ്ഞാനംലഭിക്കും. കൂടാതെ സമുദായത്തിൽനിന്നു ഡംഭം കാപട്യവും ദൂരീകരിക്കപ്പെടുകയും ജീവിതത്തിനു കൂടുതൽ പരിശുദ്ധമായ ഒരാദർശം ലഭിക്കുകയുംചെയ്യും—ഇതു കർമ്മയോഗത്തിൻെറ അനുഭവസിദ്ധമായ മഹിമയാണു്.

# 3

കർമ്മയോഗി അന്യരെ അപേക്ഷിച്ച് അധികം ഉൽകൃഷ്ടമായവിധത്തിൽ കർമ്മംചെയ്യും. കാരണം, കർമ്മം തന്നെയാണ് ആയാളുടെ ഉപാസന; അതുതന്നെയാണ് പൂജയും. ഞാൻ ഭഗവത്പൂജ ചെയ്തു; ആ പൂജയുടെ നൈവേദ്യം പ്രസാദത്തിന്റെ രൂപത്തിൽ ലഭിച്ചു. പക്ഷേ ഈ നൈവേദ്യം ആ കർമ്മത്തിന്റെ ഫലമാണോ? നൈവേദ്യത്തിനായി പൂജചെയ്യുന്നവർക്ക് അത്തരം പ്രസാദത്തിന്റെ അംശം തീർച്ചയായും ഉടനേ ലഭിക്കും. എന്നാൽ, കർമ്മയോഗി തന്റെ പൂജാകർമ്മത്തിനു പരമേശ്വരദർശനത്തിന്റെ രൂപത്തിലുള്ള മഹത്തായ ഫലമാണു കാംക്ഷിക്കുന്നതു്. ആയാൾ തന്റെ കർമ്മം, കുറച്ചു പ്രസാദംമാത്രം കിട്ടത്തക്കവിധത്തിൽ അത്ര നിസ്സാരമാണെന്നു കരുതുന്നില്ല. തന്റെ കർമ്മത്തിന്റെ വില ചുരുക്കുവാൻ ആയാൾ ഒരുക്കമില്ല. ആയാൾ സ്ഥൂലമായ അളവുകളെക്കൊണ്ടു തന്റെ കർമ്മത്തെ അളക്കുകയില്ല. സ്ഥൂലദൃഷ്ടിയുള്ളവർക്കു ലഭിക്കുന്ന ഫലവും സ്ഥൂലമായിരിക്കും. കൃഷിയെപ്പററി മറാട്ടിയിൽ ഒരു പഴഞ്ചൊല്ലുണ്ടു്. അതിന്റെ അർത്ഥം ഏതാണ്ടിപ്രകാരമാണ്: "ആഴത്തിൽ ഉഴുക; എന്നാൽ, പൂവൽ (നനവ്) ഉള്ള മണ്ണിൽ വിത്തിടുക." ആഴത്തിൽ ഉഴുതതുകൊണ്ടുമാത്രം വിളവുനന്നാവുകയില്ല. അവിടെ നല്ല പൂവലുണ്ടായിരിക്കണം. ആഴവും പൂവലും, രണ്ടും ഉണ്ടെങ്കിൽ നന്നായി വിളയും. അതുപോലെതന്നെ, കർമ്മം അഗാധമായിരിക്കണം, അതായതു്, ഉൽകൃഷ്ടമായിരിക്കണം. പിന്നെ അതിൽ, ഈശ്വരഭക്തി അഥവാ ഈശ്വരാർപ്പണത്തിന്റെ രൂപത്തിലുള്ള പൂവലും ഉണ്ടായിരിക്കണം. കർമ്മയോഗി അഗാധമായ കർമ്മംചെയ്തു് അതിനെ ഈശ്വരനു സമർപ്പിക്കുന്നു.

പരമാർത്ഥത്തെസ്സംബന്ധിച്ചു നമ്മുടെ മനസ്സിൽ പല വിശിഷ്ടവിചാരങ്ങളും ഉണ്ടായിട്ടുണ്ടു്. പരമാർത്ഥികൾക്കു കൈകാൽ ഇളക്കേണ്ടതില്ല, ഒരുകർമ്മവും ചെയ്യേണ്ടതില്ല എന്നാണു് സാധാരണന്മാർ കരുതുന്നതു്. കൃഷിചെയ്യുന്നവരും ഖാദി നെയ്യുന്നവരും പരമാർത്ഥികളാണോ എന്നു പലരും ചോദിക്കാറുണ്ടു്. എന്നാൽ ഭക്ഷണംകഴിക്കുന്നവർ പരമാർത്ഥികളാണോ എന്നു് ആരും ചോദിക്കുന്നില്ല. കർമ്മയോഗികളുടെ പരമേശ്വരൻ ചിലപ്പോൾ കുതിരകളെ തുടയ്ക്കും; രാജസൂയത്തിൽ എച്ചിലെടുക്കും; കന്നുകാലികളെ മേയ്ക്കാൻ കാട്ടിലേയ്ക്കു പോകും. ആ ദ്വാരകാനാഥൻ ഒരിക്കൽക്കൂടി അമ്പാടിയിലേക്കുപോകുന്നതായാൽ ഓടക്കുഴലുംവിളിച്ചു് ഓടിനടന്നു് കന്നിനെ മേയ്ക്കും. സജ്ജനങ്ങൾ

ഇങ്ങനെയെല്ലാം ചെയ്യുന്ന പരമേശ്വരനെക്കാണിച്ചു തന്നിട്ടുണ്ടെങ്കിൽ അവരിൽ ചിലർ തുന്നൽപ്പണിയും, മററു ചിലർ മൺപാത്രപ്പണിയും, വേറെ ചിലർ നെയ്ത്തുപണിയും, എന്തിനു — കൃഷിപ്പണിയും ക്ഷൌരപ്പണിയും, ചത്തകാലികളെ വലിച്ചുകൊണ്ടുപോകുന്ന പണിയും തരംപോലെ ചെയ്തു് മോക്ഷംപ്രാപിച്ചിട്ടുള്ളതായും കാണിച്ചുതന്നിട്ടുണ്ടു്.

ഇങ്ങനെ ദിവ്യമായ കർമ്മയോഗത്തിന്റെ വ്രതത്തിൽനിന്നു് രണ്ടു കാരണങ്ങളാലാണു മനുഷ്യർ വ്യതിചലിക്കുന്നതു്. ഈ അവസരത്തിൽ നാം ഇന്ദ്രിയങ്ങളുടെ സ്വഭാവവിശേഷത്തെ — പ്രത്യേകതയെ മനസ്സിലാക്കുന്നതു നന്നായിരിക്കും. നമ്മുടെ ഇന്ദ്രിയങ്ങൾ എപ്പോഴും 'ഇതുവേണം, അതുവേണ്ട' എന്ന 'ദ്വന്ദ്വ'ങ്ങളാൽ ആവൃതമായിരിക്കയാണു്. തനിക്കാവശ്യമുള്ളതിൽ രാഗവും അതായതു പ്രീതിയും, ആവശ്യമില്ലാത്തതിൽ ദ്വേഷവും ഉളവാകുന്നു. ഈ രാഗദ്വേഷം — കാമക്രോധം — മനുഷ്യനെ കാർന്നുതിന്നുകൊണ്ടിരിക്കുന്നു. കർമ്മയോഗം ഇതിനെ അപേക്ഷിച്ചു് എത്രയധികം വിശിഷ്ടവും മനോഹാരിയുമാണു്! അതിന്റെ ഫലം ഇതിനേക്കാൾ എത്രയധികം മഹത്താണു്! പക്ഷേ, ഈ കാമക്രോധം, 'ഇതിനെ എടുക്കുക, അതിനെ കളയുക' എന്ന മത്സരം നമ്മുടെ കഴുത്തിൽക്കെട്ടിത്തൂക്കി, രാവും പകലും നമ്മെ വിടാതെ പിന്തുടരുന്നു. അതിനാൽ, ഭഗവാൻ ഈ അദ്ധ്യായത്തിന്റെ അവസാനത്തിൽ അപായത്തിന്റെ സൂചന നൽകി ഇവയുമായുള്ള കൂട്ടുകെട്ടു് ഉപേക്ഷിക്കാൻ, ഇവയിൽനിന്നു രക്ഷപ്പെടാൻ നമ്മോടുപദേശിക്കുന്നു. സ്ഥിതപ്രജ്ഞൻ ഏതുപ്രകാരം ആത്മസംയമത്തിന്റെ മൂർത്തിയാണോ അതേപ്രകാരംതന്നെ മനുഷ്യൻ കർമ്മയോഗിയും ആയിത്തീരണം.

---

# നാലാം അദ്ധ്യായം.

13-3-32.

## 1

നാം കഴിഞ്ഞ അദ്ധ്യായത്തിൽ നിഷ്കാമകർമ്മയോഗത്തെപ്പററി വിവേചനംചെയ്തു. നാം സ്വധർമ്മത്തെ പരിത്യജിച്ചു് പരധർമ്മത്തെ സ്വീകരിക്കുന്നതായാൽ നിഷ്കാമതയുടെ രൂപത്തിലുള്ള ഫലം ലഭിക്കുകയില്ല. സ്വദേശ്യങ്ങളായ സാമാനങ്ങൾ വില്ക്കുന്നതു വ്യാപാരിയുടെ സ്വധർമ്മമാണു്. പക്ഷേ, ആയാൾ

ആ സ്വധർമ്മം ഉപേക്ഷിച്ച് സപ്തസമുദ്രങ്ങൾക്കപ്പുറത്തുനിന്ന് വിദേശ്യങ്ങളായ സാമാനങ്ങൾ കൊണ്ടുവന്നു വില്ക്കാൻതുടങ്ങുന്നതിന്റെ കാരണം, അധികം ലാഭംകിട്ടണമെന്ന ആഗ്രഹമാണ്. പിന്നെ ആ കർമ്മത്തിൽ നിഷ്കാമത വരുന്നതെങ്ങനെ? അതിനാൽ, കർമ്മത്തെ നിഷ്കാമമാക്കിത്തീർക്കുന്നതിന്ന് സ്വധർമ്മപാലനം അത്യന്തം ആവശ്യകമാണ്. പക്ഷേ, ഈ സ്വധർമ്മാചരണവും സകാമമാവാം. നമുക്ക്, അഹിംസയുടെ കാര്യംതന്നെ എടുക്കാം. അഹിംസയുടെ ഉപാസകന്ന് ഹിംസ വർജ്ജ്യമാണ്. എന്നാൽ, പുറമേ—കാഴ്ചയ്ക്ക്—അഹിംസകനായിരിക്കുന്നുണ്ടെങ്കിലും വാസ്തവത്തിൽ ആയാൾ ഹിംസകനാണെന്നു വരാം. കാരണം, ഹിംസ മനസ്സിന്റെ ഒരു ധർമ്മമാണ്. പുറമെ ഹിംസാത്മകമായ കർമ്മങ്ങൾ ചെയ്യാതിരിക്കുന്നതുകൊണ്ടുമാത്രം മനസ്സ് അഹിംസാമയമായിത്തീരുമെന്നു കരുതാൻതരമില്ല. കയ്യിൽ വാളെടുക്കുമ്പോൾ തീർച്ചയായും ഹിംസാവൃത്തി തെളിഞ്ഞുകാണാം. പക്ഷേ, വാളുപേക്ഷിച്ചതുകൊണ്ടുമാത്രം മനുഷ്യൻ അഹിംസകനായിത്തീരുകയില്ല. സ്വധർമ്മാചരണത്തിന്റെ കാര്യവും ഇതുപോലെതന്നെയാണ്. നിഷ്കാമത സാധിക്കാൻ പരധർമ്മത്തിൽനിന്നു രക്ഷപ്പെടുകതന്നെ വേണം. പക്ഷേ, ഇതു് നിഷ്കാമതയുടെ തുടക്കംമാത്രമാണ്; ഇതുകൊണ്ടു നാം പ്രാപ്യസ്ഥാനത്തെത്തുന്നില്ല.

നിഷ്കാമത മനസ്സിന്റെ ധർമ്മമാകുന്നു. ഇതുണ്ടാവുന്നതിന്നു സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള ഒരു സാധനം മാത്രംപോരാ, മററു സാധനങ്ങളുടെ സാഹായ്യവും സ്വീകരിക്കേണ്ടി വരും. എണ്ണയും തിരിയും ഉണ്ടായതുകൊണ്ടുമാത്രം വിളക്കു കത്തുകയില്ല. അതിന്നു ജ്യോതിസ്സ് ആവശ്യമാണ്. ജ്യോതിസ്സുണ്ടാവുമ്പോൾ അന്ധകാരം ദൂരീകരിക്കപ്പെടും. സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള, എണ്ണനനച്ച തിരിക്ക് ജ്യോതിസ്സ് ആവശ്യമാണ്. അതുണ്ടാകുന്നതെങ്ങനെ? അതിന്ന് ആത്മപരിശോധന ആവശ്യമാണ്. ആത്മപരിക്ഷണംകൊണ്ടു മനസ്സിലെ മാലിന്യങ്ങളെ— ചപ്പുചവറുകളെ — നീക്കംചെയ്യണം. ഭഗവാൻ മൂന്നാമദ്ധ്യായത്തിന്റെ അവസാനത്തിൽ മഹത്വമേറിയ ഈ കാര്യം പറഞ്ഞുതന്നിട്ടുണ്ട്. അതിൽനിന്നുതന്നെയാണ് നാലാമദ്ധ്യായംഉണ്ടായതു്.

ഗീതയിൽ 'കർമ്മം' എന്നശബ്ദം 'സ്വധർമ്മ'ത്തിന്റെ അർത്ഥത്തിലാണ് ഉപയോഗിച്ചിട്ടുള്ളതു്. നമ്മുടെ ഊണ്, ഉറക്കം, കളി മുതലായവയെല്ലാം കർമ്മങ്ങൾതന്നെ. പക്ഷേ, ഗീതയിലെ കർമ്മശബ്ദംകൊണ്ടു ഈ ക്രിയകളൊന്നും സൂചിപ്പിക്കപ്പെടുന്നില്ല.

അവിടെ കർമ്മം എന്നതിന്നർത്ഥം സ്വധർമ്മാചരണം എന്നാണ്. എന്നാൽ, ഈ സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള കർമ്മം ചെയ്തു നിഷ്കാമത പ്രാപിക്കുന്നതിന്നു മറെറാരു വസ്തുവിന്റെ സഹായംകൂടി ആവശ്യമാണ്; അതു്, കാമത്തേയും ക്രോധത്തേയും ജയിക്കുകയെന്നതാണ്. മനസ്സ് ഗംഗാജലംപോലെ നിർമ്മലവും പ്രശാന്തവുമായിരിക്കുന്നതുവരെ നിഷ്കാമത കൈവരികയില്ല. ഇങ്ങനെ ആത്മപരീക്ഷണത്തിന്നായി ചെയ്യപ്പെടുന്ന കർമ്മങ്ങളെയെല്ലാം ഗീത 'വികർമ്മം' എന്നാണു പറയുന്നതു്. കർമ്മം, വികർമ്മം, അകർമ്മം ഈ മൂന്നുശബ്ദവും നാലാമദ്ധ്യായത്തിൽ വളരെ മഹത്വമേറിയവയാണ്. കർമ്മം എന്നതിന്റെ അർത്ഥം സ്വധർമ്മാചരണത്തിന്റെ ബാഹ്യമായ സ്ഥൂലക്രിയ എന്നാകുന്നു. ഈ ബാഹ്യമായ കർമ്മത്തിൽ മനസ്സിനെ കൂട്ടിച്ചേർക്കുന്നതാണ് 'വികർമ്മം.' നാം ഒരാളെ നമസ്കരിക്കുന്നു എന്നുവിചാരിക്കുക. ബാഹ്യമായി തലകുനിയ്ക്കുന്ന ആ ക്രിയയോടൊപ്പം ആന്തരമായി മനസ്സും കുനിയുന്നില്ലെങ്കിൽ ആ ബാഹ്യമായ പ്രവൃത്തി വ്യർത്ഥമാണ്. അകവും പുറവും ഒന്നാവണം. ബാഹ്യമായി ഞാൻ ശിവലിംഗത്തിന്മേൽ എപ്പോഴും 'ധാര'ചെയ്യുന്നു. പക്ഷേ, ഈ ധാരയോടൊപ്പംതന്നെ മാനസികമായ ചിന്തനത്തിന്റേ ധാരയും ഇടമുറിയാതെ നടക്കുന്നില്ലെങ്കിൽ പിന്നെ ആ 'ധാര'യ്ക്കു എന്തു വിലയാണുള്ളതു ? ആ സ്ഥിതിയിൽ, ആ ശിവലിംഗവും കല്ല്, ഞാനും ഒരു കല്ലുതന്നെ! കല്ലിന്നു മുമ്പിൽ കല്ല്!—ഇതാവും അതിന്റെ അർത്ഥം നമ്മുടെ ബാഹ്യകർമ്മത്തിനോട് ചിത്തശുദ്ധിയുടെ രൂപത്തിലുള്ള കർമ്മവും കൂടിച്ചേരുമ്പോൾമാത്രമേ നിഷ്കാമകർമ്മയോഗം സാദ്ധ്യമാവുകയുള്ളൂ എന്നാണ് ഇതിന്റെ അർത്ഥം.

'നിഷ്കാമകർമ്മം' എന്നപദത്തിൽ 'കർമ്മം' എന്ന പദത്തെഅപേക്ഷിച്ച് അതിന്റെ വിശേഷണമായ 'നിഷ്കാമ'ശബ്ദത്തിന്നാണ് അധികം മഹത്വം. എതുപോലെയെന്നാൽ, 'അഹിംസാത്മകമായ നിസ്സഹകരണം' എന്നു പറയുന്നതിൽ 'നിസ്സഹകരണ'ത്തെഅപേക്ഷിച്ച് 'അഹിംസാത്മകമായ' എന്ന വിശേഷണത്തിനാണ് അധികം മഹത്വം. അഹിംസയെ ദൂരത്താക്കി വെറും നിസ്സഹകരണത്തെ കൈക്കൊള്ളുന്നതായാൽ അതൊരു ഭയങ്കരവസ്തുവായിത്തീരും; അതുപോലെതന്നെ, സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള കർമ്മംചെയ്യുമ്പോൾ അതിനു 'വികർമ്മ'ത്തെ കൂട്ടിച്ചേർക്കുന്നില്ലെങ്കിൽ അതു വെറും വഞ്ചനയാണെന്നു കരുതാം:

ഇന്നു പൊതുജനസേവനത്തിൽ ഏർപ്പെട്ടിട്ടുള്ളവർ സ്വധർമ്മം തന്നേയാണുചെയ്യുന്നതു്. സാധാരണജനങ്ങൾ ദാരിദ്ര്യത്തിലും

ക്ഷാമത്തിലും രോഗത്തിലുംപെട്ടു കഷ്ടപ്പെടുമ്പോൾ അവൎക്കു വേണ്ട സേവനംചെയ്തു് അവരെ സന്തുഷ്ടരാക്കിത്തീൎക്കുന്നതു് നമ്മുടെ ധൎമ്മമാണു്; അതു നമുക്കു സഹജമായി സിദ്ധിച്ചതാണു്. എന്നാൽ, പൊതുജനസേവചെയ്യുന്നവരെല്ലാം കൎമ്മയോഗികളാണെന്നു് അനുമാനിക്കുന്നതു ശരിയല്ല ലോകസേവനംചെയ്യുമ്പോൾ മനസ്സിൽ പരിശുദ്ധമായ ഭാവനയില്ലെങ്കിൽ ആ സേവനം ഭയാനകമായിത്തീൎന്നേക്കാനിടയുണ്ടു്. കുടുംബസേവചെയ്യുന്നതിൽ, നമ്മുടെ മനസ്സിൽ അഹങ്കാരം, ദ്വേഷം, മത്സരം, സ്വാൎത്ഥം മുതലായ എന്തെല്ലാം ദുൎവികാരങ്ങൾ ഉളവാകുന്നുണ്ടോ അതെല്ലാം ലോകസേവനംകൊണ്ടും ഉണ്ടാവാനിടയുണ്ടു്. ലോകസേവനത്തിനുള്ള പല സ്ഥാപനങ്ങളിലും ഇന്നു് ഇതു പ്രത്യക്ഷമായിക്കാണാൻ കഴിയുന്നുണ്ടു്.

## 2

കൎമ്മത്തോടൊപ്പം മനസ്സിന്റെ സഹയോഗവും ഉണ്ടായിരിക്കണം. മനസ്സിന്റെ ഈ സഹയോഗത്തെത്തന്നെയാണു് ഗീത 'വികൎമ്മം' എന്നു പറയുന്നതു. ഈ വിശിഷ്ടകൎമ്മം ഓരോരുത്തൎന്റേയും മാനസികമായ ആവശ്യകതയ്ക്കനുസരിച്ചു വിഭിന്നമായിരിക്കും. വികൎമ്മത്തിന്റെ പല പ്രകാരഭേദങ്ങളും, ഉദാഹരണത്തിന്റെ രൂപത്തിൽ, നാലാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. ഇതിനെത്തന്നെ, പിന്നെ ആറാമദ്ധ്യായത്തിലും എടുത്തു പറഞ്ഞിട്ടുണ്ടു്. ബാഹ്യകൎമ്മം സാധാരണമാണു്; എന്നാൽ, ആന്തരമായ കൎമ്മം വിശേഷമായതാണു്. ഈ വിശേഷമായ കൎമ്മത്തെ മാനസികസഹയോഗത്തോടുചേൎക്കുമ്പോൾമാത്രമേ അതിൽ നിഷ്കാമതയുടെ ജ്യോതിസ്സു പ്രകാശിക്കുകയുള്ളൂ. കൎമ്മത്തോടുകൂടി വികൎമ്മം ചേൎന്നാൽ പിന്നെ പതുക്കെപ്പതുക്കെ നമ്മുടെ ഉള്ളിൽ നിഷ്കാമത ഉളവായിക്കൊണ്ടിരിക്കും. ശരീരവും മനസ്സും വിഭിന്നവസ്തുക്കളാണെങ്കിൽ രണ്ടിന്റേയും സാധനങ്ങളും വ്യത്യസ്തങ്ങളായിരിക്കണം. പക്ഷേ, ഇവ രണ്ടും ഒത്തുചേരുമ്പോൾ നമുക്കു് ഉദ്ദിഷ്ടസിദ്ധി കൈവരുന്നു. അതിനാൽ, മനസ്സു് മറ്റൊരിടത്തേയ്ക്കു പോകരുതെന്നു കരുതിയാണു് ശാസ്ത്രകാരന്മാർ നമുക്കു് ഇങ്ങനെ വിശിഷ്ടമായ—ദ്വൈതമായ—ഒരു മാൎഗ്ഗം കാണിച്ചുതന്നിരിക്കുന്നതു്. ഭക്തിയോഗത്തിൽ ബാഹ്യമായി തപസ്സും ആന്തരമായി ജപവും പറഞ്ഞിട്ടുണ്ടു്. ബാഹ്യമായി ഉപവാസം മുതലായ തപശ്ചൎയ്യകൾ അനുഷ്ഠിച്ചുകൊണ്ടിരിക്കേ, ആന്തരമായ ജപമില്ലെങ്കിൽ ആ തപശ്ചൎയ്യമുഴുവനും വ്യൎത്ഥമായിരിക്കും. തപസ്സിനെസ്സംബന്ധിച്ചു് എന്റെ ഭാവന എപ്പോഴും ഉജ്ജ്വലമായിരി

ക്കണം, പ്രകാശമാനമായിരിക്കണം. 'ഉപവാസം' എന്ന ശബ്ദത്തിന്റെ അർത്ഥം തന്നെ 'ഭഗവാന്റെ സമീപത്തിരിക്കുക' എന്നാകുന്നു. നമ്മുടെ മനസ്സ് പരമാത്മാവിന്നടുത്തിരിക്കുന്നതിനു്, ബാഹ്യമായ ഭോഗങ്ങളുടെ വാതിൽ അടച്ചിടുന്നതാവശ്യമാണു്. എന്നാൽ ബാഹ്യമായ ഈ വിഷയഭോഗങ്ങളെ ഉപേക്ഷിച്ചാലും മനസ്സിൽ ഭഗവത്സ്മരണയില്ലെങ്കിൽ പിന്നെ ബാഹ്യമായ ആ ഉപവാസത്തിനു് എന്തുവിലയാണുള്ളതു്? ഈശ്വരചിന്ത ചെയ്യാതെ ആ സമയത്തു തിന്നാനും കുടിക്കാനുമുള്ള പദാർത്ഥങ്ങളെപ്പററി ചിന്തിക്കുന്നതായാൽ അതു വളരെ ഭയങ്കരമായ ഭോജനമായിരിക്കും. ഈ മാനസികഭോജനത്തെക്കാൾ—വിഷയചിന്തനത്തെക്കാൾ—അധികം ഭയങ്കരമായി മറെറാന്നുമില്ല. തന്ത്രത്തോടൊപ്പം മന്ത്രവും ഉണ്ടായിരിക്കണം. വെറും ബാഹ്യമായ തന്ത്രത്തിനു യാതൊരു മഹത്വവുമില്ല അതുപോലെതന്നെ, കർമ്മവിഹീനമായ മന്ത്രത്തിനും വിലയില്ല. കൈകൊണ്ടും ഹൃദയംകൊണ്ടും ഒന്നുപോലെ സേവചെയ്യണം. അപ്പോൾമാത്രമേ നമ്മുടെ സേവനം ഉത്തമമാവുകയുള്ളു.

ബാഹ്യകർമ്മത്തിൽ ഹൃദയത്തിന്റെ ആർദ്രതയില്ലെങ്കിൽ നമ്മുടെ സ്വധർമ്മാചരണം ഉണങ്ങി വരണ്ടുപോയേക്കാനിടയുണ്ടു്. അതിൽ നിഷ്കാമതയുടെ രൂപത്തിലുള്ള പൂവോ കായോ ഉണ്ടാവുകയില്ല. നാം ഏതെങ്കിലും ഒരു രോഗിയെ ശുശ്രൂഷിക്കുവാൻ തുടങ്ങി എന്നു വിചാരിക്കുക ആ സേവാകർമ്മത്തോടൊപ്പം നമ്മുടെ മനസ്സിൽ ദയാഭാവംകൂടിയില്ലെങ്കിൽ ആ ശുശ്രൂഷ നീരസമായിത്തോന്നും; മനസ്സു മടുക്കാൻ തുടങ്ങും. അതൊരു ഭാരമായിത്തോന്നും. അതിൽ മനസ്സിന്റെ സഹയോഗമില്ലെങ്കിൽ അതുകൊണ്ടു് അഹങ്കാരമുണ്ടാവും "ഇന്നു ഞാൻ അയാളെ ശുശ്രൂഷിച്ചു. ആവശ്യം വരുമ്പോൾ ആയാൾ എന്നെ സഹായിക്കണം. ആയാൾ എന്നെ സ്തുതിക്കണം, ബഹുമാനിക്കണം." ഇങ്ങനെ പല പ്രതീക്ഷകളും മനസ്സിൽ ഉണ്ടായിത്തുടങ്ങും. ഇതല്ലെങ്കിൽ, നാം നിരാശരായിപ്പറയും: "നാം ആയാളെ ഇത്രയധികം ശുശ്രൂഷിക്കുന്നുണ്ടു്; എന്നിട്ടും, ആയാൾ പിറുപിറുത്തുകൊണ്ടിരിക്കുന്നു; രോഗികൾ അങ്ങനെ പിറുപിറുത്തുകൊണ്ടിരിക്കും; മനസ്സിൽ സേവാഭാവമില്ലാത്തവർക്കു തന്മൂലം മടുപ്പുതോന്നാൻ തുടങ്ങും.

കർമ്മത്തിനോടു് ആന്തരമായ ഭാവന കൂടിച്ചേരുമ്പോൾ ആ കർമ്മം തീരെ മാറിപ്പോകുന്നു. എണ്ണയും തിരിയും ഉണ്ടായിട്ടു കാര്യമില്ല; അതോടുകൂടി ജ്യോതിസ്സും ചേരണം. അപ്പോൾ പ്രകാശം ഉണ്ടാവുന്നു. കർമ്മത്തിനോടുകൂടി വികർമ്മം ചേരു

മ്പോൾ നിഷ്കാമത ഉളവായിത്തീരുന്നു. വെടിമരുന്നിൽ തീ കൊളുത്തുമ്പോൾ അതു പൊട്ടിത്തെറിക്കുന്നു. ആ വെടിമരുന്നിൽ ഒരു ശക്തി ഉളവായിത്തീരുന്നു. കർമ്മം തോക്കിനുള്ളിലെ മരുന്നാണെന്നു വിചാരിക്കുക. അതിൽ വികർമ്മത്തിന്റെ തീകൊളുത്തിയാൽ കാര്യം ശരിയായി. വികർമ്മം കൂടിച്ചേരുന്നതുവരെ അതു വെറും കർമ്മമാണ്, ജഡമാണ്, അതായതു ചൈതന്യരഹിതമാണ്. വികർമ്മത്തിന്റെ ഒരു തീപ്പൊരി വീഴുമ്പോഴേയ്ക്കു് ആ കർമ്മത്തിന്നുണ്ടായിത്തീരുന്ന സാമർത്ഥ്യം അവർണ്ണനീയമാണ്. ഒരുനുള്ളു വെടിമരുന്നു കുപ്പായക്കീശയിൽ കിടക്കുന്നു; അല്ലെങ്കിൽ കയ്യിൽകിടന്നു കളിക്കുന്നു. അതു നശ്ചേഷ്ടമാണ്. അതിൽ തീ തട്ടുമ്പോഴേയ്ക്കാകട്ടെ, ദേഹമാസകലം പൊള്ളിപ്പോകുന്നു. സ്വധർമ്മാചരണംകൊണ്ടു് ഉണ്ടായിത്തീരുന്ന സീമാതീതമായ സാമർത്ഥ്യം ഇങ്ങനെ ഗുപ്തമായിരിക്കയാണ്. അതിൽ വികർമ്മത്തെ കൂട്ടിച്ചേർക്കുക; അപ്പോൾ കാണാം എന്തെല്ലാം ചമത്കാരങ്ങളാണുണ്ടാവുക എന്നു്; അഹങ്കാരം, കാമം, ക്രോധം മുതലായവയെല്ലാം പറപറക്കും; പരമമായ ജ്ഞാനം ഉളവാകും.

കർമ്മം ജ്ഞാനത്തെ ഉദ്ദീപിപ്പിക്കുന്നു. ഒരു വലിയ മരക്കഷണം ഒരു ദിക്കിൽ കിടക്കുന്നുണ്ടു്. അതിനെ നിങ്ങൾ കത്തിക്കുക. അതു കനലായിത്തീരും, പക്ഷേ, ആ തീയു് ആ മരത്തിന്റേതാണ്. കർമ്മത്തിൽ വികർമ്മം പകരുമ്പോൾ ആ കർമ്മം ഇങ്ങനെ ദിവ്യമായി കാണപ്പെടാൻ തുടങ്ങുന്നു. അമ്മ കുട്ടിയുടെ പുറം തലോടുന്നു; ഒരു പുറം (മുതുകു്) ഒരു കയ്യ്; അവയുടെ ഒരു കേവലസംശ്ലേഷംമാത്രം! പക്ഷേ, ഈ ഒരു സാധാരണകർമ്മംകൊണ്ടു് ആ അമ്മയുടേയും മകന്റേയും മനസ്സുകളിൽ പൊന്തിവരുന്ന ഭാവനകളെ ആർക്കാണു് വർണ്ണിക്കാൻ കഴിയുക! ഇത്ര നീളവും വീതിയുമുള്ള ഒരു മുതുകത്തു് ഇത്ര ഘനമുള്ള മാർദ്ദവമേറിയ ഒരു കൈകൊണ്ടു തലോടിയാൽ ഇത്ര ആനന്ദമുണ്ടാവും എന്നു കണക്കുകൂട്ടിപ്പറയുന്നതായാൽ അതൊരു വെറും തമാശയായിരിക്കും. കൈകൊണ്ടു തലോടുന്ന ഈ പ്രവൃത്തി തീരേ നിസ്സാരമാണ്. പക്ഷേ, അതിൽ അമ്മയുടെ ഹൃദയം അലിഞ്ഞുചേർന്നിട്ടുണ്ടു്; വികർമ്മം കൂടിക്കലർന്നിട്ടുണ്ടു്. അതുനിമിത്തമാണു് ആ അപൂർവ്വമായ ആനന്ദം സംജാതമാകുന്നതു്. തുളസീദാസരാമായണത്തിൽ ഇങ്ങനെ ഒരു രംഗമുണ്ടു്; വാനരന്മാർ രാക്ഷസന്മാരോടു യുദ്ധംചെയ്തുവന്നിരിക്കയാണ്. അവരുടെ ദേഹത്തിൽ അനവധി മുറിവുകളുണ്ടു്. ചോര ഒലിച്ചുകൊണ്ടിരിക്കുന്നു! പക്ഷേ, ശ്രീരാമചന്ദ്രൻ പ്രേമപൂർണ്ണമായ നേത്രങ്ങളെക്കൊണ്ടു് ഒന്നു നോക്കിയപ്പോഴേയ്ക്കു് അവരുടെ വേദനയെല്ലാം പറപറന്നു. മറ്റൊരാൾ ശ്രീരാമചന്ദ്രന്റെ ആ നോട്ട

ത്തെ അനുകരിച്ച് വല്ലവരുടേയുംനേരേ അതേമാതിരി നോക്കി യാൽ അതിന്ന് ഈ പ്രഭാവം ഉണ്ടാവുമോ? അങ്ങനെ ചെയ്യാൻ പരിശ്രമിക്കുന്നതു പരിഹാസത്തിന്നു കാരണമാവും.

'കർമ്മ'ത്തിൽ 'വികർമ്മം' കൂടിച്ചേരുമ്പോൾ ഒരു പുതിയ ശക്തി ഉളവായിത്തീരുന്നു. അതിൽനിന്നാണ് 'അകർമ്മം' ഉണ്ടാവുന്നതു്. വിറകു കത്തിച്ചാൽ വെണ്ണീറായിത്തീരും. അത്ര വലിയ മരമുട്ടി കത്തിച്ചുണ്ടായതു് ഒരുപിടി വെണ്ണീറുമാത്രം. അതിനെ നമുക്കു നിഷ്പ്രയാസം കയ്യിലെടുക്കാം, ദേഹത്തിലെല്ലാം പൂശാം. ഇങ്ങനെ കർമ്മത്തിൽ വികർമ്മമാകുന്ന തീ വയ്ക്കുമ്പോൾ അവസാനം അതു് അകർമ്മമായിത്തീരുന്നു. വിറകെവിടെ, വെണ്ണീറെവിടെ? 'കഃ കേന സംബന്ധഃ!' അവയുടെ ഗുണ(ധർമ്മ)ങ്ങൾക്കുതമ്മിൽ ഇപ്പോൾ യാതൊരു സാമ്യവുമില്ലാതായിരിക്കുന്നു. എന്നാലും, ആ വെണ്ണീർ ആ വിറകിൻേറതാണെന്നതിന്നു യാതൊരു സംശയവുമില്ല.

ശരി; എന്നാൽ, 'കർമ്മത്തിൽ വികർമ്മം കൂട്ടിച്ചേർത്താൽ അകർമ്മമാവുന്നു' എന്നതിൻെറ അർത്ഥം എന്താണ്? ഇതിൻെറ അർത്ഥം കർമ്മംചെയ്തു എന്നുതന്നെ തോന്നാതിരിക്കുക എന്നാണ്. ആ കർമ്മത്തിൻെറ ഭാരം തോന്നുകയില്ല. ചെയ്തിട്ടും അകർത്താവായിരിക്കും. ഗീത പറയുന്നു, കൊന്നാലും നീ ചാവുന്നില്ല എന്നു്. അമ്മ കുട്ടിയെ തല്ലുന്നുണ്ടു്; നിങ്ങളും ഒന്നു തച്ചുനോക്കുക! നിങ്ങളുടെ തല്ല് കുട്ടിയ്ക്കു സഹിക്കാൻ സാധിക്കയില്ല. അമ്മ തല്ലിയാലും കുട്ടി അവരുടെ ഉടുതുണിയിന്മേൽ തൂങ്ങിപ്പിടിച്ചു കരയുന്നു. കാരണം, അവരുടെ ബാഹ്യകർമ്മത്തിൽ ചിത്തശുദ്ധി കൂടിച്ചേർന്നിട്ടുണ്ടു്. അവർ തല്ലുന്നതും പിടിക്കുന്നതും എല്ലാം നിഷ്കാമഭാവത്തോടുകൂടിയാണ്. ആ കർമ്മത്തിൽ അവർക്കു യാതൊരു സ്വാർത്ഥവുമില്ല. വികർമ്മംനിമിത്തം, മനഃശുദ്ധിനിമിത്തം, കർമ്മത്തിൻെറ കർമ്മത്വം പൊയ്പ്പോകുന്നു. രാമൻെറ ആ നോട്ടം, ആന്തരമായ വികർമ്മം കാരണം, സാക്ഷാൽ പ്രേമസുധാസാഗരമായിത്തീർന്നിരുന്നു. രാമന്നു് ആ കർമ്മം ചെയ്യാൻ യാതൊരു ശ്രമവും വേണ്ടിവന്നില്ല. ചിത്തശുദ്ധിയോടുകൂടിച്ചെയ്യുന്ന കർമ്മം നിർല്ലേപമായിരിക്കും. അതിൻെറ പാപമോ പുണ്യമോ ഒന്നുംതന്നെ അവശേഷിക്കുന്നില്ല.

അല്ലെങ്കിൽ, കർമ്മത്തിൻെറ എത്രവളരെ ഭാരം, എത്രവളരെ ശക്തി, നമ്മുടെ ബുദ്ധിയിലും ഹൃദയത്തിലും പതിയും? നാളെ എല്ലാ രാഷ്ട്രീയതടവുകാരേയും വിടുന്നു എന്ന വർത്തമാനം ഇന്നു രണ്ടുമണിയ്ക്കു പ്രസിദ്ധമാക്കുന്നതായാൽ ചുററുപാടും എന്തൊരു തിരക്കാണുണ്ടാവുക എന്നുനോക്കുക. നാലുപുറവും ലഹളയും

തിക്കും തിരക്കുമായിരിക്കും. കർമ്മത്തിൻെറ നന്മതിന്മകൾ ഹേതുവായി നാം വ്യഗ്രരായിത്തീരുന്നു. കർമ്മം നമ്മെ നാലുപുറത്തുനിന്നും വളയുന്നു. അതു നമ്മുടെ കഴുത്തുപിടിച്ച് അമർത്തിക്കളയുന്നതുപോലെ തോന്നുന്നു.

സമുദ്രത്തിൻെറ ശക്തിയേറിയ അടിച്ചുകയററംനിമിത്തം ഉൾക്കടലുകൾ ഉണ്ടായിത്തീരുന്നതുപോലെ കർമ്മത്തിൻെറ ഈ സൈന്യം മനസ്സിനെ ആക്രമിച്ചു ക്ഷോഭം ഉളവാക്കിത്തീർക്കുന്നു. സുഖദുഃഖങ്ങൾ ഉളവായിത്തീരുന്നു. ശാന്തി മുഴുവനും നഷ്ടമായിത്തീരുന്നു. കർമ്മംചെയ്തു, അതവസാനിച്ചു; എങ്കിലും അതിൻെറ പ്രഭാവം ബാക്കിയായിരിക്കുന്നു. കർമ്മം ചിത്തത്തെ വശീകരിക്കുന്നു. പക്ഷേ, അപ്പോൾ ചിത്തം ഉറങ്ങിക്കിടക്കുന്നതു്—അതിന്നു വശംവദമായിത്തീരുന്നതു്—ശരിയല്ല.

കർമ്മത്തിൽ വികർമ്മത്തെ കൂട്ടിച്ചേർക്കുന്നതായാൽ പിന്നെ എത്ര കർമ്മംചെയ്താലും അതൊന്നും ഭാരമായിത്തോന്നുകയില്ല. മനസ്സു ധ്രുവത്തെപ്പോലെ ശാന്തവും സ്ഥിരവും തേജോമയവും ആയിത്തീരും. കർമ്മത്തിൽ വികർമ്മം പകരുമ്പോൾ അതു് അകർമ്മമായിത്തീരുന്നു. കർമ്മംചെയ്തു് മായ്ച്ചുകളഞ്ഞതുപോലെ ആയിത്തീരുന്നു.

3

അപ്പോൾ, ഈ കർമ്മം അകർമ്മമായിത്തീരുന്നതെങ്ങനെ? ആ കല എവിടെ കിട്ടും? സജ്ജനങ്ങളുടെ അടുക്കൽനിന്നു്! ഈ അദ്ധ്യായത്തിൻെറ ഒടുവിൽ ഭഗവാൻ പറയുന്നു: "സജ്ജനങ്ങളുടെ അടുക്കൽപോയി ഇരിക്കുക; അവരോടു പഠിക്കുക." കർമ്മം അകർമ്മമായിത്തീരുന്നതെങ്ങനെയെന്നു വർണ്ണിക്കുന്നേതിൽ ഭാഷയുടെ സങ്കുചിതത്വം വ്യക്തമായിപ്പോകുന്നു! അതു ശരിയായി മനസ്സിലാവണമെങ്കിൽ സജ്ജനങ്ങളുടെ അടുത്തു ചെല്ലണം. പരമേശ്വരനെ വർണ്ണിച്ചിരിക്കുന്നതു നോക്കുക:—

"ശാന്താകാരം ഭുജഗശയനം"

പരമേശ്വരൻ ആയിരം ഫണമുള്ള ശേഷനാഗത്തിന്മേൽ കിടന്നുറങ്ങുമ്പോഴും ശാന്തനാണു്. അതുപോലെതന്നെ, സജ്ജനങ്ങൾ അനേകായിരം കർമ്മങ്ങൾ ചെയ്യുന്നുണ്ടെങ്കിലും തങ്ങളുടെ മാനസസരോവരത്തിൽ സ്വല്പംപോലും ക്ഷോഭതരംഗം ഉളവാകാൻ അനുവദിക്കയില്ല സജ്ജനങ്ങളോടു സംസർഗ്ഗംചെയ്യാതെ ഈ തത്ത്വം മനസ്സിലാവുകയില്ല.

ആധുനികകാലത്തു പുസ്തകങ്ങൾ വളരെ ചുരുങ്ങിയ വിലയ്ക്കു കിട്ടാനുണ്ടു്. ഒന്നോ രണ്ടോ അണയ്ക്കു് ഗീത, രാമായണം മുതലായ പുസ്തകങ്ങൾ കിട്ടും. ഗുരുനാഥന്മാൎക്കും പഞ്ഞമില്ല. വിദ്യാഭ്യാസം ഉദാരവും ആദായവുമാണു്. വിദ്യാപീഠങ്ങൾ, ജ്ഞാനം വിതരണംചെയ്തുകൊണ്ടിരിക്കയാണു്. പക്ഷെ, ജ്ഞാനാമൃതഭോജനംകൊണ്ടു തൃപ്തിവന്നു് ആരും തേട്ടുന്നില്ല. പുസ്തകങ്ങളുടെ ഈ കുന്നുകാണുമ്പോൾ സജ്ജനസേവനം അധികമധികം ആവശ്യമാണെന്നു് ഓരോദിവസവും തോന്നാൻതുടങ്ങിയിരിക്കുന്നു. പുസ്തകങ്ങൾക്കുള്ളിലുള്ള ജ്ഞാനം അവയുടെ കനത്ത ചട്ടയുടെ പുറത്തേയ്ക്കു വരുന്നില്ല. ഈ അവസരത്തിൽ എനിയ്ക്കു ഒരു ശ്ലോകം ഓൎമ്മവരുന്നു: അതിന്റെ അൎത്ഥം ഏതാണ്ടിപ്രകാരമാണു്: "കാമക്രോധങ്ങളുടെ രൂപത്തിലുള്ള പൎവ്വതത്തിന്നപ്പുറത്താണു് നാരായണൻ വസിക്കുന്നതു്." അതുപോലെതന്നെ, ജ്ഞാനരാജാവു് ഈ പുസ്തകക്കൂട്ടത്തിന്നു പിന്നിൽ ഒളിച്ചിരിക്കയാണു്. പുസ്തകാലയങ്ങളും ഗ്രന്ഥാലയങ്ങളും നാലുപാടും നിറഞ്ഞു; എന്നിട്ടും, മനുഷ്യർ വെറും കാടന്മാരെപ്പോലെ സംസ്കാരവിഹീനരും ജ്ഞാനവിഹീനരും ആയിരിക്കയാണു്. ബറോഡയിൽ ഒരു വലിയ ലൈബ്രറിയുണ്ടു്. ഒരിക്കൽ ഒരു മാന്യൻ ഒരു വലിയ പുസ്തകം എടുത്തുകൊണ്ടു പോകയായിരുന്നു. അതിൽ ചിത്രങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം, അതൊരു ഇംഗ്ലീഷുപുസ്തകമാണെന്നു വിചാരിച്ചാണു് കൊണ്ടുപോയിരുന്നതു്. ഞാൻ ചോദിച്ചു: "എന്തു പുസ്തകമാണു്?" അദ്ദേഹം പുസ്തകം നീട്ടിക്കാണിച്ചു. ഞാൻ പറഞ്ഞു: "ഇതു ഫ്രഞ്ചാണല്ലോ." അപ്പോൾ അദ്ദേഹം പറഞ്ഞു: "ഫ്രഞ്ചായതു വളരെ നന്നായി! വളരെ പവിത്രമായ റോമൻലിപി, വിശേഷപ്പെട്ട ചിത്രങ്ങൾ, നല്ല ബൈൻഡു്, ഇനി ജ്ഞാനത്തിന്നു് എന്താണു പോരാത്തതു്!"

ഇംഗ്ലീഷിൽ കൊല്ലംതോറും പുതുതായി പതിനായിരം പുസ്തകങ്ങൾ വീതം പ്രസിദ്ധപ്പെടുത്തുന്നുണ്ടത്രെ. മറ്റു ഭാഷകളുടെ സ്ഥിതിയും ഏതാണ്ടിതുതന്നെയാണു്. ഇത്രയധികം ജ്ഞാനപ്രചാരമുണ്ടായിട്ടും മനുഷ്യന്റെ മസ്തിഷ്കം പൊള്ളയായിരിക്കാൻ കാരണമെന്തു? ചിലർ പറയുന്നു: 'ഓൎമ്മശക്തി കുറഞ്ഞുപോയി.' വേറെ ചിലരുടെ ആവലാതി, ഏകാഗ്രതയില്ല എന്നാണു്. മറ്റു ചിലൎക്കു്, വായിക്കുന്നതെല്ലാം ശരിയാണെന്നു തോന്നുന്നുവത്രെ. വേറൊരു കൂട്ടൎക്കു ആലോചിക്കാൻ സമയം കിട്ടുന്നില്ല. എന്നാൽ, ശ്രീകൃഷ്ണൻ പറയുന്നു: "അൎജ്ജുനാ, പലതും കേട്ടുകേട്ടു് നിന്റെ ബുദ്ധി ഭ്രമിച്ചിരിക്കുന്നു. അതു സ്ഥിരമാവാതിരിക്കുന്നതുവരെ നിന

ക്ക് യോഗപ്രാപ്തിയുണ്ടാവുകയില്ല. വായിക്കലും കേൾക്കലും എല്ലാം അവസാനിപ്പിച്ച് നീ സജ്ജനങ്ങളെ ശരണംപ്രാപിക്കുക. അവിടെ നിനക്കു ജീവിതഗ്രന്ഥം വായിക്കാൻകിട്ടും. അവിടുത്തെ 'മൌനവ്യാഖ്യാനം' കേട്ട് നീ 'ഛിന്നസംശയ'നായിത്തീരും. അവിടെച്ചെല്ലുമ്പോൾ, സേവാകർമ്മം ചെയ്തുകൊണ്ടേ ഇരുന്നാൽ മനസ്സു ശാന്തമായിത്തീരുന്നതെങ്ങനെയെന്ന്, പുറമെ കർമ്മത്തിന്റെ കോലാഹലമുണ്ടെങ്കിലും ഉള്ളിൽ അഖണ്ഡമായ സംഗീതം മുഴങ്ങിക്കൊണ്ടിരിക്കുന്നതെങ്ങനെയെന്ന്, നിനക്കു മനസ്സിലാവും."

---

## അഞ്ചാം അദ്ധ്യായം

2) - 3—32

### 1

സംസാരം വളരെ ഭയാനകമായ ഒരു വസ്തുവാണ്. പലപ്പോഴും അതിനെ സമുദ്രത്തോടുപമിക്കാറുണ്ട്. സമുദ്രത്തിൽ എവിടെ നോക്കിയാലും വെള്ളംമാത്രമേ കാണപ്പെടുന്നുള്ളൂ. സംസാരത്തിന്റെ സ്ഥിതിയും ഇതാണ്. നോക്കുന്ന ദിക്കിലെല്ലാം സംസാരം നിറഞ്ഞിരിക്കുന്നതു കാണാം. വല്ലവരും, വീടും കുടുംബവും ഉപേക്ഷിച്ച് പൊതുജനസേവനത്തിൽ ഏർപ്പെടുന്നതായാൽ അവിടെയും അവരുടെ മനസ്സിൽ സംസാരം അതിന്റെ കൈനില കെട്ടിയിരിക്കുന്നതായിക്കാണാം. വല്ലവരും ഗുഹയിൽപ്പോയി ഇരിക്കുന്നതായാൽ അവരുടെ ആ ചെറിയ ലങ്കോട്ടിയിൽ സംസാരം ഓതമായും പ്രോതമായുമിരിക്കുന്നതു കാണാം. ആ ലങ്കോട്ടി അയാളുടെ സംസാരത്തിന്റെ സാരസർവ്വസ്വമായിരിക്കും. ഒരു ചെറിയ നോട്ടിൽ ഒരായിരം ഉറുപ്പിക അടങ്ങിയിരിക്കുന്നതുപോലെതന്നെ ആ ചെറിയ ലങ്കോട്ടിയിൽ അപാരമായ ആസക്തി നിറഞ്ഞിരിക്കുന്നുണ്ട്. വീട്ടിലെ ചുമതലകളെല്ലാം വലിച്ചെറിഞ്ഞു, കലഹമെല്ലാം അവസാനിപ്പിച്ചു; അതുകൊണ്ടും സംസാരത്തിന്റെ ശക്തി കുറയുന്നില്ല. $\frac{10}{25}$ എന്നു പറഞ്ഞാലും $\frac{2}{5}$ എന്നു പറഞ്ഞാലും സാരം ഒന്നുതന്നെയാണ്. വീട്ടിലായാലും ശരി, കാട്ടിലായാലും ശരി; ആസക്തി വിട്ടുപിരിയാതെ ഒപ്പമുണ്ടായിരിക്കും. സംസാരത്തിന്റെ പ്രഭാവം അല്പംപോലും കുറയുന്നില്ല. രണ്ടു യോഗികൾ ഹിമാലയത്തിന്റെ ഗുഹയിൽ ചെന്നിരിക്കുന്നു എന്നു വിചാരിക്കുക; അവിടെ ഒരാളുടെ കീർത്തി മറ്റേ ആളുടെ കാതിൽ കേൾ

ക്കാനിടയായാൽ ആയാളുടെ അസൂയാഗ്നി ആളിക്കത്താൻ തുടങ്ങും. പൊതുജനസേവനത്തിൻെറ കാര്യത്തിലും ഇതുതന്നെയാണു കാണപ്പെടുന്നതു്.

ഇങ്ങനെ ഈ സംസാരം ബദ്ധസന്നാഹമായി നമ്മെ പിന്തുടരുകയാണു്. സ്വധർമ്മാചരണത്തിൻെറ പരിധിയിൽ ഇരിക്കുമ്പോഴും സംസാരബന്ധം വിട്ടുപോകുന്നില്ല. പല ബന്ധനങ്ങളും മുറിച്ചു; കലഹങ്ങളെല്ലാം അവസാനിപ്പിച്ചു; തൻെറ സംസാരപ്രപഞ്ചം നാമമാത്രമാക്കിവെച്ചു. എന്നാലും, മമത പിന്നിൽനിന്നൊഴിയുന്നില്ല. രാക്ഷസന്മാർ ചിലപ്പോൾ ചെറുതാവുകയും ചിലപ്പോൾ വലുതാവുകയും ചെയ്യുന്നതുപോലെതന്നെ, സംസാരവും ഓരോരിക്കൽ ഓരോ രൂപം കൈക്കൊള്ളുന്നു. ചെറുതായാലും വലുതായാലും, അവർ രാക്ഷസന്മാർതന്നെയാണു്. ഇതുപോലെതന്നെ കൊട്ടാരത്തിലായാലും ശരി, കുടിലിലായാലും ശരി; ആസക്തി ഒരേ മാതിരിയുണ്ടായിരിക്കും. സ്വധർമ്മത്തിൻെറ പരിധിക്കുള്ളിൽ സംസാരത്തെ സമനിലപ്പെടുത്തിക്കൊണ്ടിരുന്നാലും അവിടേയും, പല കലഹങ്ങളും ഉണ്ടായിത്തീരും; നിങ്ങളുടെ മനസ്സു മടുക്കാൻ തുടങ്ങും. അവിടെ പല സ്ഥാപനങ്ങളോടും വ്യക്തികളോടും നിങ്ങൾ ബന്ധപ്പെടും; അവസാനം മനസ്സുമടുത്തു നിങ്ങൾ പറയാൻതുടങ്ങും: "ഈ ആപത്തിൽവന്നു കുടുങ്ങിപ്പോയല്ലോ" പക്ഷേ, അപ്പോൾ നിങ്ങൾ ആത്മനിരീക്ഷണം ചെയ്യാൻതുടങ്ങും. അതായതു്, സ്വധർമ്മാചരണം കൊണ്ടുമാത്രം അലിപ്തരാവുകയില്ല; കർമ്മത്തിൻെറ വ്യാപ്തി കുറയ്ക്കുന്നതുകൊണ്ടും അലിപ്തനാവുകയില്ല.

എന്നാൽ പിന്നെ, അലിപ്തത ലഭിക്കുന്നതെങ്ങനെ? അതിനു മാനസികമായ പ്രയത്നം ആവശ്യമാണു്. മനസ്സിൻെറ സഹയോഗം ഇല്ലാതിരിക്കുന്നതുവരെ ഒരു കാര്യവും സഫലമാകുവാൻ സാധിക്കുകയില്ല. അമ്മയച്ഛന്മാർ തങ്ങളുടെ കുട്ടിയെ ഏതെങ്കിലും സ്ഥാപനത്തിലേയ്ക്കു് വിദ്യാഭ്യാസത്തിനയയ്ക്കുന്നു. അവൻ അവിടെ പുലർച്ചെ എഴുന്നേല്ക്കുന്നു, സൂര്യനമസ്കാരം ചെയ്യുന്നു, ചായ കാപ്പി മുതലായവ ഉപേക്ഷിക്കുന്നു. പക്ഷേ, വീട്ടിൽ വന്നു നാലഞ്ചു ദിവസം കഴിയുമ്പോഴേയ്ക്കു് അവൻ പഴയ മട്ടിൽത്തന്നെയായിത്തീരുന്നു.

നമുക്കു് ഇത്തരം അനുഭവങ്ങൾ സാധാരണ ഉണ്ടാവാറുണ്ടു്. മനുഷ്യൻ ഒരു മണ്ണുരുളയല്ല. നാം അവൻെറ മനസ്സിനു കൊടുക്കാനാഗ്രഹിക്കുന്ന രൂപം ആദ്യമായി അവൻെറ മനസ്സിൽ പതിയണം; ഇല്ലെങ്കിൽ, ബാഹ്യമായ പഠിപ്പെല്ലാം വ്യർത്ഥമാണു്. അതിനാൽ, (1) നമ്മുടെ സാധനയിൽ നാം ഏതു മാർഗ്ഗം സ്വീക

രിക്കുന്നതായാലും, മനസ്സിന്റെ സഹയോഗം ഉണ്ടായിരിക്കുന്നതു് അവശ്യം ആവശ്യമാണു്. (2) സാധനയുടെ രൂപത്തിൽ ബാഹ്യമായ സ്വധർമ്മാചരണവും ആന്തരമായ വികർമ്മവും, രണ്ടും, വേണം. ബാഹ്യമായ കർമ്മം ഒഴിച്ചുകൂടാത്തതാണു്; കാരണം, കർമ്മം ചെയ്യാതെ മനസ്സിനെ പരീക്ഷിക്കാൻ കഴികയില്ല. പ്രഭാതത്തിലെ പ്രശാന്തതയിൽ നമുക്കു് നമ്മുടെ മനസ്സു് വളരെ ശാന്തമായിരിക്കുന്നുവെന്നു തോന്നും. പക്ഷേ, അപ്പോൾ ഒരു കുട്ടി കരയാൻതുടങ്ങിയാൽ നമുക്കു നമ്മുടെ മനശ്ശാന്തിയുടെ ശരിയായ വില മനസ്സിലാവും. അതിനാൽ, ബാഹ്യകർമ്മം അകററുന്നതുകൊണ്ടു കാര്യം നടക്കുകയില്ല. ബാഹ്യകർമ്മംകൊണ്ടാണു് നമ്മുടെ മനസ്സിന്റെ ശരിയായ രൂപം വെളിപ്പെടുന്നതു്. മീതേനിന്നു നോക്കുമ്പോൾ വെള്ളം നിർമ്മലമാണെന്നു തോന്നും, അതിൽ ഒരു കല്ലിട്ടുനോക്കുക; ഉടനെ, അടിയിൽനിന്നു ചളി പൊന്തിവരുന്നതു കാണാം. നമ്മുടെ മനസ്സിന്റെ സ്ഥിതിയും ഇതുതന്നെയാണു്. മനസ്സാകുന്ന പൊയ്കയുടെ അടിത്തട്ടിൽ ചളി നിറഞ്ഞിരിക്കുന്നുണ്ടു്. പുറമേനിന്നു വല്ലതും തട്ടുമ്പോഴേയ്ക്കു അതു പ്രത്യക്ഷമാകാൻ തുടങ്ങുന്നു. നാം പറയുന്നു: "ആയാൾക്കു ദേഷ്യം വന്നു" എന്താ, ഈ ദേഷ്യം; പുറമേ വല്ല ദിക്കിൽനിന്നും വന്നതാണോ? അല്ല; അതു് അകത്തുതന്നെ ഉണ്ടായിരുന്നു. മനസ്സിൽ ഇല്ലായിരുന്നുവെങ്കിൽ അതു പുറത്തു കാണുമായിരുന്നില്ല.

ജനങ്ങൾ പറയുന്നു: "വെളുത്ത ഖാദിവേണ്ട, അതിൽ വേഗം അഴുക്കാകും; നിറവ്യത്യാസം ഉള്ളതാണെങ്കിൽ അഴുക്കാവുകയില്ല" എന്നാൽ, അതിലും അഴുക്കാകുന്നുണ്ടു്; പക്ഷേ, അതറിയുന്നില്ല എന്നുമാത്രം. വെളുത്ത ഖദ്ദറിലെ അഴുക്കു് എളുപ്പത്തിൽ കാണാൻ കഴിയും. അതു വിളിച്ചുപറയുന്നു: "ഞാൻ അഴുക്കുള്ളതായിരിക്കുന്നു; എന്നെ അലക്കി വൃത്തിയാക്കുക." ഇങ്ങനെ സംസാരിക്കുന്ന ഖദ്ദറിനെ ജനങ്ങൾ ഇഷ്ടപ്പെടുന്നില്ല. ഇതുപോലെതന്നെ നമ്മുടെ കർമ്മവും സംസാരിക്കുന്നു; "താങ്കൾ ക്രോധമുള്ളവനാണു്, സ്വാർത്ഥിയാണു്, അല്ലെങ്കിൽ മറെറാന്നാണു്" എന്നു പറഞ്ഞുതരുന്നു. നമ്മുടെ രൂപം നമുക്കു കാണിച്ചുതരുന്ന ഒരു കണ്ണാടിയാണു് കർമ്മം. അതിനാൽ, നാം എപ്പോഴും കർമ്മത്തിനോടു നന്ദിയുള്ളവരായിരിക്കണം. കണ്ണാടിയിൽ നമ്മുടെ മുഖം അഴുക്കായും ചീത്തയായും കാണപ്പെട്ടാൽ നാം കണ്ണാടി ഉടച്ചുകളയുകയാണോ ചെയ്യേണ്ടതു്? അല്ലാ, നാം അതിനോടു നന്ദിപറയണമോ? ഉടനേ നാം മുഖം കഴുകി വൃത്തിയാക്കി വീണ്ടും അതിൽ നോക്കുന്നു. ഇതുപോലെതന്നെ കർമ്മംനിമിത്തം മനസ്സിലെ മാലിന്യങ്ങൾ പുറത്തു കാണ

പ്പെടുന്നതായാൽ നാം കർമ്മത്തിൽനിന്നുതന്നെ രക്ഷപ്പെടാൻ ആഗ്രഹിക്കുകയാണോ ചെയ്യേണ്ടതു്? അതുകൊണ്ടു മനസ്സു നിർമ്മലമായിത്തീരുമോ? ഒരിക്കലുമില്ല. അതിനാൽ, കർമ്മം ചെയ്തുകൊണ്ടേ ഇരിക്കുക; നിർമ്മലമായിത്തീരാൻ അനുനിമിഷം പ്രയത്നിച്ചുകൊണ്ടേ ഇരിക്കുക—ഇതാണു ശരിയായ മാർഗ്ഗം.

ഒരു മനുഷ്യൻ ഒരു ഗുഹയിൽ ചെന്നിരുന്നു എന്നു വിചാരിക്കുക. അവിടെ മറ്റാരുമില്ല; ആയാൾക്കു് ആരോടും ഇടപെടേണ്ടിവരുന്നില്ല. ആയാൾ തനിക്കു പൂർണ്ണമായ ശാന്തത ലഭിച്ചു എന്നു തന്നെത്താൻ അഭിമാനിക്കുവാൻതുടങ്ങുന്നു. എന്നാൽ, ആ ഗുഹയിൽനിന്നു് ആയാളെ എങ്ങോട്ടെങ്കിലും (ഭിക്ഷയാചിക്കുവാൻ) അയയ്ക്കുക. അവിടെ ഒരു വികൃതിക്കുട്ടി വാതിലിന്റെ ചങ്ങലകിലുക്കി കളിക്കുകയായിരിക്കും. ആ കുട്ടി ആ നാദബ്രഹ്മത്തിൽ ലീനനായിരിക്കുന്നുണ്ടാവും. പക്ഷേ, അവന്റെ ആ കളി ആ യോഗിക്കു് അസഹ്യമായിത്തോന്നുന്നു. ആയാൾ പറയുന്നു: "എടാ വികൃതീ, എന്താ, ലഹളകൂട്ടിക്കൊണ്ടിരിക്കുന്നതു്?" ഗുഹയിൽ ഇരുന്നു് ആയാൾ തന്റെ മനസ്സിനെ അത്രയധികം അശക്തമാക്കിത്തീർത്തിട്ടുണ്ടു്. ഒരു ചെറിയ അനക്കംകൂടി ആയാൾക്കു് അസഹ്യമായിത്തോന്നുന്നു. ഒരു ചെറിയ ശബ്ദം ഉണ്ടാവുമ്പോഴേയ്ക്കു് ആയാളുടെ മനശ്ശാന്തിയെല്ലാം നഷ്ടമായിത്തീരുന്നു. മനസ്സു് ഇത്രയധികം ദുർബ്ബലമായിരിക്കുന്നതു നന്നല്ല.

ആകയാൽ, മനസ്സിന്റെ സ്വരൂപം മനസ്സിലാക്കുവാൻ ഏററവും ഉപകാരപ്രദമായ ഒന്നാണു് കർമ്മം. ദോഷം കാണുന്നതായാൽ അതു ദൂരീകരിക്കാം. ദോഷം മനസ്സിലാക്കാൻതന്നെ സാധിക്കുന്നില്ലെങ്കിൽ പുരോഗതി നിന്നു, വികാസം അവസാനിച്ചു എന്നു കരുതണം. കർമ്മം ചെയ്യുമ്പോൾ ദോഷം പുറത്തു കാണുന്നു, അപ്പോൾ അവയെ ദൂരീകരിക്കാനായി വികർമ്മം ഉപയോഗപ്പെടുത്തേണ്ടിവരുന്നു. ഇങ്ങനെ രാവും പകലും അകത്തു വികർമ്മം പ്രവർത്തിക്കാൻ തുടങ്ങിയാൽ പിന്നെ സ്വധർമ്മം ആചരിച്ചുകൊണ്ടിരിക്കുമ്പോഴും അലിപ്തനാവാൻ സാധിക്കുന്നതെങ്ങനെ, കാമക്രോധങ്ങൾക്കും ലോഭമോഹങ്ങൾക്കും അതീതനായിരിക്കുവാൻ സാധിക്കുന്നതെങ്ങനെ എന്നെല്ലാം നമുക്കു് അതാതവസരത്തിൽ മനസ്സിലാവും. കർമ്മത്തെ നിർമ്മലമാക്കി ചെയ്യുവാൻ നിരന്തരം പ്രയത്നിക്കുന്നതായാൽ പിന്നെ ചെയ്യുന്ന കർമ്മങ്ങളെല്ലാം നിർമ്മലമാവാൻ തുടങ്ങും. നിർവ്വികാരമായ കർമ്മങ്ങൾ ഒന്നിനു പിറകേ ഒന്നായി അനുഷ്ഠിക്കപ്പെടുകയും അവ സഹജമായിത്തീരു

കയും ചെയ്യുമ്പോൾ അവ എപ്പോഴാണു് അനുഷ്ഠിക്കപ്പെട്ടതെന്നു തന്നെ നമുക്കറിയാതാവും! കർമ്മം സഹജമായിത്തീരുമ്പോൾ അതു അകർമ്മമായിത്തീരുന്നു. സഹജകർമ്മത്തെത്തന്നെയാണു് അകർമ്മം എന്നു പറയുന്നതെന്നു നാം നാലാമദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു. 'കർമ്മം അകർമ്മമായിത്തീരുന്ന'തെങ്ങനെയെന്നു്, സജ്ജനങ്ങളുടെ കാല്ക്കൽ ഇരിക്കുമ്പോൾ മനസ്സിലാവുമെന്നു്, ഭഗവാൻ നാലാമദ്ധ്യായത്തിന്റെ ഒടുവിൽ പറഞ്ഞുതന്നിട്ടുണ്ടു. ഈ അകർമ്മസ്ഥിതിയെ വർണ്ണിക്കാൻമാത്രമുള്ള ശക്തി നമ്മുടെ വാക്കുകൾക്കില്ല.

## 2

കർമ്മം സഹജമായിത്തീരുന്നതെങ്ങനെയെന്നു മനസ്സിലാക്കുവാൻ നമുക്കു സുപരിചിതമായ ചില ഉദാഹരണങ്ങൾ എടുക്കാം. ചെറിയ കുട്ടി ആദ്യം നടക്കാൻ പഠിക്കുന്നു, അപ്പോൾ അവന്നു് പല ബുദ്ധിമുട്ടുകളും നേരിടുന്നു. അവന്റെ ആ ലീലകണ്ടു് നമുക്കു് ആനന്ദം തോന്നുന്നു. നാം പറയുന്നു: "ദ നോക്കൂ, കുട്ടൻ നടക്കാൻതുടങ്ങി" കുറച്ചുദിവസം കഴിയുമ്പോഴേയ്ക്കു് ആ നടത്തം കുട്ടിയ്ക്കു സഹജമായിത്തീരുന്നു. കുട്ടി നടക്കുന്നു; അതേസമയത്തു തന്നെ അവൻ സംഭാഷണംചെയ്യുന്നു. അവൻ നടക്കുന്നതിനെപ്പററി ശ്രദ്ധവെയ്ക്കുന്നതുതന്നെയില്ല. ആഹാരം കഴിക്കുന്നതിന്റെ കാര്യവും ഇതുതന്നെ. നാം ചെറുകുട്ടികളുടെ 'അന്നപ്രാശനം' ഒരു വിശിഷ്ടകർമ്മമായിട്ടാണു് കരുതുന്നതു്. അതു കാണുമ്പോൾ ആഹാരം കഴിക്കുന്നതു് ഒരു വലിയ കാര്യമാണെന്നാണു് തോന്നുക. പക്ഷേ, പിന്നീടു് അതൊരു സഹജകർമ്മമായിത്തീരുന്നു. മനുഷ്യൻ ആദ്യം നീന്താൻതുടങ്ങുമ്പോൾ അതു വളരെ ക്ലേശകരമായിത്തോന്നും! ശ്വാസംമുട്ടും; വെള്ളം കുടിക്കും. നേരേമറിച്ചു്, കുറച്ചുദിവസം കഴിഞ്ഞാൽ, മററു പ്രവൃത്തികൾകൊണ്ടു ക്ഷീണം തോന്നുമ്പോൾ നാം 'കുറച്ചുനേരം നീന്തി ക്ഷീണം തീർക്കാം' എന്നു പറയുന്നു. ഇപ്പോൾ ആ നീന്തൽ ക്ലേശകരമായിത്തോന്നുന്നില്ല. ശരീരം സ്വാഭാവികമായിത്തന്നെ വെള്ളത്തിൽ നീന്തിക്കൊണ്ടിരിക്കും. ക്ഷീണിക്കുന്നതു മനസ്സിന്റെ ധർമ്മമാണു്. മനസ്സു് കർമ്മങ്ങളിൽ ലിപ്തമായിരിക്കുമ്പോൾ ക്ഷീണം തോന്നുന്നു; പക്ഷേ, അതേകർമ്മം സഹജമായിത്തീരുമ്പോൾ അതൊരു ഭാരമായിത്തോന്നുകയുമില്ല. കർമ്മം അകർമ്മമായിത്തീരുന്നു; കർമ്മം ആനന്ദമയമായിത്തീരുന്നു. കർമ്മത്തെ അകർമ്മമാക്കിത്തീർക്കുകയാണു് നമ്മുടെ ധ്യേയം. ഇതിന്നായി സ്വധർമ്മാചരണത്തിന്റെ

രൂപത്തിലുള്ള കർമ്മം ചെയ്തുകൊണ്ടിരിക്കണം. അപ്പോൾ നമ്മുടെ ദോഷങ്ങൾ ദൃഷ്ടിയിൽ പെടും. അവയെ ദൂരീകരിക്കാനായി വികർമ്മത്തിന്റെ സാഹായ്യം സ്വീകരിക്കാം. ഇങ്ങനെ അഭ്യസിച്ചുകൊണ്ടേയിരിക്കുന്നതായാൽ കർമ്മത്തിൽ ക്ലേശമോ ക്ഷീണമോ തീരെ തോന്നാത്ത ഒരു സ്ഥിതി ഉളവാകും. ആയിരക്കണക്കിന് കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോഴും മനസ്സു ശാന്തവും നിർമ്മലവുമായിരിക്കും. നിങ്ങൾ ആകാശത്തോടു ചോദിക്കുക: "സഹോദരാ, ആകാശമേ, വെയിൽകൊണ്ടു നിനക്കു ചുട്ടുപൊള്ളുന്നില്ലേ, നീ മഴയത്തു നനഞ്ഞൊലിക്കുന്നില്ലേ, തണുത്തു വിറയ്ക്കുന്നില്ലേ?" അപ്പോൾ ആകാശം എന്താണു് മറുപടി പറയുക? അതു പറയും: "എനിക്കെന്താണു് തോന്നുന്നതെന്നു നിങ്ങൾ തന്നെ തീരുമാനിക്കുക; എനിക്കു് ഒന്നും അറിയുകയില്ല." ഭ്രാന്തൻ വസ്ത്രം ധരിച്ചിട്ടുണ്ടോ ഇല്ലയോ എന്നു നോക്കുന്നതു ജനങ്ങളാണു്; ഭ്രാന്തനു അതിനെപ്പറ്റി ഒരു വിവരവുമില്ല.

ഇതിന്റെ ഭാവാർത്ഥം ഇതാണു്: സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള കർമ്മം, വികർമ്മത്തിന്റെ സഹായംകൊണ്ടു നിർവ്വികാരമാക്കിത്തീർക്കുന്നതു പരിചിതമാകുമ്പോൾ സഹജമായിത്തീരുന്നു. വലിയ വലിയ വിഷമഘട്ടങ്ങൾകൂടി പിന്നെ എളുപ്പമായിത്തീരുന്നു. ഇതാണു് കർമ്മയോഗത്തിന്റെ താക്കോൽ. താക്കോലില്ലെങ്കിൽ പൂട്ടിൽ തട്ടിത്തട്ടി കൈവീക്കും. എന്നാൽ, താക്കോൽ കയ്യിൽ കിട്ടിയാൽ ഉടനേ എല്ലാം തുറക്കാം. കർമ്മയോഗത്തിന്റെ ഈ താക്കോൽ കിട്ടിയാൽ എല്ലാ കർമ്മവും നിർബ്ബാധമായിത്തോന്നുന്നു. ഈ താക്കോൽ മനോജയംകൊണ്ടാണു കിട്ടുന്നതു്. അതിനാൽ, മനോജയത്തിന്നായി നിരന്തരം പരിശ്രമിക്കണം. പിന്നെ ബാഹ്യകർമ്മങ്ങൾകൊണ്ടു വിഷമത തോന്നുകയില്ല. കർമ്മത്തിന്റെ അഹങ്കാരംതന്നെ നശിച്ചുപോകുന്നു. കാമക്രോധങ്ങളുടെ 'വേഗം' നഷ്ടമായിത്തീരുന്നു. ക്ലേശങ്ങൾ അനുഭവപ്പെടുകതന്നെ ഇല്ല; കർമ്മം ചെയ്തതായിത്തോന്നുകതന്നെയില്ല.

ഒരിക്കൽ ഒരു മാന്യൻ എനിക്കെഴുതി: "രാമനാമം ജപിച്ചു് ഒരു നിശ്ചിതസംഖ്യയെത്തിക്കണം. നിങ്ങളും ഇതിൽ ചേരണം. ദിവസേന എത്ര ജപിക്കാൻ സാധിക്കുമെന്നു് അറിയിക്കുക." ആ മനുഷ്യൻ തന്റെ ബുദ്ധിക്കനുസരിച്ചു് പ്രവർത്തിക്കുകയായിരുന്നു. അതു മോശമാണെന്നു കാണിക്കാൻവേണ്ടിയല്ല ഞാൻ ഇതു പറയുന്നതു്. രാമനാമം എണ്ണാനോ അളക്കാനോ ഉള്ളതല്ല. അമ്മ കുട്ടിയെ ശുശ്രൂഷിക്കുന്നു; എന്നാൽ, അവർ അതിന്റെ റിപ്പോർട്ടു്

അച്ചടിപ്പിക്കാൻ പോകുന്നുണ്ടോ? റിപ്പോർട്ട് അച്ചടിപ്പിക്കാൻതുടങ്ങിയാൽ അതിന്ന് 'വന്ദനം' (Thank you) എന്ന് ഉത്തരംകിട്ടും. അതോടുകൂടി കാര്യവും കഴിഞ്ഞു. എന്നാൽ, അമ്മ റിപ്പോർട്ട് എഴുതുന്നില്ല. അവർ ചോദിക്കുന്നു: 'ഞാനെന്താണു ചെയ്യുന്നത്; ഇതൊരുഭാരമാണോ?' വികർമ്മത്തിന്റെ സഹായത്തോടുകൂടി മനസ്സിരുത്തി, ഹൃദയപൂർവ്വം കർമ്മംചെയ്യുന്ന മനുഷ്യൻ യാതൊരു കർമ്മവും ചെയ്യുന്നില്ല. ആയാളുടെ കർമ്മം അകർമ്മമാകുന്നു. അതിൽ ക്ലേശമോ നീരസമോ ഒന്നുംതന്നെ ഇല്ല.

ഈ സ്ഥിതിയെ വർണ്ണിക്കുക സാധ്യമല്ല; ഒരു മങ്ങിയ ചിത്രം മാത്രം മനസ്സിൽ രൂപപ്പെടുത്താൻ സാധിച്ചേയ്ക്കാം. സൂര്യൻ ഉദിക്കുന്നു. പക്ഷേ, ആ ഭഗവാന്റെ മനസ്സിൽ, താൻ അന്ധകാരത്തെ നശിപ്പിക്കും, പക്ഷികൾക്കു പറക്കാനുള്ള പ്രേരണ നൽകും, ജനങ്ങളെ ഓരോതരം കർമ്മം ചെയ്യാൻ പ്രേരിപ്പിക്കും — എന്നീ ഭാവനകൾ എപ്പോഴെങ്കിലും ഉണ്ടാവുന്നുണ്ടോ? സൂര്യൻ ഉദിച്ചു ദിക്കിൽത്തന്നെ നില്ക്കുന്നു. ആ അസ്തിത്വംതന്നെ പ്രപഞ്ചത്തെ പ്രവർത്തിക്കുന്നു. എന്നാൽ, സൂര്യനതറിയുകതന്നെയില്ല. നിങ്ങൾ സൂര്യന്റെ അടുക്കൽചെന്ന്, "ഭഗവനേ, അങ്ങ് അളവററ ഉപകാരമാണുചെയ്യുന്നത്. എത്ര അന്ധകാരത്തെയാണ് ദൂരീകരിക്കുന്നത്!" എന്നെല്ലാം പറയാൻതുടങ്ങിയാൽ അദ്ദേഹം അമ്പരന്നു പറയും: "കുറച്ച് അന്ധകാരം കൊണ്ടുവന്ന് എനിക്കു കാണിച്ചുതരൂ. എനിക്കതിനെ ദൂരീകരിക്കാൻ കഴിഞ്ഞാൽ ഞാൻ വല്ലതും ചെയ്തുവെന്നു സമ്മതിക്കാം." പക്ഷേ, അന്ധകാരത്തെ സൂര്യന്റെ അടുക്കലേയ്ക്കു കൊണ്ടുപോകാൻകഴിയുമോ? സൂര്യന്റെ അസ്തിത്വംകൊണ്ട് അന്ധകാരം നശിക്കുന്നു. ആ പ്രകാശത്തിൽ ചിലർ നല്ല ഗ്രന്ഥങ്ങൾ വായിക്കുന്നു, ചിലർ ചീത്ത ഗ്രന്ഥങ്ങൾ വായിക്കുന്നു, ചിലർ തീവെക്കുകയും കൊള്ളയടിക്കുകയും ചെയ്യുന്നു; ചിലർ പരോപകാരംചെയ്യുന്നു. പക്ഷേ, ഈ പാപപുണ്യങ്ങളോട് സൂര്യനു എന്തുബന്ധമാണുള്ളത്? സൂര്യൻ പറയുന്നു: "പ്രകാശം എന്റെ സഹജകർമ്മമാണ്. പ്രകാശമില്ലെങ്കിൽ പിന്നെ എന്താണ് എനിക്കുള്ളതു? ഞാൻ പ്രകാശം നൽകുന്നുണ്ടെന്നുതന്നെ ഞാനറിയുന്നില്ല. എന്റെ സാന്നിധ്യംതന്നെ പ്രകാശമാണ്. പ്രകാശം നല്കുക എന്ന ക്രിയ താനേ നടക്കുന്നു. ഞാൻ എന്തെങ്കിലും ചെയ്യുന്നുണ്ടെന്നുതന്നെ എനിക്കു തോന്നുന്നില്ല."

സൂര്യന്റെ ഈ പ്രകാശദാനംപോലെതന്നെ സ്വാഭാവികമാണ് സജ്ജനങ്ങളുടെ കർമ്മങ്ങൾ. അവർ ജീവിച്ചിരിക്കുന്നതു

പ്രകാശം നല്കുന്നതിന്നു തുല്യമാണു്. നിങ്ങൾ ഒരു ജ്ഞാനിയോടു്, 'അങ്ങു വലിയ സത്യവാദിയാണു്' എന്നു പറയുന്നുവെന്നു വിചാരിക്കുക. അപ്പോൾ അദ്ദേഹം പറയും: "എനിക്കു സത്യമാർഗ്ഗത്തിൽ ചരിക്കാനല്ലാതെ മറെറന്താണു സാധിക്കുക? ഞാൻ അസാധാരണമായി എന്താണു ചെയ്യുന്നതു്?" ജ്ഞാനിയായ ഒരു മനുഷ്യനിൽ അസത്യം ഉണ്ടായിരിക്കാൻതന്നെ വഴിയില്ല.

അകർമ്മത്തിന്റെ ഭൂമിക ഇതാണു്. സാധനം അത്യധികം സ്വാഭാവികമായിത്തീരുന്നതിനാൽ അതിന്റെ വംബോധകോ അറിയുകതന്നെ ചെയ്യുന്നില്ല. ഇന്ദ്രിയങ്ങൾക്കു് അതു സഹജമായിത്തീരുന്നു. 'സഹജമായതു ഹിതവുമാണു്' എന്ന സ്ഥിതി എത്തിച്ചേരുന്നു ഈ സ്ഥിതിയിലെത്തുമ്പോൾ കർമ്മം അകർമ്മമാവും. ജ്ഞാനിക്കു സല്ക്കർമ്മം സഹജമായിത്തീരുന്നു. ചിലച്ചുകൊണ്ടിരിക്കുന്നതു പക്ഷികളുടെ സഹജധർമ്മമാണു്. അമ്മയുടെ ഓർമ്മ വരുന്നതു് കുട്ടികളുടെ സഹജധർമ്മമാണു്. ഇതുപോലെതന്നെ, ഈശ്വരസ്മരണയുണ്ടാവുന്നതു് സജ്ജനങ്ങളുടെ സഹജധർമ്മമായിത്തീരുന്നു. പുലരുമ്പോഴയ്ക്കു 'കൊക്കൊക്കോക്കോ' എന്നു കൂകുന്നതു കോഴിയുടെ സഹജധർമ്മമാണു്. ഭഗവാൻ പാണിനി സ്വരഭേദങ്ങളെപ്പററി പറയുമ്പോൾ * കോഴിയുടെ ഈ കൂകൽ ഉദാഹരണമായി എടുത്തുകാണിച്ചിട്ടുണ്ടു്. പാണിനിയുടെ കാലംമുതൽ (എന്നുവെച്ചാൽ അത്യധികം നൂററാണ്ടുകൾക്കു മുമ്പുതുടങ്ങി) ഇന്നുവരെ പുലർച്ചയ്ക്കു കോഴി കൂകുന്നുണ്ടു; പക്ഷേ, അതിന്നായി ആരെങ്കിലും അതിന്നു വല്ല സർട്ടിഫിക്കററും കൊടുത്തിട്ടുണ്ടോ? അതു കോഴിയുടെ സഹജധർമ്മമാണു്. അതുപോലെതന്നെ, സത്യം പറയുക, പ്രാണികളോടു ദയ കാണിക്കുക, അന്യരുടെ കുററവും കുറവും കാണാതിരിക്കുക, എല്ലാവർക്കും കഴിയുന്ന സഹായങ്ങൾ ചെയ്തുകൊണ്ടിരിക്കുക മുതലായ കർമ്മങ്ങളെല്ലാം സജ്ജനങ്ങൾക്കു സഹജമായിത്തീരുന്നു. അവ ചെയ്യാതെ അവർക്കു ജീവിക്കാൻ സാധിക്കയില്ല. ആഹാരം കഴിക്കുന്നതിന്നു നാം ആരെയെങ്കിലും ആദരിക്കുന്നുണ്ടോ? ആഹാരം, നിദ്ര മുതലായവ, സംസാരികളുടെ സഹജകർമ്മങ്ങളാണു്; അതുപോലെതന്നെ, സേവാപരമായ കർമ്മങ്ങൾ ജ്ഞാനികളുടെ സഹജകർമ്മങ്ങളാണു്. പരോപകാരം ചെയ്യുന്നതു് അവരുടെ സ്വഭാവമായിത്തീരുന്നു. തങ്ങൾ ഉപകാരം ചെയ്യുയില്ല എന്നു പറയുന്നതു് അവരുടെ സ്വഭാവത്തിന്നു വിപരീതമായിരിക്കും. അപ്രകാരമുള്ള

* സ്വരങ്ങളുടെ 'ഹ്രസ്വ-ദീർഘ-പ്ലുത'ഭേദം.

ജ്ഞാനിയുടെ ആ കർമ്മം അകർമ്മത്തിൻെറ സ്ഥിതി പ്രാപിച്ചു എന്നു കരുതണം. ഈ സ്ഥിതിക്കു് 'സംന്യാസം' എന്ന പരമപാവനമായ പദവി നൽകപ്പെട്ടിരിക്കുന്നു. സംന്യാസം എന്നതു് വളരെ ധന്യമായ അകർമ്മാവസ്ഥതന്നെയാണു്. ഇതിനെ കർമ്മയോഗം എന്നുപറയാം. കർമ്മം ചെയ്തുകൊണ്ടേയിരിക്കുന്നു; അതിനാലതു യോഗമാണു്. എന്നാൽ, കർമ്മം ചെയ്തുകൊണ്ടിരിക്കുമ്പോഴും ഒന്നും ചെയ്തു എന്നു തോന്നുന്നില്ല; അതിനാൽ, അതു സംന്യാസവുമാണു്. കർമ്മത്തിൻെറ ചളി തെറിച്ചു പററാതിരിക്കത്തക്കവിധത്തിൽ ഒരു പ്രത്യേകയുക്തി ഉപയോഗിച്ചാണു് യോഗി കർമ്മം ചെയ്യുന്നതു് — അതിനാലതു യോഗമാണു്; എന്നാൽ, ചെയ്തിട്ടും യാതൊന്നും ചെയ്യുന്നില്ല; അതിനാലതു സംന്യാസമാണു്.

## 3

സംന്യാസത്തെപ്പററിയ അവസാനത്തെ സങ്കല്പം എന്താണു്? ചില കർമ്മങ്ങൾ ഉപേക്ഷിക്കുക, ചില കർമ്മങ്ങൾ ചെയ്യുക; ഇതാണോ? അല്ല, കാര്യം അങ്ങനെയല്ല. സംന്യാസം എന്നതിൻെറ വ്യാഖ്യാനംതന്നെ "സർവകർമ്മപരിത്യാഗം" എന്നാകുന്നു. എല്ലാ കർമ്മങ്ങളിൽനിന്നും മുക്തിനേടുക, കുറച്ചുപോലും കർമ്മം ചെയ്യാതിരിക്കുക—ഇതാണു് സംന്യാസം. പക്ഷെ, കർമ്മം ചെയ്യാതിരിക്കുക എന്നതിൻെറ താത്പര്യം എന്താണു? കർമ്മം വളരെ വചിത്രമായ ഒരു വസ്തുവാണു്. 'സർവ്വകർമ്മപരിത്യാഗം' സാധ്യമാവുന്നതെങ്ങനെ? കർമ്മം നമ്മുടെ മുന്നിലും പിന്നിലും, ഇടത്തും വലത്തും, എല്ലാം വ്യാപിച്ചിരിക്കുന്നുണ്ടു്. ഇരിക്കലും ഒരു ക്രിയതന്നെയാവുന്നില്ലേ? 'ഇരിക്കൽ' ഒരു ക്രിയയാണു്. വെറും വ്യാകരണത്തിൻെറ ദൃഷ്ടിയിൽമാത്രമല്ല സൃഷ്ടിശാസ്ത്രത്തിലും അതൊരു ക്രിയയാണു്. അതൊക്കെപ്പോകട്ടെ; ഒരാൾ എപ്പോഴും ഇരിക്കുന്നു എന്നു വിചാരിക്കുക—ആയാളുടെ കാലു വേദനിക്കാൻ തുടങ്ങും. ഇരിക്കുന്നതിലും അധ്വാനമുണ്ടു്. ഒന്നും ചെയ്യാതിരിക്കുന്നതുകൂടി കർമ്മമാണെന്നനുഭവപ്പെടുന്നതിക്കിൽ കർമ്മ-സംന്യാസം സാധ്യമാകുന്നതെങ്ങനെ? ഭഗവാൻ അർജ്ജുനനു വിശ്വരൂപം കാണിച്ചുകൊടുത്തു. സർവ്വത്ര വ്യാപിച്ചിരിക്കുന്ന ആ വിശ്വരൂപം കണ്ടു് അർജ്ജുനൻ അമ്പരന്നു, ഭയപ്പെട്ടു് കണ്ണടച്ചു. കണ്ണടച്ചപ്പോൾ അയാൾ അകത്തും കാണാൻ തുടങ്ങി. ഇങ്ങനെ കണ്ണടച്ചാലും കാണപ്പെടുന്നതിൽനിന്നു രക്ഷ

പ്പെടാൻസാധിക്കുന്നതെങ്ങനെ? ചെയ്യാതിരുന്നാലും ഉണ്ടാവുന്നതിനെ അകററാൻകഴിയുന്നതെങ്ങനെ?

ഒരു കഥയുണ്ട്: ഒരാളുടെപക്കൽ വളരെ വിലപിടിച്ച കുറെ രത്നാഭരണങ്ങളുണ്ടായിരുന്നു. ആയാൾ അതെല്ലാം ഒരു വലിയ പെട്ടിയിലാക്കി പൂട്ടിവെയ്ക്കുവാൻ ആഗ്രഹിച്ചു. ഭൃത്യൻ ഒരു വലിയ ഇരുമ്പുപെട്ടി ഉണ്ടാക്കിച്ചു കൊണ്ടുവന്നു. അതുകണ്ടു് ആയാൾ പറഞ്ഞു: "എടോ, താനെന്തു വിഡ്ഢിയാണു്! വെറും കാടൻ! തനിക്കു് സൌന്ദര്യമെന്നാൽ എന്താണെന്നറിയാമോ? ആരെങ്കിലും ഇത്ര വിലപിടിച്ച രത്നങ്ങൾ ഇത്ര ഭംഗിയില്ലാത്ത ഒരു ഇരുമ്പുപെട്ടിയിൽ വെയ്ക്കുമോ? പോയി, നല്ല സ്വർണ്ണംകൊണ്ടു് ഒരു പെട്ടിയുണ്ടാക്കിച്ചുകൊണ്ടുവരൂ!" ഭൃത്യൻ അങ്ങനെ ചെയ്തു. "ഇനി സ്വർണ്ണംകൊണ്ടുള്ള പൂട്ടും കൊണ്ടുവരൂ. സ്വർണ്ണംകൊണ്ടുള്ള പെട്ടക്കു് സ്വർണ്ണംകൊണ്ടുള്ള പൂട്ടാണു യോജിക്കുക." ആയാൾ രത്നാഭരണങ്ങൾ ഒളിച്ചുവെയ്ക്കാൻ—മൂടിവെയ്ക്കാൻ— ആഗ്രഹിച്ചാണു പുറപ്പെട്ടതു്. പക്ഷേ, ആ സ്വർണ്ണപ്പെട്ടിയെ എങ്ങനെ ഒളിച്ചുവെയ്ക്കും ? കള്ളന്മാർക്കു് ആഭരണങ്ങൾ അന്വേഷിക്കേണ്ട ആവശ്യംതന്നെ നേരിട്ടില്ല; പെട്ടിയെടുത്തുകൊണ്ടുപോയി; അവരുടെ കാര്യം സാധിച്ചു. അതായതു്, കർമ്മം ചെയ്യാതിരിക്കുന്നതും കർമ്മം ചെയ്യുന്നതിന്റെ ഒരു പ്രകാരഭേദമായിത്തീരുന്നു. ഇത്രയും വ്യാപകമായ കർമ്മത്തെ സംന്യസിക്കുവാൻ സാധിക്കുന്നതെങ്ങനെ?

ഇത്തരം കർമ്മങ്ങളെ സംന്യസിക്കുന്നതിന്നുള്ള മാർഗ്ഗം ഇതാണു്:—ലോകത്തിലുള്ള കർമ്മം മുഴുവൻ ചെയ്താലും അതെല്ലാം അലിഞ്ഞു് ഒഴുകിപ്പോകുന്നവിധത്തിലുള്ള ഒരു ഉപായം കണ്ടുപിടിക്കുക. ഇതു സാധിച്ചാൽ 'സംന്യാസപ്രാപ്തി' ഉണ്ടായി എന്നുപറയാം. ചെയ്ത കർമ്മങ്ങളെല്ലാം അലിഞ്ഞുചേരുക എന്നാൽ എന്താണു്? അതു സാധിക്കുന്നതെങ്ങനെ? അതിന്നു സൂര്യനാണു് ഉദാഹരണം. സൂര്യൻ രാവും പകലും കർമ്മംചെയ്തുകൊണ്ടിരിക്കുന്നു. സൂര്യൻ രാത്രിയും കർമ്മംചെയ്യുന്നുണ്ടു്. അപ്പോൾ സൂര്യപ്രകാശം മറെറ ഗോളത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ടു്. എന്നാൽ, ഇത്രയും കർമ്മം ചെയ്തിട്ടും സൂര്യൻ ഒന്നും ചെയ്യുന്നില്ലെന്നു പറയുന്നു. അതിനാൽ, നാലാമദ്ധ്യായത്തിൽ ഭഗവാൻ പറയുന്നു: —"ഞാൻ ഈ യോഗം ആദ്യം സൂര്യനെ പഠിപ്പിച്ചു. പിന്നെ ഇതു് സൂര്യനിൽനിന്നു് മനു (മനനം ചെയ്യുന്നവൻ, ചിന്തിക്കുന്നവൻ) പഠിച്ചു. ഇരുപത്തിനാലു മണിക്കൂർ കർമ്മം ചെയ്തിട്ടും സൂര്യൻ ഒന്നും ചെയ്യുന്നില്ല! ഈ സ്ഥിതി വാസ്തവത്തിൽ അത്ഭുതാവഹമാണെന്നതിന്നു യാതൊരു സംശയവുമില്ല.

## 4

പക്ഷേ, ഇതു സംന്യാസത്തിന്റെ ഒരു പ്രകാരംമാത്രമേ ആവുന്നുള്ളു. 'കർമ്മം ചെയ്തിട്ടും ചെയ്യുന്നില്ല' എന്നതു് ആ സ്ഥിതിയുടെ ഒരംശംമാത്രമാണു്. അതിനു മറെറാരു വശംകൂടിയുണ്ടു്. സംന്യാസി യാതൊരു കർമ്മവും ചെയ്യുന്നില്ലെങ്കിലും ലോകത്തെ മുഴുവൻ കർമ്മനിരതമാക്കിത്തീർക്കുന്നുണ്ടു്. ഇതിൽ അപാരമായ പ്രേരകശക്തിയുണ്ടു് ഇതുതന്നെയാണു് 'അകർമ്മ'ത്തിന്റെ വിശേഷവും അകർമ്മത്തിൽ, അനേകം കാര്യങ്ങൾക്കാവശ്യമായ ശക്തി നിറഞ്ഞിരിക്കുന്നുണ്ടു്. ആവിയെ തടഞ്ഞുനിർത്തിയാൽ അതുകൊണ്ടു എത്രയോ മഹാകാര്യങ്ങൾ ചെയ്യാൻ സാധിക്കുന്നു. ആ തടഞ്ഞുനിർത്തിയ ആവിയിൽ അപാരമായ ശക്തി വന്നുചേരുന്നു. അതു വലിയ വലിയ കപ്പലുകളേയും തീവണ്ടികളേയും അതിവേഗത്തിൽ വലിച്ചുകൊണ്ടുപോകുന്നു. സൂര്യന്റെ സ്ഥിതിയും ഇതുതന്നെയാണു്. സൂര്യൻ ലേശംപോലും കർമ്മം ചെയ്യുന്നില്ല; പക്ഷേ, ഇരുപത്തിനാലു മണിക്കൂറും കർമ്മം ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്നു. സൂര്യനോടു ചോദിച്ചാൽ പറയും: "ഞാൻ ഒന്നുംചെയ്യുന്നില്ല." രാവും പകലും കർമ്മം ചെയ്തിട്ടും ഒന്നും ചെയ്യാതിരിക്കുന്നതു് സൂര്യന്റെ പ്രവൃത്തിയുടെ ഒരു വശമാണു; അതുപോലെ തന്നെ, താൻ ഒന്നുംചെയ്യാതെ അനേകം കർമ്മങ്ങൾ ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്നതു് അതിന്റെ മറെറാരു വശവുമാണു്. സംന്യാസം ഈ രണ്ടിലും തുല്യാധികാരമത്രെ!

രണ്ടും അസാധാരണമാണു്. ഒരുപ്രകാരത്തിൽ കർമ്മം പ്രകടമായിരിക്കുകയും അകർമ്മാവസ്ഥ ഗുപ്തമായിരിക്കുകയും ചെയ്യുന്നു. മറേറപ്രകാരത്തിൽ അകർമ്മാവസ്ഥയാണു് പ്രത്യക്ഷമായിരിക്കുന്നതു്. പക്ഷേ, അതുകൊണ്ടു് അനേകം കർമ്മങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. ഈ അവസ്ഥയിൽ അകർമ്മത്തിൽ കർമ്മം പരിപൂർണ്ണമായിരിക്കുന്നുണ്ടു; അതുകൊണ്ടു മഹാകാര്യങ്ങൾ പലതും സംഭവിക്കുന്നു. താദൃശാവസ്ഥയെ പ്രാപിച്ച ഒരു വ്യക്തിക്കും ഒരു മടിയനും തമ്മിൽ വ്യത്യാസമുണ്ടു്. മടിയൻ വേഗത്തിൽ ക്ഷീണിക്കും; ആയാൾക്കു് പണിയിൽ മടുപ്പുതോന്നും. എന്നാൽ, അകർമ്മിയായ സംന്യാസി കർമ്മശക്തിയെ തടുത്തുനിർത്തുന്നു. ലേശംപോലും കർമ്മം ചെയ്യുന്നില്ല. ആയാൾ കൈകാലുകളെക്കൊണ്ടോ ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടോ യാതൊരു കർമ്മവും ചെയ്യുന്നില്ല. പക്ഷേ, യാതൊന്നും ചെയ്യുന്നില്ലെങ്കിലും—ചെയ്യാതിരിക്കുമ്പോൾകൂടി—ആയാൾ വളരെയധികം കർമ്മം ചെയ്യുന്നുണ്ടു്!

ഒരു മനുഷ്യനു ദ്വേഷ്യംവന്നു. നമ്മുടെ വല്ല തെററുംകൊണ്ടാണു് ദ്വേഷ്യംവന്നതെങ്കിൽ നാം ആയാളുടെ അടുക്കൽ ചെല്ലുമ്പോൾ ആയാൾ മിണ്ടാതിരിക്കുന്നു; ഒന്നും പറയുന്നില്ല. അപ്പോൾ ആയാളുടെ ആ മൌനത്തിനു് — ആ കർമ്മത്യാഗത്തിനു്, എത്ര മഹത്തായ പരിണാമമാണുണ്ടാകുന്നതു്! വേറൊരാൾ വെറുതെ അട്ടഹസിച്ചുകൊണ്ടുപോകുന്നു. രണ്ടാൾക്കും ദ്വേഷ്യം വന്നിട്ടുണ്ടു്. പക്ഷേ, ഒരാൾ മൌനമായിരിക്കുന്നു; മറേറയാൾ അട്ടഹസിക്കുന്നു. രണ്ടും ദ്വേഷ്യത്തിൻെറ 'അനുഭാവ'ങ്ങളാണു്. മിണ്ടാതിരിക്കുന്നതും കോപത്തിൻെറ ഒരനുഭാവമാണു്. അതുകൊണ്ടും കാര്യം സാധിക്കുന്നുണ്ടു്. അമ്മയോ അച്ഛനോ കുട്ടിയോടു സംസാരിക്കുന്നതു നിർത്തി എന്നു വിചാരിക്കുക. അതിൻെറ പരിണാമം എത്ര പ്രചണ്ഡമായിരിക്കും? ആ സംസാരിക്കുക എന്ന കർമ്മം ഉപേക്ഷിച്ചതുകൊണ്ടു് — ആ കർമ്മം ചെയ്യാതിരിക്കുന്നതുകൊണ്ടു് — ഉണ്ടാവുന്ന പരിണാമം, പ്രത്യക്ഷമായി ആ കർമ്മം ചെയ്യുന്നതിനെ അപേക്ഷിച്ചു് എത്രയോ അധികം മഹത്തായിരിക്കും. ആ മൌനംകൊണ്ടുണ്ടായ പ്രഭാവം സംസാരിക്കുന്നതുകൊണ്ടുണ്ടാവുകയില്ല. ജ്ഞാനികളുടെ സ്ഥിതിയും ഇതാണു്. അവരുടെ അകർമ്മം — അവർ വെറുതെയിരിക്കുന്നതു — തന്നെ വലുതായ കർമ്മമാണു്; അതിൽനിന്നു് അതിമഹത്തായ സാമർത്ഥ്യം ഉളവാകുന്നു. അകർമ്മിയായിരിക്കുന്നുവെങ്കിലും സന്ന്യാസി ക്രിയാമുഖേന പ്രകടിപ്പിക്കാൻ സാധിക്കാത്തത്ര കർമ്മം ചെയ്യുന്നുണ്ടു്. ഇങ്ങനെ ഉള്ള സന്ന്യാസത്തിൻെറ മറുവശമാണു്.

ഇത്തരം സന്ന്യാസത്തിൻെറ എല്ലാവിധ പ്രയത്നവും എല്ലാ അദ്ധ്വാനവും ഒരു സ്ഥിതിയിലെത്തുമ്പോൾ സ്വയം ശാന്തമാകുന്നു. തുക്കാറാം പറയുന്നു: "ഞാൻ ഇപ്പോൾ വെറും പൊള്ളയായിക്കഴിഞ്ഞിരിക്കുന്നു. എല്ലാ പ്രയത്നങ്ങളും അവസാനിച്ചു." തുക്കാറാം പൊള്ളയായി, അതായതു് ശൂന്യമായിത്തീർന്നു. പക്ഷേ, ആ ശൂന്യാവസ്ഥയിലും മഹത്തായ പ്രേരകശക്തിയുണ്ടു്. സൂര്യൻ സ്വയമായി യാതൊരു ശബ്ദവുമുണ്ടാക്കുന്നില്ല, പക്ഷേ, സൂര്യൻ ഉദിക്കുമ്പോഴേയ്ക്കു പക്ഷികൾ പറക്കാൻതുടങ്ങുന്നു, തേനീച്ച തേൻ ശേഖരിക്കുന്നു, വ്യാപാരികൾ പീടിക തുറക്കുന്നു, കർഷകൻ വയലിലേയ്ക്കു പോകുന്നു — ലോകത്തിൽ ഇങ്ങനെ പലതരം പ്രവൃത്തികൾ ആരംഭിക്കപ്പെടുന്നു. സൂര്യൻ അതേ നിലയിൽ നിന്നാൽ മതി. അതുകൊണ്ടുതന്നെ അനേകം കർമ്മങ്ങൾ ആരബ്ധങ്ങളായിത്തീരുന്നു. ഈ അകർമ്മാവസ്ഥയിൽ അനേകം കർമ്മങ്ങൾക്കുള്ള പ്രേരണ അടങ്ങിയിരിക്കുന്നുണ്ടു്; സാമർത്ഥ്യം നിറഞ്ഞിരിക്കുന്നുണ്ടു്. ഇതു സന്ന്യാസത്തിൻെറ മറുവശമാണു്.

## 5

അഞ്ചാമദ്ധ്യായത്തിൽ സംന്യാസത്തിന്റെ രണ്ടുപ്രകാരങ്ങളേയും താരതമ്യപ്പെടുത്തിയിട്ടുണ്ട്. ഒന്ന്, ഇരുപത്തിനാലുമണിക്കൂറും കർമ്മം ചെയ്തിട്ടും ഒന്നും ചെയ്യാതിരിക്കുക; മറേറത്, ഒരു നിമിഷമെങ്കിലും ഒന്നും ചെയ്യാതെ എല്ലാം ചെയ്യുക. ഒരു പ്രകാരത്തിൽ സംസാരിച്ചുകൊണ്ടു മൌനമായിരിക്കുകയാണെങ്കിൽ മറേറ പ്രകാരത്തിൽ മൌനമായിരുന്നു സംസാരിക്കുകയാണ്. ഇവ രണ്ടിനേയും ഇവിടെ താരതമ്യപ്പെടുത്തിയിട്ടുണ്ടു. നമുക്ക് ശിവമായ ഈ രണ്ടു പ്രകാരത്തെയും ഒന്നുനോക്കാം. അതിൽ അപൂർവ്വമായ ആനന്ദമുണ്ട്.

ഈ വിഷയംതന്നെ അപൂർവ്വവും ഉദാത്തവുമാണ്. വാസ്തവത്തിൽ സംന്യാസത്തെപ്പററിയ ഈ സങ്കല്പംതന്നെ പവിത്രവും ഭവ്യവുമാണ്. ഈ വിചാരത്തെ—സങ്കല്പത്തെ—ആവിഷ്കരിച്ചവരോട് നാം എത്രയാണ് നന്ദി പറയേണ്ടതു്! ഈ സങ്കല്പം അത്യധികം ഉജ്ജ്വലമാണ്. മനുഷ്യന്റെ ബുദ്ധിക്ക്—മനുഷ്യവിചാരത്തിന്—എത്താൻ സാധിച്ചിട്ടുള്ള ഏററവും ഉന്നതമായ സ്ഥാനം ഈ സംന്യാസമാണ്. അതിലധികം മേലോട്ടുപോകാൻ ഇതുവരെ ആർക്കും കഴിഞ്ഞിട്ടില്ല. മേലോട്ടുപോകാനുള്ള പരിശ്രമം തുടർന്നുകൊണ്ടേയിരിക്കുന്നു. പക്ഷേ, വിചാരത്തിലോ അനുഭവത്തിലോ ആർക്കെങ്കിലും ഇതിലധികം ഉയരത്തിലെത്താൻ കഴിഞ്ഞിട്ടുണ്ടോ എന്ന് എനിക്കു പറവാൻ വയ്യ. ഇങ്ങനെ രണ്ടുപ്രകാരങ്ങളോടുകൂടിയ സംന്യാസത്തെപ്പററിയ വിചാരം—വെറും സങ്കല്പം—കണ്ണിനുമുമ്പിൽ വരുമ്പോഴേയ്ക്കുതന്നെ അപൂർവ്വമായ ആനന്ദം ഉണ്ടാവുന്നു. പക്ഷേ ഭാഷയുടേയും വ്യവഹാരത്തിന്റേയും തട്ടിലെത്തുമ്പോൾ ആ ആനന്ദം കുറഞ്ഞുപോകുന്നു. താഴേവീഴുകയാണെന്നു തോന്നിപ്പോകുന്നു. ഞാൻ എന്റെ സുഹൃത്തുക്കളോട് ഇതിനെപ്പററി എപ്പോഴും പറയാറുണ്ട്. ഞാൻ എത്രയോ കൊല്ലങ്ങളായി ഈ ദിവ്യസങ്കല്പങ്ങളെപ്പററി മനനംചെയ്തുകൊണ്ടിരിക്കയാണ്. ഇവിടെ ഭാഷ മുടന്തനാവുന്നു; ഇതു ശബ്ദത്തിന്റെ പരിധിയിൽ ഒതുങ്ങുന്നില്ല.

ഒന്നും ചെയ്യാതെ എല്ലാംചെയ്തു; എല്ലാം ചെയ്തിട്ടും ഒന്നും ചെയ്തില്ല—ഇതു് എത്ര ഉദാത്തവും രസകരവും കാവ്യമയവുമായ ഒരു സങ്കല്പമാണ്! കാവ്യത്തിൽ ഇനി എന്താണ് ബാക്കിയായിട്ടുള്ളതു്? കാവ്യത്തിന്റെപേരിൽ സുപ്രസിദ്ധമായതെല്ലാം ഇതിന്റെ മുമ്പിൽ മങ്ങിപ്പോകുന്നു. ഈ കാവ്യത്തിലുള്ളത്ര ആനന്ദമോ ഉന്മേഷമോ സ്ഫൂർത്തിയോ ദിവ്യതയോ മറെറാരു കാവ്യത്തി

ലും ഇല്ല. ഇങ്ങനെ ഈ അഞ്ചാമദ്ധ്യായം വളരെ ഉയൎന്ന ഒരു ഭൂമികയിലാണു് പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളതു്. നാലാമദ്ധ്യായത്തിൽ കർമ്മവികർമ്മങ്ങളെപ്പററിപ്പറഞ്ഞു് ഇവിടെ വളരെ ഉയരത്തേയ്ക്കു പറന്നിരിക്കയാണു്. ഇവിടെ അകർമ്മാവസ്ഥയുടെ രണ്ടു പ്രകാരങ്ങളേയും പ്രത്യക്ഷമായി താരതമ്യപ്പെടുത്തിയിരിക്കയാണു്. ഇതിൽ ഭാഷ ഉപയോഗശൂന്യമായിത്തീരുന്നു. കർമ്മയോഗിയോ ശ്രേഷ്ഠൻ; കർമ്മസംന്യാസിയോ ശ്രേഷ്ഠൻ?—ആരാണു് അധികം കർമ്മം ചെയ്യുന്നതു്? ഇതു പറയുകരീതി അസാദ്ധ്യം! എല്ലാം ചെയ്തിട്ടും ഒന്നും ചെയ്യാതിരിക്കുക; ഒന്നും ചെയ്യാതെ എല്ലാം ചെയ്യുക—ഇതുരണ്ടും സംന്യാസമാണു്, യോഗമാണു്. പക്ഷേ, താരതമ്യപ്പെടുത്തുന്നതിന്നായി ഒന്നിനെ യോഗമെന്നും മറേറതിനെ സംന്യാസമെന്നും പറഞ്ഞിട്ടുണ്ടു്.

## 6

എന്നാൽ, ഇവയെ എങ്ങനെയാണു് താരതമ്യപ്പെടുത്തുക? അതിന്നു് ഉദാഹരണംതന്നെ ഉപയോഗപ്പെടുത്തേണ്ടിവരും. ഉദാഹരണം നൽകുവാൻ തുടങ്ങുമ്പോഴേയ്ക്കു് താഴേയ്ക്കു വഴുതിപ്പോകുന്നുവെന്നു തോന്നുന്നു; പക്ഷേ, വീഴുകതന്നെ വേണ്ടിവരും. വാസ്തവം പറയുന്നതായാൽ, പൂൎണ്ണമായ കർമ്മസംന്യാസത്തേയോ കർമ്മയോഗത്തേയോ പററിയ വിചാരങ്ങൾ ഈ ശരീരത്തിൽ ഒതുങ്ങാത്ത തരത്തിലുള്ളവയാണു. അവ ഈ ശരീരത്തെ പിളൎന്നുകളയും. അതിനാൽ, ഈ സങ്കല്പത്തിന്റെ സമീപത്തെത്താൻ സാധിച്ചിട്ടുള്ളവരുടെ ഉദാഹരണംകൊണ്ടു നമുക്കു കാൎയ്യം സാധിക്കേണ്ടിവരും. ഉദാഹരണം എപ്പോഴും അപൂൎണ്ണമായിരിക്കും. പക്ഷേ, കുറച്ചുനേരത്തേയ്ക്കു അവ പൂൎണ്ണമാണെന്നു വിചാരിക്കേണ്ടിവരും.

രേഖാഗണിതത്തിൽ ക-ഖ-ഗ ഒരു ത്രികോണമാണെന്നു സങ്കല്പിക്കാൻ പറയുന്നു. ശരി; പക്ഷേ, എങ്ങനെയാണു് അതു സങ്കല്പിക്കുക? ഈ ത്രികോണത്തിന്റെ രേഖകൾ ശരിയായ രേഖകളല്ല. ശരിയായ വ്യാഖ്യാനപ്രകാരം രേഖയ്ക്കു നീളമുണ്ടു്; പക്ഷേ, വീതിയില്ല. അപ്പോൾ ഒരു കടലാസ്സിൽ വീതിയില്ലാത്ത ഈ നീളം കാണിക്കുന്നതെങ്ങനെ? നീളം വരയ്ക്കുമ്പോൾ—വരയിടുമ്പോൾ—അതിന്നു കുറച്ചെങ്കിലും വീതി ഉണ്ടായിത്തീരുകതന്നെ ചെയ്യും. നാം എങ്ങനെ വരച്ചാലും അതിന്നു കുറച്ചെങ്കിലും വീതിയുണ്ടായിരിക്കും. അതിനാൽ, ക്ഷേത്രഗണിതത്തിൽ രേഖയെ സങ്കല്പിക്കുവാനേ സാധിക്കൂ. ഭക്തിശാസ്ത്രത്തിന്റെ കാൎയ്യവും ഇതുതന്നെ. അവിടെ ഭക്തന്മാർ പറയുന്നു: "ഈ ചെറിയ സാളഗ്രാമ

ത്തിന്റെ പെട്ടിയിൽ അഖിലലോകനായകൻ ഉണ്ടെന്നു സങ്കല്പിക്കുക.” വല്ലവരും “ഇതെന്തു തമാശയാണു്” എന്നു ചോദിച്ചാൽ ആയാളോടു ചോദിക്കുക: “നിങ്ങളുടെ ഈ ക്ഷേത്രഗണിതം എന്തു തമാശയാണു്? തടിച്ച രേഖ വളരെ സ്പഷ്ടമായിക്കാണുന്നു; എന്നിട്ടും നിങ്ങൾ അതു വീതിയില്ലാത്തതാണെന്നു സങ്കല്പിക്കുവാൻ പറയുന്നു. ഇതെന്തൊരു നേരമ്പോക്കാണു്?” ഭൂതക്കണ്ണാടിയിലൂടെ നോക്കുമ്പോൾ അതിന്നു് അരയംഗുലം വീതിയുള്ളതായിക്കാണാം. നിങ്ങൾ ക്ഷേത്രഗണിതത്തിൽ സങ്കല്പിക്കുന്നതുപോലെ തന്നെ ഭക്തിശാസ്ത്രവും, ‘ഈ സാളഗ്രാമത്തിൽ പരമേശ്വരനുണ്ടെ’ന്നു സങ്കല്പിക്കുവാൻ പറയുന്നു. അപ്പോൾ വല്ലവരും, ‘പരമേശ്വരൻ ഉടയുന്നില്ല. പൊട്ടുന്നില്ല; നിങ്ങളുടെ സാളഗ്രാമം ഉടയുകയില്ലേ? ഞാനൊന്നു തട്ടിനോക്കട്ടെ’ എന്നു പറയുന്നു എന്നു വിചാരിക്കുക അതു വിവേകപൂർണ്ണമാണെന്നു വിചാരിക്കാൻ തരമില്ല. കാരണം, ക്ഷേത്രഗണിതത്തിൽ സങ്കല്പംകൊണ്ടു കാര്യം നടത്താമെങ്കിൽ എന്തുകൊണ്ടു ഭക്തിശാസ്ത്രത്തിലും നടത്തിക്കൂടാ? ബിന്ദുവിനെ സങ്കല്പിക്കാൻ പറയുന്നു. പക്ഷേ, കടലാസിൽ പ്രത്യക്ഷമായി ബിന്ദു ഇടുന്നു. ബിന്ദു എന്നാൽ എന്താണു്? ഒരു ശരിയായ വൃത്തം തന്നെ. ബിന്ദുവിന്റെ വ്യാഖ്യാനം ബ്രഹ്മത്തിന്റെ വ്യാഖ്യാനമാണു്. ബിന്ദുവിന്നു നീളമോ വീതിയോ തടിയോ ഒന്നുമില്ല. എന്നാൽ അങ്ങനെ വ്യാഖ്യാനിക്കുകയും അതിനെത്തന്നെ വരച്ചുകാണിക്കുകയുംചെയ്യുന്നു. വാസ്തവത്തിൽ ബിന്ദു, സങ്കല്പത്തിൽമാത്രമുള്ള ഒന്നാണു്; പരിമാണരഹിതമാണു്. അതായതു്, ശരിയായ ത്രികോണം, ശരിയായ ബിന്ദു ഇവയെല്ലാം വ്യാഖ്യാനത്തിൽമാത്രമേയുള്ളൂ. വ്യവഹാരത്തിൽ നമുക്കു് അവയെ സങ്കല്പിച്ചുപോരേണ്ടിവരുന്നു. ഭക്തിശാസ്ത്രത്തിലും, സാളഗ്രാമത്തിൽ ഉടയുകയോ പൊട്ടുകയോചെയ്യാത്ത സർവ്വവ്യാപിയായ പരമേശ്വരനുണ്ടെന്നു സങ്കല്പിക്കേണ്ടിവരുന്നു. നമുക്കും, ഇതുപോലെ തന്നെ, സാങ്കല്പികമായ ഉദാഹരണങ്ങൾമൂലം ഇവയെ താരതമ്യപ്പെടുത്തിനോക്കാം.

മീമാംസകന്മാർ ഒരു വലിയ തമാശചെയ്തിട്ടുണ്ടു്. പരമേശ്വരൻ എവിടെയാകുന്നു — ഇതിന്റെ മീമാംസ ചെയ്യുമ്പോൾ അവർ വളരെ മനോഹരമായ ഒരു വിവരണം നൽകിയിട്ടുണ്ടു്. വേദത്തിൽ ഇന്ദ്രൻ, അഗ്നി, വരുണൻ മുതലായ ദേവതകൾ വരുന്നുണ്ടു്. ഈ ദേവതകളെപ്പററി മീമാംസയിൽ സമാലോചന ചെയ്തുകൊണ്ടിരിക്കുമ്പോൾ “ഈ ഇന്ദ്രൻ എങ്ങനെയാണു? ഇന്ദ്രന്റെ രൂപമെന്താണു? എവിടെയാണു് വസിക്കുന്നതു്?” എന്നെല്ലാം ചോദിക്കപ്പെടുന്നു. മീമാംസകൻ ഉത്തരംപറയുന്നു: ‘ഇന്ദ്രൻ’

എന്ന ശബ്ദംതന്നെയാണു് ഇന്ദ്രൻെറ രൂപം. ആ ശബ്ദത്തിൽത്തന്നെയാണു് ഇന്ദ്രൻ വസിക്കുന്നതു്. 'ഇ', അതിൻെറ മുകളിൽ ഒരനുസ്വാരം, പിന്നെ 'ദ്ര' ഇതുതന്നെയാണു് ഇന്ദ്രൻെറ സ്വരൂപം; മൂൎത്തിയും അതുതന്നെ; പരിണാമവും അതുതന്നെ. വരുണൻ എന്ന ദേവത എങ്ങനെ? ഇതുപോലെതന്നെ, 'വ' പിന്നെ 'രു' പിന്നെ 'ണൻ'—'വരുണൻ'. ഇതാണു് വരുണൻെറ രൂപം. അഗ്നി മുതലായ മററു ദേവന്മാരെപ്പററിയും ഇപ്രകാരംതന്നെ ധരിക്കുക. ഈ ദേവതകളെല്ലാം അക്ഷരരൂപധാരികളാണു്; അക്ഷരമൂൎത്തികളാണു്. ഈ വിചാരത്തിൽ—ഈ സങ്കല്പത്തിൽ—വല്ലതായ മാധുൎയ്യമുണ്ടു്. ദൈവത്തെപ്പററിയ സങ്കല്പം—ദൈവം എന്ന വസ്തു ഏതെങ്കിലും ഒരു രൂപത്തിൽ ഒതുങ്ങുന്ന തരത്തിലുള്ളതല്ല. ആ സങ്കല്പത്തെ പ്രകടിപ്പിക്കുവാൻ അക്ഷരത്തെപ്പോലെയുള്ള അടയാളങ്ങൾ മതിയാവുന്നതാണു്. ഈശ്വരൻ എങ്ങനെയാണു്? ആദ്യം 'ഈ' പിന്നെ 'ശ്വ' പിന്നെ 'രൻ'. അവസാനം 'ഓം' (ॐ) എന്നതെടുക്കാം. അതു വളരെ ചമല്ക്കാരത്തോടുകൂടിയതാണു്. 'ഓം' എന്ന അക്ഷരംതന്നെ ഈശ്വരനായത്തീൎന്നു. അതു് ഈശ്വരൻെറ ഒരു പേരായിത്തീൎന്നിട്ടുണ്ടു്. അത്തരം പേരുകൾ ഉണ്ടാക്കേണ്ടിവരുന്നു. കാരണം, മൂൎത്തിയിൽ—രൂപത്തിൽ—ഈ വിശാലമായ സങ്കല്പങ്ങളെ ഒതുക്കുക സാദ്ധ്യമല്ല. പക്ഷേ, മനുഷ്യൻെറ ആഗ്രഹം വളരെ പ്രബലമായതാണു്. അവൻ സങ്കല്പങ്ങളെ മൂൎത്തിയിൽ അനുപ്രവിഷ്ടമാക്കാൻ പ്രയത്നിക്കാതിരിക്കയില്ല.

## 7

സംന്യാസവും യോഗവും വളരെ ഉന്നതമായ സങ്കല്പങ്ങളാണു്. പൂൎണ്ണസംന്യാസത്തെയോ പൂൎണ്ണയോഗത്തെയോ പററിയ സങ്കല്പം ഈ ദേഹത്തിൽ ഒതുങ്ങുകയില്ല. ദേഹത്തിൽ ഈ ധ്യേയങ്ങൾ ഒതുക്കുക സാദ്ധ്യമല്ലെന്നതു ശരിതന്നെ; എന്നാലും വിചാരത്തിൽ തീൎച്ചയായും ഒതുങ്ങുന്നുണ്ടു്. പൂൎണ്ണസംന്യാസിയും പൂൎണ്ണയോഗിയും സങ്കല്പത്തിൽ മാത്രമുള്ളവരാണു്. ആ അവസ്ഥ ധ്യേയഭൂതവും അപ്രാപ്യവുമായിരിക്കും. എന്നാൽ, നമുക്കു്, ഉദാഹരണത്തിൻെറ രൂപത്തിൽ ഈ സങ്കല്പത്തിൻെറ ഏററവും അടുത്തെത്തിയ വ്യക്തികളെ എടുക്കേണ്ടിവരും. പിന്നെ, ക്ഷേത്രഗണിതത്തിലേതുപോലെതന്നെ, ഇദ്ദേഹം പൂൎണ്ണയോഗിയാണു്, പൂൎണ്ണസംന്യാസിയാണു് എന്നു വിചാരിക്കുക എന്നു പറയേണ്ടിവരും. ശുകൻേറയും യാജ്ഞവല്ക്യൻേറയും പേരുകൾ സംന്യാസികളുടെ കൂട്ടത്തിൽ എണ്ണുന്നു. ഇങ്ങേപ്പുറത്തു്, കൎമ്മയോഗികളുടെ കൂട്ടത്തിൽ (ഭഗ

വദ്)'ഗീത'തന്നെ, ശ്രീകൃഷ്ണന്റേയും ജനകന്റേയും പേരുകൾ എടുത്തുപറഞ്ഞിട്ടുണ്ട്. ലോകമാന്യൻ 'ഗീതാരഹസ്യ'ത്തിൽ ഒരു നാമാവലിമാത്രമേ കൊടുത്തിട്ടുള്ളൂ. "ജനകൻ, ശ്രീകൃഷ്ണൻ മുതലായവർ ഈ വഴിക്കുപോയ; ശുകൻ, യാജ്ഞവല്ക്യൻ മുതലായവർ ആ വഴിക്കുപോയി." പക്ഷേ, അല്പം ആലോചിയ്ക്കുമ്പോൾ ഈ ഭാവനയെ പാടേ നശിപ്പിക്കേണ്ടിവരും. യാജ്ഞവല്ക്യൻ സംന്യാസിയായിരുന്നു; ജനകൻ കർമ്മയോഗിയും ഇതിന്റെ അർത്ഥം കർമ്മയോഗിയായ ജനകൻ സംന്യാസിയായ യാജ്ഞവല്ക്യന്റെ ശിഷ്യനായിരുന്നു എന്നാണ്. പിന്നെ അതേ ജനകന്റെ ശിഷ്യൻ, ശുകദേവൻ, സംന്യാസിയായി. യാജ്ഞവല്ക്യന്റെ ശിഷ്യൻ ജനകൻ, ജനകന്റെ ശിഷ്യൻ ശുകൻ; സംന്യാസി, പിന്നെ കർമ്മയോഗി, പിന്നെ സംന്യാസി—ഈ മാല (പരമ്പര) ഇങ്ങനെയാണ് ഉണ്ടാക്കപ്പെട്ടിരിക്കുന്നതു്. ഇങ്ങനെ യോഗവും സംന്യാസവും ഒരേ പരമ്പരയിൽ വരുന്നു.

വ്യാസൻ ശുകദേവനോടു പറഞ്ഞു: "മകനേ, ശുകാ, നീ ജ്ഞാനിയായി. ശരിതന്നെ; പക്ഷേ, നിന്റെമേൽ ഗുരുവിന്റെ മുദ്ര പതിഞ്ഞിട്ടില്ല. അതിനാൽ, നീ ജനകന്റെ അടുക്കൽ പോകണം." ജനകൻ തന്റെ അരമനയുടെ മൂന്നാംനിലയിൽ വിശാലമായ ഒരു മണ്ഡപത്തിൽ ഇരിക്കുകയായിരുന്നു. ശുകൻ വനവാസിയാണു! നഗരം നോക്കി നോക്കി നടന്നു. ജനകൻ ശുകദേവനോടു ചോദിച്ചു: "എന്താ വന്നതു്"

ശുകൻ:—ജ്ഞാനം സമ്പാദിക്കുന്നതിന്നു്.

ജനകൻ:—ആരാണു് അയച്ചതു്?

ശുകൻ:—വ്യാസഭഗവാൻ.

ജനകൻ:—എവിടെനിന്നു വരുന്നു?

ശുകൻ:— ആശ്രമത്തിൽനിന്നു്.

ജനകൻ:— വരുമ്പോൾ അങ്ങാടിയിലെല്ലാം എന്തുകണ്ടു?

ശുകൻ:—ചുററുപാടും പഞ്ചസാരകൊണ്ടുള്ള മധുരപലഹാരങ്ങൾ ഭംഗിയിൽ വച്ചിരിക്കുന്നതു കണ്ടു.

ജനകൻ:—പിന്നെ എന്തുകണ്ടു?

ശുകൻ:—പഞ്ചസാരകൊണ്ടുള്ള പാവകൾ നടക്കുന്നതും സംസാരിക്കുന്നതും കണ്ടു.

ജനകൻ:—പിന്നെ എന്തുകണ്ടു?

ശുകൻ:—ഇവിടേയ്ക്കു വരുമ്പോൾ പഞ്ചസാരകൊണ്ടുള്ള കട്ടപ്പുമേറിയ പടവുകൾ കണ്ടു.

ജനകൻ:—പിന്നെ എന്തു കണ്ടു?

ശുകൻ:—ഇവിടെയെല്ലായിടത്തും പഞ്ചസാരയുടെ ചിത്രങ്ങൾ കാണുന്നു.

ജനകൻ:—ഇപ്പോൾ എന്തുകാണുന്നു?

ശുകൻ—ഒരു പഞ്ചസാരപ്രതിമ മറ്റൊരു പ്രതിമയോടു വർത്തമാനം പറയുന്നു.

ജനകൻ:—പോകാം; അങ്ങയ്ക്ക് എല്ലാജ്ഞാനവും കിട്ടിക്കഴിഞ്ഞു.

അദ്ദേഹത്തിനു ജനകനിൽനിന്നു കിട്ടേണ്ട പ്രമാണപത്രം കിട്ടിക്കഴിഞ്ഞു. അതായത്, കർമ്മയോഗിയായ ജനകൻ സംന്യാസിയായ ശുകദേവന്, തന്റെ ശിഷ്യനാണെന്ന പ്രമാണപത്രം കൊടുത്തു. ശുകൻ സംന്യാസിതന്നെയായിരുന്നു; പക്ഷേ, ഈ രംഗം എത്ര രസകരമായിരിക്കുന്നു! പരീക്ഷിത്തിനു ശാപംകിട്ടി. ഏഴു ദിവസത്തിനുള്ളിൽ അദ്ദേഹം മരിക്കും. അദ്ദേഹത്തിനു മരിക്കാനുള്ള ഒരുക്കങ്ങൾ ചെയ്യേണ്ടതുണ്ടായിരുന്നു. അദ്ദേഹത്തിനു മരിക്കേണ്ടതെങ്ങനെയെന്നു പഠിപ്പിക്കാൻ യോഗ്യനായ ഒരു ഗുരുവിനെ ആവശ്യമായിരുന്നു. അദ്ദേഹം ശുകാചാര്യനെ വിളിച്ചു. ശുകാചാര്യൻ വന്ന് 24 7=168 മണിക്കൂർനേരം മുഴുവനും ഇമയാട്ടാതെ പരീക്ഷിത്തിന് 'ഭാഗവതം' കേൾപ്പിച്ചുകൊണ്ടിരുന്നു. ഇരുന്ന ദിക്കിൽനിന്ന് എഴുന്നേറ്റതുതന്നെയില്ല. ഒരേ കഥതന്നെ കേൾപ്പിച്ചുകൊണ്ടിരുന്നു. അപ്പോൾ, ഇതിൽ പ്രധാനമായ സംഗതിയെന്താണ്? അത്, അദ്ദേഹത്തിന് ഏഴുദിവസം എപ്പോഴും കഠിനമായി അദ്ധ്വാനിക്കേണ്ടിവന്നുഎന്നതാണ്. എന്നിട്ടും, അദ്ദേഹത്തിന് ഒന്നും ചെയ്തതായിത്തോന്നിയില്ല. എപ്പോഴും കർമ്മം ചെയ്തുകൊണ്ടിരുന്നിട്ടും അദ്ദേഹത്തിനു കർമ്മംതന്നെ ചെയ്തില്ല എന്നാണു തോന്നിയത്. അദ്ധ്വാനത്തിന്റെ ഭാവനതന്നെ ഇല്ലായിരുന്നു. ഇതിന്റെ താല്പര്യം, സംന്യാസവും കർമ്മയോഗവും വിഭിന്നവസ്തുക്കളല്ല എന്നാകുന്നു. അതിനാൽ ഭഗവാൻ പറയുന്നു:

"ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി"

സംന്യാസത്തിലും യോഗത്തിലും ഐകരൂപ്യം കാണുന്നവനാണ് ശരിയായ രഹസ്യം മനസ്സിലാക്കിയിട്ടുള്ളത് എന്നു പറയേണ്ടിവരും. ഒരാൾ ചെയ്യാതെ ചെയ്യുന്നു, മറ്റേയാൾ ചെയ്തിട്ടും ചെയ്യുന്നില്ല. വാസ്തവത്തിൽ ശ്രേഷ്ഠനായ ഒരു സംന്യാസി—എല്ലാ

യ്യോഴം സമാധിയിൽ സ്ഥിതിചെയ്യുന്നവനും നിർവികാരനുമായ ഒരു സംന്യാസി—പത്തുദിവസമെങ്കിലും നമ്മുടെ ഇടയിൽ താമസിക്കുന്നതായാൽ അതുകൊണ്ട് എത്രതന്നെ പ്രകാശവും സ്ഫൂർത്തിയും ലഭിക്കയില്ല! അനേകംകൊല്ലത്തെ പരിശ്രമംകൊണ്ടുപോലും സാധിക്കാത്തതു്, അദ്ദേഹത്തെ ഒന്നു ദർശിക്കുന്നതുകൊണ്ടു്—അദ്ദേഹത്തിൻെറ സാന്നിദ്ധ്യമാത്രംകൊണ്ടു്—സാധിക്കും. ഫോട്ടോകണ്ടു് മനസ്സിൽ പരിശുദ്ധത ഉളവാകുന്നുവെങ്കിൽ, മരിച്ചവരുടെ ചിത്രം കണ്ടിട്ടു് ഹൃദയത്തിൽ ഭക്തി—പ്രേമം—പരിശുദ്ധത മുതലായവ ഉളവാകുന്നുണ്ടെങ്കിൽ, ജീവനോടുകൂടിയ സംന്യാസിയെക്കാണുമ്പോൾ എത്രതന്നെ ശുഭവാസന ലഭിക്കയില്ല. സംന്യാസിയും യോഗിയും—രണ്ടുപേരും—ലോകസംഗ്രഹം ചെയ്യുന്നുണ്ടു്. ഒരിടത്തു ബാഹ്യമായി കർമ്മത്യാഗം കാണപ്പെടുന്നുണ്ടെങ്കിലും ആ കർമ്മത്യാഗത്തിൽ കർമ്മം നിറഞ്ഞിരിക്കുന്നുണ്ടു്. അതിൽ അളവററ സ്ഫൂർത്തി അടങ്ങിയിരിക്കുന്നുണ്ടു്. ജ്ഞാനിയായ സംന്യാസിയും ജ്ഞാനിയായ കർമ്മയോഗിയും ഒരേ സിംഹാസനത്തിൽ ഇരിക്കുന്നവരാണു്. അവരുടെ പേരുകൾ വിഭിന്നമാണെങ്കിലും ആ പേരുകളുടെ അർത്ഥം ഒന്നുതന്നെയാണു്. ഇവ രണ്ടും ഒരേ തത്വത്തിൻെറ രണ്ടു വശങ്ങളാണു്; അഥവാ, പ്രകാരങ്ങളാണു്. യന്ത്രം വളരെ വേഗത്തിൽ തിരിയുമ്പോൾ അതു സ്ഥിരമായി നില്ക്കുകയാണു്, തിരിയുന്നില്ല എന്നു തോന്നും. സംന്യാസിയുടെ സ്ഥിതിയും ഇതുതന്നെയാണു്. അദ്ദേഹത്തിൻെറ ശാന്തിയിൽനിന്നു്, സ്ഥിരതയിൽനിന്നു്, അളവററ ശക്തി ഉളവാകുന്നു. മഹാവീരൻ, ബുദ്ധൻ, നിവൃത്തിനാഥൻ മുതലായവരെല്ലാം ഇത്തരം വിഭൂതിയുള്ളവരായിരുന്നു. സംന്യാസിയുടെ പ്രയത്നങ്ങളുടെ പാച്ചിൽ ഒരാസനത്തിൽ വന്നു സ്ഥിരമായിത്തീന്നാലും അദ്ദേഹം പ്രചണ്ഡമായ കർമ്മം ചെയ്യുന്നുണ്ടു്. അതായതു്, യോഗിതന്നെയാണു സംന്യാസി; സംന്യാസിതന്നെയാണു യോഗി. ശബ്ദം വിഭിന്നമാണെങ്കിലും അർത്ഥം ഒന്നുതന്നെയാണു്. കല്ലു് എന്നാൽ പാഷാണം, പാഷാണം എന്നാൽ കല്ലു്; അതുപോലെതന്നെ, കർമ്മയോഗി എന്നാൽ സംന്യാസി, സംന്യാസി എന്നാൽ കർമ്മയോഗി.

## 8

കാര്യം ഇങ്ങനെയാണെങ്കിലും ഭഗവാൻ ഒരു വിശേഷം വെച്ചിട്ടുണ്ടു്. ഭഗവാൻ പറയുന്നു: “കർമ്മയോഗം സംന്യാസത്തേക്കാൾ ശ്രേഷ്ഠമാണു്.” രണ്ടും ഒരേമാതിരിയാണെങ്കിൽ ഭഗവാൻ എന്തിനാണു് ഇങ്ങനെ പറയുന്നതു്? ഇതിൻെറ രഹസ്യം എന്താ

ണ്ടു്? ഭഗവാൻ, കർമ്മയോഗം ശ്രേഷ്ഠമാണെന്നു പറയുന്നതു് സാധകൻെറ ദൃഷ്ടിയോടുകൂടിയാണു്. യാതൊരു കർമ്മവും ചെയ്യാതെ എല്ലാ കർമ്മവും ചെയ്യുക എന്നതു് ഒരു സിദ്ധന്നു സാദ്ധ്യമായേക്കാം; സാധകന്നു് അതു സാദ്ധ്യമല്ല. എന്നാൽ, എല്ലാ കർമ്മവും ചെയ്തിട്ടും ഒന്നും ചെയ്യാതിരിക്കുക—ഇതു് ഏറെക്കുറെ അനുകരിക്കാവുന്നതാണു്. ഒന്നു സാധകന്നു ശക്യമല്ല, സിദ്ധന്നുമാത്രം ശക്യമായതാണു്. മറേറതു സാധകന്നും ഏറെക്കുറെ ശക്യമാണു്. യാതൊരു കർമ്മവും ചെയ്യാതെ കർമ്മം ചെയ്യുന്നതെങ്ങനെയെന്നതു് സാധകന്നു് ഒരു വലിയ സമസ്യയായിരിക്കും. അതയാൾക്കു മനസ്സിലാക്കാൻ കഴിയുകയില്ല. സാധകന്നു കർമ്മയോഗം മാർഗ്ഗവുമാണു്, താവളവുമാണു്; പക്ഷേ, സംന്യാസം ഒടുവിലേനിലയിൽമാത്രമാണു്, മാർഗ്ഗത്തിൽ ഇല്ല. ഈ കാരണത്താൽ, സാധകൻെറ ദൃഷ്ടിയിൽ സംന്യാസത്തെ അപേക്ഷിച്ചു് കർമ്മയോഗമാണു് ശ്രേഷ്ഠമായതു്.

ഇതേന്യായപ്രകാരം ഭഗവാൻ പന്ത്രണ്ടാമദ്ധ്യായത്തിൽ നിർഗ്ഗുണത്തെ അപേക്ഷിച്ചു് സഗുണം ശ്രേഷ്ഠമാണെന്നു പറഞ്ഞിട്ടുണ്ടു്. സഗുണത്തിൽ എല്ലാ ഇന്ദ്രിയങ്ങൾക്കും പ്രവൃത്തിയുണ്ടു്; നിർഗ്ഗുണത്തിൽ അതില്ല. നിർഗ്ഗുണത്തിൽ കണ്ണു്, കയ്യു്, കാലു്—എന്നീ എല്ലാ ഇന്ദ്രിയങ്ങളും കർമ്മശൂന്യമായിരിക്കുന്നു. സാധകന്നു് ഇവയെ അങ്ങനെ വെക്കുക സാദ്ധ്യമല്ല. പക്ഷേ, സഗുണത്തിൻെറ സ്ഥിതി ഇതല്ല. കണ്ണുകൊണ്ടു ഭഗവൽസ്വരൂപത്തെ ദർശിയ്ക്കാം, കാതുകൊണ്ടു കീർത്തനം കേൾക്കാം; കൈകൊണ്ടു പൂജ ചെയ്യാം, പൊതുജനസേവ ചെയ്യാം; കാലുകൊണ്ടു തീർത്ഥയാത്ര ചെയ്യാം ഇങ്ങനെ എല്ലാ ഇന്ദ്രിയങ്ങൾക്കും പ്രവൃത്തിനൽകി, അവയെക്കൊണ്ടു മേൽപ്രകാരമുള്ള പ്രവൃത്തികൾ ചെയ്യിച്ചു്, പതുക്കെപ്പതുക്കെ അവയെ 'ഹരിമയ'മാക്കിത്തീർക്കുക സഗുണത്തിൽ സാദ്ധ്യമാണു്. പക്ഷേ, നിർഗ്ഗുണത്തിൽ ഇവയെയെല്ലാം കെട്ടിയിട്ടിരിക്കയാണു്—നാവു്, കയ്യു്, കാലു്, കാതു്, കണ്ണു് എല്ലാം. ഇങ്ങനെ കെട്ടപ്പെട്ടതായിക്കാണുമ്പോൾ സാധു സാധകൻ അമ്പരന്നുപോകുന്നു! ആയാളുടെ മനസ്സിൽ നിർഗ്ഗുണം പതിയുന്നതെങ്ങനെ? ആയാൾ സ്വസ്ഥമായിരിക്കുന്നേരത്തായാൾ മനസ്സിൽ പലതരം വിചാരങ്ങളും വരാൻ തുടങ്ങും. ചെയ്യരുതെന്നുവെച്ചിട്ടുള്ളതു് തീർച്ചയായും ചെയ്യുക എന്നതു് ഇന്ദ്രിയങ്ങളുടെ സ്വഭാവമാണു്. പരസ്യങ്ങളുടെ കാര്യത്തിൽ ഇതല്ലേ സംഭവിക്കുന്നതു്? മീതെ എഴുതുന്നു "വായിക്കരുതു്." അപ്പോൾ കാണികൾ മനസ്സിൽ പറയും: വായിക്കാൻ പാടില്ലെന്നെഴുതിയിട്ടുള്ളതു് ആദ്യം വായിച്ചുകളയാം! പക്ഷേ, 'വായിക്കരുതു്' എന്നെഴുതിയിട്ടുള്ളതുതന്നെ, കാണുന്നവർ അതാദ്യം

വായിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയാണ്. മനുഷ്യർ അതു വളരെ ഉത്സാഹത്തോടുകൂടി വായിക്കുന്നു. നിർഗ്ഗുണത്തിൽ മനസ്സ് അലഞ്ഞുകൊണ്ടിരിക്കും. സഗുണഭക്തിയുടെ സ്ഥിതി ഇതല്ല. അതിൽ ദീപാരാധനയുണ്ട്, പൂജയുണ്ട്, സേവാശുശ്രൂഷകളുണ്ട്, ഭൂതദയയുണ്ട് — അവിടെ ഇന്ദ്രിയങ്ങൾക്കെല്ലാം പ്രവൃത്തിയുണ്ട്. ഈ ഇന്ദ്രിയങ്ങളെ ശരിയായ പ്രവൃത്തികളിൽ ഏർപ്പെടുത്തിയശേഷം മനസ്സിനോട് 'ഇനി ഇഷ്ടമുള്ള ദിക്കിലേയ്ക്കു പോകാം' എന്നു പറയുക പക്ഷേ, അപ്പോഴം മനസ്സു പോകയില്ല. അവിടെത്തന്നെ പററിയിരിക്കും, അറിയാതെതന്നെ ഏകാഗ്രമായിത്തീരും. എന്നാൽ, അതിനെ നിർബ്ബന്ധപൂർവ്വം ഒരു സ്ഥാനത്തിരുത്താൻ ആഗ്രഹിക്കുന്നതായാൽ അതു ദീർഘ്വയായും ഓടി രക്ഷപ്പെടും. വിഭിന്നങ്ങളായ ഇന്ദ്രിയങ്ങളെ, ഉത്തമവും സുന്ദരവുമായ കർമ്മങ്ങളിൽ ഏർപ്പെടുത്തുക; പിന്നെ മനസ്സിനോട് ഇഷ്ടംപോലെ അലഞ്ഞുതിരിയാൻ പറയാം. അതു് അലഞ്ഞുതിരിയുകയില്ല. അതിനെ ഇഷ്ടംപോലെ പോകാൻ അനുവദിക്കുക. അപ്പോഴം അതു പറയും: "ഞാൻ എങ്ങോട്ടും പോകുന്നില്ല. ഞാൻ ഇവിടെ ഇരുന്നുകഴിഞ്ഞു." അതിനോട് 'മിണ്ടാതിരിക്കുക' എന്നു കല്പിക്കുന്നതായാൽ അതു പറയും, "ഞാനിതാ, പോകുന്നു."

ദേഹധാരികളായ മനുഷ്യർക്ക്, സുലഭതയെപ്പററി ആലോചിക്കുന്നതായാൽ, നിർഗ്ഗുണത്തെ അപേക്ഷിച്ച് സഗുണമാണ് ശ്രേഷ്ഠമായതു. കർമ്മംചെയ്തിട്ടും അലിപ്തനായിരിക്കാനുള്ള യുക്തി, കർമ്മം ചെയ്യാതിരുന്ന് കർമ്മം ചെയ്യുന്നതിനെ അപേക്ഷിച്ച് ശ്രേഷ്ഠമാണ്. കാരണം, അതു് എളുപ്പമാണ് കർമ്മയോഗത്തിൽ പ്രയത്നത്തിന്നു്, അഭ്യാസത്തിന്നു്, ഇടമുണ്ട്. കർമ്മയോഗത്തിൽ, എല്ലാ ഇന്ദ്രിയങ്ങളേയും തന്നിയ്ക്കധീനമാക്കി പതുക്കെപ്പതുക്കെ എല്ലാ പ്രയത്നങ്ങളിൽനിന്നും മനസ്സിനെ പിൻവലിക്കാൻ അഭ്യസിക്കുന്നതിനുള്ള സൌകര്യമുണ്ട്. ഈ ഉപായം ഇന്നു സഫലമായില്ലെങ്കിൽ നാളെ സഫലമാവും. കർമ്മയോഗം അനുകരണത്തിന്നു സൌകര്യമുള്ളതാണ്. സന്യാസത്തെ അപേക്ഷിച്ച് അതിന്നുള്ള വിശേഷം ഇതുതന്നെയാണ്. എന്നാൽ, പൂർണ്ണാവസ്ഥയിൽ കർമ്മയോഗവും സംന്യാസവും, രണ്ടും ഒരേമാതിരിയാണ്. പൂർണ്ണസംന്യാസവും പൂർണ്ണകർമ്മയോഗവും, രണ്ടും, ഒന്നാണ്. പേരു രണ്ടാണ്, കാഴ്ചയ്ക്കു വേറെവേറെയാണ്; എന്നാൽ, വാസ്തവത്തിൽ രണ്ടും ഒന്നുതന്നെയാണ്. ഒരു പ്രകാരത്തിൽ കർമ്മത്തിന്റെ ഭൂതം പുറമേ നൃത്തംവെക്കുന്നതു കാണാം; എന്നാലും, അകത്തു ശാന്തിയുണ്ടായിരിക്കും. രണ്ടാമത്തെ പ്രകാരത്തിൽ ഒന്നും

ചെയ്യാതെതന്നെ ത്രിഭുവനത്തെ ഇളക്കിമറിക്കാനുള്ള ശക്തിയുണ്ട്. കണ്ടതല്ല കാര്യം — ഇതാണ് രണ്ടിന്റേയും സ്വരൂപം. പൂർണ്ണ കർമ്മയോഗം സംന്യാസമാണെങ്കിൽ പൂർണ്ണസംന്യാസം കർമ്മയോഗവുമാണ്; യാതൊരു വ്യത്യാസവുമില്ല. പക്ഷേ, സാധകന്നു സുലഭമായതു കർമ്മയോഗമാണ്. പൂർണ്ണാവസ്ഥയിൽ രണ്ടും ഒന്നുതന്നെയാണ്.

ചാംഗദേവൻ ജ്ഞാനദേവന്നു് ഒരു കത്തയച്ചു. അതൊരു വെറും കടലാസ്സായിരുന്നു. ജ്ഞാനദേവന്നു് ചാംഗദേവനെക്കാൾ പ്രായം കുറവാണ്. എന്നാൽ, ജ്ഞാനദേവൻ ജ്ഞാനവൃദ്ധനാണ്. അതുകൊണ്ട്, 'ചിരംജീവി' എന്നോ, 'പൂജ്യൻ' എന്നോ എഴുതേണ്ടതു് എന്നു സന്ദേഹമായി. രണ്ടും ശരിയാകയില്ല. പിന്നെ എന്താണ് എഴുതുക? ഒന്നും തീരുമാനിക്കാൻ കഴിഞ്ഞില്ല. അതിനാൽ, ചാംഗദേവൻ വെറും ഒരു കടലാസ്സ് അയച്ചുകൊടുത്തു. ആദ്യം അതു് നിവൃത്തിനാഥന്റെ കയ്യിലാണ് കിട്ടിയതു്. അദ്ദേഹം അതു വായിച്ചു ജ്ഞാനദേവന്നു കൊടുത്തു. ജ്ഞാനദേവൻ വായിച്ചു് മുക്താബായിക്കു കൊടുത്തു. മുക്താബായി അതു വായിച്ചു പറഞ്ഞു: "ചാംഗദേവൻ ഇത്ര വലുതായിക്കഴിഞ്ഞു. പക്ഷേ, ഇപ്പോഴും അദ്ദേഹം ശൂന്യാവസ്ഥയിലാണ്." നിവൃത്തിനാഥൻ വേറെയും അർത്ഥം കണ്ടിരുന്നു. അദ്ദേഹം പറഞ്ഞു: "ചാംഗദേവൻ ശൂന്യനാണ്, ശുദ്ധനാണ്, നിർമ്മലനാണ്, ഉപദേശിക്കാൻ യോഗ്യതയുള്ളവനാണ്." പിന്നെ ജ്ഞാനദേവനോട് അതിന്നു മറുപടി അയയ്ക്കാൻ പറഞ്ഞു. ജ്ഞാനദേവൻ 64 ഓവി * കളടങ്ങിയ ഒരു പത്രം അയച്ചു. അതിനെ 'ജ്ഞാനദേവപാസഠി' എന്നാണ് പറയുന്നതു്. ഈ കത്തിന്റെ കഥ ഇത്രയധികം മനോഹരമാണ്! എഴുതിയതു വായിക്കാൻ എളുപ്പമാണ്; എന്നാൽ, എഴുതാത്തതു വായിക്കാൻ പ്രയാസമാണ്. അതിന്റെ വായന ഒരിക്കലും അവസാനിക്കുന്നില്ല. ഇതുപോലെ തന്നെ, സംന്യാസി ശൂന്യനായി കാണപ്പെടുന്നതായാലും അദ്ദേഹത്തിൽ അളവററ കർമ്മം നിറഞ്ഞിരിക്കുന്നുണ്ട്.

സംന്യാസം, കർമ്മയോഗം — പൂർണ്ണരൂപത്തിൽ ഇവ രണ്ടിന്റേയും വില തുല്യമാണ്; പക്ഷേ, കർമ്മയോഗിക്കു് വ്യാവഹാരികമായുള്ള വില വളരെയധികമാണ്. ഒരു നോട്ടിന്റെ വില അഞ്ചുറുപ്പികയാണ്. അഞ്ചുറുപ്പികവിലയ്ക്കുള്ള ഒരു സ്വർണ്ണനാണയവുമുണ്ട്. നമ്മൾ നിൽക്കുന്നേടത്തോളംകാലം രണ്ടിന്നും വില തുല്യമാണ്; പക്ഷേ, സർക്കാർ മാറിയാൽ പിന്നെ ആ

* മറാഠിയിൽ പ്രചാരത്തിലുള്ള ഒരു 'ഛന്ദസ്സ്'.

നോട്ടിന്നു് ഒരു പൈസപോലും വില കിട്ടുകയില്ല; സ്വർണ്ണനാണയത്തിന്നു തീർച്ചയായും വിലകിട്ടും. കാരണം, എന്തായാലും അതു സ്വർണ്ണമാണു്. പൂർണ്ണാവസ്ഥയിൽ കർമ്മത്യാഗത്തിന്നും കർമ്മയോഗത്തിന്നും—രണ്ടിന്നും—വില തുല്യമാണു്; കാരണം, രണ്ടിലും പൊതുവായി ജ്ഞാനമുണ്ടു്. ജ്ഞാനത്തിന്റെ വില അളവററതാണു്. അളവററതിൽ കുറച്ചു കൂട്ടിയാൽ അതിന്റെ വില അളവററതുതന്നെയായിരിക്കും ഇതു ഗണിതശാസ്ത്രത്തിലെ ഒരു സിദ്ധാന്തമാണു്. കർമ്മത്യാഗവും കർമ്മയോഗവും പരിപൂർണ്ണജ്ഞാനത്തോടു കൂടിച്ചേരുമ്പോൾ രണ്ടിന്നും വില തുല്യമായിത്തീരുന്നു. പക്ഷേ, രണ്ടുഭാഗത്തുനിന്നും ജ്ഞാനത്തെ എടുത്തുകളയുന്നതായാൽ സാധകന്നു് കർമ്മത്യാഗത്തെക്കാൾ കർമ്മയോഗമാണു് ശ്രേഷ്ഠമായതെന്നു സിദ്ധമാവുന്നതാണു്. പരിശുദ്ധജ്ഞാനം രണ്ടുഭാഗത്തും ചേർത്താൽ രണ്ടിന്റേയും വില തുല്യമാണു്. പൂർണ്ണാവസ്ഥ പ്രാപിക്കുമ്പോൾ ജ്ഞാനം + കർമ്മം = ജ്ഞാനം + കർമ്മാഭാവം. പക്ഷെ, ജ്ഞാനത്തെ രണ്ടുഭാഗത്തുനിന്നും നീക്കിക്കളയുക. അപ്പോൾ കർമ്മാഭാവത്തെ അപേക്ഷിച്ചു് കർമ്മംതന്നെയാണു് സാധകന്നു ശ്രേഷ്ഠമായിരിക്കുക. ചെയ്യാതെ ചെയ്യുക എന്നതു് സാധകന്നു മനസ്സിലാക്കാൻതന്നെ കഴിയുകയില്ല. ചെയ്തിട്ടും ചെയ്യാതിരിക്കുക എന്നതു് അയാൾക്കു മനസ്സിലാക്കാൻ കഴിയും. കർമ്മയോഗം മാർഗ്ഗത്തിലും താവളത്തിലുമുണ്ടു; എന്നാൽ, സംന്യാസം താവളത്തിൽമാത്രമേ ഉള്ളൂ. മാർഗ്ഗത്തിൽ ഇല്ല. ഇതു കാര്യംതന്നെ ശാസ്ത്രത്തിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ കർമ്മയോഗം സാധനവുമാണു് നിഷ്ഠയുമാണു്. പക്ഷെ, സംന്യാസം നിഷ്ഠമാത്രമാണു്. നിഷ്ഠ എന്നതിന്റെ അർത്ഥം അന്തിമാവസ്ഥ എന്നാകുന്നു.

---

## ആറാം അദ്ധ്യായം.

27-3-'32

1

നാം അഞ്ചാമദ്ധ്യായത്തിൽ, മനുഷ്യന്നു് എത്രമാത്രം ഔന്നത്യം പ്രാപിക്കാമെന്നു്, സങ്കല്പദൃഷ്ടികൊണ്ടു കണ്ടുകഴിഞ്ഞു. കർമ്മം, വികർമ്മം, അകർമ്മം—ഇവ മൂന്നും ചേർന്നു് എല്ലാ സാധനയും പൂർത്തിയായിത്തീരുന്നു. കർമ്മം സ്ഥൂലവസ്തുവാണു്. നാം അനുഷ്ഠിക്കുന്ന ഓരോ സ്വധർമ്മ-കർമ്മത്തിലും മനസ്സിന്റെ സഹ

യോഗം ഉണ്ടായിരിക്കണം. മാനസികസംസ്കാരത്തിന്നായി ചെയ്യുപ്പെടുന്ന ഓരോ കർമ്മവും വികർമ്മം, അതായത് വിശേഷകർമ്മം, അഥവാ സൂക്ഷ്മകർമ്മം ആകുന്നു. കർമ്മവും വികർമ്മവും, രണ്ടും, ആവശ്യമാണ്. ഇവ രണ്ടിനേയും വീണ്ടും വീണ്ടും പ്രയോഗിച്ച് അകർമ്മത്തിന്റെ ഭൂമിക തയാറാക്കപ്പെടുന്നു. ആ സ്ഥിതിയിൽ കർമ്മവും സംന്യാസവും ഐകരൂപ്യം പ്രാപിക്കുന്നുവെന്നു നാം കഴിഞ്ഞ അദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു. ഇപ്പോൾ ഈ ആറാമദ്ധ്യായത്തിന്റെ ആരംഭത്തിൽ, കർമ്മയോഗത്തിന്റെ ഭൂമിക സംന്യാസത്തിന്റേതിൽനിന്നു വ്യത്യസ്തമാണെന്നു തോന്നുന്നുണ്ടെങ്കിലും, അതു് അക്ഷരംപ്രതി ഐകരൂപ്യമുള്ളതാണെന്നു്, ഒരിക്കൽക്കൂടി പറഞ്ഞിട്ടുണ്ട്. വ്യത്യാസം 'ദൃഷ്ടി'യിൽമാത്രമാണുള്ളതു്. അഞ്ചാമദ്ധ്യായത്തിൽ വർണ്ണിച്ചിട്ടുള്ള അവസ്ഥ പ്രാപിക്കുന്നതിനുള്ള 'സാധന'കൾ ആരായുന്നതാണ് ആറാമദ്ധ്യായത്തിലെ വിഷയം.

പലക്കും ഒരു തെററിദ്ധാരണയുണ്ട്: പാരമാർത്ഥികജീവിതം, ഗീത മുതലായവ "സാധു"ക്കൾക്കു മാത്രമുള്ളതാണ്. ഒരിക്കൽ ഒരു മാന്യൻ എന്നോടു പറഞ്ഞു: "ഞാൻ ഒരു "സാധു" വല്ല." ഇതിന്റെ അർത്ഥം 'സാധു' എന്ന ഒരു പ്രത്യേകജീവിയുണ്ടെന്നും ആ മാന്യൻ ആ വർഗ്ഗത്തിൽപ്പെടുകയില്ലെന്നും ആകുന്നു. കുതിര, സിംഹം, കരടി മുതലായ ജീവികളെപ്പോലെതന്നെ "സാധു" എന്നുപേരായ ഒരുതരം ജീവിയും ഉണ്ടു്; പാരമാർത്ഥികജീവിതം അത്തരം ജീവികൾക്കു മാത്രമുള്ളതാണു്; വ്യാവഹാരികലോകത്തിൽ ജീവിക്കുന്നവരെല്ലാം മററതോ ജാതിയിൽ പെട്ടവരാണു്; അവരുടെ ആചാരവും വിചാരവും വ്യത്യസ്തമാണ്—ഈ വിചാരപദ്ധതിയിൽ നിന്നാണു 'സാധു'ക്കൾ, വ്യാവഹാരികന്മാർ എന്നു രണ്ടുവർഗ്ഗം ഉളവായതു്. 'ഗീതാരഹസ്യ'ത്തിൽ തിലകമഹാരാജാവ് ഒരു കാര്യത്തിലേക്കു് നമ്മുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്. അതിതാണു്: ഗീത സാധാരണന്മാർക്കു്, അതായതു് വ്യാവഹാരികജീവിതം നയിക്കുന്നവർക്കു ഉള്ളതാണു്. ഇതു പ്രത്യക്ഷം പരമാർത്ഥമാണു്. ഭഗവദ്ഗീത ലോകത്തിന്നൊട്ടാകെ ഉള്ളതാണു്. പാരമാർത്ഥികജീവിതത്തെസ്സംബന്ധിക്കുന്ന എല്ലാകാര്യങ്ങളും വ്യാവഹാരികജീവിതം നയിക്കുന്നവർക്കും ആവശ്യമാണു്. നമ്മുടെ വ്യവഹാരങ്ങൾ—നിത്യജീവിതത്തിലെ പ്രവൃത്തികൾ—നിർമ്മലമാക്കിവെച്ച് മനസ്സിന്നു ശാന്തിയും സമാധാനവും സമ്പാദിക്കേണ്ടതെങ്ങനെയെന്നു, പരമാർത്ഥം നമ്മെ പഠിപ്പിക്കുന്നു. ഗീത ആവിർഭവിച്ചതുതന്നെ, വ്യവഹാരങ്ങൾ പരിശുദ്ധമാക്കിത്തീർക്കുന്നതെങ്ങനെയെന്നു പഠിപ്പിക്കുവാനാണു്. അതിനാൽ, വ്യാവഹാരിക

കൎമ്മങ്ങൾ ചെയ്യുന്ന ദിക്കിലെല്ലാം ഗീത അവശ്യം പ്രത്യക്ഷീഭവിക്കുന്നു. എന്നാൽ, ഗീത നിങ്ങളെ അവിടെത്തന്നെ നിൎത്താനല്ല ആഗ്രഹിക്കുന്നതു്; അതു കൈയ്ക്കുപിടിച്ചു് അവസാനത്തെ പടിയിലേയ്ക്കു നയിക്കുന്നു. "പൎവ്വതം മുഹമ്മദിന്റെ അടുക്കലേയ്ക്കു വരാഞ്ഞാൽ മുഹമ്മദ് പൎവ്വതത്തിന്റെ അടുക്കലേയ്ക്കു പോകും" എന്നൊരു പഴഞ്ചൊല്ലുതന്നെയില്ലേ? മുഹമ്മദിനു തന്റെ സന്ദേശം ജഡപൎവ്വതത്തിനുകൂടി എത്തിച്ചുകൊടുക്കണമെന്നായിരുന്നു ഉദ്ദേശ്യം. പൎവ്വതം ജഡമാണു്, ചൈതന്യരഹിതമാണു്. അതിനാൽ, മുഹമ്മദ്, അതു തന്റെ അടുത്തേയ്ക്കുവരാൻ കാത്തിരിക്കയില്ല. അതുപോലെതന്നെ, ദുഃഖിതനോ, ദുർബ്ബലനോ, തെരുവുതെണ്ടിയോ ആയ ഏതൊരാളുടെ അടുക്കലേയ്ക്കും ഗീത സ്വയം ചെല്ലുന്നു. അതു്, അയാളെ അവിടെ സമാധാനിപ്പിച്ചിരുത്താനല്ല, പ്രത്യുത, കൈപിടിച്ചു മേലോട്ടു കയററിക്കൊണ്ടു പോവാനാണു്. മനുഷ്യൻ തന്റെ വ്യവഹാരങ്ങളെ പരിശുദ്ധമാക്കണം; അങ്ങിനെ, അത്യുന്നതമായ പദവിയിൽ അവൻ എത്തിച്ചേരണം എന്നാണു് ഗീത ആഗ്രഹിക്കുന്നതു്. അതവതരിച്ചതു് ഈ ഉദ്ദേശ്യത്തോടുകൂടിയാണു. അതിനാൽ, ഞാൻ ജഡനാണു്, വ്യാവഹാരികനാണു്, സംസാരിയാണു് എന്നെല്ലാം പറഞ്ഞു തനിക്കു ചുററും മതിൽ കെട്ടരുതു്. "എന്നെക്കൊണ്ടു് എന്തുകഴിയും? ഈ മൂന്നരക്കൈ നീളത്തിലുള്ള ശരീരത്തിലാണു് എന്റെ സാരസൎവ്വസ്വം" എന്നു് ഒരിക്കലും പറയരുതു്. നിങ്ങൾ മൃഗമാവരുതു്; തനിക്കു ചുററും ഇത്തരം ബന്ധനങ്ങൾ മതിലുകൾ—ഉണ്ടാക്കി സ്വയം തടവുകാരനായിരിക്കരുതു്. അതു 'പശുക്കൾ'ക്കുമാത്രം പററിയതാണു്. നിങ്ങൾ മുന്നോട്ടുപോവാൻ, മേല്പോട്ടു കയറാൻ ധൈൎയ്യപ്പെടുക!

"ഉദ്ധരേദാത്മനാത്മാനം, നാത്മാനമവസാദയേൽ"

'ഞാൻ എന്നെ തീൎച്ചയായും മേലോട്ടുകൊണ്ടുപോകും' എന്ന ധൈൎയ്യം എപ്പോഴും ഉണ്ടായിരിക്കണം. 'ഞാൻ ക്ഷുദ്രമായ ഒരു സാംസാരികജീവിയാണു്' എന്നു വിചാരിച്ചു് മനസ്സിന്റെ ശക്തിയെ നശിപ്പിക്കരുതു്. സങ്കല്പങ്ങളെ വിപുലമാക്കണം. പാററകളെ നോക്കുക! പാററ പ്രഭാതത്തിൽ സൂൎയ്യനെക്കാണുമ്പോൾ പറയുന്നു: "ഞാൻ സൂൎയ്യന്റെ അടുക്കലേയ്ക്കു പറന്നുപോകും." നമുക്കും ഇങ്ങനെ ഉന്നതമായ ആദൎശംവെക്കണം. തന്റെ ബലഹീനമായ ചിറകുകളെക്കൊണ്ടു് എത്രതന്നെ പറന്നാലും ആ സാധു പാററയ്ക്കു സൂൎയ്യന്റെ സമീപത്തെത്താൻ സാധിക്കുമോ?

പക്ഷേ, അതിന്ന തൻെറ സങ്കല്പശക്തികൊണ്ടു തിച്ചയായും സൂര്യ നെ സമീപിക്കാൻ സാധിക്കും. നമ്മുടെ പ്രവൃത്തി ഇതിന്ന വിപരീതമാണ്; നാം സാധിക്കുന്നതു മേലോട്ടു പറക്കാതെ നമ്മുടെ സങ്കല്പങ്ങളേയും ഭാവനകളേയും കെട്ടിയിട്ടു് നമ്മെ അധഃപതിപ്പിക്കുകയാണു ചെയ്യുന്നതു്. നമുക്കു കിട്ടിയ ശക്തിയെപ്പോലും നമ്മുടെ ഹീനവിചാരങ്ങളെക്കൊണ്ടു നശിപ്പിക്കുന്നു. കാലുമറിഞ്ഞാൽ പിന്നെ താഴോട്ടു വീഴുകയല്ലാതെ മറെറന്താണു ഗതി? അതായതു് സങ്കല്പത്തിൻെറ ഗതി എപ്പോഴും മേല്പോട്ടായിരിക്കണം; അതിൻെറ സഹായത്തോടുകൂടി മനുഷ്യൻ മുന്നോട്ടുപോകണം. അതിനാൽ, അങ്ങനെ ഒരിക്കലും ഒടിച്ചുകളയരുതു്.

"സ്ഥൂലമാർഗ്ഗത്തെ ഉപേക്ഷിക്കേണ്ടതില്ല. ഇരിക്കുന്നിടത്തു തന്നെ ഇരിക്കുക, വെറുതെകിടന്നു പിടഞ്ഞിട്ടു കാര്യമില്ല."—

ഇങ്ങനെ കരഞ്ഞുകൊണ്ടിരിക്കരുതു്; ആത്മാവിന്നു് അവമാനം വരുത്തരുതു്. സാധകന്നു്, സങ്കല്പം വിശാലമാണെങ്കിൽ, ആത്മവിശ്വാസമുണ്ടെങ്കിൽ, നിലനില്ക്കാൻ കഴിയും. അതുകൊണ്ടു മാത്രമേ ആയാൾക്കു് ഉന്നതിയുണ്ടാകയുള്ളു പക്ഷേ, ധർമ്മം സജ്ജനങ്ങളുടെ കയ്യിലാണു്. അവരുടെ അടുത്തുചെല്ലുകന്നതു്, "നിങ്ങൾ ഏതു സ്ഥിതിയിലാണോ, ആ സ്ഥിതിയിൽ ഈ വ്യവഹാരംതന്നെയാണു ഉചിതമായിട്ടുള്ളതു്" എന്ന പ്രമാണപത്രം വാങ്ങാൻവേണ്ടിയാണു് എന്ന വിചാരം ഉപേക്ഷിക്കണം. ഇത്തരം വിചാരങ്ങൾകൊണ്ടു് ആത്മാവിനെ ബന്ധനത്തിൽപെടുത്തരുതു്. നിങ്ങൾക്കു മഹത്വാകാംക്ഷയില്ലെങ്കിൽ ഒരടിപോലും മുന്നോട്ടു പോകാൻ കഴികയില്ല.

ഈ ദൃഷ്ടിയും മഹത്വാകാംക്ഷയും ഇത്തരം ഭാവനയും ഉണ്ടെങ്കിൽ പിന്നെ ഉപകരണങ്ങൾ മാറുകയും മറിക്കുകയും എല്ലാം ചെയ്യാം. അതില്ലെങ്കിൽ കഥ കഴിഞ്ഞു! ബാഹ്യകർമ്മത്തിൻെറ സഹായത്തിന്നായി മാനസികമായ സാധനത്തിൻെറ രൂപത്തിൽ വികർമ്മം ആവശ്യമാണെന്നു പറഞ്ഞുവല്ലോ. കർമ്മത്തെ സഹായിക്കാൻ വികർമ്മം എപ്പോഴും ഉണ്ടായിരിക്കണം. ഇവ രണ്ടിന്റേയും സഹായത്താൽ ലഭിക്കുന്ന അകർമ്മം എന്ന പേരായ ദിവ്യാവസ്ഥയും അതിൻെറ പ്രകാരങ്ങളും അഞ്ചാമദ്ധ്യായത്തിൽ പറഞ്ഞുകഴിഞ്ഞു ഈ ആറാമദ്ധ്യായത്തിൽ വികർമ്മത്തിൻെറ വിവിധപ്രകാരങ്ങളാണു് വിവരിച്ചിരിക്കുന്നതു്. ഇതിൽ മാനസികമായ സാധനയും പറഞ്ഞിട്ടുണ്ടു്. ഈ മാനസികമായ സാധനയെ മനസ്സിലാക്കിത്തരുന്നതിന്നുമുമ്പായി ഗീത പറയുന്നു:

“സഹോദരാ, ജീവാ! നിങ്ങൾക്കു ദേവനാവാൻ കഴിയും! നിങ്ങൾ അത്തരം ദിവ്യമായ ആകാംക്ഷവെക്കുക; മനസ്സിനെ വിശാലവും മുക്തവുമാക്കി അതിന്റെ ചിറകുകളെ സുദൃഢമാക്കുക. സാധനയ്ക്കു്—വികർമ്മത്തിന്നു—പല പ്രകാരങ്ങളും ഉണ്ടു്: ഭക്തി, യോഗം, ധ്യാനം, ജ്ഞാനവിജ്ഞാനം, ഗുണവികാസം, ആത്മാനാത്മവിവേകം മുതലായവ.”

ആറാമദ്ധ്യായത്തിൽ ധ്യാനയോഗമെന്നു പേരായ സാധനാസമ്പ്രദായത്തെയാണു് വിവരിച്ചിരിക്കുന്നതു്.

## 2

ധ്യാനയോഗത്തിൽ പ്രധാനമായി മൂന്നു കാര്യങ്ങളാണുള്ളതു്. ഒന്നു്, ചിത്തത്തിന്റെ ഏകാഗ്രത. രണ്ടു്, ഏകാഗ്രതയ്ക്കുപയുക്തമായ ജീവിതത്തിന്റെ പരിമിതാവസ്ഥ. മൂന്നു്, സാമ്യസ്ഥിതി അഥവാ സമദൃഷ്ടി. ഇവ മൂന്നും കൂടാതെ ശരിയായ സാധനാ സാദ്ധ്യമല്ല. ചിത്തത്തിന്റെ ഏകാഗ്രത എന്നാൽ, അതിന്റെ ചഞ്ചലതയുടെമേലുള്ള നിയന്ത്രണം എന്നാണു് താല്പര്യം. ജീവിതത്തിന്റെ പരിമിതഭാവം എന്നാൽ, എല്ലാ പ്രവൃത്തികളും അളന്നുതൂക്കിച്ചെയ്യുക എന്നാകുന്നു. സമദൃഷ്ടി എന്നാൽ, വിശ്വത്തിന്റെ നേരേ നോക്കാനുള്ള ഉദാരമായ ദൃഷ്ടി എന്നാകുന്നു. ഇവ മൂന്നും ചേർന്നാൽ ധ്യാനയോഗമായി. ഇവയ്ക്കു പുറമേയും ചില സാധനകളുണ്ടു്. അവയാണു് അഭ്യാസവും വൈരാഗ്യവും. നമുക്കു് ഈ അഞ്ചു കാര്യങ്ങളെപ്പററിയും ഇവിടെ കുറഞ്ഞൊന്നു പര്യാലോചിക്കാം.

ആദ്യമായി ചിത്തത്തിന്റെ ഏകാഗ്രതയെ എടുക്കാം. ഏതൊരുപ്രവൃത്തിക്കും ഏകാഗ്രത ആവശ്യമാണു്. വ്യാവഹാരിക കാര്യങ്ങളിലും ചിത്തത്തിന്നു് ഏകാഗ്രത ഉണ്ടായിരിക്കണം. വ്യവഹാരത്തിലും പരമാർത്ഥത്തിലും സ്വീകരിക്കേണ്ട മാർഗ്ഗങ്ങൾ വ്യത്യസ്തമാണെന്നു വിചാരിക്കുന്നതു തെററാണു്. പരമാർത്ഥം എന്നതിന്റെ അർത്ഥംതന്നെ വ്യവഹാരത്തെ പരിശുദ്ധമാക്കുകഎന്നാകുന്നു. ഏതുതരം വ്യവഹാരമായാലും, അതിന്റെ യശസ്സും അപയശസ്സും സഫലതയും വിഫലതയും—എല്ലാം, നിങ്ങളുടെ മനസ്സിന്റെ ഏകാഗ്രതയെ ആശ്രയിച്ചാണിരിക്കുന്നതു്. വ്യാപാരം, വ്യവഹാരം, ശാസ്ത്രം, ഗവേഷണം, രാജനീതി, കൂടനീതി ഇതിൽ ഏതുതന്നെ എടുക്കുന്നതായാലും അതിൽ ലഭിക്കുന്ന സാഫല്യം അതിൽ ഏർപ്പെട്ടവരുടെ മനസ്സിന്റെ ഏകാഗ്രതയെ ആശ്രയിച്ചാണിരിക്കു

ന്നതു്. നെപ്പോളിയൻ ഒരിക്കൽ യുദ്ധത്തിന്നുള്ള പരിപാടികൾ തയ്യാറാക്കി പടക്കളത്തിൽച്ചെന്നാൽ പിന്നെ, ഗണിതത്തിലെ സിദ്ധാന്തത്തെ ലഘൂകരിക്കുന്നതുപോലെതന്നെ തന്റെ പരിപാടിയെ യഥാക്രമം നടപ്പിൽകൊണ്ടുവന്നിരുന്നുവത്രെ! പടവീട്ടിലും വിശ്രമസ്ഥലത്തും എല്ലാം, വെടിയുണ്ട വർഷിച്ചാലും ശരി, ഭടന്മാർ മരിച്ചാലും ശരി, നെപ്പോളിയന്റെ മനസ്സ് തന്റെ കണക്കിൽത്തന്നെ നിമഗ്നമായിരിക്കും. നെപ്പോളിയന്റെ ഏകാഗ്രത സർവ്വശ്രേഷ്ഠമായിരുന്നുവെന്നല്ല ഞാൻ പറയുന്നതു്. അതിലും ഉപരിയായ ഉദാഹരണങ്ങളും നല്കുവാൻ സാധിക്കും. കാലിഫ് ഓമറിനെപ്പററിയും ഇങ്ങനെ പറഞ്ഞുകേട്ടിട്ടുണ്ടു്. അദ്ദേഹം 'നിസ്കാര'(നമസ്കാര)ത്തിന്നുള്ള സമയമായാൽ, പടക്കളത്തിലായാലും ശരി, ഉടനേ മനസ്സിനെ ഏകാഗ്രമാക്കി മുട്ടുകുത്തി നമസ്കരിക്കാൻ തുടങ്ങും. ആ ഏകാഗ്രതനിമിത്തം, പിന്നെ അവിടെ എത്രപേർക്കു മുറിപററി, എത്രപേർ കൊല്ലപ്പെട്ടു എന്നൊന്നും അദ്ദേഹം അറിയുന്നില്ല. ... ആദ്യകാലത്തെ മുസൽമാന്മാരുടെ ഈ പരമേശ്വരനിഷ്ഠ—ഏകാഗ്രത—നിമിത്തമാണു് ഇസ്ലാംമതം ഇത്രയും പ്രചരിച്ചതു്.

ഞാൻ ഒരിക്കൽ ഒരു ഫക്കീറിന്റെ കഥ കേൾക്കുകയുണ്ടായി. ആ ഫക്കീറിന്റെ കാലിൽ ഒരമ്പു തറച്ചു. അതുനിമിത്തം അദ്ദേഹത്തിന്നു അതിയായ വേദനയുണ്ടായിരുന്നു. പക്ഷേ, അമ്പു വലിച്ചെടുക്കാൻ തുടങ്ങുമ്പോഴേക്കു് വേദന വർദ്ധിച്ചിരുന്നു. അതിനാൽ ആ അമ്പു വലിച്ചെടുക്കാൻ കഴിഞ്ഞില്ല. ബോധം കെടുത്താനുള്ള 'ക്ലോറോഫോറം' മുതലായ മരുന്നുകളൊന്നും അന്നുണ്ടായിരുന്നില്ല. കാര്യം വലിയ കുഴപ്പത്തിലായി. അവിടെ ചിലർക്കു ആ ഫക്കീറിനെ നല്ലപോലെ അറിയാമായിരുന്നു. അവർ മുന്നോട്ടുവന്നു പറഞ്ഞു:—"ഇപ്പോൾ അമ്പു വലിച്ചെടുക്കേണ്ട; ഇദ്ദേഹം 'നിസ്കാര'ത്തിന്നിരിക്കുമ്പോൾ വലിച്ചെടുക്കാം." വൈകുന്നേരത്തെ 'നിസ്കാര'ത്തിന്നു സമയമായി. ഫക്കീർ 'നിസ്കരി'ക്കാനിരുന്നു. ഒരു നിമിഷത്തിന്നുള്ളിൽ അദ്ദേഹത്തിന്റെ മനസ്സു് ഏകാഗ്രമായിത്തീർന്നു. പിന്നെ, അത്രയധികം വേദനയുളവാക്കിയിരുന്ന ആ അമ്പു വലിച്ചെടുത്തതുപോലും അദ്ദേഹം അറിഞ്ഞില്ല. ആ ഏകാഗ്രതയുടെ ശക്തി നോക്കുക!

സാരാംശം ഇതാണു്! വ്യവഹാരമായാലും ശരി, പരമാർത്ഥമായാലും ശരി, ചിത്തത്തിന്റെ ഏകാഗ്രതകൂടാതെ സഫലത സിദ്ധിക്കുകയില്ല. ചിത്തം ഏകാഗ്രമായിരുന്നാൽ പിന്നെ സാമർത്ഥ്യത്തിന്റെ കുറവു ശോഭിക്കുകയില്ല. 60 വയസ്സായ ഒരു കിഴവനുപോലും ഒരു യുവാവിന്റെ സാമർത്ഥ്യവും ഉത്സാഹവും ഉണ്ടായിരിക്കും. മനു

ഷ്യൻ വാർദ്ധക്യത്തിലേക്കു പോകുന്നതോടൊപ്പം ആ ആളുടെ മനശ്ശക്തി വർദ്ധിച്ചുകൊണ്ടിരിക്കണം. മരത്തിന്റെ കായയെത്തന്നെ നോക്കുക. ആദ്യം അതു പച്ചയായിരിക്കും. പിന്നെ പഴുക്കുന്നു. ചീഞ്ഞളിഞ്ഞു നശിച്ചുപോകുന്നു. പക്ഷേ, അതോടൊപ്പംതന്നെ അതിന്റെ ഉള്ളിലുള്ള ബീജം വളരെയധികം കടുപ്പമുള്ളതായിത്തീരുന്നു. ഈ ഭൗതികശരീരം ജീർണ്ണിച്ചുപോകും, വീണുപോകും. പക്ഷേ, ഫലത്തിന്റെ സാരസർവ്വസ്വം ഈ ഭൗതികശരീരമല്ല; അതിന്റെ ബീജമാണു്. നമ്മുടെ ശരീരത്തിന്റെ കാര്യവും ഇതു തന്നെ. അതിനാൽ, ശരീരത്തിനു പ്രായം വർദ്ധിക്കുന്നതോടുകൂടി നമ്മുടെ ഓർമ്മശക്തി വർദ്ധിച്ചുകൊണ്ടിരിക്കണം; ബുദ്ധി തേജോമയമായിത്തീരണം. പക്ഷേ, അതല്ലാ വന്നുകൂടുന്നതു്. മനുഷ്യൻ പറയുന്നു: "ഈയിടെയായി എന്റെ ഓർമ്മശ്ശക്തി വളരെ കുറഞ്ഞുപോയിരിക്കുന്നു." "എന്താണു കാരണം?" "ഇപ്പോൾ എനിക്കു വാർദ്ധക്യമായിക്കഴിഞ്ഞു." എന്നാൽ, സത്യം ഇതാണു്; നിങ്ങളുടെ ജ്ഞാനം, വിദ്യ, ഓർമ്മശക്തി ഇവയെല്ലാമാണു് നിങ്ങളുടെ ബീജം. വാർദ്ധക്യംവരുമ്പോൾ ശരീരത്തിനു ശക്തി ക്ഷയിക്കും. പക്ഷേ, ആത്മാവിന്റെ ശക്തി വർദ്ധിക്കണം. എന്നാൽ, അതു് ഏകാഗ്രതകൂടാതെ സംഭാവ്യമല്ല.

## 3

ഏകാഗ്രത ഉണ്ടാവണം. പക്ഷേ, അതു് എങ്ങനെ സാദ്ധ്യമാവും? അതിനെന്തുചെയ്യണം? ഭഗവാൻ പറയുന്നു: "മനസ്സിനെ ആത്മാവിൽ നിർത്തി ഒന്നിനെപ്പററിയും ചിന്തിക്കാതിരിക്കുക." എന്നാൽ, ഇതു സാധിക്കേണ്ടതെങ്ങനെ? മനസ്സിനെ തടയുക, ശാന്തമായി നിർത്തുക എന്നതു് വിഷമമേറിയ ഒരു കാര്യമാണു്. വിചാരത്തിന്റെ ചക്രത്തെത്തടഞ്ഞുനിർത്താതെ ഏകാഗ്രതയുണ്ടായിത്തീരുന്നതെങ്ങനെ? ബാഹ്യമായ ചക്രം എങ്ങനെയെങ്കിലും തടയാൻ സാധിച്ചുവെന്നുവരാം. എന്നാലും, ആന്തരമായ ചക്രം തിരിഞ്ഞുകൊണ്ടേയിരിക്കും. മനസ്സിന്റെ ഏകാഗ്രതയ്ക്കായി ഈ ബാഹ്യമായ ചക്രത്തെ എത്രകണ്ടു് ഉപയോഗപ്പെടുത്തുന്നുവോ അത്രകണ്ടു് അധികം വേഗത്തിൽ അകത്തെ ചക്രം തിരിയുവാൻ തുടങ്ങും. നിങ്ങൾ, ആസനം ബന്ധിച്ചു് ഇരിക്കുക, ദൃഷ്ടി സ്ഥിരമാക്കിനിർത്തുക മുതലായതെല്ലാം ചെയ്തുകൊൾക. പക്ഷേ, അതുകൊണ്ടുമാത്രം മനസ്സിനെ ഏകാഗ്രമാക്കുക സാദ്ധ്യമല്ല. മനസ്സിന്റെ ചക്രം തിരിയാതാവണം. അതാണു് പ്രധാനകാര്യം.

വാസ്തവം ഇതാണു്. പുറമേയുള്ള ഈ അപാരമായ സംസാരം നമ്മുടെ അകത്തു നിറഞ്ഞിരിക്കുന്നുണ്ടു്. അതിനെ

ഒതുക്കിനിർത്താതെ ഏകാഗ്രത ലഭിക്കുകയില്ല. നമ്മുടെ ആത്മാവിന്റെ അപാരമായ ജ്ഞാനശക്തിയെ നാം ബാഹ്യമായ ക്ഷുദ്രവസ്തുക്കളിൽ ചെലവഴിക്കുന്നു. ഇതു ശരിയല്ല. അന്യരുടെ സ്വത്തു് അപഹരിക്കാതെ സ്വന്തം പ്രയത്നംകൊണ്ടു ധനവാന്മാരായിത്തീരുന്ന ആളുകൾ അനാവശ്യമായി ഒന്നും ചെലവാക്കുകയില്ല. അതുപോലെതന്നെ, നമ്മളും നമ്മുടെ ജ്ഞാനശക്തിയെ ക്ഷുദ്രകാര്യങ്ങൾ ചിന്തിക്കാനായി ചെലവാക്കിക്കളയരുതു്. ഈ ജ്ഞാനശക്തി നമ്മുടെ അമൂല്യമായ സമ്പത്താണു്. പക്ഷേ, നാം അതിനെ സ്ഥൂലമായ വിഷയങ്ങളിൽ ചെലവാക്കിക്കളയുന്നു. "ഈ കറി നന്നായില്ല; അതിൽ ഉപ്പു കുറവാണു്; അല്പവയിൽ മധുരം കുറച്ചധികമായി,"—ഇത്തരം 'വിലയേറിയ' വിചാരങ്ങളാൽ നമ്മുടെ ജ്ഞാനം ചെലവഴിക്കപ്പെടുന്നു. കുട്ടികളെ വിദ്യാലയത്തിന്റെ നാലു ചുമരുകൾക്കുള്ളിൽ വെച്ചുകൊണ്ടുതന്നെ പഠിപ്പിക്കുന്നു. കാരണം, മരത്തിന്റെ ചുവട്ടിലോ മറ്റോ വെച്ചു പഠിപ്പിക്കുന്നതായാൽ കാക്ക, കുയിൽ മുതലായ പക്ഷികളെക്കാണാനിടയാകും; അപ്പോൾ അവരുടെ മനസ്സു് ഏകാഗ്രമാവുകയില്ലത്രേ! കുട്ടികളായിത്തന്നെ ഇരിക്കുന്നവൎക്കു് കാക്കയേയോ പക്ഷികളേയോ കാണാൻ സൌകര്യമില്ലാതായാൽ അവരുടെ മനസ്സു് ഏകാഗ്രമായേക്കാം. പക്ഷേ, നാം ഇപ്പോൾ കുട്ടികളല്ല, കുതിരകളായിട്ടുണ്ടു്. നമുക്കു് കൊമ്പുകൂടി മുളച്ചു. ഇനി നമ്മെ ഏഴു മതിലുകൾക്കുള്ളിൽവെച്ചു പൂട്ടിയാലും നമുക്കു മനസ്സിനെ ഏകാഗ്രമായി നിൎത്തുവാൻ കഴിയുകയില്ല! കാരണം, ലോകത്തിലെ ഏതു സാധനത്തെപ്പറ്റിയും, അതു ചെറുതായാലും ശരി, വലുതായാലും ശരി, ചിന്തചെയ്യുന്നതു നമ്മുടെ ഒരു പതിവായിത്തീൎന്നിരിക്കുന്നു. പരമേശ്വരനെ പ്രാപിക്കുവാൻ സാധിപ്പിക്കുന്ന ജ്ഞാനത്തെ, നാം കൂട്ടാനും ഉപ്പേരിയും നന്നായിട്ടുണ്ടോ എന്നു നോക്കുന്നതിൽ ചെലവഴിക്കുന്നു. നാം അതിൽ കൃതാൎത്ഥതയടയുകയും ചെയ്യുന്നു!

ഈ ഭയാനകമായ സംസാരം ഇങ്ങനെ രാവും പകലും, നമ്മുടെ ചുററുപാടും, അകത്തും പുറത്തും, ലഹളകൂട്ടിക്കൊണ്ടിരിക്കയാണു്. പ്രാൎത്ഥനയോ ഭജനയോ നടത്തുകയാണെങ്കിൽ അതിന്റേയും ഫലം വെറും ബാഹ്യമായിരിക്കും. പരമേശ്വരനോടു തന്മയനായി, ഒരു നിമിഷനേരമെങ്കിലും സംസാരത്തെ മറന്നുകളയാനുള്ള ആഗ്രഹംതന്നെയില്ല! പ്രാൎത്ഥനപോലും വെറും കാട്ടിക്കൂട്ടലായ മട്ടിൽ, അഥവാ പ്രാർത്ഥന ഒരാളുടെ പ്രത്യേകാധികാരമാണെന്നു കരുതപ്പെടുന്ന മട്ടിൽ, ആസനംബന്ധിച്ചിരിക്കുക, കണ്ണടയ്ക്കുക മുതലായതെല്ലാം വ്യൎത്ഥമാണു്—മനസ്സു് പുറത്തേയ്ക്കു്

ഓടിക്കൊണ്ടിരിക്കുന്നേടത്തോളംകാലം മനുഷ്യന്റെ ഏതുതരം സാമർത്ഥ്യവും വ്യർത്ഥമാണ്; മനുഷ്യന് ഒരുതരം വ്യവസ്ഥയും, അതായത് നിയന്ത്രണവും, ഉണ്ടായിരിക്കയില്ല. ഇന്നു നമ്മുടെ നാട്ടിൽ മുന്നോട്ടുള്ള ഓരോ അടിവെപ്പിലും ഇത് അനുഭവപ്പെട്ടു വരുന്നുണ്ട്. ഭാരതവർഷം പരമാർത്ഥത്തിന്റെ ജന്മഭൂമിയാണ്. ഇവിടുത്തെ ആളുകൾ ആദ്യംതന്നെ വളരെ ഉയരത്തിൽ എത്തിയിട്ടുള്ളവരാണ്. എന്നാൽ ഇന്ന് എന്റേയും നിങ്ങളുടേയും സ്ഥിതിയെന്താണ്? നാം പല കാര്യങ്ങളെപ്പററിയും ചർച്ചചെയ്യുന്നതു്, വിശ്ലേഷണം ചെയ്യുന്നതു്, കാണുമ്പോൾ ദുഃഖം തോന്നിപ്പോകുന്നു! നമ്മുടെ മനസ്സ് ക്ഷുദ്രവിഷയങ്ങളിൽ ആണ്ടുകിടക്കുകയാണ്.

"പുരാണകഥകൾ കേൾക്കാൻ തുടങ്ങുമ്പോൾ സുഖമായ ഉറക്കം വരുന്നു; ഉറങ്ങാൻ ചെന്നുകിടന്നാൽ മനസ്സ് ചിന്താമഗ്നമായിത്തീരുന്നു! കർമ്മത്തിന്റെ ഗതി ഇത്രയും ഗഹനമാണ്. അതു വിചാരിച്ചു കരഞ്ഞതുകൊണ്ടു് എന്തു ഫലമാണുള്ളതു്."

അതായതു് ഒരുഭാഗത്തു് ശൂന്യാഗ്രതയാണെങ്കിൽ മറുഭാഗത്തു് അനേകാഗ്രതയാണ്. ഏകാഗ്രത ഒരേടത്തുമില്ല. മനുഷ്യൻ അത്രത്തോളം ഇന്ദ്രിയങ്ങളുടെ അടിമയായിത്തീർന്നിട്ടുണ്ടു്. ഒരിക്കൽ ഒരാൾ എന്നോടു ചോദിച്ചു: "എന്തിനാണ് കണ്ണു പകുതി അടച്ചിരിക്കുന്നതു ?" ഞാൻ പറഞ്ഞു: "വളരെ സരളമായ ഉത്തരംതന്നെ തന്നേക്കാം: കണ്ണു മുഴുവൻ അടച്ചാൽ ഉറക്കംവരും. തുറന്നുവെച്ചാൽ ദൃഷ്ടി നാലുപാടുംപോയി ഏകാഗ്രത ഇല്ലാതാവുകയും ചെയ്യും." കണ്ണടയ്ക്കുമ്പോൾ ഉറക്കം വരുന്നു; അതു തമോഗുണമായി. തുറന്നുവെച്ചാൽ ദൃഷ്ടി നാലുപാടും പോകുന്നു; ഇതു രജോഗുണവുമായി. അതിനാൽ, ഇതിന്നിടയിലുള്ള സ്ഥിതിയാണ് നല്ലതു്, അതായതു്, മനസ്സിന്റെ സ്ഥിതി മാററാതെ ഏകാഗ്രത ഉണ്ടാക്കുക സാദ്ധ്യമല്ല. മനസ്സു ശാന്തമായിരിക്കണം, പരിശുദ്ധമായിരിക്കണം. ആസനം ബന്ധിച്ചിരിക്കുന്നതുകൊണ്ടു മാത്രം അതു സാദ്ധ്യമാവുകയില്ല. അതിന്നു്, നമ്മുടെ എല്ലാ വ്യവഹാരങ്ങളെയും പരിശുദ്ധമാക്കേണ്ടിവരും. വ്യവഹാരം പരിശുദ്ധമാവണമെങ്കിൽ അതിന്റെ ഉദ്ദേശ്യംതന്നെ മാററണം. നാം വ്യക്തിഗതമായ ലാഭത്തിന്നുവേണ്ടിയോ വാസനകളെ തൃപ്തിപ്പെടുത്താൻവേണ്ടിയോ ബാഹ്യങ്ങളായ മററുവല്ല കാര്യങ്ങൾക്കുംവേണ്ടിയോ വ്യാവഹാരികകർമ്മങ്ങൾ ചെയ്യരുതു്. നാം രാവും പകലും വ്യാവഹാരികകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നുണ്ടു്. എന്നാൽ, ഈ അമ്പരപ്പിന്നെല്ലാം ഹേതു എന്താണ്? നമ്മുടെ അന്തിമ

നിമിഷം മധുരമായിത്തീരുന്നതിനുവേണ്ടിയാണ് ഈ അമ്പരപ്പും ഓട്ടവും ചാട്ടവുമെല്ലാം. ജീവിതം മുഴുവനും, കൈയ്പുള്ള വിഷം കഴിച്ചുകൊണ്ടിരിക്കുന്നതെന്തിനാണ്? നമ്മുടെ അവസാനനിമിഷം, നമ്മുടെ മരണം, പവിത്രമായിത്തീരുന്നതിനുതന്നെ. പകലിൻെറ അവസാനം സന്ധ്യയാണ്. പകലത്തെ പണികളെല്ലാം പവിത്രമായ ഭാവനയോടെ ചെയ്താൽ അന്നു രാത്രിയിലേ പ്രാർത്ഥന അത്രതന്നെ മധുരമായിരിക്കും. പകലിൻെറ അവസാനനിമിഷം മധുരമായിരുന്നാൽ പകലത്തെ പണികളെല്ലാം സഫലമായി എന്നു കരുതാം. അപ്പോൾ മനസ്സ് ഏകാഗ്രമായിത്തീരും.

ഏകാഗ്രതയ്ക്ക് ഇത്തരം ജീവിതസൃഷ്ടി ആവശ്യമാണ്. ബാഹ്യവസ്തുക്കളെപ്പററിയ വിചാരംതന്നെ വെടിയണം. മനുഷ്യായുസ്സ് അത്ര ദീർഘമൊന്നുമല്ല. പക്ഷേ, ഈ ചുരുങ്ങിയ ആയുസ്സിൽത്തന്നെ ദൈവികമായ സ്വത്വം ആസ്വദിക്കുവാൻ നമുക്കു സാധിക്കും. കാഴ്ചയ്ക്ക് ഒരേ അച്ചിൽ വാർത്തതുപോലെയുള്ള രണ്ടാളുകൾ;—രണ്ടു കണ്ണ്, അതിന്നടിയിൽ ഒരു മൂക്ക്, രണ്ടു നാസാദ്വാരങ്ങൾ ഇങ്ങനെയെല്ലാം ഒരേമാതിരിയാണെങ്കിലും—, അതിൽ ഒരാൾ ദേവനും മറേറ ആൾ പശുവിനും തുല്യമായിത്തീരുന്നു. അങ്ങനെ സംഭവിക്കുവാൻ കാരണമെന്തു? ഒരേ പരമേശ്വരൻെറ സന്താനങ്ങൾ, ഒരേ ഖനിയിൽ നിന്നെടുത്ത രണ്ടു രത്നങ്ങൾ; പിന്നെ ഈ വ്യത്യാസം എവിടെനിന്നുവന്നു? ഇവരിരുവരും ഒരേ ജാതിയിൽപ്പെട്ടവരാണെന്നുപോലും തോന്നുന്നില്ല. ഒരാൾ 'നാരായണ'നാണെങ്കിൽ മറേറ ആൾ 'വാനര'നാണ്.

മനുഷ്യന് എത്രമാത്രം ഉയരാമെന്നതിൻെറ മാതൃക കാണിച്ചുതന്നവർ പണ്ടുകാലത്തുണ്ടായിട്ടുണ്ട്. ഇന്നു നമ്മുടെ ഇടയിലും ഉണ്ട്. ഇതു നമുക്കെല്ലാം അനുഭവപ്പെട്ടതാണ്. ഈ നരദേഹത്തിൽ എത്രമാത്രം ശക്തി നിറഞ്ഞിരിക്കുന്നുണ്ടെന്നു കാണിച്ചുതന്ന സജ്ജനങ്ങൾ പണ്ടുണ്ടായിട്ടുണ്ട്. ഇന്നും ജീവിച്ചിരിക്കുന്നുണ്ട്. ഈ ദേഹത്തിൽ ഇരുന്നുകൊണ്ടു് മനുഷ്യന് ഇത്തരം അത്ഭുതകൃത്യങ്ങൾ ചെയ്യുവാൻ സാധിക്കുമെങ്കിൽ എനിക്ക് എന്തുകൊണ്ടു സാധിച്ചുകൂടാ? ഞാൻ എൻെറ സങ്കല്പത്തെ എന്തിനാണു കെട്ടിയിടുന്നതു്? 'നരവീര'രായിത്തീർന്ന മററു പലർക്കും കിട്ടിയ ആ നരദേഹംതന്നെ എനിക്കും കിട്ടിയിട്ടുണ്ട്. പിന്നെ, എൻെറ സ്ഥിതി ഇങ്ങനെയാവാൻ കാരണമെന്തു? എനിക്ക് എവിടേയോ തെററു പററുന്നുണ്ട്. എൻെറ മനസ്സ് എപ്പോഴും പുറത്തു പോയ്ക്കൊണ്ടിരിക്കുന്നു. അതാണ് കാര്യം. അന്യത്ര

ടെ ഗുണദോഷങ്ങൾ നോക്കുന്നതിൽ മനസ്സിന്നു് വളരെ ഔദാര്യമുണ്ടു്. പക്ഷേ, അതുകൊണ്ടു് എനിയ്ക്കെന്തു കാര്യമാണുള്ളതു്?

“ഞാനെന്തിനാണു് അന്യരുടെ ഗുണദോഷങ്ങളെപ്പററിച്ചിന്തിക്കുന്നതു്? എന്നിൽത്തന്നെ ദോഷങ്ങൾക്കു വല്ല കുറവുമുണ്ടോ?” ഞാനെപ്പോഴും അന്യരുടെ ചെറിയ ചെറിയ കാര്യങ്ങളെപ്പററിച്ചിന്തിക്കാൻതുടങ്ങിയാൽ പിന്നെ എന്റെ മനസ്സിന്നു് ഏകാഗ്രത ഉണ്ടാവുന്നതെങ്ങനെ? അപ്പോൾ എന്റെ സ്ഥിതി രണ്ടു പ്രകാരത്തിലായിരിക്കാനേ തരമുള്ളു! ഒന്നു്, ശൂന്യാവസ്ഥ അതായതു് ഉറക്കം. രണ്ടു്, അനേകാഗ്രത അതായതു് ഒന്നിലും ഉറച്ചു നില്ക്കായ്ക. ഞാൻ തമോഗുണത്തിലും രജോഗുണത്തിലുംപെട്ടു നട്ടം തിരിഞ്ഞുകൊണ്ടിരിക്കയാണു്.

മനസ്സിനെ ഏകാഗ്രമാക്കുവാൻ ഇരിക്കുകയും ആസനം ബന്ധിക്കുകയും ദൃഷ്ടി നിർത്തുകയും ചെയ്യേണ്ടതെങ്ങനെ എന്നു ഭഗവാൻ പറഞ്ഞുതന്നിട്ടുണ്ടു്. ശരിതന്നെ; പക്ഷേ, അതുകൊണ്ടെല്ലാം ഫലം ഉണ്ടാവണമെങ്കിൽ നാം ആദ്യംതന്നെ മനസ്സിന്റെ ഏകാഗ്രതയ്ക്കായി കഠിനമായി പ്രവർത്തിക്കണം. ആദ്യംതന്നെ മനസ്സിന്റെ ഏകാഗ്രത ആവശ്യമാണെന്നു തീർച്ചപ്പെടുത്തണം. അപ്പോൾ അതിന്നുള്ള മാർഗ്ഗങ്ങളും സാധനകളും സ്വയം കണ്ടുപിടിക്കാൻകഴിയും.

## 4

ചിത്തത്തിന്റെ ഏകാഗ്രതയ്ക്കു സഹായകമായ മറെറാരു കാര്യം ജീവിതത്തിന്റെ പരിമിതത്വമാണു്. നമ്മുടെ എല്ലാ പ്രവൃത്തികളും അളന്നു തൂക്കിയതായിരിക്കണം. ഗണിതശാസ്ത്രത്തിന്റെ ഈ രഹസ്യം നമ്മുടെ എല്ലാ ക്രിയകളിലും പ്രത്യക്ഷമാവണം. ഔഷധം അളന്നു തൂക്കിയെടുക്കുന്നതുപോലെ ആഹാരം നിദ്ര മുതലായവയും അളന്നു തൂക്കിയവയായിരിക്കണം. ജീവിതത്തിൽ എല്ലായിടത്തും നാലുഭാഗത്തും അളവും തൂക്കവും ഉണ്ടായിരിക്കുന്നതു് ആവശ്യമാണു്. ഓരോ ഇന്ദ്രിയത്തിന്നും കാവലിടണം. “ഞാൻ അധികം ഭക്ഷിക്കുന്നുണ്ടോ, അധികം ഉറങ്ങുന്നുണ്ടോ, അനാവശ്യമായി വല്ലതും കാണുകയോ കേൾക്കുകയോ ചെയ്യുന്നുണ്ടോ” എന്നെല്ലാം എപ്പോഴും ആലോചിച്ചുകൊണ്ടിരിക്കണം.

ഒരിക്കൽ ഒരു മാന്യൻ ഒരു വ്യക്തിയെപ്പററി എന്നോടു പറയുകയുണ്ടായി: ആ വ്യക്തി ഒരാളുടെ മുറിയിൽ പ്രവേശിച്ചാൽ ഒരു നിമിഷത്തിനുള്ളിൽ, ആ മുറിയിൽ ഏതേതു സാധനങ്ങൾ എവി

ടെവിടെയാണ് വെച്ചിട്ടുള്ളതെന്നു നോക്കി മനസ്സിലാക്കുമത്രേ!
ഇതുകേട്ടു ഞാൻ വിചാരിച്ചു: "ഭഗവാനേ! ഈ യോഗ്യത എനി
യ്ക്കു തരരുതേ! ആ പത്തമ്പതു സാമാനങ്ങളുടെയും വിവരങ്ങളെ
ല്ലാം ഓർമ്മവെയ്ക്കാൻ ഞാൻ അയാളുടെ കാര്യദർശിയോ മറ്റോ
ആകണോ? എനിക്ക് അവിടെപ്പോയി വല്ലതും കളവുചെയ്യാനു
ണ്ടോ? സോപ്പ് എവിടെയാണ്, വാച്ച് എവിടെയാണ് എന്നെ
ല്ലാം അറിഞ്ഞിട്ടു് എനിയ്ക്കു് എന്തുകാര്യമാണുള്ളതു? ആ ജ്ഞാ
നംകൊണ്ടു് എനിക്ക് എന്താവശ്യമാണുള്ളതു?" കണ്ണിന്റെ ഈ
വ്യർത്ഥമായ വ്യാപാരം ഞാനുപേക്ഷിക്കണം! അതുപോലെതന്നെ
നമ്മുടെ കാതിനും കാവലിടണം. ചിലർ നമ്മുടെ ചെവി നായ്ക്ക
ളുടേതുപോലെയാണെങ്കിൽ എത്ര നന്നായിരുന്നുവെന്നു വിചാരിക്കു
ന്നു അങ്ങനെയായാൽ ഇഷ്ടമുള്ള ദിക്കിലേയ്ക്കെല്ലാം അതിനെ തിരി
ക്കാമല്ലോ! സൃഷ്ടികർത്താവു് അറിഞ്ഞുകൊണ്ടുതന്നെയാണ് മനുഷ്യ
ന്റെ കാതിനെ അങ്ങനെ ആക്കാതിരുന്നതു്. നമുക്കു കാതിന്റെ
വ്യർത്ഥമായ ശക്തി ആവശ്യമില്ല. മനസ്സും വളരെ പ്രബലമാണ്.
എവിടെയെങ്കിലും ഒരനക്കമോ ശബ്ദമോ ഉണ്ടാകുമ്പോഴേയ്ക്കു മന
സ്സ് അവിടെ ഓടിയെത്തുന്നു. അതിനാൽ ജീവിതത്തിൽ പരിമി
തത്വം കൊണ്ടുവരണം. എല്ലാ വ്യാപാരവും പരിമിതമാക്കിത്തീ
ക്കണം. ചീത്തയായിട്ടുള്ളതൊന്നും നോക്കരുതു്. ചീത്തപുസ്തകം
വായിക്കരുതു്. നിന്ദ സ്തുതികൾ കേൾക്കരുതു്. ദോഷപൂർണ്ണമായ
സാധനങ്ങൾ പോകട്ടെ; ദോഷരഹിതമായതുകൂടി ആവശ്യമില്ലാ
തെ ഉപയോഗിക്കരുതു്. ഒരുതരത്തിലുള്ള ലോലുപതയും ഉണ്ടാ
യിരിക്കരുതു്. മദ്യം, മധുരപലഹാരങ്ങൾ മുതലായവയുടെ കാര്യം
ഇരിക്കട്ടെ; മധുരനാരങ്ങ, വാഴപ്പഴം, മാതളനാരങ്ങ മുതലായവയും
അമിതമായി ഉപയോഗിക്കരുതു്. ഫലാഹാരം സാത്വികമായതു
തന്നെ. പക്ഷേ, അതും അളവോ തോതോ ഇല്ലാതെ കഴിക്കരുതു്.
അകത്തെ യജമാനനു് നാവിന്റെ സ്വച്ഛന്ദതയ്ക്കു വഴങ്ങേണ്ടിവ
രരുതു്. ഇന്ദ്രിയങ്ങൾക്കു്, തങ്ങൾ താന്തോന്നിത്തംകാണിച്ചാൽ, അ
കത്തെ യജമാനൻ തങ്ങളെ ശിക്ഷിക്കും എന്ന ഓർമ്മ എപ്പോഴും
ഉണ്ടായിരിക്കണം. നിയമത്തോടുകൂടിയ ആചാരത്തെത്തന്നെയാ
ണു് ജീവിതത്തിന്റെ "പരിമിതത്വം" എന്നു പറയുന്നതു്.

## 5

മൂന്നാമത്തെ കാര്യം സമദൃഷ്ടി ഉണ്ടായിരിക്കണമെന്നതാണ്.
സമദൃഷ്ടി എന്നതിന്റെ അർത്ഥം ശുദ്ധദൃഷ്ടി എന്നാകുന്നു. ഈ
ശുദ്ധദൃഷ്ടി ലഭിക്കാതെ ചിത്തം ഏകാഗ്രമാവുകയില്ല. സിംഹം

'കാട്ടിൻ പാട്ടാളി' തന്നെയാണ്; എന്നാലും, നാലടി മുന്നോട്ടുപോകുമ്പോഴേയ്ക്കു് ഒന്നു പിന്നോക്കം തിരിഞ്ഞുനോക്കുന്നു. ആ ഹിംസ്രജന്തുവിന്നു് ഏകാഗ്രത ലഭിക്കുന്നതെങ്ങനെ? നരി, കാക്ക, പൂച്ച ഇവയുടെ ദൃഷ്ടി എപ്പോഴും ഇളകിക്കൊണ്ടിരിക്കും. അവ എപ്പോഴും അമ്പരന്നിരിക്കുന്നതുപോലെ തോന്നും. ഹിംസ്രജന്തുക്കളുടെ സ്ഥിതി അതായിരിക്കാനേ തരമുള്ളൂ. നമുക്കതുപോരാ. നമുക്കു സമദൃഷ്ടി ഉണ്ടായിരിക്കണം. ഈ സൃഷ്ടി മുഴുവനും മംഗലമയമാണെന്നു തോന്നണം. എനിക്കു് എന്നിലുള്ളതുപോലെതന്നെ ഈ ലോകത്തിലുള്ള എല്ലാസൃഷ്ടിയിലും വിശ്വാസമുണ്ടാവണം. ഇവിടെ ഭയപ്പെടേണ്ടതായി എന്താണുള്ളതു്? ഇവിടെയെല്ലാം പവിത്രവും പരിശുദ്ധവുമാണു്.

"വിശ്വം തദ്ഭദ്രം, യദവന്തി ദേവാഃ"

ഈ ലോകം മംഗലമയമാണു്. കാരണം, ദൈവമാണു് ഇതിനെ നോക്കി രക്ഷിക്കുന്നതു്. 'ബ്രൗണിംഗ്' എന്ന ആംഗ്ലേയകവി പറയുന്നതു നോക്കുക: "ഈശ്വരൻ സ്വർഗ്ഗത്തിൽ ഇരിക്കുന്നു; ലോകം മുഴുവനും ശരിയായവിധത്തിൽ വർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു".

ഈ ലോകത്തിൽ ഒരിടത്തും തിന്മയില്ല. തിന്മയുണ്ടെങ്കിൽ അതു് എന്റെ ദൃഷ്ടിയിലാണു്. എന്റെ ദൃഷ്ടി എങ്ങനെയോ അങ്ങനെയാണു് ഈ സൃഷ്ടി. ഞാൻ ചുവന്ന കണ്ണടവച്ചു നോക്കിയാൽ സൃഷ്ടിമുഴുവനും ചുകന്നതായി കാണപ്പെടും, കത്തിയെരിയുന്നതുപോലെ തോന്നും.

രാമദാസസ്വാമികൾ രാമായണം എഴുതി ശിഷ്യരെ വായിച്ചു കേൾപ്പിക്കുകയായിരുന്നു. ഹനുമാനും അതു കേൾക്കാൻ വന്നിരിക്കുന്നുണ്ടായിരുന്നു. സ്വാമികൾ എഴുതി: "ഹനുമാൻ അശോകവനികയിൽച്ചെന്നു; അവിടെ വെളുത്ത പുഷ്പങ്ങൾ കണ്ടു" ഇതു കേട്ട ഉടനെ ഹനുമാൻ പ്രത്യക്ഷമായി പറഞ്ഞു: "ഞാൻ വെളുത്തപുഷ്പമല്ല കണ്ടതു; ചുകന്നതാണു്; നിങ്ങൾ എഴുതിയതു് തെററാണു്. അതു തിരുത്തുക" സ്വാമികൾ പറഞ്ഞു: "ഞാനെഴുതിയതു ശരിയാണു്. നിങ്ങൾ കണ്ടതു വെളുത്ത പുഷ്പംതന്നെയാണു് " ഹനുമാൻ സമ്മതിച്ചില്ല "ഞാനാണു് അവിടെ പോയിരുന്നതു്; എന്നിട്ടും ഞാൻ പറയുന്നതു തെററാണെന്നോ?" അവസാനം തർക്കം ശ്രീരാമചന്ദ്രന്റെ അടുക്കലെത്തി. അദ്ദേഹം പറഞ്ഞു: "പുഷ്പം വെളുത്തവതന്നെ ആയിരുന്നു; പക്ഷേ, ഹനുമാന്റെ കണ്ണു് ക്രോധംനിമിത്തം ചുകന്നിരുന്നു. അതിനാൽ അദ്ദേഹത്തിനു

ആ വെളുത്ത പുഷ്പങ്ങൾ ചുകന്നതായി കാണപ്പെട്ടു". ഈ മധുരമായ കഥയുടെ ആശയം ഇതാണ്: നാം സംസാരത്തെ ഏതു ദൃഷ്ടിയോടുകൂടി നോക്കുന്നുവോ അതുപോലെയാണ് അതു കാണപ്പെടുക.

ഈ സൃഷ്ടി മുഴുവനും ശുഭമായതാണെന്നുറപ്പിക്കാതെ ചിത്തത്തിന് ഏകാഗ്രതയുണ്ടാവുകയില്ല. ഈ സൃഷ്ടി ചീത്തയാണ്, അശുഭമായതാണ് എന്നു വിചാരിക്കുന്നേടത്തോളം കാലം ഞാൻ സംശയപൂർണ്ണമായ ദൃഷ്ടിയോടുകൂടിയാണ് ചുററുപാടും നോക്കുക. കവികൾ പക്ഷികളുടെ സ്വാതന്ത്ര്യത്തെ പാടിപ്പുകഴ്ത്തുന്നു. എന്നാൽ, അവർ ഒരിക്കൽ പക്ഷിയായി നോക്കട്ടെ. അപ്പോൾ മാത്രമേ ആ സ്വാതന്ത്ര്യത്തിന്റെ വില ശരിയായി മനസ്സിലാവുകയുള്ളു. പക്ഷികൾക്കു കഴുത്തു മുന്നോട്ടും പിന്നോട്ടും ഒരേമാതിരി ആട്ടാൻസാധിക്കും. അവ എപ്പോഴും അന്യരെ ഭയപ്പെട്ടുകൊണ്ടാണിരിക്കുന്നത്. പക്ഷിയെ എങ്ങനെ നിർത്തിയാലും ശരി, അതിന് ഏകാഗ്രത കിട്ടുകയില്ല. അടുത്തുചെല്ലാൻ തുടങ്ങുമ്പോഴേയ്ക്ക് അതു പറന്നുപോകും. തന്നെ കൊല്ലാനാണോ വരുന്നത് എന്ന് അതു ഭയപ്പെടുന്നു. ഈ ലോകം മുഴുവനും സംഹാരകർമ്മത്തിൽ നിമഗ്നമായിരിക്കയാണെന്നു വിചാരിക്കുന്നവൎക്ക് എങ്ങനെയാണു ശാന്തിയുണ്ടാവുക? ആപത്തിൽനിന്ന് എന്നെ രക്ഷിക്കാൻ ഞാൻ മാത്രമേയുള്ളു, മററുള്ളവരെല്ലാം എന്നെ ഭക്ഷിക്കാനുള്ളവരാണ്, എന്ന വിചാരം വിട്ടുപോകാതിരിക്കുന്നതുവരെ മനഃശ്ശാന്തി ലഭിക്കുകയില്ല; ഏകാഗ്രത കൈവരികയില്ല. അതിനാൽ ഏകാഗ്രതയ്ക്കുള്ള ഏകമാർഗ്ഗം സമദൃഷ്ടിയാണ്. നമ്മൾ എല്ലാടിക്കലും നന്മമാത്രം കാണാൻതുടങ്ങിയാൽ മനസ്സ് തനിയേ, ശാന്തമായിത്തീരും; ഏകാഗ്രമായിത്തീരും.

ദുഃഖിതനായ ഒരാളെ, സ്വച്ഛന്ദം ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു നദിയുടെ വക്കത്തേയ്ക്കു കൂട്ടിക്കൊണ്ടുപോവുക. അതിന്റെ സ്വച്ഛവും ശാന്തവുമായ പ്രവാഹംകാണുമ്പോൾ ആയാളുടെ ദുഃഖം കുറയുന്നു; ആയാൾ അതെല്ലാം മറന്നുകളയുന്നു. ആ നദിക്ക്, ആ പ്രവാഹത്തിന്ന്, ഇത്രയും ശക്തി എവിടെനിന്നു കിട്ടി? പരമേശ്വരന്റെ ദിവ്യശക്തി അതുമുഖേന പ്രത്യക്ഷപ്പെട്ടതാണ്. വേദങ്ങളിൽ അരുവികളെ വളരെ ഭംഗിയായി വൎണ്ണിച്ചിട്ടുണ്ട്:—

"അതിഷ്ഠന്തീനാം അനിവേശനാനാം"

ഇതു് അരുവിയുടെ ഗുണമാണ്. അതു നിരന്തരം ഒഴുകിക്കൊണ്ടിരിക്കുന്നു. അതിന്നു സ്വന്തമായി വീടോ കുടുംബമോ ഒന്നുംതന്നെ ഇല്ല; അതു സന്ന്യാസിയാണ്. ഇങ്ങനെ പവിത്ര

മായ നദി ഒരു നിമിഷത്തിനുള്ളിൽ എന്റെ മനസ്സിനെ ഏകാഗ്രമാക്കിത്തീർക്കുന്നു. ഇത്ര ഭംഗിയുള്ള നദി കാണുമ്പോൾ എന്റെ മനസ്സിൽ എന്തുകൊണ്ടു പ്രേമത്തിന്റേയും ജ്ഞാനത്തിന്റേയും ഉറവു ഉളവാകയില്ല!

എന്റെ മനസ്സിന്നു് ഇത്രയും ശാന്തിനൽകുവാൻ, പുറമേകാണുന്ന നിർജ്ജീവമായ ഈ വെള്ളത്തിന്നു സാധിക്കുമെങ്കിൽ, എന്റെ ഹൃദയാന്തർഭാഗത്തു ഭക്തിയുടേയും ജ്ഞാനത്തിന്റേയും ചിന്മയമായ നദി പ്രവഹിക്കാൻതുടങ്ങിയാൽ പിന്നെ എത്രതന്നെ ശാന്തി ലഭിക്കുകയില്ല! കുറച്ചുകാലംമുമ്പു് എന്റെ ഒരു സ്നേഹിതൻ ഹിമാലയത്തിൽ, കാശ്മീരിൽ, സഞ്ചരിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം അവിടത്തെ പർവ്വതങ്ങളേയും ജലപ്രവാഹങ്ങളേയും വർണ്ണിച്ചുകൊണ്ടു് എനിക്കെഴുതി. ഞാനതിന്നു മറുപടിഅയച്ചതു് ഇപ്രകാരമാണു്: "ജലപ്രവാഹം, പർവ്വതനിരകൾ, മന്ദമാരുതൻ മുതലായവ താങ്കൾക്കു നൽകുന്ന അനുപമമായ ആനന്ദത്തെ എനിക്കു് എന്റെ ഹൃദയത്തിൽനിന്നു് അനുഭവിക്കാൻ കഴിയുന്നുണ്ടു്. ഞാൻ എന്റെ ഉള്ളിൽത്തന്നെ ഈ മനോഹരമായ ദൃശ്യങ്ങളെ എപ്പോഴും കണ്ടുകൊണ്ടിരിക്കുന്നുണ്ടു്. അതിനാൽ, താങ്കൾ ക്ഷണിക്കുന്നുണ്ടെങ്കിൽക്കൂടി ഞാൻ എന്റെ ഹൃദയമാകുന്ന ഈ ദിവ്യവും ഭവ്യവുമായ ഹിമാലയത്തെ വിട്ടു് അങ്ങോട്ടു വരികയില്ല."

"സ്ഥാവരാണാം ഹിമാലയഃ"

സ്ഥിരത ഉളവാക്കുന്നതിന്നായി, സ്ഥിരതയുടെ മൂർത്തിമദ്ഭാവമായ ഏതൊരു ഹിമാലയത്തെ ഉപാസനചെയ്യേണമോ, അതിന്റെ വർണ്ണനകേട്ടു് ഞാൻ എന്റെ കർത്തവ്യം ഉപേക്ഷിക്കുന്നതു തെററായിരിക്കും.

സാരാംശം ഇതാണു്: മനസ്സിനെ കുറച്ചൊന്നു ശാന്തമാക്കുക; സകല സൃഷ്ടികളേയും മംഗളമയമായ ദൃഷ്ടിയോടുകൂടി നോക്കുക. അപ്പോൾ നിങ്ങളുടെ ഹൃദയത്തിൽ അററമില്ലാത്ത അരുവികൾ ഒഴുകാൻ തുടങ്ങും. സങ്കല്പങ്ങളുടെ ദിവ്യതാരങ്ങൾ ഹൃദയാകാശത്തിൽ മിന്നിത്തിളങ്ങാൻ തുടങ്ങും. കല്ലും മണ്ണുംകൊണ്ടുള്ള വസ്തുക്കൾ കണ്ടു് മനസ്സു ശാന്തമായിത്തീരുന്നുണ്ടെങ്കിൽ എന്റെ അന്തഃസൃഷ്ടിയുടെ വൈചിത്ര്യം കാണുമ്പോൾ എന്തുകൊണ്ടു് അതിലും ഉപരിയായ ശാന്തി ഉണ്ടായിക്കൂടാ? ഒരിക്കൽ ഞാൻ തിരുവിതാംകൂറിൽ പോയിരുന്നു. ഒരുദിവസം സമുദ്രതീരത്തു് ഇരിക്കുകയായിരുന്നു. മുമ്പിൽ അപാരമായ സമുദ്രം; അതിന്റെ "ധ്രും ധ്രും" എന്ന ഗർജ്ജനം; സായാഹ്നസമയം!—

ഇതെല്ലാം കണ്ടു ഞാൻ സ്തബ്ദ്ധനായി, നിശ്ചേഷ്ടനായി ഇരിക്കയായിരുന്നു. എന്റെ ഒരു സ്നേഹിതൻ എന്റെ ആഹാരത്തിനുള്ള പഴം മുതലായ സാധനങ്ങൾ അവിടേയ്ക്കു കൊണ്ടുവന്നു. ആ സമയത്തു് ആ സാത്ത്വികമായ ആഹാരംകൂടി എനിക്കു വിഷമായിട്ടാണു തോന്നിയതു്. സമുദ്രത്തിന്റെ 'ഓം ഓം'എന്ന ആ ഗർജ്ജനം എന്നെ, "മാമനുസ്മര യുദ്ധ്യ ച" എന്ന ഗീതാവചനം ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു. സമുദ്രം എപ്പോഴും സ്മരിച്ചുകൊണ്ടിരുന്നു; കർമ്മവും അനുഷ്ഠിച്ചിരുന്നു ഒരു തിര വന്നു, അതു പോയി, മറ്റൊന്നു വന്നു—അതിന്നു് ഒരു നിമിഷമെങ്കിലും വിശ്രമമില്ല. ഈ കാഴ്ച കണ്ടു് എന്റെ വിശപ്പും ദാഹവും എല്ലാം പറപറന്നിരുന്നു. എന്നാൽ, ആ സമുദ്രത്തിൽ അത്രമാത്രം എന്താണുള്ളതു്! ആ ഉപ്പുവെള്ളത്തിന്റെ തിരമാലകൾ അടിയ്ക്കുന്നതുകണ്ടു് എന്റെ ഹൃദയം ആനന്ദത്തിലാറാടാൻതുടങ്ങുന്നതായാൽ പിന്നെ പ്രേമവും ജ്ഞാനവും നിറഞ്ഞ എന്റെ ഹൃദയസാഗരത്തിലെ തിരമാല അടിക്കുമ്പോൾ ഞാൻ എത്രതന്നെ നൃത്തംവെയ്ക്കുകയില്ല! വൈദിക ഋഷിയുടെ ഹൃദയത്തിൽ ഇത്തരം സമുദ്രംതന്നെയാണു് തിരതല്ലിയിരുന്നതു്.

"അന്തഃ സമുദ്രേ ഹൃദി അന്തരായുഷി
ഘൃതസ്യധാരാ അഭിചാകശീമി
സമുദ്രാദൂർമ്മിർമ്മധുമാനുദാരത്."

ഈ ദിവ്യഭാഷയ്ക്കു് ഭാഷ്യം എഴുതുമ്പോൾ പാവപ്പെട്ട ഭാഷ്യകാരന്മാർക്കുംകൂടി ലോകപ്രിയരാവാനുള്ള ഭാഗ്യം സിദ്ധിച്ചു. ഹാ ഹാ ഹാ! ഈ ഘൃതധാര എന്തൊരാനന്ദം! ഈ മധുധാര മറെറവിടെക്കാണും! എന്റെ ഹൃദയസാഗരത്തിൽ ആ ഉപ്പുതിരമാലകൾ എപ്പോഴെങ്കിലും അടിക്കുമോ? ഇല്ല. എന്റെ ഹൃദയത്തിൽ പാൽ, തേൻ, നെയ്യ് ഇവയുടെ തിരമാലകളാണു് അടിച്ചുകൊണ്ടിരിക്കുന്നതു്.

## 6

തന്റെ ഹൃദയാന്തർഭാഗത്തുള്ള ഈ സമുദ്രത്തെ നോക്കിക്കാണാൻ പഠിക്കുക. നിർമ്മലമായ നീലാകാശത്തെ നോക്കി ചിത്തത്തെ നിർമ്മലവും നിർല്ലേപവുമാക്കുക. വാസ്തവം പറയുന്നതായാൽ, ചിത്തത്തിന്റെ ഏകാഗ്രത ഒരു കലയാണു്; അത്യന്തസാധാരണമായ ഒരു കാര്യംമാത്രമാണു്. ചിത്തത്തിന്റെ വ്യഗ്രതയാണു് അസ്വാഭാവികമായതു്, നൈസർഗ്ഗികമല്ലാത്തതു്. ചെറിയ

കുട്ടികളുടെ കണ്ണ് സൂക്ഷിച്ചുനോക്കുക. കുട്ടി ഒരേമാതിരി ദൃഷ്ടി ഉറപ്പിച്ചുകൊണ്ടേയിരിക്കുന്നു! അപ്പോഴേയ്ക്കു് നിങ്ങൾ പത്തുപ്രാവശ്യം ഇമയാട്ടും. കുട്ടികളുടെ മനസ്സ് പെട്ടെന്നു ഏകാഗ്രമായിത്തീരുന്നു. നാലഞ്ചുമാസം പ്രായമായ ഒരു കുട്ടിക്കു് പുറമേയുള്ള പച്ചനിറമായ സൃഷ്ടി കാണിച്ചുകൊടുക്കുക. കുട്ടി കണ്ണിമയ്ക്കാതെ അതു നോക്കിക്കൊണ്ടിരിക്കുന്നതു കാണാം. അങ്ങനെ നോക്കിക്കൊണ്ടിരുന്നാൽ കുട്ടികളുടെ മലം പച്ചനിറമാവുമെന്നു് ചില അമ്മമാർ തെററിദ്ധരിച്ചിട്ടുണ്ടു്. ഇതു കേൾക്കുമ്പോൾ, കുട്ടികൾ എല്ലാ ഇന്ദ്രിയങ്ങളേയും കണ്ണാക്കിക്കൊണ്ടാണു നോക്കുന്നതു് എന്നു തോന്നിപ്പോകും. ചെറുകുട്ടികളുടെ മനസ്സിൽ എത്ര നിസ്സാരമായ കാര്യങ്ങൾക്കും വലുതായ പ്രഭാവം ഉണ്ടായിരിക്കും. വിദ്യാഭ്യാസശാസ്ത്രജ്ഞന്മാർ പറയുന്നു: ആദ്യത്തെ രണ്ടുനാലുകൊല്ലം കുട്ടികൾക്കു കിട്ടുന്ന വിദ്യാഭ്യാസമാണു് ശരിയായ വിദ്യാഭ്യാസം. നിങ്ങൾ എത്ര തന്നെ വിദ്യാപീഠങ്ങളോ, പാഠശാലകളോ, മററു സ്ഥാപനങ്ങളോ നടത്തിക്കൊൾക. ആരംഭത്തിൽ കിട്ടുന്ന വിദ്യാഭ്യാസം പിന്നീടൊരിക്കലും കിട്ടുകയില്ല. വിദ്യാഭ്യാസവിഷയത്തിൽ എനിക്കു ധാരാളം പരിചയമുണ്ടു് എനിക്കതിൽ അതിയായ പ്രതിപത്തിയുണ്ടു്. കേവലം ബാഹ്യമായ ഈ വിദ്യാഭ്യാസത്തിൻെറ പരിണാമം ശൂന്യപ്രായമാണെന്നു് എനിക്കു പ്രതിദിനം അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടു്. ആരംഭത്തിലുണ്ടാവുന്ന സംസ്കാരം വജ്രതുല്യമായിരിക്കും. പിന്നീടുണ്ടാവുന്നതെല്ലാം പുറംപൂച്ചുമാത്രം! സോപ്പു തേച്ചാൽ പുറമേയുള്ള ചളിപോകും; പക്ഷേ, അതുകൊണ്ടു് തോലിൻെറ കറുപ്പുനിറം പോകുമോ? അതുപോലെതന്നെ, ആരംഭത്തിൽ ഉണ്ടായിത്തീരുന്ന സംസ്കാരത്തെ മാററിത്തീർക്കാൻ വളരെ വിഷമമാണു്.

എന്നാൽ, ഈ ആദ്യകാലത്തെ സംസ്കാരം പ്രബലമായിരിക്കാൻ കാരണമെന്തു്? പിന്നീടുണ്ടാവുന്നതു ബലഹീനമായിരിക്കാൻ കാരണമെന്തു? കാരണം, ബാല്യത്തിൽ മനസ്സിൻെറ ഏകാഗ്രത നൈസർഗ്ഗികമായിരിക്കും—അതുതന്നെ. ഏകാഗ്രതയുള്ളതുകൊണ്ടു് അപ്പോൾ ഉണ്ടാവുന്നതരത്തിലുള്ള സംസ്കാരം പിന്നീടൊരിക്കലും ഉണ്ടാവുന്നില്ല. ചിത്തത്തിൻെറ ഏകാഗ്രതയ്ക്കു് അത്രയധികം മാഹാത്മ്യമുണ്ടു്. ഇത്തരം ഏകാഗ്രത കിട്ടിയിട്ടുള്ളവർക്കു് ലോകത്തിൽ എന്താണു് അസാധ്യമായിരിക്കുക!

ഇന്നു നമ്മുടെ ജീവിതം മുഴുവനും കൃത്രിമമായിത്തീർന്നിട്ടുണ്ടു്. നമ്മുടെ ബാല്യത്തിലെ പ്രകൃതി ചത്തുപോയിരിക്കുന്നു, നശിച്ചുകഴിഞ്ഞിരിക്കുന്നു. ജീവിതത്തിൽ വാസ്തവമായ സരളതയില്ല; അതു ശുഷ്കമായിത്തീർന്നിരിക്കുന്നു. നാം വ്യർത്ഥമായി അതുമിതും ചെയ്തു

കൊണ്ടിരിക്കുന്നു. ഡാർവ്വിൻസായ്പല്ല, നമ്മൾതന്നെയാണ്, നമ്മുടെ പ്രവൃത്തികൊണ്ട്, നമ്മുടെ പൂർവ്വജന്മാർ വാനരന്മാരാണെന്നു തെളിയിച്ചുകൊണ്ടിരിക്കുന്നതു്!

ചെറുകുട്ടികൾ എന്തും വിശ്വസിക്കുന്ന സ്വഭാവമുള്ളവരാണ്. അമ്മ പറയുന്നതു് അവർക്കു പ്രമാണമാണ്. അവരോടു പറയുന്ന കഥകൾ കളവാണെന്നു് അവർക്കു് ഒരിക്കലും തോന്നുകയില്ല. തത്ത സംസാരിക്കുന്നു; മൈന സംസാരിക്കുന്നു. കുട്ടികൾക്കു് ഇതെല്ലാം വാസ്തവമാണെന്നു തോന്നുന്നു. ഈ സ്വഭാവംനിമിത്തം കുട്ടികൾക്കു യോഗത്തിൽ ഏകാഗ്രത ഉണ്ടായിത്തീരുന്നു.

താല്പര്യം ഇതാണ്: ധ്യാനയോഗത്തിനു് ചിത്തത്തിന്റെ ഏകാഗ്രത, ജീവിതത്തിന്റെ പരിമിതത്വം, ശുദ്ധവും സാമ്യവുമായ ദൃഷ്ടി എന്നിവ ആവശ്യമാണ്. ഇതിനുപുറമെ വേറെയും ഒന്നു രണ്ടു കാര്യങ്ങൾ പറയപ്പെട്ടിട്ടുണ്ട്—വൈരാഗ്യവും അഭ്യാസവും. ഒന്നു വിധ്വംസകവും മറേറതു വിധായകവുമാണ്. വയലിലെ പുല്ലു പറിച്ചുകളയുന്ന പ്രവൃത്തി വിധ്വംസകമാണ്. ഇതിനെത്തന്നെയാണ് വൈരാഗ്യം എന്നു പറയുന്നതു്. അതിൽ വിത്തുവിതയ്ക്കുന്ന പ്രവൃത്തി വിധായകമാണ്. മനസ്സിൽ നല്ല കാര്യങ്ങളെപ്പററി വീണ്ടും വീണ്ടും ചിന്തിക്കുന്നതിനെ അഭ്യാസമെന്നു പറയാം. വൈരാഗ്യം വിധ്വംസകക്രിയയാണ്; അഭ്യാസം വിധായകവും. എന്നാൽ, ഈ വൈരാഗ്യം ഉണ്ടാവുന്നതെങ്ങനെ? നാം പറയുന്നു: 'മാങ്ങ മധുരമുള്ളതാണ്.' എന്നാൽ, ഈ മാധുര്യം മാങ്ങയിൽമാത്രമാണോ ഉള്ളതു്? അല്ല, മാങ്ങയിൽ മാത്രമല്ല ഉള്ളതു്. നാം നമ്മുടെ ആത്മാവിന്റെ മാധുര്യം വസ്തുവിലേയ്ക്കു പകരുന്നു. അപ്പോൾ അതു മധുരമുള്ളതായിത്തോന്നുന്നു. അതിനാൽ, അകത്തേ മാധുര്യത്തെ ആസ്വദിക്കുവാൻ പഠിക്കുക. വെറും ബാഹ്യമായ വസ്തുക്കൾക്കു് യാതൊരു മാധുര്യവുമില്ല. ആ മാധുര്യസാഗരമായ ആത്മാവ്—'രസാനാം രസതമഃ' - എന്റെ പക്കലുണ്ട്. അതിനാലാണ് മധുരപദാർത്ഥങ്ങൾക്കു മാധുര്യം ലഭിച്ചതു് - ഇങ്ങനെയുള്ള ഭാവനകൾ വെച്ചുകൊണ്ടിരിക്കുമ്പോൾ മനസ്സിൽ വൈരാഗ്യമുണ്ടാവുന്നു. സീതാമാതാവ് ഹനുമാനു് ഒരു മുത്തുമാല സമ്മാനിച്ചു. അദ്ദേഹം ഒരു മുത്തെടുത്തു കടിച്ചുനോക്കി; അതു വലിച്ചെറിഞ്ഞു. പിന്നെയും ഒന്നു കടിച്ചുനോക്കി; അതും വലിച്ചെറിഞ്ഞു. അവയിൽ ഒന്നിലെങ്കിലും അദ്ദേഹത്തിനു് 'രാമ'ന്റെ ദർശനം ലഭിച്ചില്ല. എന്നാൽ, രാമൻ ഉണ്ടായിരുന്നു, അദ്ദേഹത്തിന്റെ ഹൃദയത്തിൽ. പക്ഷേ, ആ മുത്തുകൾക്കു് മൂർഖന്മാർ ലക്ഷക്കണക്കിൽ വിലകൊടുക്കുന്നു.

ഈ ധ്യാനയോഗത്തെ വർണ്ണിക്കുമ്പോൾ ഭഗവാൻ ആദ്യം തന്നെ മഹത്ത്വമേറിയ ഒരു കാര്യം പറഞ്ഞിട്ടുണ്ട്. അതിതാണ്: "എന്നെ ഞാൻതന്നെ ഉദ്ധരിക്കണം; ഞാൻ മുമ്പോട്ടുപോകും; ഞാൻ വളരെ ഉയരത്തിൽ പറക്കും; ഞാൻ ഈ നരദേഹത്തിൽ ഇതേമാതിരി കിടക്കുകയില്ല; ഞാൻ പരമേശ്വരന്റെ സന്നിധാനത്തിലേക്കു പോകാൻ സാഹസപ്പെട്ടുകൊണ്ടിരിക്കും; അതിനുവേണ്ടി പ്രയത്നിക്കുകയുംചെയ്യും." ഓരോ മനുഷ്യന്റെ മനസ്സിലും ഈ സങ്കല്പം സുദൃഢമായിരിക്കണം.

ഇതെല്ലാം കേട്ട് അർജ്ജുനന്റെ മനസ്സിൽ സംശയം ഉളവായി. അദ്ദേഹം ചോദിക്കുന്നു: "ഭഗവാനേ, അടിയനു പ്രായം കുറേ ആയല്ലോ; കുറച്ചുദിവസത്തിന്നുള്ളിൽ മരിച്ചുപോകയും ചെയ്യും. പിന്നെ ഈ സാധനകൊണ്ടെല്ലാം എന്തുപ്രയോജനമാണുള്ളത്?" ഭഗവാൻ പറഞ്ഞു: "മരണം എന്നതിന്റെ അർത്ഥം ദീർഘനിദ്ര എന്നാകുന്നു. നാം ദിവസേന പ്രവൃത്തിചെയ്തുശേഷം ഏഴെട്ടുമണിക്കൂർ ഉറങ്ങുന്നുണ്ട്. ആ ഉറക്കത്തെ ആരെങ്കിലും ഭയപ്പെടുന്നുണ്ടോ? നേരെമറിച്ച്, ഉറക്കംവരാതിരുന്നാൽ വലിയ വിചാരമായി. ഉറക്കത്തെപ്പോലെതന്നെ മരണവും ആവശ്യമാണ്. നാം ഉണർന്നെഴുന്നേററശേഷം വീണ്ടും നമ്മുടെ പ്രവൃത്തികൾ ആരംഭിക്കുന്നു; അതുപോലെതന്നെ, മരണത്തിന്നുശേഷവും നമുക്കു ഈ സാധനകളെല്ലാം ഉപയോഗപ്രദമായിരിക്കും." ജ്ഞാനദേവന്റെ ഒരു വചനത്തിന്റെ ആശയം ഏതാണ്ടിതാണ്:-

"അവനെ ബാല്യാവസ്ഥയിൽത്തന്നെ സർവ്വജ്ഞത വരിക്കുന്നു. അവന്റെ തിരുമുഖത്തുനിന്നു് എല്ലാ ശാസ്ത്രങ്ങളും സ്വയം പുറപ്പെടുന്നു."

ഇതിൽ അദ്ദേഹം തന്റെ ആത്മകഥതന്നെയാണു് വിവരിച്ചിരിക്കുന്നതു്. പൂർവ്വജന്മങ്ങളിലെ അഭ്യാസം (വാസന) നമ്മെ വലിച്ചുകൊണ്ടുപോകുന്നു. ചിലരുടെ ചിത്തം വിഷയങ്ങളിലേക്കു പോകുന്നില്ല. 'മോഹം' എന്നാൽ എന്താണെന്നുപോലും അവർക്കറിയുകയില്ല കാരണം, അവരുടെ സാധന പൂർവ്വജന്മത്തിൽത്തന്നെ പൂർത്തിയായിട്ടുണ്ടായിരിക്കും.

"നഹി കല്യാണകൃത് കശ്ചിത് ദുർഗ്ഗതിം താത, ഗച്ഛതി"

സന്മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന മനുഷ്യന്റെ ഒരു പ്രവൃത്തിയും വ്യർത്ഥമായിപ്പോകുന്നില്ല. അപൂർണ്ണമായതും അവസാനം പൂർണ്ണമായിത്തീരും എന്നു വിശ്വസിക്കണം. ഭഗവാന്റെ ഈ ഉപദേശത്തിന്റെ സാരം മനസ്സിലാക്കി തന്റെ ജീവിതം സാർത്ഥമാക്കിത്തീർക്കുക.

# ഏഴാം അദ്ധ്യായം

3-4-'32

## 1

സഹോദരന്മാരേ, അർജ്ജുനന്റെ മുമ്പിൽ സ്വധർമ്മപാലനത്തിന്റെ പ്രശ്നം വന്നപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ സ്വപരഭേദം ഉളവായി. അദ്ദേഹം സ്വധർമ്മാചരണത്തിൽനിന്ന രക്ഷപ്പെടാൻവേണ്ടി ഒഴികഴിവുകൾ പറയാൻതുടങ്ങി. അദ്ദേഹത്തിന്റെ ആ വ്യാമോഹം ആദ്യത്തെ അദ്ധ്യായത്തിൽ കാണിക്കപ്പെട്ടിട്ടുണ്ട്. ആ വ്യാമോഹത്തെ ദൂരീകരിക്കാൻവേണ്ടി രണ്ടാമദ്ധ്യായം ആരംഭിച്ചു. അതിൽ മൂന്ന സിദ്ധാന്തങ്ങളാണ് പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്:—1. ആത്മാവ് അനശ്വരവും സർവ്വവ്യാപകവുമാണ്. 2 ദേഹം നശ്വരമാണ്. 3. സ്വധർമ്മം ഒരിക്കലും ഉപേക്ഷിക്കാൻപാടില്ലാത്തതാണ്. അതോടുകൂടിത്തന്നെ, ആ സിദ്ധാന്തങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരാനുള്ള താക്കോൽ കരഗതമാക്കുന്നതിന്നാവശ്യകമായ, കർമ്മഫലത്യാഗത്തിന്റെ രൂപത്തിലുള്ള വിശേഷവും പറയപ്പെട്ടിട്ടുണ്ട്. ഈ കർമ്മയോഗത്തെ വിവരിക്കുന്നതോടുകൂടി അതിൽനിന്ന് കർമ്മം—വികർമ്മം—അകർമ്മം എന്ന മൂന്ന സാധനകൾ ഉളവായിട്ടുണ്ട്. കർമ്മവികർമ്മങ്ങളുടെ സംഗമത്തിൽനിന്നുളവാകുന്ന രണ്ടുതരം അകർമ്മം നാം അഞ്ചാമദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു. ആറാമദ്ധ്യായം മുതൽ പലതരം നിഷ്കർഷകളെ പറയാനാരംഭിച്ചിരിക്കുന്നു. ആറാമദ്ധ്യായത്തിൽ സാധനയ്ക്കാവശ്യമായ ഏകാഗ്രതയുടെ മഹത്വമാണ് പറയപ്പെട്ടിരിക്കുന്നത്.

ഇന്ന് ഏഴാമദ്ധ്യായമാണ്. ഈ അദ്ധ്യായത്തിൽ വികർമ്മത്തിന്റെ നവീനമായ ഒരു ദിവ്യമന്ദിരം തുറന്നുതന്നിരിക്കുന്നു. പ്രകൃതിദേവിയുടെ മന്ദിരത്തിൽ വിശാലമായ ഏതെങ്കിലും ഒരു വനത്തിൽചെന്ന നോക്കിയാൽ നമുക്ക പലപ്രകാരത്തിലുള്ള മനോഹരദൃശ്യങ്ങളെല്ലാം കാണാം. അതുപോലുള്ള അനുഭവംതന്നെയാണ് ഈ ഗീതാഗ്രന്ഥത്തിലും ഉണ്ടാവുന്നത്. ആറാമദ്ധ്യായത്തിൽ ഏകാഗ്രതയെപ്പററി മനസ്സിലാക്കി. ഇനി നമുക്ക മറെറാരു ഭവനത്തിലേയ്ക്ക പ്രവേശിക്കാം.

അതിന്റെ വാതിൽ തുറക്കുന്നതിന്ന മുമ്പായി, ഭഗവാൻ മോഹകാരിണിയായ ഈ വിശ്വരചനയുടെ രഹസ്യം പറഞ്ഞുതന്നിട്ടുണ്ട്. ഒരേ തരത്തിലുള്ള കടലാസ്സിൽ ഒരേ തൂവൽകൊണ്ട് ഒരേ

ചിത്രകാരൻ പലതരം ചിത്രങ്ങളും ഉണ്ടാക്കുന്നു. ഒരു ഗായകൻ ഏഴു സ്വരങ്ങൾകൊണ്ടു പലതരം രാഗങ്ങൾ ആലാപിക്കുന്നു. 52 അക്ഷരങ്ങളുടെ സഹായംകൊണ്ടു് * നാം പല പ്രകാരത്തിലുള്ള വിചാരങ്ങളേയും ഭാവങ്ങളേയും പ്രകടിപ്പിക്കുന്നു. അതുപോലെതന്നെ, ഈ സൃഷ്ടിയേയും മനസ്സിലാക്കുക. ഈ സൃഷ്ടിയിൽ അന്തമില്ലാത്തത്ര വസ്തുക്കളും 'വൃത്തി'കളും കാണപ്പെടുന്നുണ്ടു്. എന്നാൽ, അകത്തും പുറത്തുമുള്ള ഈ സൃഷ്ടി മുഴുവനും രണ്ടു പദാർത്ഥങ്ങൾകൊണ്ടാണു് നിർമ്മിക്കപ്പെട്ടിരിക്കുന്നതു്. (1) അഖണ്ഡമായ ആത്മാവു് (2) അഷ്ടവിധമായ പ്രകൃതി. ക്രോധമുള്ളവന്റെ ക്രോധവും, പ്രേമമുള്ളവന്റെ പ്രേമവും, ദുഃഖിതന്റെ കരച്ചലും, സംതൃപ്തന്റെ ചിരിയും, മടിയന്റെ നിദ്രോൽസുകത്വവും, പ്രയത്നശീലന്റെ കർമ്മപരായണതയും എല്ലാം ഒരേ ചൈതന്യത്തിന്റെ, അഥവാ ശക്തിയുടെ, കളികളാണു്. ഈ പരസ്പരവിരുദ്ധങ്ങളായ ഭാവങ്ങളുടെ അടിയിൽ, ഒററം മുതൽ മറേറ അററംവരെ, ഒരേ ചൈതന്യം ഒഴുകിക്കൊണ്ടിരിക്കുന്നു! അകത്തെ ചൈതന്യം എല്ലാററിലും ഒന്നാണു്. അതുപോലെതന്നെ, പുറമേയുള്ള തൊലിയുടെ സ്വരൂപവും ഏതാണ്ടു് ഒരേ മാതിരിയാണു്. ചൈതന്യമയമായ ആത്മാവു്, ജഡപ്രകൃതി—ഈ രണ്ടു പദാർത്ഥങ്ങൾകൊണ്ടാണു് ഈ സൃഷ്ടിമുഴുവനും ഉണ്ടായിട്ടുള്ളതു്, സൃഷ്ടമായിട്ടുള്ളതു്. ഈ സംഗതി ഭഗവാൻ ആദ്യംതന്നെ പറഞ്ഞുതന്നിട്ടുണ്ടു്.

ആത്മാവും ദേഹവും, 'പര'എന്ന പ്രകൃതിയും 'അപര'എന്ന പ്രകൃതിയും എല്ലായിടത്തും ഒന്നുതന്നെയാണു്; അവയ്ക്കു തമ്മിൽ അഭേദ്യമായ ബന്ധമുണ്ടു്. എന്നാലും, മനുഷ്യൻ വ്യാമോഹത്തിൽ അകപ്പെടുന്നതെന്തുകൊണ്ടു്? അവന്റെ മനസ്സിൽ ഭേദഭാവം ഉളവാകാൻ കാരണമെന്തു? സ്നേഹമുള്ളവരുടെ മുഖം കാണുമ്പോൾ സന്തോഷം തോന്നുന്നു; സ്നേഹമില്ലാത്തവരുടെ മുഖം കാണുമ്പോൾ മടുപ്പുതോന്നുന്നു. ഒരാളെ കാണാനും മറെറാരാളെ കാണാതിരിക്കാനും തോന്നുന്നതെന്തുകൊണ്ടു്? ഒരേ ചിത്രകാരൻ ഒരേ കടലാസ്സിൽ ഒരേ തൂലികകൊണ്ടു് പല ചിത്രങ്ങളും വരച്ചു് പലതരം ഭാവങ്ങൾ പ്രകടിപ്പിക്കുന്നു. അതാണു് ചിത്രകാരന്റെ സാമർത്ഥ്യം. ചിത്രകാരന്റെ തൂലികയ്ക്കു്, അഥവാ വീണവായനക്കാരന്റെ വിരലുകൾക്കു്, നമ്മെ കരയിക്കാനും ചിരിപ്പിക്കാനും സാമർത്ഥ്യമുണ്ടു്. ഈ വിശേഷം മുഴുവനും സൃഷ്ടികർത്താവിന്റെ ആ വിരലുകളിലും ഉണ്ടു്.

* മലയാളത്തെസ്സംബന്ധിച്ചു്. S. V. K.

ഇതു് അടുത്തിരിക്കട്ടെ, അതു് അകലെ ഇരിക്കട്ടെ; ഇതു് എന്റേതാണു്, അതു് അന്യന്റേതാണു്—ഇത്യാദി വിചാരങ്ങൾ വരുന്നതിനും, അതുനിമിത്തം കർത്തവ്യത്തിൽനിന്നു പിന്മാറാൻ പരിശ്രമിക്കുന്നതിനും, കാരണം പ്രസ്തുതവ്യാമോഹമാണു്. ഈ വ്യാമോഹത്തിൽനിന്നു രക്ഷപ്പെടണമെങ്കിൽ സൃഷ്ടികർത്താവിന്റെ വിരലുകളുടെ വൈശിഷ്ട്യം മനസ്സിലാക്കുകതന്നെവേണം. 'ബൃഹദാരണ്യകോ'പനിഷത്തിൽ ഒരു ചെണ്ടയുടെ ദൃഷ്ടാന്തം നൽകപ്പെട്ടിട്ടുണ്ടു്. ഒരു ചെണ്ടയിൽനിന്നു പലതരം നാദങ്ങൾ പുറപ്പെടുന്നു. ചിലതു കേൾക്കുമ്പോൾ ഞാൻ പേടിച്ചുവിറയ്ക്കുന്നു, ചിലതുകേൾക്കുമ്പോൾ സന്തോഷംകൊണ്ടു് തുള്ളിച്ചാടുന്നു. ഈ ഭാവങ്ങളെയെല്ലാം ജയിക്കണമെങ്കിൽ ആ 'ചെണ്ടകൊട്ടുന്നവ'നെ പിടികൂടണം, ആയാളെ പിടികിട്ടിയാൽ എല്ലാനാദങ്ങളും ഒരേമന്ത്രി ആയിത്തീരുന്നു. ഭഗവാൻ ഒരൊററവാക്യത്തിൽ പറയുന്നു:— "മായയെ തരണം ചെയ്യാനാഗ്രഹിക്കുന്നവർ എന്നെ ശരണം പ്രാപിക്കട്ടെ."

അപ്പോൾ, ഈ മായ എന്താണു്? പരമേശ്വരന്റെ ശക്തിയെ—കലാകുശലതയെ—മായ എന്നു പറയുന്നു. ആത്മാവിന്റെ പ്രകൃതിയാണു് മായ. അഥവാ, ജൈനരുടെ ഭാഷയിൽ പറയുന്നതായാൽ, ജീവനുള്ളതും ഇല്ലാത്തതുമായ പലതരം പദാർത്ഥങ്ങൾകൊണ്ടു വിവിധരംഗങ്ങളോടുകൂടിയ ഈ സൃഷ്ടിയെ വിരചിച്ചതാരോ ആയാളുടെ ശക്തി, അഥവാ കല, തന്നെയാണു് മായ. ജയിലിൽ ഒരേധാന്യംകൊണ്ടു് എല്ലാദിവസവും ഒരേതരത്തിലുള്ള റൊട്ടിയും സർവ്വരസസമ്പൂർണ്ണമായ ഒരു 'രസ'വും ഉണ്ടാക്കുന്നു. ഇതുപോലെതന്നെയാണു് ഈ അഖണ്ഡമായ ആത്മാവും അഷ്ടവിധമായ ശരീരവും എന്നു മനസ്സിലാക്കുക. പരമേശ്വരൻ ഈ ആത്മാവിനേയും പ്രകൃതിയേയുംകൊണ്ടു് പല പദാർത്ഥങ്ങളും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. നമുക്കു് അവയെ കാണുമ്പോൾ, വിഭിന്നവും പരസ്പരവിരുദ്ധവുമായ പല ഭാവങ്ങളും ഉളവായിക്കൊണ്ടിരിക്കുന്നു. അതിനെയെല്ലാം തരണംചെയ്തു് ശരിയായ ശാന്തി സമ്പാദിക്കണമെങ്കിൽ നമുക്കു ഈ വസ്തുക്കളുടെ നിർമ്മാതാവിനെത്തന്നെ ശരണംപ്രാപിക്കേണ്ടിവരുന്നു; ആയാളുമായി പരിചയപ്പെടേണ്ടിവരുന്നു. അപ്പോൾ മാത്രമേ ദ്വേഷവും ആസക്തിയും ഉളവാക്കുന്ന ഈ മോഹത്തിൽനിന്നു് രക്ഷപ്പെടാൻ നമുക്കു സാധിക്കുകയുള്ളൂ.

ഈ ഏഴാമദ്ധ്യായത്തിൽ ആ പരമേശ്വരനെ മനസ്സിലാക്കുന്നതിനുള്ള ഒരു മഹത്തായ 'സാധനം'—വികർമ്മം—പറഞ്ഞുതന്നിരിക്കുന്നു. ചിത്തശുദ്ധിക്കു് യജ്ഞം, ദാനം, ജപം, തപം, ധ്യാ

നം, ധാരണ തുടങ്ങിയ പല വികർമ്മങ്ങളും പറയപ്പെട്ടിട്ടുണ്ടു്. ഞാൻ ഇവയെ അലക്കസോഡ, സോപ്പ്, ഉറിഞ്ചിക്കായ് മുതലായവയോടാണു് ഉപമിക്കുക; ഭക്തിയെ വെള്ളത്തോടും. അലക്കസോഡ, സോപ്പ് മുതലായവ വസ്ത്രം വെളുപ്പിക്കാൻ പററിയവതന്നെ; പക്ഷേ, വെള്ളമില്ലെങ്കിൽ പിന്നെ എന്തുണ്ടായിട്ടെന്താണു ഫലം? വെള്ളമില്ലാതെ വെറും സോപ്പിന്നു് എന്താണു ചെയ്യാൻ കഴിയുക! നേരേമറിച്ചു്, സോഡ, സോപ്പ് മുതലായവയൊന്നുമില്ലെങ്കിലും വെള്ളമുണ്ടെങ്കിൽ കുറെയൊക്കെ ചളി കളയാൻകഴിയും. വെള്ളത്തോടുകൂടി ഈവക സാധനങ്ങളും ഉണ്ടെങ്കിൽ, 'അധികസ്യ അധികം ഫലം' എന്നുമാത്രം—പാലിൽ പഞ്ചസാരയിട്ടതുപോലെയായി. അതായതു് യജ്ഞം, യാഗം ധ്യാനം, തപം മുതലായവയെല്ലാം ചെയ്യുന്നതു് ഹൃദയംഗമമായിട്ടല്ലെങ്കിൽ പിന്നെ ചിത്തശുദ്ധിയുണ്ടായിത്തീരുന്നതെങ്ങനെ? ഹൃദയംഗമം എന്നതിന്റെ അർത്ഥം 'സഭക്തികം' എന്നുതന്നെയാണു്. ഏതുപ്രകാരത്തിലുള്ള സാധനയ്ക്കും ഭക്തി ആവശ്യമാണു്. ഭക്തി സർവ്വശ്രേഷ്ഠമായ ഒരു ഉപായമാണു്. ശുശ്രൂഷാപരിപാടികൾ നല്ലപോലെ അറിയുന്ന ഒരാൾ ഒരു രോഗിയെ ശുശ്രൂഷിക്കാൻ പോകുന്നു എന്നു വിചാരിക്കുക. ആയാളുടെ മനസ്സിൽ ശുശ്രൂഷിക്കാനുള്ള ശരിയായ ആഗ്രഹമില്ലെങ്കിൽ പിന്നെ ആ ശുശ്രൂഷ സഫലമാകുമോ? കാളയ്ക്കു നല്ല തടിയും ആരോഗ്യവുമുണ്ടു്. പക്ഷേ, വണ്ടിവലിക്കാൻ ഇഷ്ടപ്പെടുന്നില്ല എന്നു വിചാരിക്കുക. അപ്പോൾ അതു വണ്ടിയോടുകൂടി ഒരു ഭാഗത്തു കിടക്കും; അല്ലെങ്കിൽ വണ്ടിയെ വല്ല കുണ്ടിലേയ്ക്കും മറിച്ചിടും. ഇതിന്റെയെല്ലാം താല്പര്യം, ഹൃദയംഗമമായി ചെയ്യാത്ത കാര്യങ്ങളിൽനിന്നു തുഷ്ടിയോ പുഷ്ടിയോ ലഭിക്കുകയില്ല എന്നാകുന്നു.

## 2

ഈ ഭക്തി നമ്മളിൽ ഉളവാകുന്നതായാൽ, അഥവാ ഉണ്ടെങ്കിൽ, നമുക്കു് ആ മഹാനായ ചിത്രകാരന്റെ കലയെ കാണാൻ കഴിയും; അദ്ദേഹത്തിന്റെ കയ്യിലെ നിസ്തുലമായ തൂവൽ നമുക്കു കാണാൻ കഴിയും. എന്നെന്നും വററാത്ത ആ അരുവിയേയും, അവിടത്തെ അപൂർവ്വമായ മാധുര്യത്തേയും ഒരിക്കൽ അനുഭവിച്ചാൽ പിന്നെ മറെറല്ലാരസങ്ങളും തുച്ഛമായിത്തോന്നും; ആ രസങ്ങളെ രസങ്ങളായിത്തന്നെ ഗണിക്കാൻതോന്നില്ല! ശരിയായ വാഴപ്പഴം തിന്നിട്ടുള്ള ഒരാൾക്കു്, മരംകൊണ്ടോ മണ്ണുകൊണ്ടോ ഉണ്ടാക്കി നിറംകൊടുത്തിട്ടുള്ള വാഴപ്പഴം കണ്ടാൽ അതിന്റെ ഭംഗികാണാനല്ലാതെ രുചിനോക്കാൻ തോന്നുകയില്ല. വാഴപ്പഴത്തിന്റെ രുചി മന

സ്സിലാക്കിയിട്ടുള്ളതിനാൽ ആയാൾക്കു് ആ കൃത്രിമഫലത്തിൽ യാതൊരു പ്രത്യേകതയും തോന്നുകയില്ല. അതുപോലെതന്നെ, നല്ല ഉറവുവെള്ളത്തിന്റെ രസം മനസ്സിലാക്കിയിട്ടുള്ളവർ ഹോട്ടലുകളിലെ സോഡ, സർബ്ബത്തു് മുതലായവ ഇഷ്ടപ്പെടുകയില്ല.

ഒരു ശാസ്ത്രികനായ തത്ത്വജ്ഞാനിയോടു് ജനങ്ങൾ പറഞ്ഞു: "ഇന്നു നഗരം വളരെ ഭംഗിയായി അലങ്കരിച്ചിട്ടുണ്ടു്; നമുക്കു് അതു കാണാൻപോകാം" അദ്ദേഹം ചോദിച്ചു: "ചങ്ങാതിമാരേ, ഈ അലങ്കാരം എന്നതെന്താണു്? ഒരു വിളക്കു, പിന്നെ രണ്ടാമതൊന്നു്, മൂന്നാമതൊന്നു് — ഇങ്ങനെ പത്തുലക്ഷം കോടി, അഥവാ എത്രവേണമെങ്കിലും എണ്ണാം. അവസാനം അതു വിളക്കിന്റെ സമൂഹം തന്നെയല്ലേ? എന്നാൽ, ഞാൻ ആ അലങ്കാരം കണ്ടുകഴിഞ്ഞു!" ഗണിതശാസ്ത്രത്തിൽ 1, 2, 3–ഇങ്ങനെ അന്തമില്ലാത്തതു സംഖ്യകളുണ്ടു്. സംഖ്യകൾ തമ്മിലുണ്ടായിരിക്കേണ്ട വ്യത്യാസം മനസ്സിലാവുന്നതായാൽ പിന്നെ ആ സംഖ്യകളെല്ലാം എഴുതിപ്പഠിക്കേണ്ടതില്ല. അതുപോലെ, ആ വിളക്കുകൾ ഒന്നിനുശേഷം ഒന്നായി വെച്ചിട്ടുണ്ടു്. ഇതിൽ ഇത്ര ആശ്ചര്യപ്പെടാനോ ആനന്ദിക്കാനോ എന്താണുള്ളതു്?" എന്നാൽ, മനുഷ്യന്നു് അത്തരം ആനന്ദം പ്രിയതരമാണു്. മനുഷ്യൻ, വെള്ളത്തിൽ ചെറുനാരങ്ങയും പഞ്ചസാരയും കലക്കി വളരെ രുചിയോടുകൂടി കുടിക്കുന്നു. "ഹാ! എത്ര വിശേഷമായ നാരങ്ങാവെള്ളം!" എന്നാൽ, അതിന്നു്, നാവിന്നു രുചി നൽകാനല്ലാതെ മറ്റെന്തു സാധിക്കും? പലതും പലതരത്തിൽ കൂട്ടിച്ചേർത്തുണ്ടാക്കി ഭക്ഷിക്കുന്നതിലാണു് മനുഷ്യന്നു രസം. കുട്ടിക്കാലത്തു് ഒരിക്കൽ ഞാൻ ഒരു സിനിമകാണാൻപോയി. കയ്യിൽ ഒരു വിരിപ്പും കരുതിയിരുന്നു, ഉറക്കംവന്നാൽ കിടക്കുന്നതിന്നുവേണ്ടി. കണ്ണഞ്ചിക്കുന്ന ആ അഗ്നിചിത്രങ്ങൾ തിരശ്ശീലയിൽ കാണാൻ തുടങ്ങി. നാലഞ്ചു നിമിഷംകൊണ്ടു് എന്റെ കണ്ണു ക്ഷീണിച്ചു. ഞാനെന്റെ വിരിപ്പു നിവർത്തിക്കിടന്നു. കളികഴിഞ്ഞാൽ വിളിക്കണമെന്നു കൂട്ടുകാരെ ഏല്പിച്ചു് ഉറങ്ങുകയുംചെയ്തു. രാത്രി പുറത്തു തുറസ്സായ വല്ലസ്ഥലത്തും ഇരുന്നു്, കാററുമേററുകൊണ്ടു് ആകാശത്തിലെ ചന്ദ്രനേയും നക്ഷത്രങ്ങളേയും കാണുക എന്നതുപേക്ഷിച്ചു് — പ്രശാന്തസുന്ദരമായ സൃഷ്ടിയെ കാണുമ്പോഴുണ്ടാകുന്ന പരിശുദ്ധമായ ആനന്ദത്തെ ഉപേക്ഷിച്ചു് — ആ ഇടുങ്ങിയ 'തീയേററിൽ' തീപ്പാവകൾ നൃത്തംവെയ്ക്കുന്നതുകണ്ടു് നാം കൈകൊട്ടുന്നു! എനിക്കിതിന്റെ താല്പര്യം മനസ്സിലാവുന്നില്ല.

മനുഷ്യൻ ഇത്ര ആനന്ദരഹിതനായിത്തീരുന്നതെങ്ങനെ? സാധുമനുഷ്യൻ ആ നിർജ്ജീവമായ പാവകളെക്കണ്ടു് എങ്ങനെയെ

ങ്കിലും കുറച്ചു് ആനന്ദിക്കാനാഗ്രഹിക്കുന്നു! ജീവിതത്തിൽ യാതൊരാനന്ദവും ഇല്ലാഞ്ഞിട്ടാണു് അത്തരം കൃത്രിമമായ ആനന്ദം ആരായുന്നതു്! ഒരിക്കൽ എന്റെ അയൽവീട്ടിൽനിന്നു് 'പാത്രംമുട്ടുവാൻ' തുടങ്ങി. ഞാൻ, അതെന്തിനാണെന്നു ചോദിച്ചു. അപ്പോൾ ആരോ പറഞ്ഞു: "അവിടെ കുട്ടിയുണ്ടായിരിക്കുന്നു." തന്റെ വീട്ടിൽ കുട്ടിയുണ്ടായി എന്നു പാത്രംമുട്ടി അറിയിക്കാൻ, ആയാൾക്കു മാത്രമാണോ കുട്ടിയുണ്ടായിട്ടുള്ളതു്? ആട്ടം, പാട്ടു്, കളി മുതലായതെല്ലാം കുട്ടിയുണ്ടായ സന്തോഷം കാണിക്കാനാണോ? ഇതെല്ലാം വെറും കുട്ടിക്കളിയല്ലാതെ മറെറന്താണു്? ആനന്ദത്തിനു് അത്യധികം ക്ഷാമം വന്നതുപോലെ തോന്നുന്നു! ക്ഷാമകാലത്തു് ഒരു മണി ധാന്യം കാണുമ്പോഴേയ്ക്കു് ആളുകൾ അവിടെ തിരക്കിക്കൂട്ടുന്നു. അതുപോലെതന്നെ കുട്ടിയുണ്ടായാൽ, സർക്കസ്സ് വന്നാൽ, സിനിമവന്നാൽ, എല്ലാം—ആനന്ദത്തിന്റെ വിശപ്പുകൊണ്ടു വിവശരായിത്തീർന്നു് ഈ സാധുക്കൾ അവിടെ കൂട്ടംകൂട്ടമായി എത്തിച്ചേരുന്നു!

എന്നാൽ, ഇതെല്ലാം ശരിയായ ആനന്ദമാണോ? സംഗീതം കാതിൽകടന്നു് അതിന്റെ അലകൾ തലച്ചോറിന്നു് അല്പം ക്ലേശം നല്കുന്നു; രൂപങ്ങൾ കണ്ണുകളൂടെ കടന്നു തലച്ചോറിനെ ക്ലേശിപ്പിക്കുന്നു. ഇങ്ങനെ ക്ലേശമേല്പിക്കുന്നതിലാണു് ആ പാവങ്ങളുടെ ആനന്ദം! ചിലർ പുകയില പൊടിച്ചു് മൂക്കിലൂടെ കടത്തിവിടുന്നു; ചിലർ പുകവലിക്കുന്നു. ആ പൊടിവലികൊണ്ടു്, അഥവാ ആ പുകവലികൊണ്ടു്, അവർ ലോകത്തിലെ മുഴുവൻ ആനന്ദവും കിട്ടിയതുപോലെ ഭാവിക്കുന്നു! ടോൾസ്റ്റോയ് എഴുതുന്നതു നോക്കുക: "ആ സിഗററ്റിന്റെ ലഹരിയിൽ ഒരാൾ മറെറാരാളെ കുത്തിക്കൊല്ലുകതന്നെ ചെയ്താലും അതിൽ ആശ്ചര്യപ്പെടത്തക്കതായി ഒന്നുമില്ല." അതു് ഒരുതരം ലഹരിതന്നെയാണെന്നു കരുതിക്കൂടേ?

മനുഷ്യൻ ഇത്തരം ആനന്ദത്തിൽ മതിമറക്കാൻ കാരണമെന്തു്? കാരണം, അവനു ശരിയായ ആനന്ദം എന്തെന്നറിയുകയില്ല. അവൻ പ്രതിച്ഛായയിൽ (അസ്സലിനെ വിട്ടു്!) തന്നെ ഭ്രമിച്ചിരിക്കയാണു്. ഇന്നു് അവൻ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുടെ ആനന്ദമാണു ആസ്വദിച്ചുകൊണ്ടിരിക്കുന്നതു്. നയനേന്ദ്രിയമില്ലെങ്കിൽ പിന്നെ നാലിന്ദ്രിയങ്ങളുടെ ആനന്ദംമാത്രമേ ഉള്ളൂ എന്നാണു് അവൻ വിചാരിക്കുക. 'ചൊവ്വ' എന്ന ഗ്രഹത്തിൽനിന്നു് നാളെ ആറിന്ദ്രിയങ്ങളോടുകൂടി വല്ലവരും ഇറങ്ങിവരുന്നതായാൽ പഞ്ചേന്ദ്രിയങ്ങൾ മാത്രമുള്ള മനുഷ്യർ കരയാൻതുടങ്ങും. അവർ പറയും: "ഈയാളുടെ മുമ്പിൽ ഞങ്ങൾ എത്ര മോശക്കാർ?"

ഈ അഞ്ച് ഇന്ദ്രിയങ്ങൾക്ക സൃഷ്ടിയുടെ സകല രഹസ്യങ്ങളും മനസ്സിലാക്കാൻകഴിയുമോ?—ഇത് ആലോചിക്കേണ്ട ഒരു സംഗതിയാണ്. ഈ അഞ്ച് ഇന്ദ്രിയങ്ങളുടേയും അഞ്ചു വിഷയങ്ങളിൽത്തന്നെ മനുഷ്യൻ വീണ്ടും ഒരു തിരഞ്ഞെടുപ്പു നടത്തുന്നു. ഇങ്ങനെ അവൻ വിഷയങ്ങളിൽ നിമഗ്നനായിരിക്കുകയാണ്. കഴുതക്കരച്ചിൽകേട്ടാൽ അവൻ പറയുന്നു: "ഈ അശുഭമായ ശബ്ദം എവിടെനിന്നു വന്നു?" എന്നാൽ, നിങ്ങളുടെ ശബ്ദം ആ കഴുതയ്ക്ക് ഒരുവിധത്തിലും അശുഭമാവുന്നില്ലേ? നിങ്ങൾക്ക് അതിനെക്കൊണ്ട് ഉപദ്രവമുണ്ടാകുന്നുണ്ടായിരിക്കാം. പക്ഷേ നിങ്ങളെക്കൊണ്ടു അതിനും ഒരു ഉപദ്രവവും ഉണ്ടാകുന്നില്ലേ? കഴുതക്കരച്ചിൽ അശുഭമായതാണെന്നു നാം ആദ്യംതന്നെ തീരുമാനിച്ചിരിക്കയാണ്. ഞാൻ ബറോഡാ കാളേജിൽ താമസിച്ചിരുന്നകാലത്ത് ചില പാശ്ചാത്യഗായകന്മാർ അവിടെ വരികയുണ്ടായി. അവർ നല്ല വിദ്വാന്മാരായിരുന്നു. തങ്ങളുടെ വൈദഗ്ദ്ധ്യം നല്ലപോലെ പ്രകടിപ്പിക്കുകയുംചെയ്തു. പക്ഷേ, എപ്പോഴാണ് അവിടെനിന്നു ഓടി രക്ഷപ്പെടാൻ സാധിക്കുക എന്നാണു ഞാൻ നോക്കിയിരുന്നത്. കാരണം, എനിക്ക് അത്തരം പാട്ടുകേട്ടു പരിചയമുണ്ടായിരുന്നില്ല. എന്റെ ദൃഷ്ടിയിൽ, 'അവർ തോററുപോയി!' നമ്മുടെ നാട്ടിലെ നല്ല പാട്ടുകാർ അവരുടെ രാജ്യത്തു ചെന്നാൽ ഒരുപക്ഷേ മോശക്കാരാണെന്നു കണക്കാക്കപ്പെട്ടേയ്ക്കാം. ഒരുതരം സംഗീതം കൊണ്ട് ഒരാൾക്ക് ആനന്ദമുണ്ടാവുമെങ്കിൽ മറെറാരാൾക്ക് അതുണ്ടാവുന്നില്ല. ആ സ്ഥിതിക്ക് ഇതിനെ ശരിയായ ആനന്ദം എന്നു പറയാമോ? ഈ ആനന്ദമെല്ലാം വെറും 'ഭ്രമ'മാണ്. ശരിയായ ആനന്ദം ആസ്വദിക്കാൻ സാധിക്കാതിരിക്കുന്നതുവരെ നാം, കളവും ചതിയുംനിറഞ്ഞ ഈ ആനന്ദത്തിൽ നിമഗ്നരായിരിക്കും. നല്ല പാല് കിട്ടാതിരുന്നേടത്തോളംകാലം, അശ്വത്ഥാമാവ് അരിമാവു കലക്കിയതാണത്രെ പാലാണെന്നുകരുതി കുടിച്ചിരുന്നതു്! അതായതു്, നിങ്ങൾ ശരിയായ സ്വരൂപത്തെ മനസ്സിലാക്കുമ്പോൾ, അതിന്റെ ആനന്ദം അനുഭവിക്കാൻതുടങ്ങുമ്പോൾ, മറെറല്ലാ വസ്തുക്കളും മങ്ങാൻ തുടങ്ങും.

ഈ ആനന്ദത്തെ മനസ്സിലാക്കുന്നതിനുള്ള ഉൽകൃഷ്ടമായ മാർഗ്ഗം ഭക്തിയാണ്. ആ മാർഗ്ഗത്തിലൂടേ സഞ്ചരിക്കുമ്പോൾ പരമേശ്വരന്റെ ദൈവികമായ കുശലത മനസ്സിലാവും. അതോടുകൂടി മറെറല്ലാസങ്കല്പങ്ങളും അതിൽ വിലീനമായിത്തീരുകയും ചെയ്യും. പിന്നെ നിസ്സാരകാര്യങ്ങളിലേയ്ക്കുള്ള ആകർഷണംതന്നെ ഇല്ലാതാവും. ലോകത്തിലെങ്ങും ഒരേ ആനന്ദം നിറഞ്ഞിരിക്കുന്നതായി അനുഭവപ്പെടും. മധുരപലഹാരങ്ങൾ വില്ക്കുന്ന പീടികകൾ പല

തും ഉണ്ടായിരിക്കാം. പക്ഷേ, പലഹാരങ്ങൾ ഏറെക്കുറെ ഒരേമാതിരിയായിരിക്കും. അതായതു, ശരിയായ വസ്തു കയ്യിൽകിട്ടുന്നതുവരെ നാം, പറന്നുകളിക്കുന്ന പക്ഷിയെപ്പോലെ, അവിടുന്നും ഇവിടുന്നും ഓരോന്നിനെ പിടിച്ചു തിന്നുകൊണ്ടിരിക്കും. ഞാൻ പുലച്ചേ തുളസീദാസരാമായണം വായിക്കുകയായിരുന്നു. വളക്കിന്നടുത്തു പാററകൾ വന്നുനിറഞ്ഞു. അപ്പോഴേയ്ക്കു് ഒരു ഗൌളിയും അവിടെ എത്തിച്ചേർന്നു. അതിന്നു് എന്റെ രാമായണവുമായി യാതൊരെടപാടുമില്ല. അതിന്നു്, ആ പാററകളെക്കണ്ടിട്ടാണു് ആനന്ദമുണ്ടായതു്. അതു പാററകളുടെമേൽ ചാടിവീഴാൻതുടങ്ങിയപ്പോഴേയ്ക്കു് ഞാൻ കൈ അല്പമൊന്നിളക്കി. അതു് ഓടിപ്പോയി. പിന്നേയും അതിന്റെ ദൃഷ്ടി ആ പാററകളുടെമേൽ ആയിരുന്നു. ഞാൻ മനസ്സിൽപറഞ്ഞു: "നീ ഈ പാററകളെ തിന്നുകളയും. അതു നിനക്കു രസമാണു്. നിന്റെ നാവിൽ ഒരുതരം പശയുണ്ടു്" എന്റെ നാവിൽ ഒരുതരം പശയും ഇല്ല. പക്ഷേ, ഞാനനുഭവിക്കുന്ന ആനന്ദത്തെപ്പററി ആ പാവപ്പെട്ട ഗൌളിക്കു് എന്തറിയാം? അതിന്നു് രാമായണത്തിന്റെ രസം ആസ്വദിക്കാൻ കഴികയില്ല. ഈ ഗൌളിയെപ്പോലെയാണു് നമ്മുടെ സ്ഥിതി. നാം പല രസങ്ങളിലും നിമഗ്നരായിരിക്കയാണു്. എന്നാൽ, ശരിയായ രസം ലഭിച്ചാലത്തെ സ്ഥിതി എന്തായിരിക്കും! ആ രസം സമ്പാദിക്കുന്നതിന്നും ആസ്വദിക്കുന്നതിന്നും നമ്മെ സ്സമത്ഥരാക്കുന്നതിന്നുവേണ്ടി ഭഗവാൻ ഭക്തിയുടെ രൂപത്തിലുള്ള ഒരു സാധനം കാണിച്ചുതന്നുകൊണ്ടിരിക്കയാണു്.

## 3

ഭഗവാൻ മൂന്നുതരം ഭക്തന്മാരെപ്പററി പറഞ്ഞിട്ടുണ്ടു്; 1. സകാമഭക്തൻ—ഫലേച്ഛയോടുകൂടി ഭക്തികാണിക്കുന്നവൻ; 2. നിഷ്കാമഭക്തൻ—ഫലേച്ഛയില്ലെങ്കിലും സങ്കുചിതമായ ഭക്തികാണിക്കുന്നവൻ; 3. ജ്ഞാനി—പരിപൂണ്ണമായ ഭക്തികാണിക്കുന്നവൻ. ഇതിൽ രണ്ടാമത്തെതരത്തിൽപ്പെട്ട ഭക്തന്മാരെ വീണ്ടും മൂന്നായി തരംതിരിച്ചിട്ടുണ്ടു്. 1. ആത്തൻ, 2. ജിജ്ഞാസു, 3. അത്ഥാത്ഥി. ഇവ ഭക്തിവൃക്ഷത്തിന്റെ ശാഖകളും ഉപശാഖകളുമാണു്.

അപ്പോൾ, സകാമഭക്തൻ എന്നതിന്റെ അത്ഥം എന്താണു്? മനസ്സിൽ ചില ആഗ്രഹങ്ങൾവെച്ചുകൊണ്ടു് ഭഗവാന്റെ സമീപത്തു ചെല്ലുന്നവൻ. ഈ ഭക്തി നികൃഷ്ടമായതാണെന്നു പറഞ്ഞു് ഞാനയാളെ നിന്ദിക്കുകയില്ല. ചിലർ പൊതുകാര്യങ്ങളിൽ പ്രവേശിക്കുന്നതു പേരുംപെരുമയും കിട്ടാൻവേണ്ടിയാണു്.

ഇതിൽ എന്താണു് ദോഷം? നിങ്ങൾ അവരെ നല്ലപോലെ ആദരിക്കുകയും അവക്കു ധാരാളം പെരുമനൽകുകയും ചെയ്യുക അതുകൊണ്ടു യാതൊരു ഹാനിയും നേരിടാനില്ല. അത്താം ആദരവു കിട്ടിക്കൊണ്ടിരിക്കുമ്പോൾ അവർ ആ പൊതുകാര്യത്തിൽ സ്ഥിരമായി നില്ക്കും. അവക്കു് ആ പ്രവൃത്തികളിൽത്തന്നെ ആനന്ദം തോന്നിത്തുടങ്ങും. പേരും പെരുമയും സമ്പാദിക്കണമെന്ന ആഗ്രഹത്തിന്റെ അത്ഥംതന്നെ എന്താണു്? ലോകരുടെ ആദരവിൽനിന്നു് തന്റെ പ്രവൃത്തി ഏററവും ഉത്തമമാണെന്ന വിശ്വാസം ഉണ്ടാവുന്നു. തന്റെ പ്രവൃത്തിയുടെ ഗുണദോഷം അറിയുവാൻ അയാളുടെ കയ്യിൽ ആന്തരമായ ഒരു ഉപകരണവുമില്ല അതിനാൽ, ആയാൾ, ഈ ബാഹ്യമായ ഉപകരണം സ്വീകരിക്കുന്നു. അമ്മ മകന്റെ പുറത്തുതലോടി 'ഭേഷ്' എന്നു പറയുമ്പോൾ അവൻ അമ്മയ്ക്കു പഥ്യമായ പ്രവൃത്തി കൂടുതൽ നന്നായിച്ചെയ്യുവാനാഗ്രഹിക്കുന്നു. ഇതുതന്നെയാണു് സകാമഭക്തിയുടേയും കാര്യം. സകാമഭക്തൻ ഭഗവാന്റെ അടുത്തുചെന്നു് "തരിക" എന്നു പറയും. ഭഗവാനോടു് നല്ലകാര്യം ആവശ്യപ്പെടാൻ സാധിച്ചാൽ അതൊരു വലിയ ഭാഗ്യമായി. അതു അത്ര എളുപ്പമല്ല. ജ്ഞാനദേവൻ നാമദേവനോടു്, "തീത്ഥയാത്രയ്ക്കു പോരുന്നില്ലേ?" എന്നു ചോദിച്ചു. നാമദേവൻ മറുപടിയായി, "എന്തിന്നു ?" എന്നു ചോദിച്ചു. ജ്ഞാനദേവൻ പറഞ്ഞു: "സജ്ജനങ്ങളുമായി സംസർഗ്ഗംചെയ്യാൻ സാധിക്കും." നാമദേവൻ, "എന്നാൽ ഞാൻ ഭഗവാനോടു ചോദിച്ചുവരാം" എന്നുപറഞ്ഞു ക്ഷേത്രത്തിന്റെ ഉള്ളിലേക്കുപോയി. അദ്ദേഹത്തിന്റെ കണ്ണിൽനിന്നു വെള്ളം ധാരധാരയായി ഒഴുകിത്തുടങ്ങി. അദ്ദേഹം ഭഗവാന്റെ ചരണകമലങ്ങളെത്തന്നെ നോക്കിക്കൊണ്ടുനിന്നു. അവസാനം കരഞ്ഞുംകൊണ്ടു ചോദിച്ചു: "പ്രഭോ, ഞാൻ പോകട്ടേ?" ജ്ഞാനദേവൻ അടുത്തുതന്നെ നില്ക്കുന്നുണ്ടായിരുന്നു. നിങ്ങൾ ഈ നാമദേവനെ ഭ്രാന്തനെന്നു പറയുമോ? ഭാര്യപ്പെമില്ലെങ്കിൽ, അഥവാ ഭാര്യ മരിച്ചുപോയാൽ, കരയുന്ന ആളുകൾ ഒട്ടും കമ്മിയല്ല. എന്നാൽ, പരമേശ്വരന്റെ സന്നിധാനത്തിൽ കരയുന്നവർ, അവർ സകാമഭക്തന്മാരായാലും ശരി—ദുർല്ലഭമാണു്. വാസ്തവത്തിൽ ആവശ്യപ്പെടേണ്ടതെന്തോ അതു് ആവശ്യപ്പെടാൻ കഴിയാതിരിക്കുന്നതു് അജ്ഞാനത്തിന്റെ ലക്ഷണമാണു്. എന്നാൽ, ഇതുകൊണ്ടു്,—ഇങ്ങനെ ആവശ്യപ്പെടുന്നതുകൊണ്ടു്,—സകാമഭക്തി ത്യാജ്യമാണെന്നു കരുതരുതു്.

സ്ത്രീകൾ പുലച്ചെ എഴുന്നേററു പലതരം പ്രവൃത്തികൾ ചെയ്യുന്നു; വിളക്കു കൊളുത്തിക്കാണിക്കുന്നു; കർപ്പൂരം കത്തിക്കുന്നു; തുള

സിക്ക പ്രദക്ഷിണംവെക്കുന്നു. ഇതെല്ലാം എന്തിനാണ്? മോക്ഷം ലഭിക്കുന്നതിനുതന്നെ. അവരുടെ ധാരണ അതായിരിക്കാം. അതിന്നായി അവർ വ്രതം, ജപം, തപം മുതലായവ അനുഷ്ഠിക്കുന്നു. ഇങ്ങനെ വ്രതങ്ങൾ അനുഷ്ഠിക്കുന്ന സമ്പ്രദായമുള്ള കുടുംബങ്ങളിൽ മഹാപുരുഷന്മാർ ജനിക്കുന്നു. തുളസീദാസിന്റെ കുലത്തിൽ രാമതീർത്ഥൻ ജനിച്ചു. അദ്ദേഹത്തിന്നു പാർസിയിൽ നല്ല ജ്ഞാനമുണ്ടായിരുന്നു. ഒരാൾ ചോദിച്ചു:—"നിങ്ങൾ തുളസീദാസിന്റെ കുലത്തിലാണല്ലോ ജനിച്ചത്. എന്നിട്ടും നിങ്ങൾക്കു സംസ്കൃതം അറിയില്ലെന്നോ?" ഈ വാക്കു രാമതീർത്ഥന്റെ ഉള്ളിൽ തട്ടി. ഉടനേ അദ്ദേഹം സംസ്കൃതം പഠിക്കുവാനാരംഭിച്ചു. കുലാഭിമാനത്തിന്റെ സാമർത്ഥ്യം എത്ര മഹത്താണ്! അതിനാൽ, സ്ത്രീകൾ കാണിക്കുന്ന ഭക്തിഭാവം വെറും തമാശയാണെന്നു കരുതരുത്. ഇങ്ങനെ അണുഅണുവായി ഭക്തി ശേഖരിച്ചു വെയ്ക്കുന്നതിക്കിൽ ഓജസ്വികളായ സന്താനങ്ങൾ ഉണ്ടാവുന്നു. അതിനാൽ, ഭഗവാൻ പറയുന്നു: "ഫലേച്ഛയുള്ള മനായാലുംശരി, എന്നിൽ ഭക്തിയുണ്ടെങ്കിൽ ഞാൻ ആയാളുടെ ഭക്തിയെ സുദൃഢമാക്കും; ആയാളുടെ മനസ്സിൽ മൌഢ്യമുണ്ടാവാനനുവദിക്കയില്ല. ആയാൾ ഹൃദയപൂർവ്വം തന്റെ രോഗം മാററണമെന്നു പ്രാർത്ഥിക്കുന്നതായാൽ, ഞാൻ ആയാളിൽ ആരോഗ്യത്തിനുള്ള ഭാവന ഉളവാക്കി ആ രോഗം മാററിക്കൊടുക്കും. ഏതുവിധത്തിലായാലുംശരി, എന്റെ അടുത്തുവന്ന ഏതൊരാളേയും ഞാൻ സ്വന്തമാണെന്നു കരുതും." ധ്രുവന്റെ ഉദാഹരണംതന്നെ എടുക്കാം. അച്ഛന്റെ മടിയിൽ ഇരിക്കാൻ കഴിയാഞ്ഞപ്പോൾ അമ്മ മകനോടു പറഞ്ഞു: "ഈശ്വരനോട് ആ സ്ഥാനം യാചിച്ചുകൊൾക." ഉടനേ കുട്ടി ഉപാസന ആരംഭിച്ചു. ഭഗവാൻ അദ്ദേഹത്തിന്നു സ്ഥിരമായ ഒരു സ്ഥാനം നൽകുകയുംചെയ്തു. മനസ്സു നിഷ്കാമമല്ലെങ്കിൽക്കൂടി എന്താണ് ദോഷം? മനുഷ്യൻ ആരുടെ അടുക്കലേക്കാണ് പോകുന്നത്, ആരോടാണ് യാചിക്കുന്നത്?—ഇതാണ് പ്രധാനമായി നോക്കേണ്ടത്. സംസാരത്തിന്റെമുമ്പിൽ കൈ പരത്താതെ, മുട്ടുകുത്താതെ, ഈശ്വരനെ പാടിപ്പുകഴ്ത്തുന്ന സമ്പ്രദായം നിസ്സാരമാണെന്നു വിചാരിക്കരുത്.

നിമിത്തം എന്തോ ആയിക്കൊള്ളട്ടെ, നിങ്ങൾ ഭക്തിമന്ദിരത്തിൽ പ്രവേശിച്ചുനോക്കുക. ആരംഭത്തിൽ ഫലേച്ഛയോടുകൂടിയാണ് ചെയ്യുന്നതെങ്കിലും പിന്നീട് അതില്ലാത്തവരായിത്തീരും. പലദിക്കിലും 'പ്രദർശന'ങ്ങൾ നടത്താറുണ്ട്. അതിന്റെ വ്യവസ്ഥാപകന്മാർ പറയും: "നിങ്ങൾ വന്നു കാണുകതന്നെവേണം. എത്ര വിശിഷ്ടമായ—നേരിയതും പലനിറത്തിലുള്ളതുമായ—ഖാദി

യാണു് നിർമ്മിക്കാൻ തുടങ്ങിയിരിക്കുന്നതു്! അതിന്റെ ചില മാതൃകകളെങ്കിലും കാണുന്നുണ്ടോ?" ഇതുകേട്ടു് ആളുകൾ കൂട്ടംകൂട്ടമായി വരുന്നു. വ്യവസ്ഥാപകന്മാർക്ക് കാര്യം സാധിക്കുന്നു. ഇതുതന്നെയാണു് ഭക്തിയുടേയും കാര്യം. ഒരിക്കൽ ഭക്തിമന്ദിരത്തിന്റെ ഉള്ളിൽ കടന്നുനോക്കുക. അപ്പോൾമാത്രമേ അതിന്റെ വൈചിത്ര്യവും മഹത്ത്വവും മനസ്സിലാവുകയുള്ളു. സ്വർഗ്ഗത്തിലേയ്ക്കു പോകുമ്പോൾ ധർമ്മരാജാവിന്റെകൂടെ ഒരു ശ്വാവുമാത്രമാണു് ബാക്കിയായതു്. ഭീമൻ, അർജ്ജുനൻ മുതലായവരെല്ലാം, ഓരോരുത്തരായി വഴിയിൽ വീണുപോയി. സ്വർഗ്ഗത്തിന്റെ വാതില്ക്കൽ വെച്ചു് ഒരു ദൂതൻ അദ്ദേഹത്തോടുപറഞ്ഞു: "അങ്ങേയ്ക്കു അകത്തേയ്ക്കുപോകാം; പക്ഷേ, ഈ ശ്വാവിനു കടക്കുവാൻ പാടില്ല." ധർമ്മരാജാവുപറഞ്ഞു: "എന്റെ ശ്വാവിന്നു കടക്കാൻ പാടില്ലെങ്കിൽ ഞാനും അകത്തേയ്ക്കു കടക്കുന്നില്ല." ശ്വാവു് ഒരു നികൃഷ്ടജീവിയാണെന്നു കണക്കാക്കപ്പെട്ടുന്നുണ്ടെങ്കിലും അതു ചെയ്യുന്ന സേവനം അനന്യസാധാരണമാണു്. അതിനാൽ, 'ഞാൻ' 'ഞാൻ' എന്നുപറയുന്ന മററുള്ളവരെഅപേക്ഷിച്ചു് അതു ശ്രേഷ്ഠംതന്നെയാണു്. അതു ഭീമാർജ്ജുനന്മാരേക്കാൾ ശ്രേഷ്ഠമായതായിരുന്നുവെന്നു തെളിഞ്ഞു. പരമേശ്വരമാർഗ്ഗത്തിൽ സഞ്ചരിക്കുന്നതു് ഒരു ക്ഷുദ്രകീടമാണെങ്കിലും അതു്, ആ വഴിക്കു പോകാത്ത വലിയ വലിയ ആളുകളേക്കാൾ ശ്രേഷ്ഠമായതാണു്. ക്ഷേത്രത്തിൽ ആമയുടേയും നന്ദിയുടേയും വിഗ്രഹങ്ങളുണ്ടു്. ആ കാളയേയും ആളുകൾ നമസ്കരിക്കുന്നു. കാരണം, അതൊരു സാധാരണ കാളയല്ല. അതു ഭഗവാന്റെ സമീപത്താണു് സ്ഥിതിചെയ്യുന്നതു്. കാളയാണെങ്കിലും അതു പരമേശ്വരന്റേതാണെന്ന കാര്യം നാം മറക്കരുതു്. അതു വലിയ ബുദ്ധിമാന്മാരേക്കാൾ ശ്രേഷ്ഠമായതാണു്. ഏതു നിസ്സാരപ്രാണിയും ഭഗവത്സ്മരണയോടുകൂടി ജീവിക്കുമ്പോൾ ലോകത്തിന്നൊട്ടാകെ അഭിവന്ദ്യമായിത്തീരുന്നു!

ഒരിക്കൽ ഞാൻ തീവണ്ടിയിൽ യാത്രചെയ്യുകയായിരുന്നു. വണ്ടി യമുനയുടെ പാലത്തിന്മേലെത്തി. എന്റെ അടുത്തുണ്ടായിരുന്ന ഒരാൾ അതിലേയ്ക്കു് ഒരു കാശിട്ടു. ഞങ്ങളുടെ അടുത്തുതന്നെ ഒരു വലിയ വിമർശകൻ (യുക്തിവാദി) ഇരിക്കുന്നുണ്ടായിരുന്നു. ആയാൾ പറഞ്ഞു: "ലോകം അല്ലെങ്കിൽത്തന്നെ ദാരിദ്ര്യത്തിലേക്കു താണുകൊണ്ടിരിക്കയാണു്. പിന്നേയും ഈയാൾ കാശു വെള്ളത്തിലേക്കു വലിച്ചെറിയുന്നു!" ഞാൻ പറഞ്ഞു: "താങ്കൾ ഈയാളുടെ ഉദ്ദേശ്യത്തെപ്പററി ആലോചിക്കുന്നില്ല; അതു മനസ്സിലാക്കിയിട്ടില്ല. വെള്ളത്തിലേയ്ക്കു കാശു വലിച്ചെറിയുവാൻ ഈയാളെ പ്രേരിപ്പിച്ച ഭാവനയ്ക്കു് രണ്ടോ നാലോ പൈസയെങ്കിലും വിലയുണ്ടാവുകയി

ല്ലേ? മറേറതെങ്കിലും നല്ല കാര്യത്തിനുവേണ്ടിയാണ് അതു നല്കപ്പെട്ടതെങ്കിൽ ആ ദാനം ഇതിലും നല്ലതാവുമായിരുന്നു. പക്ഷേ, അതിനെപ്പററി പിന്നീടാലോചിക്കാം. ഏതായാലും, ഭാവനാപൂർണ്ണനായ ഈ മനുഷ്യൻ, ഈ ഒഴുകുന്നത് ഈശ്വരകാരുണ്യംതന്നെയാണ് എന്ന ഭാവനയാൽ പ്രേരിതനായിട്ടാണ് ഈ ത്യാഗംചെയ്തിട്ടുള്ളതു്. നിങ്ങളുടെ അർത്ഥശാസ്ത്രത്തിൽ ഈ ഭാവനയ്ക്കു വല്ല സ്ഥാനവുമുണ്ടോ? തന്റെ നാട്ടിലെ ഒരു നദി കാണുമ്പോഴേയ്ക്കു് ഈയാളുടെ ഹൃദയം അലിയുന്നു. നിങ്ങൾക്കു് ഈ ഭാവനയുടെ മഹത്ത്വം മനസ്സിലാക്കാൻ കഴിയുമെങ്കിൽ ഞാൻ നിങ്ങളുടെ ദേശഭക്തിയെപ്പററി ചിന്തിക്കാം. ദേശഭക്തി എന്നതിന്റെ അർത്ഥം റൊട്ടി എന്നാണോ? നാട്ടിലെ ഒരു മഹാനദി കാണുമ്പോൾ തന്റെ സകലസമ്പത്തും അതിൽ മുക്കിക്കളയാം, സമർപ്പിക്കാം എന്ന ഭാവന ഉളവാകുന്നതായാൽ ആ ദേശഭക്തി അത്ര നിസ്സാരമാണോ? ഈ സമ്പത്തുകൾക്കു്—ആ പച്ചയും നീലയുമായ കല്ലുകൾ, കീടങ്ങളുടെ മലം, കരിക്കട്ട ഇവകൊണ്ടുണ്ടാക്കപ്പെട്ട മുത്തു്, രത്നം മുതലായവയ്ക്കെല്ലാം—വെള്ളത്തിൽ മുക്കിക്കളയാനുള്ള വിലമാത്രമേയുള്ളൂ. പരമേശ്വരന്റെ സന്നിധിയിൽ ഇവ വെറും കല്ലും മണ്ണുമാണു്. നിങ്ങൾ ചോദിക്കുമായിരിക്കാം, 'ഈ നദിക്കും പരമേശ്വരനും തമ്മിൽ എന്തുബന്ധമാണുള്ളതു്' എന്നു്. അതിനു മറുപടിയായി ഞാൻ ചോദിക്കുന്നതു്, 'നിങ്ങളുടെ ലോകത്തിൽ പരമാത്മാവിനു വല്ല സ്ഥാനവുമുണ്ടോ? നിങ്ങളുടെ ലോകത്തിനു പരമേശ്വരനോട് വല്ല സംബന്ധവുമുണ്ടോ?' എന്നാണു്. നദി ആക്സിജനും ഹൈഡ്രജനുമാണു്. സൂര്യൻ ഗ്യാസ് വെളിച്ചത്തിന്റെ ഒരു വലിയ മാതൃകയാണു്. അതിനെ എന്തിനാണു നമസ്കരിക്കുന്നതു്? നിങ്ങളുടെ റൊട്ടിയെമാത്രം നമസ്കരിച്ചാൽമതി! ശരി, ആ റൊട്ടിക്കു് എന്തു വിശേഷമാണുള്ളതു്? അതും അവസാനം ഒരു വെളുത്ത മൺകട്ടയല്ലേ? അതു കാണുമ്പോഴേയ്ക്കു് എന്തിനാണു് വായിൽ വെള്ളം തെളിയുന്നതു്. ഇത്രയും വലിയ സൂര്യൻ ദിവസേന ഉദിച്ചുപൊങ്ങുന്നു; ഈ മനോഹരമായ നദി ഒഴുകിക്കൊണ്ടിരിക്കുന്നു. ഇതിലൊന്നും പരമേശ്വരന്റെ അസ്തിത്വം അനുഭവപ്പെടുന്നില്ലെങ്കിൽ പിന്നെ എവിടെയാണു് അതുള്ളതു്?" ആംഗ്ലേയകവി വേർഡ്സ്വർത്ത് വളരെ വ്യസനത്തോടുകൂടി എഴുതുന്നു: "ഞാൻ ആദ്യകാലത്തു മഴവില്ലു കാണുമ്പോൾ സന്തോഷംകൊണ്ടു് തുള്ളിച്ചാടിയിരുന്നു. എന്റെ ഹൃദയം ആനന്ദത്തിലാറാടിയിരുന്നു. എന്നാൽ, ഇന്നു് എനിക്കു് അങ്ങനെ തുള്ളിച്ചാടാൻ തോന്നുന്നില്ല. ആദ്യത്തിലുണ്ടായിരുന്ന ജീവിതമാധുര്യം പോയി, ഞാൻ വെറുമൊരു കല്ലായിക്കഴിഞ്ഞുവോ?"

മുഖ്യകാരണം ഇതാണു്: സകാമഭക്തിക്കും, അതായതു് ഗ്രാമീണരുടെ ഭാവനയ്ക്കും വലുതായ മാഹാത്മ്യമുണ്ടു്, വലിയ വിലയുണ്ടു്. ഏതുതരത്തിലുള്ള ജീവിയും പരമേശ്വരൻെറ സന്നിധാനത്തിൽ എത്തിച്ചേരുമ്പോൾ അഭിവന്ദ്യമായിത്തീരുന്നു. ഏതു വിറകും തീയിലിട്ടാൽ കത്തിക്കരിയും. അതിനാൽ, ഈശ്വരഭക്തി ഒരപൂർവ്വ 'സാധന'യാണു്. പരമേശ്വരൻ സകാമഭക്തിയേയും വിലമതിക്കുന്നുണ്ടു്. കാരണം, ക്രമേണ അതു് പൂർണ്ണതയുടേയും നിഷ്കാമതയുടേയുംനേരെ തിരിയും.

## 4

നാം സകാമഭക്തന്മാരെപ്പററി മനസ്സിലാക്കിക്കഴിഞ്ഞു. ഇനി നിഷ്കാമഭക്തന്മാരെ ഒന്നു ചെന്നുകാണാം. ഇതിൽ ആദ്യംവരുന്നതു് ആർത്തഭക്തിയാണു്. അതിൽ ഏകാംഗഭക്തി, പൂർണ്ണഭക്തി ഇങ്ങനെ രണ്ടെണ്ണമുണ്ടു്. ആദ്യത്തെ ഏകാംഗഭക്തി മൂന്നു തരമായിത്തിരിയുന്നു. ആർത്തൻ, ദയയെ പ്രാർത്ഥിക്കുന്നവനാണു്; അതായതു്, നാമദേവനെപ്പോലെ ഭഗവാനുവേണ്ടി കരയുകയും നിലവിളിക്കുകയും കിടന്നുരുളുകയും ചെയ്യുന്നവൻ. ഭഗവാൻെറ പ്രേമരസം പാനംചെയ്യാൻ എപ്പോഴാണു് സാധിക്കുക; അതിൽ മുങ്ങിക്കളിച്ചു് ജീവിതത്തെ കൃതാർത്ഥമാക്കുവാൻ എപ്പോഴാണു് സാധിക്കുക; ആ തൃപ്പാദങ്ങളിൽ തന്നെത്താൻ സമർപ്പിച്ചുകൃതാർത്ഥതയടയുവാൻ എപ്പോഴാണു് സാധിക്കുക—എന്ന വിചാരത്തിൽ നിമഗ്നനായിരിക്കുന്നവൻ! അവൻ അതിന്നായി വലിയ ഔത്സുക്യവും വ്യഗ്രതയും കാണിക്കും. ആ വിചാരംകൊണ്ടു് അവൻ ആതുരനും അധീരനുമായിത്തീരും. ഓരോ കാര്യത്തിലും സത്യം, ഹാർദ്ദത, വ്യഗ്രത, പ്രേമം—ഇവയുണ്ടോ എന്നാണു് അവൻ നോക്കുക. രണ്ടാമത്തേതു ജിജ്ഞാസുവാണു്. സംഗതിവശാൽ, നമ്മുടെ നാട്ടിൽ ഇത്തരം ഭക്തന്മാർ വളരെ കുറവാണു്. ഇവർ, 'ഗൌരീശങ്കരം' മുതലായ ഏതെങ്കിലും കൊടുമുടിയിന്മേൽ കയറാനും ആ ഉദ്യമത്തിൽ മരിക്കാനുംകൂടി ഒരുങ്ങുന്നു! ചിലർ ഉത്തരധ്രുവം കണ്ടുപിടിക്കാൻ പുറപ്പെട്ടു. തങ്ങളുടെ അന്വേഷണത്തിൻെറ ഫലം ഏതെങ്കിലും കടലാസ്സിൽ കുറിച്ചു് അതൊരു കുപ്പിയിലാക്കി വെള്ളത്തിൽ നിക്ഷേപിച്ചു മരിക്കുകയും ചെയ്യുന്നു. ചിലർ അഗ്നിപർവ്വതത്തിൻെറ ഉള്ളിലേക്കിറങ്ങും. ഇപ്പോൾ ഭാരതീയർക്ക് മരണം ഒരു ഭയങ്കരാവസ്ഥയായിത്തീർന്നിട്ടുണ്ടു്. അവർക്കു കുടുംബരക്ഷയൽക്കവിഞ്ഞു് യാതൊരു പുരുഷാർത്ഥവുമില്ലാതായിരിക്കുന്നു. എന്നാൽ, ജിജ്ഞാസുക്കളായ ഭക്തന്മാർക്കു് ഒരിക്കലും

അടങ്ങാത്ത ജിജ്ഞാസയുണ്ടായിരിക്കും. അവർ ഓരോ വസ്തുവിന്റെയും ഗുണ(ധർമ്മ)ത്തെ ആരാഞ്ഞുകൊണ്ടിരിക്കും. മനുഷ്യർ അഴിമുഖം അന്വേഷിച്ചുപോയി അവസാനം സമുദ്രത്തിലെത്തിച്ചേരുന്നതുപോലെ ഈ ജിജ്ഞാസുവും അവസാനം പരമേശ്വരനിൽ എത്തിച്ചേരും. മൂന്നാമത്തേതു് അർത്ഥാർത്ഥികളുടെ വർഗ്ഗമാണു്. അർത്ഥാർത്ഥി എന്നതിന്റെ അർത്ഥം ഓരോ കാര്യത്തിലും 'അർത്ഥ'ത്തെ കാണുന്നവനെന്നാകുന്നു. ഇവിടെ 'അർത്ഥ' ശബ്ദത്തിന്നു് ഉറുപ്പിക അണ പൈ എന്നല്ല വാച്യാർത്ഥം; ഹിതം, കല്യാണം (=മംഗളം, നന്മ) എന്നാകുന്നു. ഒരു പ്രത്യേക കാര്യം കൊണ്ടു സമുദായത്തിന്നു് എന്തുഗുണമാണുണ്ടാവുക എന്നാണു് ആയാൾ നോക്കുക. താൻ എഴുതുകയോ പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുന്ന ഏതൊന്നുകൊണ്ടും സമുദായത്തിന്നു നന്മയുണ്ടാവുന്നുണ്ടോ എന്നാണു് ആയാൾ നോക്കുക. ഉപയോഗശൂന്യവും ഹിതകരമല്ലാത്തതുമായ പ്രവൃത്തികൾ ആയാൾ ചെയ്യുകയില്ല. ആയാൾ ലോകത്തിന്റെ നന്മയ്ക്കായി നിരന്തരം പ്രയത്നിക്കുന്ന ഒരു മഹാത്മാവാണെന്നു കരുതണം. ലോകത്തിന്റെ നന്മയിലാണു് ആയാളുടെ ആനന്ദം. ചുരുക്കത്തിൽ, പ്രേമത്തോടുകൂടി ഓരോ പ്രവൃത്തിയേയും, ഓരോ വ്യാപാരത്തേയും, നോക്കുന്ന ഭക്തൻ ആർത്തനും, ജ്ഞാനദൃഷ്ടിയോടുകൂടി നോക്കുന്നവൻ ജിജ്ഞാസുവും, എല്ലാവരുടേയും ഹിതത്തേയും നന്മയേയും പററി ചിന്തിക്കുന്നവൻ അർത്ഥാർത്ഥിയും ആണെന്നു പറയാം.

ഈ മൂന്നുതരം ഭക്തന്മാരും നിഷ്കാമരാണു്; പക്ഷേ, ഏകാംഗികളാണു്—സങ്കുചിതമനസ്കരാണു്—ഇവരുടെ ഭക്തിക്കു് ഒരു വശംമാത്രമേ ഉള്ളൂ. ഈ മൂന്നുതരം ഭക്തന്മാരിൽ ആദ്യത്തേവൻ പ്രധാനമായി കർമ്മംകൊണ്ടും, രണ്ടാമത്തേവൻ ഹൃദയംകൊണ്ടും, മൂന്നാമത്തേവൻ ബുദ്ധികൊണ്ടും ഈശ്വരന്റെ സമീപത്തു് എത്തിച്ചേരുന്നു. ഇനി ബാക്കിയായിട്ടുള്ളതു പൂർണ്ണഭക്തന്മാരുടെ കാര്യമാണു്. ഇവരെ ജ്ഞാനികൾ എന്നും പറയാം. ഈ ഭക്തന്മാർ കാണുന്നതെല്ലാം പരമേശ്വരന്റെ രൂപമാണു്. സുന്ദരൻ, വിരൂപൻ; ധനവാൻ, ദരിദ്രൻ; സ്ത്രീ, പുരുഷൻ—എല്ലാററിലും അവർ പരമേശ്വരന്റെ ദിവ്യരൂപമാണു ദർശിക്കുന്നതു്.

"പ്രഭോ, എന്റെ മനസ്സിനെ, എല്ലാ സ്ത്രീപുരുഷന്മാരും, കുട്ടികളും വൃദ്ധന്മാരും, എല്ലാം, നാരായണനാണെന്നു തോന്നത്തക്ക വിധത്തിലാക്കിത്തീർക്കണം." ഇതാണു് തുക്കാറാമിന്റെ പ്രാർത്ഥന. ഹിന്ദുമതത്തിൽ കാണപ്പെടുന്ന നാഗപൂജ, തുമ്പിക്കൈയുള്ള

ദേവതയുടെപൂജ, വൃക്ഷപൂജ മുതലായതെല്ലാം ഭ്രാന്തിന്റെ ലക്ഷണങ്ങളാണെന്നു തോന്നിയേക്കാം. പക്ഷേ, ജ്ഞാനികളായ ഭക്തന്മാരിൽ ഇതിലും വലിയ ഭ്രാന്തും കാണപ്പെടാറുണ്ട്. അവർ പുൽക്കൊടിയിലും പരബ്രഹ്മത്തിലും ഒരേ പരമാത്മാവിനെയാണു കാണുന്നതു്. അവരുടെ ഹൃദയം ആനന്ദംകൊണ്ടു തുള്ളിച്ചാടുന്നു.

'അവരുടെ ഹൃദയത്തിൽ ആനന്ദത്തിന്റെ തിരമാലകൾ അടിക്കുന്നു.'

ഇതു് അത്രമാത്രം ഭവ്യവും ദിവ്യവുമായ കാഴ്ചയാണു്. നിങ്ങൾ വേണമെങ്കിൽ അതു ഭ്രാന്താണെന്നു പറഞ്ഞുകൊൾക. പക്ഷേ, ആ ഭ്രാന്തു് ആനന്ദത്തിന്റെ ഇരിപ്പിടമാണു്. ആഴയാൾ, ഗംഭീരമായ സമുദ്രത്തിൽ പരമേശ്വരന്റെ വിലാസമാണു് കാണുന്നതു്; ഗോമാതാവിൽ ഈശ്വരന്റെ വാത്സല്യമാണു് കാണുന്നതു്; ലോകത്തിൽ എവിടെയും ഈശ്വരന്റെ കാര്യക്ഷമതയെയാണു് കാണുന്നതു്. പുഷ്പത്തിൽ ആ പരാശക്തിയുടെ കോമളതയെ ദർശിക്കുന്നു. ദുർജ്ജനങ്ങളിലും പരമേശ്വരനെത്തന്നെ കാണുന്നു. പക്ഷേ, അതു തന്നെ പരീക്ഷിക്കുന്ന പരമേശ്വരന്റെ രൂപത്തിലാണു് ഇങ്ങനെ, 'ഒരേ പരമാത്മാവു് സർവ്വത്ര രമിച്ചുകൊണ്ടിരിക്കുന്നു!' ജ്ഞാനിയായ ഭക്തൻ ഇതു കാണാൻ അഭ്യസിച്ചുകൊണ്ടിരിക്കയാണു്. അങ്ങനെ ചെയ്തുകൊണ്ടു് ആ ഭക്തൻ ഒരു ദിവസം ഭഗവാനിൽ ലീനനായിത്തീരുകയും ചെയ്യും.

---

## എട്ടാം അദ്ധ്യായം.

10–4–32

### 1

മനുഷ്യജീവിതം പല സംസ്കാരങ്ങളും കൂടിച്ചേർന്ന ഒന്നാണു്. നാം പല പ്രവൃത്തികളും ചെയ്യുന്നുണ്ടു്; കണക്കെടുക്കാൻ തുടങ്ങിയാൽ അതിനു യാതൊരവസാനവുമില്ല. ഇരുപത്തിനാലു മണിക്കൂർനേരത്തെ പ്രവൃത്തികളെ, ബാഹ്യമായി നോക്കിയാൽതന്നെ, എണ്ണിത്തീർക്കാൻ വിഷമമായിരിക്കും. ഭക്ഷണം, ഉറക്കം, നടത്തം, എഴുത്തു്, വായന, സംഭാഷണം—ഇവയ്ക്കുപുറമേ പല തരം സ്വപ്നം, രാഗദ്വേഷം, മാനാപമാനം, സുഖദുഃഖം ഇങ്ങനെ എണ്ണിയാൽ ഒടുങ്ങുകയില്ല. ഇവയുടെയെല്ലാം സംസ്കാരം നമ്മുടെ മനസ്സിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. അതിനാൽ, ജീവിതം

എന്നാൽ എന്തു് എന്നു് വല്ലവരും ചോദിച്ചാൽ ഞാനതിനു പറയുന്ന മറുപടി 'സംസ്കാരസഞ്ചയം' എന്നായിരിക്കും.

സംസ്കാരം രണ്ടുതരത്തിലുണ്ടു്. ഒന്നു നല്ലതു്, മറേറതു ചീത്തയും. മനുഷ്യജീവിതത്തിൽ രണ്ടിൻേറയും പ്രഭാവം ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു് നമുക്കു കുട്ടിക്കാലത്തെ പ്രവൃത്തികളുടെ ഓർമ്മതന്നെ ഇല്ലാതാവുന്നു; അതെല്ലാം, സ്ലേററിൽ എഴുതി മായ്ച്ചതുപോലെ ആയിത്തീരുന്നു. പൂർവ്വജന്മത്തിലെ സംസ്കാരം മുഴുവനും മാഞ്ഞുപോയി എന്നുതന്നെ പറയാം. പൂർവ്വജന്മം ഉണ്ടായിരുന്നുവോ എന്ന കാര്യംതന്നെ സംശയഗ്രസ്തമായിത്തീരുന്നു. ഈ ജന്മത്തിലെ കുട്ടിക്കാലംതന്നെ മറന്നുപോകുന്നുവെങ്കിൽ പിന്നെ പൂർവ്വജന്മത്തിൻെറ കാര്യം പറയാനുണ്ടോ? അതു വിട്ടുകളയുക. നമുക്കു് ഈ ജന്മത്തെപ്പററി ആലോചിക്കാം. നമുക്കു് ഓർമ്മയുള്ള കാര്യങ്ങൾമാത്രമേ സംഭവിക്കുന്നുള്ളു എന്നു വിചാരിക്കുന്നതു ശരിയല്ല. വേറെയും പലതും സംഭവിക്കുന്നുണ്ടു്. അതിൽനിന്നെല്ലാം പല അറിവുകളും ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. എന്നാൽ, ഈ പ്രവൃത്തികളും അറിവുകളും എല്ലാം നശിച്ചുപോയി അവസാനം കുറച്ചു സംസ്കാരംമാത്രം ബാക്കിയാകുന്നു. നാം രാത്രി ഉറങ്ങുന്നതിനുമുമ്പായി പകൽ ചെയ്ത പ്രവൃത്തികളെ ഓർമ്മിയ്ക്കാൻതുടങ്ങിയാൽ തന്നെ നമുക്കു് എല്ലാം ഓർമ്മവരുന്നില്ല. ഏതെല്ലാമാണു് നമുക്കു ഓർമ്മവരുന്നതു്? — വളരെ സ്പഷ്ടവും പ്രഭാവപൂർണ്ണവുമായ പ്രവൃത്തികൾ മാത്രം വല്ലവരോടും ശണ്ഠകൂടിയിട്ടുണ്ടെങ്കിൽ അതു് ഓർമ്മ വരുന്നു; കാരണം, അന്നത്തെ പ്രധാനസമ്പാദ്യം അതാണു്. സ്പഷ്ടവും പ്രധാനവുമായ പ്രവൃത്തികളുടെ സംസ്കാരം മനസ്സിൽ വളരെ ആഴത്തിൽ പതിയുന്നു, അതിനെ എപ്പോഴും ഓർമ്മവെയ്ക്കുന്നു. ബാക്കിയെല്ലാം മങ്ങിപ്പോകും. നാം ഡയറിയിൽ പ്രധാനമായ രണ്ടുനാലു കാര്യങ്ങൾമാത്രമേ എഴുതാറുള്ളു ഒരാഴ്ചത്തെ കണക്കുകൂട്ടാൻതുടങ്ങിയാൽ, ദിവസേനത്തെ പ്രധാനകാര്യങ്ങളിൽ നിന്നു് — സംസ്കാരങ്ങളിൽനിന്നു് — പലതും വിട്ടുകളയും. ആഴ്ചയിലെ പ്രധാനകാര്യങ്ങൾ മാത്രമേ ബാക്കിയാവുകയുള്ളു. മാസാവസാനത്തിൽ കണക്കെടുക്കാൻ തുടങ്ങുമ്പോൾ ആ മാസത്തെ പ്രധാനകാര്യങ്ങൾമാത്രമേ ഓർമ്മവരികയുള്ളു. ഇങ്ങനെ ആറുമാസത്തേയോ, ഒരുകൊല്ലത്തേയോ, അഞ്ചുകൊല്ലത്തേയോ കണക്കെടുക്കാൻതുടങ്ങിയാൽ, ആദ്യം പ്രധാനമെന്നുതോന്നിയ പലതും വിട്ടുപോയി, വളരെ കുറച്ചുകാര്യങ്ങൾമാത്രമേ ബാക്കിയാവുകയുള്ളു. മഹത്തരമേറിയ ചില കാര്യങ്ങൾമാത്രമേ നമ്മുടെ ഓർമ്മയിൽ വരികയുള്ളു. അവയുടെ സംസ്കാരം ബാക്കിയാവും. ആ വിവിധകർമ്മങ്ങളും ജ്ഞാന

വും വന്നു്, തങ്ങളുടെ പ്രവൃത്തിചെയ്തു നശിച്ചുപോയി. അതിന്റെയെല്ലാം ഫലമായി ദൃഢമായ അഞ്ചുപത്തുസംസ്കാരങ്ങൾ മാത്രം അവശേഷിച്ചു ഈ സംസ്കാരമാണു് നമ്മുടെ മൂലധനം. നമുക്ക ജീവിതത്തിന്റെ രൂപത്തിലുള്ള കച്ചവടംകൊണ്ടു് സംസ്കാരത്തിന്റെ രൂപത്തിലുള്ള സ്വല്പം ധനം മാത്രമാണു സമ്പാദിക്കാൻ സാധിക്കുന്നുള്ളൂ. ജീവിതം ഒരു കച്ചവടത്തിനു തുല്യമാണു്. കച്ചവടക്കാരൻ ഓരോ ദിവസത്തേയും മാസത്തേയും കൊല്ലത്തേയും വരവുചെലവെഴുതി അവസാനം ഒരു ലാഭചേതപ്പട്ടിക തയ്യാറാക്കുന്നു. ജീവിതത്തിന്റെ സ്ഥിതിയും ഇതുതന്നെ. പലവിധസംസ്കാരങ്ങളും വന്നുപോയശേഷം, അവസാനം, പ്രധാനവും സാരഭൂതവുമായ ഒരു തത്ത്വാംശം ബാക്കിയാവുന്നു.

ജീവിതത്തിന്റെ അവസാനനിമിഷം അടുത്തുവരുമ്പോൾ, നമുക്ക ജീവിതത്തിലേ കഴിച്ചു ബാക്കി — ആത്മാവു് — ഓർമ്മയിൽ വരാൻ തുടങ്ങുന്നു. ജീവിതം മുഴുവനും എന്തെല്ലാമാണു ചെയ്തതു്? ഇതിനെപ്പററി ഓർക്കുമ്പോൾ എല്ലാപ്രകാരത്തിലുള്ള സമ്പാദ്യത്തിന്റേയും രൂപത്തിൽ രണ്ടുനാലുകാര്യങ്ങൾമാത്രമേ കണ്ണിൽപ്പെടുന്നുള്ളൂ. ഇതിന്റെ അർത്ഥം ആ പ്രവൃത്തികളും ജ്ഞാനവും എല്ലാം വ്യർത്ഥമായിത്തീർന്നു എന്നല്ല; പ്രത്യുത, അവയുടെ പ്രവൃത്തി പൂർണ്ണമായിത്തീർന്നു എന്നാണു്. പലപ്രകാരത്തിലുള്ള വരവും ചെലവും കഴിഞ്ഞതിന്നുശേഷം നാലഞ്ചായിരം ഉറുപ്പികയുടെ ലാഭം അല്ലെങ്കിൽ പത്തിരുപതിനായിരം ഉറുപ്പികയുടെ നഷ്ടം ഇതാണു് കച്ചവടക്കാരനു് ബാക്കിയായി ഉണ്ടായിരിക്കുക. നഷ്ടംവന്നാൽ സങ്കടപ്പെടും; ലാഭംകിട്ടിയാൽ സന്തോഷിക്കാൻതുടങ്ങും.

നമ്മുടെ ജീവിതത്തിന്റെ സ്ഥിതിയും ഇതുതന്നെയാണു്. മരണസമയത്തു ഭക്ഷിക്കാനാണു് വാസനയുണ്ടായതെങ്കിൽ, ജീവകാലം മുഴുവനും നല്ല രുചിയുള്ള ഭക്ഷണംകഴിക്കാൻ അഭ്യസിച്ചുകൊണ്ടിരിക്കയാണു് ചെയ്തതെന്നു കരുതാം ആയാളുടെ ജീവിതത്തിലെ സമ്പാദ്യം, ഭക്ഷണത്തിന്റെ അഥവാ സ്വാദിന്റെ വാസനമാത്രമാണു്. ഒരമ്മയ്ക്കു മരണസമയത്തു കുട്ടിയുടെ ഓർമ്മയാണുണ്ടായതെങ്കിൽ അവൾക്കു പുത്രസംബന്ധമായ സംസ്കാരമാണു് സുദൃഢമായതു് എന്നു വിചാരിക്കാം. അവർ ചെയ്ത മററു അസംഖ്യം കാര്യങ്ങൾ നിസ്സാരമാണെന്നുവന്നു. കണക്കുപുസ്തകത്തിൽ വലിയവലിയ സംഖ്യകളുണ്ടായിരിക്കും. പക്ഷേ, അവയെ ചുരുക്കിക്കൊണ്ടുവരുമ്പോൾ അവസാനം കിട്ടുന്ന ഉത്തരം ഒന്നോ പൂജ്യമോ ആയിരിക്കും. അതുപോലെതന്നെ ജീവിതത്തിൽ പലതരം സംസ്കാരങ്ങൾ വന്നുപോയതിന്നുശേഷം അവസാനം സുദൃഢമായ

ഒന്നുമാത്രം അവശേഷിക്കുന്നു. ജീവിതത്തിന്റെ രൂപത്തിലുള്ള പ്രശ്നത്തിന്റെ ഉത്തരം അതാണ്. അവസാനസമയത്തുണ്ടാവുന്ന ഓർമ്മയാണ് അതുവരെയുള്ള ജീവിതത്തിന്റെ ഫലം.

ജീവിതത്തിന്റെ ഈ ഫലം മധുരമായിരിക്കണം. അവസാനനിമിഷം മധുരമായിത്തീരണമെന്ന ഉദ്ദേശ്യത്തോടുകൂടി ജീവിതം മുഴുവനും പ്രയത്നിക്കണം. ഒരാളുടെ ജീവിതത്തിന്റെ അവസാനനിമിഷം മധുരമായിത്തീർന്നുവെങ്കിൽ ആയാളുടെ ജീവിതംമുഴുവനും മധുരമായിരുന്നു എന്നു വിചാരിക്കാം. അവസാനം നന്നായാൽ എല്ലാം നന്നായി. ഈ അവസാനത്തെ ഉത്തരം ഓർമ്മയിൽവെച്ചുകൊണ്ടു ജീവിതത്തിന്റെ പ്രശ്നത്തെ ലഘൂകരിക്കണം. ഈ ലക്ഷ്യത്തെ ദൃഷ്ടിയിൽവെച്ചുകൊണ്ടു ജീവിതത്തിന്റെ കാര്യപരിപാടി തയ്യാറാക്കണം. ഏതെങ്കിലും പ്രശ്നത്തിന്ന് ഉത്തരം കണ്ടുപിടിക്കുമ്പോൾ അതിലെ പ്രധാനസംഗതിയെയാണ് ആധാരമാക്കുന്നതു്; ജീവിതത്തിലും ഈ തത്ത്വംതന്നെ സ്വീകരിക്കണം. അതിനാൽ, മരണസമയത്തു് ഏതുതരം സംസ്കാരമാണ് സുദൃഢമായിരിക്കേണ്ടതു് അഥവാ ഉളവാകേണ്ടതു് എന്നു മനസ്സിലാക്കി അതിന്നനുസരിച്ചവിധത്തിൽ ജീവിതപ്രവാഹത്തെ നയിച്ചുകൊണ്ടിരിക്കണം. രാവും പകലും ആ വഴിക്കായിരിക്കണം നമ്മുടെ പ്രയത്നം.

## 2

നമ്മുടെ മരണസമയത്തു പ്രബലമായിരിക്കുന്ന വിചാരം ഏതോ അതാണ് അടുത്തജന്മത്തിൽ സുദൃഢമായിരിക്കുക എന്ന സിദ്ധാന്തത്തെ ഈ എട്ടാമദ്ധ്യായത്തിൽ എടുത്തുപറഞ്ഞിട്ടുണ്ടു്. ജീവൻ ഈ 'പാഥേയ'ത്തെ എടുത്തുകൊണ്ടാണ് മുന്നോട്ടുള്ള യാത്രയ്ക്കൊരുങ്ങുന്നതു്. ഇന്നത്തേ സമ്പാദ്യം എടുത്തു്, നാം ഉറക്കത്തിന്നുശേഷം നാളത്തെദിവസം ആരംഭിക്കുന്നു. അതുപോലെതന്നെ, ഈ ജന്മത്തിൽ സംഭരിക്കാൻ സാധിച്ച മൂലധനമെടുത്തു് മരണത്തിന്റെ രൂപത്തിലുള്ള ഉറക്കത്തിന്നുശേഷം വീണ്ടും നമ്മുടെ യാത്ര ആരംഭിക്കപ്പെടുന്നു. ഈ ജന്മത്തിന്റെ അവസാനംതന്നെയാണ് അടുത്തജന്മത്തിന്റെ ആരംഭം. അതിനാൽ, എപ്പോഴും മരണത്തെ ഓർമ്മിച്ചുകൊണ്ടു മുന്നോട്ടുപോകുക.

മരണത്തെ ഓർമ്മവയ്ക്കുന്നതു മറ്റൊരുപ്രകാരത്തിലും ആവശ്യമാണ്. അങ്ങനെ ചെയ്താൽ, മരണത്തിന്റെ ഭയാനകതയെ നേരിടാൻ എളുപ്പമായിത്തീരും അതിലേക്കുള്ള വഴി വെട്ടിത്തെളിയിക്കപ്പെടും. 'ഏകനാഥ'മഹാരാജാവിനെപ്പറ്റിയ ഒരു കാര്യംപറയാം:

രിക്കൽ ഒരു 'സാധു' അദ്ദേഹത്തോടു ചോദിച്ചു: "മഹാരാജാവേ, അങ്ങയുടെ ജീവിതം എത്ര നിഷ്കളങ്കമാണ്, പാപരഹിതമാണ്! ഞങ്ങളുടെ ജീവിതം എന്തുകൊണ്ട് അങ്ങനെ ആവുന്നില്ല? അങ്ങയ്ക്ക് ആരുടേയുംനേരെ ദ്വേഷ്യമുണ്ടാകുന്നില്ല ആരോടും ലഹളയോ മത്സരമോ ഇല്ല. അങ്ങയുടെ ജീവിതത്തിൽ കലഹത്തിന്നോ ശണ്ഠയ്ക്കോ സ്ഥാനമില്ല. അങ്ങയുടെ ജീവിതം എത്രമാത്രം ശാന്തവും പ്രേമപൂർണ്ണവും പരിശുദ്ധവുമാണ്!" ഏകനാഥൻ മറുപടി പറഞ്ഞു: "തല്ക്കാലം എന്റെകാര്യം അവിടെ നില്ക്കട്ടെ. താങ്കളെ സംബന്ധിച്ചിടത്തോളം എനിക്ക് ഒരുകാര്യം അറിവായിട്ടുണ്ട്. ഇന്നുതൊട്ട് ഏഴാമത്തെദിവസം താങ്കൾ മരിക്കും". ഏകനാഥന്റെ വാക്കു തെററുമോ? ഏഴുദിവസത്തിന്നുള്ളിൽ മരണം! നൂററി അറുപത്തെട്ടുമണിക്കൂർ മാത്രമാണ് തന്റെ ജീവിതകാലത്തിൽ ബാക്കിയായിട്ടുള്ളതു്! ഭഗവാനേ, ഇതെന്തൊരനർത്ഥമാണ്! ആ സാധു വീട്ടിലേക്കു മടങ്ങി; ആയാൾക്ക് എന്തുചെയ്യണമെന്നറിയാതായി. അവസാനനിമിഷത്തെപ്പററി, എല്ലാം അവസാനിപ്പിക്കേണ്ട കാര്യത്തെപ്പററി ആലോചിക്കാൻ തുടങ്ങി. ആധി മൂത്തു് വ്യാധിയായി. ആയാൾ കിടക്കയെ ശരണംപ്രാപിച്ചു ആറുദിവസവും കഴിഞ്ഞു. ഏഴാമത്തെ ദിവസം ഏകനാഥൻ ആയാളെ കാണാൻവന്നു. ആയാൾ അവസാനത്തെ പ്രാവശ്യമെന്ന നിലയിൽ അദ്ദേഹത്തെ വന്ദിച്ചു. ഏകനാഥൻ ചോദിച്ചു: "എന്താണ് ഇപ്പോഴത്തെ സ്ഥിതി?" ആയാൾ മറുപടി പറഞ്ഞു: "എല്ലാം കഴിഞ്ഞു" ഏകനാഥൻ വീണ്ടും ചോദിച്ചു. "ഈ ആറുദിവസത്തിന്നുള്ളിൽ നിങ്ങൾ എത്ര പാപംചെയ്തു? എന്തെല്ലാം പാപവിചാരങ്ങളാണ് മനസ്സിൽ ഉളവായതു്? മരണത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന ആ മനുഷ്യൻ പറഞ്ഞു: "മഹാരാജാവേ, പാപത്തെപ്പററി വിചാരിക്കാൻതന്നെ അവസരം കിട്ടിയിട്ടില്ല. മരണത്തിന്റെ രൂപത്തിലുള്ള സിംഹത്തെ മുമ്പിൽ കണ്ടുകൊണ്ടിരിക്കുമ്പോൾ ആർക്കാണു പാപംചെയ്യാൻ തോന്നുക?" പാപംചെയ്യുന്നതിന്നും മനഃസ്വാസ്ഥ്യം ആവശ്യമാണ്. അതിനാൽ എപ്പോഴും മരണത്തെപ്പററി ഓർത്തുകൊണ്ടിരിക്കുന്നതു് പാപത്തിൽനിന്നു രക്ഷപ്പെടുവാനുള്ള ഒരു വഴിയാണു്. മരണത്തെ മുമ്പിൽ കണ്ടുകൊണ്ടിരിക്കുമ്പോൾ മനുഷ്യൻ എന്തുബലത്തിന്മേലാണു പാപം ചെയ്യുക?!

പക്ഷേ, മനുഷ്യൻ മരണത്തെപ്പററി ഓർക്കുവാൻ ഇഷ്ടപ്പെടുന്നില്ല. 'പാസ്കൽ' എന്ന പേരായി പരന്ത്രീസുകാരനായ ഒരു ദാർശനികനുണ്ടായിരുന്നു. 'പോസെ' (Pause) എന്ന പേരായി അദ്ദേഹത്തിന്റെ ഒരു പുസ്തകമുണ്ടു്. 'പോസെ' എന്നതിന്റെ

അർത്ഥം 'വിചാരം' എന്നാകുന്നു. അദ്ദേഹം ആ പുസ്തകത്തിൽ പലതരത്തിലുള്ള വിചാരശകലങ്ങൾ കൊടുത്തിട്ടുണ്ട്. അതിൽ ഒരിടത്തു പറയുന്നു: "മരണം എപ്പോഴും പിന്നിൽനില്ക്കുന്നുണ്ട്. പക്ഷേ, മനുഷ്യൻ എങ്ങനെയെങ്കിലും അതിനെ മറക്കാൻ എപ്പോഴും പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. അവൻ, മരണത്തെ ഓർത്തുകൊണ്ടു ജീവിക്കേണ്ടതെങ്ങനെ എന്ന പ്രശ്നത്തെ, തന്റെ മുമ്പിൽവരാൻ ഒരിക്കലും അനുവദിക്കുന്നില്ല." മനുഷ്യനു മരണം എന്ന ശബ്ദംതന്നെ കേൾക്കാൻവയ്യ. ഭക്ഷണം കഴിക്കുമ്പോൾ വല്ലവരും 'മരണം' എന്ന വാക്ക് ഉച്ചരിച്ചുപോയാൽ നാം പറയുന്നു: "എന്താണ്, ഭക്ഷണംകഴിക്കുമ്പോൾ ഇത്തരം അശുഭമായ വാക്കുകൾ ഉച്ചരിക്കുന്നത്?" ഇങ്ങനെയെല്ലാമാണെങ്കിലും, നമ്മുടെ ഓരോ നിമിഷവും നമ്മെ മരണത്തിന്റെ സമീപത്തേയ്ക്കു നയിച്ചുകൊണ്ടിരിക്കയാണ്. ബോംബെയ്ക്കുള്ള ടിക്കററുവാങ്ങി വണ്ടിയിൽ കയറിക്കഴിഞ്ഞാൽ പിന്നെ നാം വെറുതേയിരുന്നാലും, വണ്ടി നമ്മെ ബോംബെയിൽ എത്തിക്കാതിരിക്കയില്ല. ജനിക്കുമ്പോൾത്തന്നെ നാം മരണത്തിലേയ്ക്കുള്ള ടിക്കററു വാങ്ങിക്കഴിഞ്ഞു. ഇനി വേണമെങ്കിൽ ഒരിടത്തിരിക്കാം, അല്ലെങ്കിൽ, ഓടിക്കിതയ്ക്കാം. എപ്പോഴും ഓടിക്കൊണ്ടിരുന്നാലും മരണം വരാതിരിക്കയില്ല. മരണത്തെപ്പററി വിചാരിച്ചാലും ശരി, ഇല്ലെങ്കിലും ശരി, അതു തീച്ചയായും വരും. മരണം നിശ്ചിതമാണ്. മററു കാര്യങ്ങൾ ഒരുപക്ഷേ നിശ്ചിതമല്ലെന്നുവന്നേയ്ക്കാം. സൂര്യൻ, അസ്തമിക്കുന്നതോടുകൂടി നമ്മുടെ ആയുസ്സിന്റെ ഒരംശം ഭക്ഷിച്ചുകളയുന്നു. ജീവിതത്തിന്റെ ഓരോ അംശം ഇങ്ങനെ മുറിഞ്ഞുപോയിക്കൊണ്ടിരിക്കുന്നു. എന്നാലും, മനുഷ്യൻ അതിനെപ്പററി ചിന്തിക്കുന്നില്ല. ജ്ഞാനേശ്വരൻ പറയുന്നു: "ഇതു് ആശ്ചര്യംതന്നെ." അദ്ദേഹം മനുഷ്യൻ്റെ അനുഭവപ്പെടുന്ന ഈ നിർവിചാരതയെ ഓർത്തു് ആശ്ചര്യപ്പെടുന്നു. മനുഷ്യനു മരണത്തെപ്പററിയ വിചാരംതന്നെ അസഹ്യമായിരുത്താന്നുന്നു; അതു് അത്ര ഭയാനകമാണ്! മനുഷ്യൻ ആ വിചാരത്തിൽനിന്ന്—ഓർമ്മയിൽനിന്ന്—രക്ഷപ്പെടാൻ എപ്പോഴും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. അവൻ കണ്ണിൽ ഒരു മൂടുപടം വെച്ചുകൊണ്ടാണിരിക്കുന്നതു്. യുദ്ധത്തിനു പോകുന്ന ഭടന്മാർ മരണത്തിന്റെ ഓർമ്മവരാതെ കഴിക്കാനായി കളിക്കുകയും ചിരിക്കുകയും ചെയ്യുന്നു; തുടച്ചയായി സിഗററു വലിക്കുന്നു. 'പാസ്കൽ' പറയുന്നു: "മരണം എല്ലായിടത്തും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുമ്പോഴും ഈ ഭടൻ അതിനെ മറക്കാനായി തിററയിലും കുടിയിലും, ആട്ടത്തിലും പാട്ടിലും, നിമഗ്നനായിരിക്കുന്നു!"

നമ്മളെല്ലാവരും ആ ഭടനെപ്പോലെയാണ്. എപ്പോഴും ചിരിച്ചുകൊണ്ടിരിക്കാൻ ശ്രമിക്കുക; മുഖം ഉണങ്ങിയാൽ എണ്ണപുരട്ടുക, പൌഡറിടുക; മുടി നരച്ചാൽ കറുപ്പിക്കുന്നതിനുള്ള മരുന്നുകൾ ഉപയോഗിക്കുക—ഇതെല്ലാം മേൽപ്രകാരമുള്ള പ്രയത്നങ്ങളാണ്. മരണം തലയിൽക്കയറി നൃത്തം വെച്ചുകൊണ്ടിരിക്കുന്നു. എന്നിട്ടും, നാം ആ ഭടനെപ്പോലെ ആ മരണത്തെ മറക്കാൻ ശ്രമിക്കുന്നു. മററെന്തുവേണമെങ്കിലും പറയാം; മരണത്തെപ്പററി ഒന്നും പറയരുത്! 'മെട്രിക്ക്' പാസ്സായ ഒരുകുട്ടിയോട്, ഇനി എന്തു ചെയ്യാൻ പോകുന്നു എന്നു ചോദിച്ചാൽ ആയാൾ പറയും: "ഇപ്പോൾ ഒന്നും ചോദിക്കരുതു; ഇപ്പോൾ 'ഇൻടർ' ഫസ്റ്റ് ഇയർ ആണ്." അടുത്ത കൊല്ലം വീണ്ടും ചോദിച്ചാൽ ആയാൾ പറയും: "ആദ്യം ഇൻടർ കഴിയട്ടെ; ബാക്കി കാര്യം പിന്നെ ആലോചിക്കാം." ഈ രീതി തുടർന്നുകൊണ്ടേയിരിക്കും. അടുത്തു സംഭവിക്കാൻപോകുന്ന കാര്യത്തെപ്പററി ആദ്യം ആലോചിക്കേണ്ട ആവശ്യമില്ലേ? അടുത്ത അടിവെപ്പിനെപ്പററി ആലോചിക്കുകതന്നെവേണം; അല്ലെങ്കിൽ കുഴിയിൽ വീണേക്കാനിടയുണ്ടു്. പക്ഷേ, വിദ്യാർത്ഥി ഈ പ്രശ്നത്തെ അകററാൻ ആഗ്രഹിക്കുന്നു. ആ പാവത്തിൻെറ വിദ്യാഭ്യാസം, അടുത്ത ഭാവിയെപ്പോലും കാണാൻ പര്യാപ്തമാകാത്ത വിധത്തിൽ അത്രയും ഇരുളടഞ്ഞതാണു്. അതിനാൽ, അവൻ ആ പ്രശ്നംതന്നെ മുമ്പിൽ വരാൻ അനുവദിക്കുന്നില്ല. അവനു ചുററും അത്രയധികം അന്ധകാരമുണ്ടു്. എന്നാൽ, ഭാവിയെ മാററിക്കളയാൻ ആർക്കെങ്കിലും കഴിയുമോ? അതെപ്പോഴും തലയുയർത്തി തുങ്ങിനില്ക്കുന്നുണ്ടു്.

കാളേജിൽ അദ്ധ്യാപകൻ തർക്കശാസ്ത്രം പഠിപ്പിക്കുന്നു: "മനുഷ്യൻ മർത്ത്യനാണ്—മരണസ്വഭാവമുള്ളവനാണ്; സോക്രട്ടീസ് മനുഷ്യനാണ്; അതിനാൽ, സോക്രട്ടീസ് മരിക്കും." ഇങ്ങനെ അനുമാനംചെയ്യാൻ പഠിപ്പിക്കുന്നു. അദ്ദേഹം സോക്രട്ടീസിനെ ഉദാഹരണമാക്കുന്നു. എന്തുകൊണ്ടു സ്വന്തം ഉദാഹരണം നല്കുന്നില്ല? അദ്ധ്യാപകനും മർത്ത്യനാണ്. എന്നാൽ, എല്ലാ മനുഷ്യരും മർത്ത്യരാണ്; അദ്ധ്യാപകനായ ഞാനും ശിഷ്യരായ നിങ്ങളും മർത്ത്യരാണ്; നാമെല്ലാം മരിക്കും!"—ആയാൾ എന്തുകൊണ്ടു് ഇങ്ങനെ പഠിപ്പിക്കുന്നില്ല? ആയാൾ മരണത്തെ സോക്രട്ടീസിൻെറമേൽ വെച്ചുകെട്ടുന്നു. കാരണം, സോക്രട്ടീസ് മരിച്ചുകഴിഞ്ഞു. ആയാൾ നിങ്ങളോടു ശണ്ഠയ്ക്കു വരികയില്ല. ഗുരുവും ശിഷ്യരും മരണത്തെ സോക്രട്ടീസിനു സമർപ്പിച്ചു്, "നിങ്ങളെപ്പററിയും എന്നെപ്പററിയും ഒന്നും പറയണ്ട" എന്നു പറഞ്ഞു സമാധാനിച്ചിരിക്കുന്നു. അവർ തങ്ങളുടെ കാര്യം സുരക്ഷിതമായി എന്നു വിചാരിച്ചു് മിണ്ടാതിരിക്കുന്നു!

ഇങ്ങനെ മരണത്തെ മറക്കാനുള്ള പ്രയത്നം എപ്പോയിടത്തും മനഃപൂർവ്വം നടന്നുവരുന്നുണ്ട്. എന്നാൽ, ഇതുകൊണ്ട് മരണത്തെ അകററാൻ കഴിയുമോ? ഇന്നലെ അമ്മ മരിച്ചു, അതായത് മരണം നമ്മുടെ അടുത്തുവന്നു. മനുഷ്യൻ നിർഭയനായി മരണത്തെപ്പററി ചിന്തിക്കുകയോ അതിൽനിന്നു പോംവഴി കണ്ടുപിടിക്കാൻ പ്രയത്നിക്കുകയോ ചെയ്യുന്നില്ല. ഒരു സിംഹം ഒരു മാനിനെ പിന്തുടർന്നുകൊണ്ടിരിക്കുന്നു. മാൻ കുറച്ചുനേരം വളരെ വേഗത്തിൽ ഓടുന്നു; പക്ഷേ, അപ്പോഴേയ്ക്കു് അതിന്റെ ശക്തി കുറയുകയും അതു ക്ഷീണിക്കുകയും ചെയ്യുന്നു. അപ്പോഴും ആ സിംഹം—മരണം—ഓടിയടുക്കുന്നുണ്ട്. ആ സമയത്തു മാനിന്റെ സ്ഥിതിയെന്തായിരിക്കും? അതിന്നു് ആ സിംഹത്തിന്റെ നേരെ നോക്കാൻ പോലും സാധിക്കയില്ല. അതു പൂഴിയിൽ കൊമ്പും മുഖവും അമർത്തി കുനിഞ്ഞുനില്ക്കുന്നു. അതു നിസ്സഹായമായി, 'എന്നെ പിടിച്ചുതിന്നോളൂ' എന്നു പറയുന്നതുപോലെ തോന്നുന്നു ഇതുപോലെ നമുക്കും മരണത്തെ മുമ്പിൽക്കാണുന്നതു ദുസ്സഹമാണു്. നാം അതിൽനിന്നു രക്ഷപ്പെടാൻ എന്തെങ്കിലും ഒരുവഴി കണ്ടുപിടിക്കാൻ പരിശ്രമിക്കുന്നു. പക്ഷേ ഒടുവിൽ അതു നമ്മുടെ കഴുത്തു പിടിച്ചു ഞെരിച്ചുകളയുകതന്നെചെയ്യും

അവസാനം, മരണം വന്നടുക്കുമ്പോൾ, മനുഷ്യൻ തന്റെ ജീവിതത്തിലെ 'കഴിച്ചു ബാക്കി' എന്താണെന്നു നോക്കുന്നു. മടിയനും മന്ദബുദ്ധിയുമായ വിദ്യാർത്ഥി പരീക്ഷാസ്ഥലത്തു് ചോദ്യക്കടലാസ്സു മുമ്പിൽവെച്ചു് മിണ്ടാതിരിക്കുന്നു; പേന മഷിയിൽ മുക്കുന്നു; പുറത്തെയ്ക്കുനോക്കുന്നു; പക്ഷേ, വെള്ളക്കടലാസ്സിൽ കറുപ്പുനിറംവരുത്താൻ അവൻ ധൈര്യപ്പെടുന്നില്ല. എന്താ, സഹോദരാ, ഒന്നും എഴുതുന്നില്ലേ? സരസ്വതീദേവി വന്നു വല്ലതും എഴുതിത്തരുമെന്നു വിചാരിക്കുന്നതു വെറുതെയാണു! മൂന്നു മണിക്കൂർ കഴിയുന്നു. ആ വിദ്യാർത്ഥി വെറും കടലാസ്സ്, അല്ലെങ്കിൽ വല്ലതും കുത്തിക്കുറിച്ച കടലാസ്സ്, മടക്കിക്കൊടുക്കുന്നു. ഒരു ചോദ്യത്തിനെങ്കിലും ഉത്തരംതോന്നുന്നില്ല. അങ്ങോട്ടുമിങ്ങോട്ടും നോക്കുന്നു. അതുമാത്രം! ഇതുതന്നെയാണു് നമ്മുടെയും സ്ഥിതി അതിനാൽ, നാം ജീവിതത്തിന്റെ അവസാനം മരണമാണെന്നു മനസ്സിലാക്കി നമ്മുടെ അവസാനനിമിഷം പുണ്യമയവും പരിശുദ്ധവും മധുരവുമാക്കിത്തീർക്കാൻ ജീവിതകാലംമുഴുവനും അഭ്യസിച്ചുകൊണ്ടിരിക്കണം. മനസ്സിൽ ഉൽകൃഷ്ടവും മനോഹരവുമായ സംസ്കാരം ഉളവാകാൻ എന്തു ചെയ്യണം എന്നതിനെപ്പററി ഇന്നുതന്നെ ആലോചിക്കാൻതുടങ്ങണം. ആരാണു് ഇങ്ങനെ ചെയ്യുന്നതു്? നേരേമറിച്ചു്, ചീത്ത

കാൎയ്യങ്ങൾക്കു വേണ്ട അഭ്യാസം രാവും പകലും ഇടവിടാതെ നടന്നുവരുന്നുണ്ട്. കണ്ണ്, ചെവി, നാവ് ഇവയെ നാം ലോഭികളാക്കാനാണ് അഭ്യസിക്കുന്നതു്. അതിനാൽ, ആദ്യംതന്നെ മനസ്സിനെ ശരിയായവിധത്തിൽ അഭ്യസിപ്പിക്കണം; സന്മാൎഗ്ഗത്തിൽ ചരിപ്പിക്കണം. മനസ്സ് അതിൽ തന്മയമായിത്തീരണം. എവിടെയെങ്കിലും തെററുപററുന്നു മനസ്സിലായാൽ അതിനെ ഉടനേ ശരിപ്പെടുത്താൻ ശ്രമിക്കണം. തെററു മനസ്സിലായശേഷവും അതുതന്നെ ചെയ്യുന്നതു ശരിയല്ല. തെററു മനസ്സിലായതോടുകൂടി നമ്മുടെ പുനൎജ്ജന്മം ആരംഭിക്കുന്നു. അതു നമ്മുടെ കുട്ടിക്കാലം—ജീവിതത്തിന്റെ പുതിയ പ്രഭാതം—ആണെന്നു കരുതണം. അതിനാൽ, എപ്പോഴും ജാഗരൂകനായിരിക്കുക; രാവും പകലും ജീവിതത്തെ പരിശോധിച്ചുകൊണ്ടിരിക്കുക; സശ്രദ്ധനായിരിക്കുക. ഇങ്ങനെ ചെയ്യാതിരുന്നാൽ വീണ്ടും കാൽവഴുതും. വീണ്ടും ദുഷ്പ്രവൃത്തികളിൽ ആസക്തിയുളവാകും!

കുറേദിവസംമുമ്പു ഒരിക്കൽ ഞാൻ എന്റെ മുത്തശ്ശിയെ കാണാൻപോയിരുന്നു. അവൎക്കു പ്രായം വളരെ അധികമായിട്ടുണ്ട്, അവര എന്നോടുപറഞ്ഞു: "വിന്യാ * ഈയിടെയായി എനിക്കു ഒന്നും ഓൎമ്മനില്ക്കുന്നില്ല നെയ്യിന്റെ പാത്രം എടുക്കാൻവേണ്ടിപ്പോകും, പക്ഷേ എടുക്കാതെ മടങ്ങിപ്പോരും" എന്നാൽ അവർ അമ്പതുകൊല്ലംമുമ്പു വാങ്ങിയ ഒരാഭരണത്തിന്റെ കാൎയ്യം എന്നോടു വിസ്തരിച്ചു പറയുകയുണ്ടായി. അഞ്ചുമിനിട്ടു മുമ്പുള്ളകാൎയ്യം ഓൎമ്മ വരുന്നില്ല. അമ്പതുകൊല്ലംമുമ്പു കഴിഞ്ഞതു ശരിയായി ഓൎക്കുന്നു. അതായതു്, ആ സംസ്കാരം അപ്പോഴും സുദൃഢമായി നില്ക്കുന്നുണ്ട്. അതിനു കാരണമെന്തു്? അവർ ആ ആഭരണത്തെപ്പററി പലരോടും പറഞ്ഞിട്ടുണ്ടായിരിക്കും; ആ ശബ്ദം പലപ്പോഴും ഉച്ചരിച്ചിട്ടുണ്ടായിരിക്കും. അതിനാലതു ജീവിതത്തോടു പററിപ്പിടിച്ചിട്ടുണ്ട്. ജീവിതത്തിനോടു് ഐക്യം പ്രാപിച്ചിട്ടുണ്ട്. ഞാൻ മനസ്സുകൊണ്ടു പ്രാൎത്ഥിച്ചു: "ഭഗവാനേ, മുത്തശ്ശിക്കു മരണസമയത്തു് ആ ആഭരണങ്ങളുടെ ഓൎമ്മ വരാതിരിക്കണേ!"

നാം രാവും പകലും അഭ്യസിച്ചുകൊണ്ടിരിക്കുന്നതു നമ്മോടു പററിപ്പിടിക്കാതിരിക്കുമോ? അജാമിളന്റെ കഥകേട്ടു് ആശ്ചൎയ്യപ്പെടേണ്ടതില്ല. അദ്ദേഹം കാഴ്ചയ്ക്കു് (ബാഹ്യമായി) പാപിയായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ അകത്തു് പുണ്യം ധാരമുറിയാതെ

* വിനോബാജിയെ കുട്ടിക്കാലത്തു് വീട്ടുകാർ 'വിന്യാ' എന്നാണു് വിളിച്ചിരുന്നതു്. (വിവൎത്തകൻ)

ഒഴുകിക്കൊണ്ടിരുന്നു. ആ പുണ്യം അവസാനനിമിഷത്തിൽ ജാഗ്രത്തായിത്തീർന്നു എന്നുമാത്രം! എപ്പോഴും പാപംചെയ്തുകൊണ്ടിരുന്നു് അവസാനനിമിഷത്തിൽ 'രാമ'നാമം ജപിക്കാമെന്നു വിചാരിക്കുന്നതു വെറും വ്യാമോഹമാണു്. കുട്ടിക്കാലംമുതൽക്കുതന്നെ ശ്രദ്ധാപൂർവ്വം അഭ്യസിക്കുക. എപ്പോഴും നല്ല സംസ്കാരങ്ങൾ ഉളവാകണമെന്നു് ആഗ്രഹിക്കുക. അതുകൊണ്ടെന്താണുണ്ടാവുക, ഇതുകൊണ്ടെന്താണുണ്ടാവുക എന്നെല്ലാം ആലോചിച്ചു് വിഷമിക്കേണ്ടതില്ല. നാലുമണിക്കുതന്നെ ഉണർന്നെഴുന്നേല്ക്കുന്നതെന്തിനാണു്?; ഏഴുമണിക്കു് എഴുന്നേററാൽ എന്താ ദോഷം?—എന്നൊക്കെ പറഞ്ഞതുകൊണ്ടു കാര്യം നടക്കുകയില്ല. മനസ്സിന്നു് ഇങ്ങനെ അയവു് അഥവാ സ്വാതന്ത്ര്യം നല്കിക്കൊണ്ടിരുന്നാൽ അവസാനം നാം കുടുങ്ങിപ്പോകും. സംസ്കാരം സുദൃഢമാവുകയില്ല. സമ്പത്തു സ്വല്പം സ്വല്പമായി സംഭരിക്കേണ്ടിവരുന്നു. അതുപോലെതന്നെ, ഓരോ നിമിഷവും വ്യർത്ഥമാക്കിക്കളയാതെ, ശരിയായി പ്രയത്നിച്ചാൽ മാത്രമേ വിദ്യ സമ്പാദിക്കാൻസാധിക്കയുള്ളു. എപ്പോഴും നല്ല സംസ്കാരമാണോ ഉളവായിക്കൊണ്ടിരിക്കുന്നതു് എന്നു തന്നത്താൻ ചോദിച്ചുകൊണ്ടിരിക്കണം. വായിൽനിന്നു ഒരു ചീത്തവാക്കു പുറത്തുവന്നാൽ, അപ്പോൾ, ചീത്തസംസ്കാരം ഉളവായി എന്നു മനസ്സിലാക്കണം. നമ്മുടെ ഓരോ പ്രവൃത്തിയുടേയും ഗുണദോഷംകൊണ്ടാണു് നമ്മുടെ ജീവിതം രൂപവൽകൃതമാകുന്നതു്. പകൽ മുഴുവനും നല്ല കാര്യങ്ങൾ മാത്രം ചെയ്തുകൊണ്ടിരുന്നാലും രാത്രി സ്വപ്നത്തിൽ, മനസ്സിൽ, ചീത്തവിചാരങ്ങൾ വരുന്നു. അഞ്ചുപത്തു ദിവസത്തെ വിചാരങ്ങൾ മാത്രമാണോ മനസ്സിൽ വരുന്നതു്? അല്ല; എത്രയോകാലംമുമ്പു കഴിഞ്ഞതും വിചാരിച്ചതുമായ കാര്യങ്ങൾ സ്വപ്നത്തിൽക്കാണുന്നു. നാമറിയാതെതന്നെ പല ചീത്തസംസ്കാരങ്ങളും നമ്മളിൽ ഉളവാകുന്നുണ്ടു്. അവ എപ്പോഴാണു് തലപൊന്തിക്കുക എന്നു പറയാൻവയ്യ. അതിനാൽ, നിസ്സാരമെന്നു തോന്നുന്ന കാര്യങ്ങളിൽക്കൂടി ബദ്ധശ്രദ്ധരായിരിക്കണം. മുങ്ങിച്ചാവാറായവന്നു് ഒരു പുല്ക്കൊടിക്കൂടി സഹായകമായിരിക്കും. നാം സംസാരസാഗരത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കയാണു്. നാം ചെയ്യുന്ന ഏതൊരു ചെറിയ സൽപ്രവൃത്തിയും നമുക്കു സംസ്കാരസമ്പാദനത്തിന്നു സഹായകമായിത്തീരും. സൽപ്രവൃത്തി ഒരിക്കലും വ്യർത്ഥമായിപ്പോവുകയില്ല. അതു നമ്മെ സംരക്ഷിക്കും. അല്പംപോലും ചീത്തസംസ്കാരം ഉണ്ടാവാനനുവദിക്കരുതു്. കണ്ണിനെ എപ്പോഴും പവിത്രമാക്കിവെയ്ക്കുക; ചെവികൊണ്ടു് ചീത്തക്കാര്യങ്ങളൊന്നും കേൾക്കരുതു്; നാവുകൊണ്ടു നല്ലവാക്കുമാത്രം പറയുക; ഇങ്ങനെ എപ്പോഴും ബദ്ധശ്രദ്ധരായി പ്രവർത്തിക്കുന്നതായാൽ നമ്മുടെ അവസാനനിമിഷം

ശോഭനമായിത്തീരും. നാം നമ്മുടെ ജീവിതത്തിന്റേയും മരണത്തിന്റേയും യജമാനനാവുകയുംചെയ്യും.

പരിശുദ്ധമായ സംസ്കാരം ഉളവാക്കുന്നതിന്നു നമ്മുടെ വിചാരങ്ങൾ പരിശുദ്ധമായിത്തീരണം. എല്ലായ്പ്പോഴും നല്ലകാര്യങ്ങൾ മാത്രം ചെയ്തുകൊണ്ടിരിക്കണം. അകത്തു് ഈശ്വരസ്മരണയും പുറത്തു് ധർമ്മാചരണവും; പുരുഷ സേവനത്തിന്റെ രൂപത്തിലുള്ള കർമ്മവും, മനസ്സിൽ വികർമ്മവും: ഇതു തുടർന്നുകൊണ്ടേയിരിക്കണം. ഗാന്ധിജിയെ നോക്കുക: അദ്ദേഹം ദിവസേന ചർക്ക തിരിക്കുന്നു. അദ്ദേഹം അതിന്നു വളരെ പ്രാധാന്യം നല്കുന്നുണ്ടു്. എന്തിനാണു് ദിവസേന നൂല്ക്കുന്നതു്? വസ്ത്രത്തിന്നാവശ്യമായ നൂൽ എപ്പോഴെങ്കിലും ഉണ്ടാക്കിയാൽപോരേ? മതി; പക്ഷേ, അതു് വ്യാവഹാരികമായി! ദിവസേന നൂല്ക്കുന്നതിൽ ആദ്ധ്യാത്മികതയുണ്ടു്. അതു്, "ഞാൻ നാട്ടിന്നുവേണ്ടി എന്തെങ്കിലും ചെയ്യണം" എന്ന കാര്യത്തെപ്പററിയ ചിന്തനമാണു്. ആ നൂല് നമ്മെ ദരിദ്രനാരായണന്മാരോടു ചേർക്കുന്നു. ആ സംസ്കാരം സുദൃഢമായിത്തീരുന്നു.

ഡാക്ടർ ദിവസേന മരുന്നുകഴിക്കാൻ പറഞ്ഞു. എന്തുകൊണ്ടു് ആ മരുന്നു മുഴുവനും ഒരുദിവസംകൊണ്ടു കുടിച്ചുതീർക്കുന്നില്ല? അതു വെറും വിഡ്ഢിത്തമാണു്! അതുകൊണ്ടു മരുന്നിന്റെ ഫലം കിട്ടുകയില്ല. ഓരോ ദിവസമായി, കുറേശ്ശക്കുറേശ്ശയായി, മരുന്നിന്റെ സംസ്കാരം ഉളവാകുകയും, പ്രകൃതിയുടെ വികൃതി ദൂരീകരിക്കപ്പെടുകയും ചെയ്യണം. ജീവിതത്തിന്റെ കാര്യവും ഇതുതന്നെ. ശിവലിംഗത്തിന്മേൽ വളരെ സാവധാനത്തിലാണു് അഭിഷേകം ചെയ്യുന്നതു്. ഇതു് എനിക്കു് ഏററവും പ്രിയപ്പെട്ട ഉദാഹരണമാണു്. ഞാൻ കുട്ടിക്കാലത്തു് ഇതു നോക്കിനില്ക്കുക പതിവായിരുന്നു. ഇരുപത്തിനാലു മണിക്കൂർകൊണ്ടു് കവിഞ്ഞതു് രണ്ടു തൊട്ടി വെള്ളമാണു് ശിവലിംഗത്തിന്മേൽ വീഴുന്നതു്. ആ വെള്ളം മുഴുവനും ഒന്നായി (ശിവലിംഗത്തിന്മേൽ) ഒഴിച്ചുകൂടേ? എനിക്കു് കുട്ടിക്കാലത്തുതന്നെ ഇതിന്റെ ഉത്തരം അറിയാമായിരുന്നു. വെള്ളം മുഴുവനും ഒന്നായി ഒഴിക്കുന്നതുകൊണ്ടു് ആ കർമ്മം സഫലമാവുകയില്ല. ധാരധാരയായി, എപ്പോഴും ഓരോ തുള്ളിയായി, വീഴുന്നതാണു് ഉപാസന. ഒരേസംസ്കാരത്തിന്റെ ധാര എപ്പോഴും ഉളവായിക്കൊണ്ടിരിക്കണം. രാവിലത്തെ സംസ്കാരംതന്നെ ഉച്ചയ്ക്കു്, അതുതന്നെ വൈകുന്നേരത്തും; പകലും അതുതന്നെ, രാത്രിയും അതുതന്നെ; ഇന്നലെ എന്തോ അതുതന്നെ ഇന്നു്; ഇന്നു് എന്തോ അതുതന്നെ നാളെ; ഈകൊല്ലം എന്തോ അതുതന്നെ അടുത്തകൊല്ലം; ജീവിച്ചിരിക്കുമ്പോൾ എന്തോ അതുതന്നെ മരണാനന്തരവും.

ഇങ്ങനെ ജീവിതത്തിൽ ഒരേ സംസ്കാരത്തിന്റെ ദിവ്യധാര പ്രവഹിച്ചുകൊണ്ടിരിക്കണം. അതു് ഇടമുറിയാതിരുന്നാൽ മാത്രമേ നമുക്കു വിജയം സിദ്ധിക്കയുള്ളു. എന്നാൽമാത്രമേ നമുക്കു് ഉദ്ദിഷ്ടസ്ഥാനത്തെത്തി കൊടിനാട്ടാൻ സാധിക്കയുള്ളു. സംസ്കാരം ഒരേമാർഗ്ഗത്തിലൂടെതന്നെ പ്രവഹിച്ചുകൊണ്ടിരിക്കണം. മലയിൽവീണ വെള്ളം പലവഴിക്കൊഴുകിയാൽ നദിയാവുകയില്ല. ആ വെള്ളം മഴുവനും ഒരേവഴിക്കൊഴുകിയാൽ ആദ്യൊരു ചെറിയ അരുവിയാവും; ക്രമേണ അരുവി തോടും, തോടു നദിയും, നദി മഹാനദിയുമായി സമുദ്രത്തിൽച്ചെന്നുചേരും. ഒരേവഴിക്കൊഴുകിയ വെള്ളം സമുദ്രത്തിലെത്തിച്ചേർന്നു; പലവഴിക്കൊഴുകിയതോ? കുറച്ചുദൂരം മുമ്പോട്ടു പോയി അവിടെത്തന്നെ നിന്നു വററി. സംസ്കാരത്തിന്റെ കാര്യവും ഇതുതന്നെ. സംസ്കാരങ്ങൾ വരികയും പോകയും ചെയ്തുകൊണ്ടിരുന്നാൽ അതുകൊണ്ടു് എന്തു പ്രയോജനമാണുണ്ടാവുക? ജീവിതത്തിൽ പരിശുദ്ധമായ ഒരേസംസ്കാരം പ്രവഹിച്ചുകൊണ്ടിരുന്നാൽ മാത്രമേ മരണവും ആനന്ദപ്രദമാണെന്നു മനസ്സിലാവുകയുള്ളു. ഒരു യാത്രക്കാരൻ വഴിയിലൊന്നും തങ്ങാതെ, വ്യാമോഹങ്ങളിലും പ്രലോഭനങ്ങളിലും കുടുങ്ങാതെ, ഓരോ അടിയും ഉറപ്പിച്ചുവെച്ചുകൊണ്ടു മേലോട്ടു കയറുന്നു; മലയുടെ മുകളിലെത്തി, തലയിലെ ചുമടിറക്കി, അവിടെയിരുന്നു കാററുകൊള്ളാൻതുടങ്ങുന്നു. അപ്പോൾ ആയാൾക്കുണ്ടാകാവുന്ന ആനന്ദം എത്രമാത്രം മഹത്തായിരിക്കും! അതു കണക്കാക്കുക, നിങ്ങൾക്കോ എനിക്കോ സാധ്യമാകുമോ? നേരമെറിച്ചു്, വഴിയിൽ സംശയിച്ചുകൊണ്ടുനില്ക്കുന്ന യാത്രക്കാരനു വേണ്ടി സൂര്യനാരായണൻ കാത്തുനില്ക്കുകയില്ല.

അതായതു്, പുറത്തു സ്വധർമ്മാചരണവും അകത്തു് ഭഗവത്സ്മരണയുടെ രൂപത്തിലുള്ള, ചിത്തശുദ്ധിക്കുള്ള, പ്രവൃത്തയും— ഇങ്ങനെ, അകത്തും പുറത്തും എപ്പോഴും കർമ്മവികർമ്മങ്ങളുടെ പ്രവാഹം തുടർന്നുകൊണ്ടിരുന്നാൽ മാത്രമേ മരണം ആനന്ദപ്രദമായിത്തീരുകയുള്ളു. അതിനാൽ ഭഗവാൻ പറയുന്നു:—

"മാമനുസ്മര യുദ്ധ്യ ച"

എപ്പോഴും എന്നെ സ്മരിച്ചുകൊണ്ടിരിക്കുക, യുദ്ധവും ചെയ്യുക—അതിൽത്തന്നെ തന്മയനായിരിക്കുക. എല്ലായ്പോഴും ഈശ്വരനിൽത്തന്നെ ലയിച്ചുകൊണ്ടിരിക്കുക. ഈശ്വരപ്രേമം അകത്തും പുറത്തും ഒരേമാതിരി ഉണ്ടായിത്തീർന്നാൽ പിന്നെ അതു ജീവിതത്തിൽനിന്നു വിട്ടുപോകയില്ല. അപ്പോൾമാത്രമേ പരിശുദ്ധകാര്യങ്ങളിൽ ആനന്ദം തോന്നുകയുള്ളു. പിന്നെ ദുഷ്പ്രവൃത്തികൾ

അടുക്കുകതന്നെ ഇല്ല. മനസ്സിൽ സുന്ദരവും വിശിഷ്ടവുമായ വിചാരങ്ങൾ ഉളവായിക്കൊണ്ടിരിക്കും. എല്ലായ്പ്പോഴും, സ്വാഭാവികമായിത്തന്നെ, സൽപ്രവൃത്തികൾ ചെയ്യാൻ തുടങ്ങും.

ഈശ്വരസ്മരണകൊണ്ടു് സൽപ്രവൃത്തികൾ സഹജമായിത്തീരും. ശരി; പക്ഷേ, ഭഗവാൻ ഒന്നുകൂടി കല്പിക്കുന്നുണ്ടു്. "എപ്പോഴും യുദ്ധംചെയ്തുകൊണ്ടിരിക്കുക." 'സാധു' തുക്കാറാം പറയുന്നു:—

"എനിയ്ക്കു് എപ്പോഴും യുദ്ധംതന്നെ: അകത്തും പുറത്തും മനസ്സിലു !" നമ്മുടെ അകത്തും പുറത്തും പലതരം സൃഷ്ടികളും നടന്നുകൊണ്ടിരിക്കുന്നുണ്ടു്. മനസ്സു് ഈ സൃഷ്ടികളുമായി എപ്പോഴും യുദ്ധംചെയ്തുകൊണ്ടിരിക്കയാണു്. ഈ യുദ്ധത്തിൽ എപ്പോഴും മനസ്സു ജയിക്കുമെന്നു വിചാരിക്കാൻ വയ്യ. അവസാനത്തിൽ ജയിക്കുന്നതേതോ അതാണു് ജയിക്കുക. അവസാനം കിട്ടുന്ന തെളിവാണു് ശരിയായിരിക്കുക. പലപ്പോഴും കീർത്തിലഭിക്കുമെങ്കിൽ, പലപ്പോഴും അപകീർത്തിയും ലഭിക്കും. അപകീർത്തി ഉളവാകുന്നതായാൽ, അതായതു് പരാജയപ്പെടുന്നതായാൽ, അതിൽ നിരാശരാകേണ്ടതില്ല. നാം പതിന്നൊന്നാമ്പതു പ്രാവശ്യം അടിച്ചിട്ടും ഒരു കല്ലുപൊളിഞ്ഞിട്ടില്ലെങ്കിൽ അതു തീർച്ചയായും ഇരുപതാമത്തെ പ്രാവശ്യം പൊളിയും. അതിനാൽ, ആദ്യത്തെ പത്തൊമ്പതടിയും വ്യർത്ഥമായി എന്നു വിചാരിക്കുന്നതു ശരിയാണോ? വാസ്തവത്തിൽ ഇരുപതാമത്തെ അടി സഫലമാവുന്നതിന്നുള്ള ഒരുക്കമായിരുന്നു ആ പത്തൊമ്പതടിയും!

നിരാശനാവുക എന്നതിന്റെ അർത്ഥം നാസ്തികനാവുക എന്നാണു്. നമ്മുടെ രക്ഷാകർത്താവു് ഈശ്വരനാണെന്നു വിശ്വസിക്കുക. കുട്ടിക്കു ധൈര്യമുണ്ടാവാനായി അമ്മ അവനെ അങ്ങുമിങ്ങും പോകാനനുവദിക്കുന്നു. പക്ഷേ, അമ്മ എപ്പോഴും അങ്ങോട്ടു നോക്കുന്നുണ്ടായിരിക്കും. വീഴാൻതുടങ്ങുന്നു എന്നുകണ്ടാൽ ഉടനേ ഓടിച്ചെന്നു പിടിക്കുകയും ചെയ്യും. ഇതുപോലെതന്നെ, ഈശ്വരൻ എപ്പോഴും നിങ്ങളുടെമേൽ കണ്ണുവെച്ചുകൊണ്ടിരിക്കുന്നുണ്ടു്. നിങ്ങളുടെ ജീവിതമാകുന്ന പട്ടത്തിന്റെ കയർ അദ്ദേഹത്തിന്റെ കയ്യിലാണു്. ചിലപ്പോൾ അതു വലിച്ചുപിടിക്കും, ചിലപ്പോൾ അയച്ചുവിടുകയും ചെയ്യും. ഏതുനിലയിലും കയർ അദ്ദേഹത്തിന്റെ കയ്യിൽ ഉണ്ടു്. ഒരാളെ ഗംഗാനദിയിൽ നീന്തൽ പഠിപ്പിക്കുകയാണെന്നു വിചാരിക്കുക. അരയിൽ ഒരു കയറോ ചങ്ങലയോ കെട്ടി വെള്ളത്തിലേയ്ക്കു വിടുന്നു. പഠിപ്പിക്കുന്ന ആൾ എപ്പോഴും വെള്ളത്തിൽത്തന്നെ ഉണ്ടായിരിക്കും. പഠി

ക്കുന്നവൻ ആദ്യം രണ്ടുനാലു പ്രാവശ്യം മുങ്ങിപ്പൊങ്ങുന്നു. അവസാനം ആയാൾക്ക് ആ കല —നീന്തൽ— പഠിക്കുന്നു. അതുപോലെതന്നെ, ഈശ്വരൻ നമ്മെ ജീവിതത്തിന്റെ കല പഠിപ്പിച്ചുകൊണ്ടിരിക്കയാണ്.

## 3

അതിനാൽ, പരമേശ്വരനിൽ 'ശ്രദ്ധ' (വിശ്വാസം) വെച്ച്, മനോവാക്കായങ്ങളെക്കൊണ്ട് രാവും പകലും യുദ്ധംചെയ്തുകൊണ്ടേയിരിക്കുന്നതായാൽ അവസാനനിമിഷം വളരെ ഉത്തമമായിത്തീരും. അപ്പോൾ എല്ലാ ദേവന്മാരും നമുക്കനുകൂലരായിത്തീരും. ഈ സംഗതി ഈ അദ്ധ്യായത്തിന്റെ അവസാനത്തിൽ ഒരു രൂപകത്തിന്റെ നിലയിൽ നല്കിയിട്ടുണ്ട്. അതു നിങ്ങളെല്ലാവരും നല്ലപോലെ മനസ്സിലാക്കണം. ഒരാളുടെ മരണസമയത്ത് തീ കത്തിക്കൊണ്ടിരിക്കുകയും, സൂര്യൻ പ്രകാശിച്ചുകൊണ്ടിരിക്കുകയും, ശുക്ലപക്ഷത്തിൽ ചന്ദ്രൻ വർദ്ധിച്ചുകൊണ്ടിരിക്കുകയും, ഉത്തരായണത്തിൽ യാതൊരു മേഘവുമില്ലാത്ത ആകാശം പ്രശോഭിച്ചുകൊണ്ടിരിക്കുകയും ചെയ്താൽ ആയാൾ ബ്രഹ്മത്തിൽ ലയിക്കുന്നു. അതുപോലെതന്നെ, ഒരാളുടെ മരണസമയത്തു പുക പരന്നുകൊണ്ടിരിക്കുകയും, അകത്തും പുറത്തും അന്ധകാരം നിറഞ്ഞിരിക്കുകയും, കൃഷ്ണപക്ഷത്തിൽ ചന്ദ്രൻ ക്ഷയിച്ചുകൊണ്ടിരിക്കുകയും, ദക്ഷിണായനത്തിൽ ആകാശം മേഘംകൊണ്ടു മൂടിയിരിക്കുകയും ചെയ്താൽ ആയാൾ വീണ്ടും ജനനമരണത്തിന്റെ ചക്രത്തിൽ ചെന്നുപെടുന്നു.

പലരും ഈ രൂപകം വായിച്ച് അമ്പരന്നുപോകുന്നു. മരണം പുണ്യമായിത്തീരണമെന്നാഗ്രഹിക്കുന്നവർക്ക്, അഗ്നി, സൂര്യൻ, ചന്ദ്രൻ, ആകാശം ഈ ദേവതകളുടെ കൃപ ഉണ്ടായിരിക്കണം. അഗ്നി, കർമ്മത്തിന്റെ അതായതു യജ്ഞത്തിന്റെ അടയാളമാണ്. അവസാനനിമിഷത്തിലുംപോലും യജ്ഞത്തിന്റെ ജ്വാല പൊങ്ങിക്കൊണ്ടിരിക്കണം. ന്യായമൂർത്തിയായ റാനഡെ പറയാറുണ്ട്: "കർത്തവ്യകർമ്മത്തിൽ നിരതനായ ഒരാൾ കർമ്മം അനുഷ്ഠിച്ചുകൊണ്ടേയിരിക്കുമ്പോൾ മരണമടയുന്നതായാൽ ആയാൾ ധന്യനാണ്! ഞാൻ വല്ലതും വായിക്കുകയോ, എഴുതുകയോ, പ്രവർത്തിക്കുകയോ ചെയ്തുകൊണ്ടിരിക്കുമ്പോൾ മരിച്ചാൽ ഞാൻ ധന്യനായി." 'തീ കത്തിക്കൊണ്ടിരിക്കുക' എന്നതിന്റെ അർത്ഥം ഇതാണ്: മരണസമയത്തുപോലും കർമ്മം ചെയ്തുകൊണ്ടിരിക്കുക! ഇതു് അഗ്നിയുടെ കൃപയാണ്. 'സൂര്യന്റെ കൃപ' എന്നതിന്റെ അർത്ഥം, അവസാനംവരെ ബുദ്ധി പ്രകാശിച്ചുകൊണ്ടിരിക്കുക എന്നാ

ണ്ട്. 'ചന്ദ്രന്റെ കൃപ' എന്നതിന്റെ സാരം, മരണസമയത്തു പരിശുദ്ധമായ ഭാവന ഉളവായിക്കൊണ്ടിരിക്കുക എന്നാണ്. ചന്ദ്രൻ മനസ്സിന്റെ അതായതു ഭാവനയുടെ ദേവതയാണ്. ശുക്ല പക്ഷത്തിലേ ചന്ദ്രനെപ്പോലെ, മനസ്സിൽ പ്രേമം, ഭക്തി, ഉത്സാഹം, പരോപകാരം, ദയ മുതലായ പരിശുദ്ധമായ ഭാവനകൾക്ക് പൂർണ്ണവികാസം ഉണ്ടാവണം. 'ആകാശത്തിന്റെ കൃപ' എന്നതിന്റെ അർത്ഥം ഹൃദയമാകുന്ന ആകാശത്തിൽ ആസക്തിയുടെ രൂപത്തിലുള്ള മേഘങ്ങൾ തീരെ ഉണ്ടാവരുതെന്നാണ്. ഒരിക്കൽ ഗാന്ധിജി പറയുകയുണ്ടായി: "ഞാൻ രാവും പകലും 'ചക്ക്, ചക്ക്' എന്നു ഉരുവിട്ടുകൊണ്ടിരിക്കുന്നുണ്ട്. കാരണം, ഞാൻ അതൊരു പരിശുദ്ധവസ്തുവാണെന്നു കരുതുന്നു എന്നാൽ, അവസാനസമയത്തു് അതിനെപ്പററിയ വിചാരവും ഇല്ലാതാവണം. എനിക്കു ചക്കയുടെ പ്രേരണ നല്കിയ ആ ജഗന്നിയന്താവിന്നു ചക്കയെപ്പററി ചിന്തിക്കാനുള്ള സാമർത്ഥ്യമുണ്ട്. ചക്ക ഇപ്പോൾ മററു പല മാന്യന്മാരുടേയും കൈയിൽ എത്തിയിട്ടുണ്ട്. എനിക്കു ചക്കയെപ്പററിയ വിചാരം ഉപേക്ഷിച്ചു് പരമാത്മാവിന്റെ ദർശനത്തിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്യണം" ഇങ്ങനെ ഹൃദയത്തിൽ ആസക്തിയുടെ രൂപത്തിലുള്ള മേഘങ്ങൾ ഇല്ലാതിരിക്കുക എന്നാകുന്നു ഉത്തരായണം എന്നതിന്റെ അർത്ഥം.

അവസാനത്തെ ശ്വാസം വരെ എന്തെങ്കിലും സേവാപരമായ കർമ്മം ചെയ്തുകൊണ്ടിരിക്കുക, ഭാവനയുടെ പൂർണ്ണചന്ദ്രൻ പ്രകാശിച്ചുകൊണ്ടിരിക്കുക, ഹൃദയാകാശത്തിൽ സ്വല്പമെങ്കിലും ആസക്തി ഇല്ലാതിരിക്കുക, ബുദ്ധി തേജോമയമായിരിക്കുക—ഇങ്ങനെ മരണമടയുന്നവർ പരമാത്മാവിൽ ചെന്നുചേരും. ഈ വിധം ശ്രേഷ്ഠവും മംഗളവുമായ മരണം ലഭിക്കുന്നതിന്നായി രാവും പകലും ശ്രദ്ധയോടും കുശലതയോടുംകൂടി യുദ്ധം ചെയ്തുകൊണ്ടിരിക്കണം. ഒരു നിമിഷനേരത്തേയ്ക്കെങ്കിലും മനസ്സിൽ ചിത്തസംസ്കാരങ്ങൾ ഉളവാകാൻ അനുവദിക്കരുത്. അതിന്നുള്ള ശക്തി കിട്ടിക്കൊണ്ടിരിക്കാനായി പരമാത്മാവിനോട് എപ്പോഴും പ്രാർത്ഥിച്ചുകൊണ്ടിരിക്കണം. വീണ്ടും വീണ്ടും നാമസ്മരണവും തത്ത്വസ്മരണവും ചെയ്തുകൊണ്ടിരിക്കണം.

---

# ഒമ്പതാം അദ്ധ്യായം

17-4-'32

## 1

ഇന്നു് എനിക്കു് തൊണ്ട വേദനിക്കുന്നുണ്ടു്. എന്റെ ശബ്ദം നിങ്ങളുടെ അടുത്തെത്തുമോ എന്നു ഞാൻ സംശയിക്കുന്നു. ഈ അവസരത്തിൽ, വലിയ മാധവറാവുപേശ്വായുടെ അവസാനകാലത്തെ ഒരു കാര്യം ഓർമ്മയിൽവരുന്നു. ആ മഹാപുരുഷൻ മരണശയ്യയിൽ കിടക്കുകയായിരുന്നു. കഫം വല്ലാതെ വർദ്ധിച്ചിരുന്നു. കഫത്തെ അതിസാരമാക്കി മാററാൻ സാധിക്കും. അതിനാൽ, മാധവറാവു വൈദ്യരോടു പറഞ്ഞു: "ഏതെങ്കിലും പ്രകാരത്തിൽ എന്റെ കഫത്തിന്റെ ഉപദ്രവത്തെ അതിസാരമാക്കി മാററിത്തരണം. എന്നാൽ എന്റെ തൊണ്ട തുറക്കും, എനിക്കു ഹരിനാമം ചൊല്ലാൻ സാധിക്കും." ഞാനും ഇന്നു ഭഗവാനോടു് ഇതേമാതിരി പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. ഭഗവാൻ പറഞ്ഞു: "സാധിക്കുംപോലെ പറഞ്ഞുകൊൾക." ഞാൻ ഇവിടെ ഗീതയെപ്പററി പറയുന്നതു് ഒരു ഉപദേശത്തിന്റെ നിലയിലല്ല. അതിൽനിന്നു ലാഭം എടുക്കാനാഗ്രഹിക്കുന്നവർക്കു തീർച്ചയായും ലാഭം കിട്ടും. പക്ഷേ, ഞാൻ ഗീതയെ കേൾപ്പിക്കുന്നതു രാമനാമമാണെന്നു കരുതിയാണു്. ഗീതാപ്രവചനം ചെയ്യുമ്പോൾ എന്റെ ഭാവന നാമോച്ചാരണം ചെയ്യുകയാണെന്നാണു്.

ഞാൻ ഈ പറഞ്ഞതിന്നു് ഇന്നത്തെ ഒമ്പതാമദ്ധ്യായത്തോടു സംബന്ധമുണ്ടു്. ഈ അദ്ധ്യായത്തിൽ ഹരിനാമത്തിന്റെ അപൂർവ്വമായ മഹിമയാണു് പറയപ്പെട്ടിട്ടുള്ളതു്. ഈ അദ്ധ്യായം ഗീതയുടെ നടുവിലാണു് സ്ഥിതിചെയ്യുന്നതു്. വലുതായ മഹാഭാരതത്തിന്റെ മദ്ധ്യത്തിലാണു് ഗീത; ആ ഗീതയുടെ നടുവിലാണു് ഈ ഒമ്പതാമദ്ധ്യായം. പല കാരണങ്ങളാലും ഈ അദ്ധ്യായം വളരെ പവിത്രമായതാണു്. ജ്ഞാനദേവൻ ഈ അദ്ധ്യായം ജപിച്ചുകൊണ്ടാണത്രെ പ്രാണത്യാഗം ചെയ്തതു്. ഈ അദ്ധ്യായത്തെപ്പററി ഓർക്കുമ്പോഴേയ്ക്കു് എന്റെ കണ്ണുകൾ തുടിക്കുന്നു, ഹൃദയം നിറയുന്നു. ഇതു വ്യാസഭഗവാൻ ചെയ്ത ഒരു മഹത്തായ ഉപകാരമാണു്. ഭാരതവർഷത്തിന്നു മാത്രമല്ല, ലോകത്തിന്നൊട്ടാകെ ഇതു ഉപകാരപ്രദമാകുന്നു. ഭഗവാൻ അർജ്ജുനന്നുവേണ്ടി അരുളിച്ചെയ്ത ആ വിശിഷ്ടസംഗതികൾ, ശബ്ദങ്ങളെക്കൊണ്ടു പ്രകടിപ്പിക്കുവാൻ പററിയവയല്ല. പക്ഷേ, ദയാഭാവത്താൽ പ്രേരിതനായ വ്യാസഭഗവാൻ അതിനെ സംസ്കൃതഭാഷാമുഖേന പ്രകടിപ്പിച്ചു. ഈ അദ്ധ്യായത്തിലെ ശബ്ദങ്ങളിൽത്തന്നെ ഭഗവാൻ പറയുന്നു:—

"രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം" ഈ രാജവിദ്യ, ഈ അപൂർവ്വവസ്തു, പ്രത്യക്ഷമായി അനുഭവപ്പെടേണ്ടതാണ്. ഭഗവാൻ അതിനെ "പ്രത്യക്ഷാവഗമം" എന്നാണ് പറഞ്ഞിട്ടുള്ളത്. അതായത്, ഭഗവാൻ ഈ അദ്ധ്യായത്തിൽ അരുളിച്ചെയ്ത സംഗതികളെ ശബ്ദത്തിൽ ഒതുക്കുക സാധ്യമല്ല; അവ പ്രത്യക്ഷമായി അനുഭവപ്പെടേണ്ടവയാണ്. അതിനാൽ, അതു വളരെ മധുരമായിത്തീർന്നിട്ടുണ്ട്.

തുളസിദാസ് പറയുന്നു:

"മരണാനന്തരം താൻ യമപുരത്തിലേക്കോ, സ്വർഗ്ഗത്തിലേക്കോ, അല്ലാ പരമധാമത്തിലേക്കോ പോവുക എന്ന് ആർക്കറിയാം? തുളസീദാസനു്, ജീവിതം മുഴുവനും രാമന്റെ അടിമയായി കഴിച്ചുകൂട്ടുന്നതിലാണ് ചാരിതാർത്ഥ്യം തോന്നുന്നതു്."

രാമന്റെ അടിമയായിജ്ജീവിക്കുന്നതിലുള്ള ആനന്ദമാണ് ഈ അദ്ധ്യായത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. ഈ അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ള കാര്യങ്ങൾ ഈ ജന്മത്തിൽത്തന്നെ അനുഭവിച്ചറിയുവാൻ സാധിക്കുന്നവയാണ്. ശർക്കര തിന്നുമ്പോൾ നമുക്ക് അതിന്റെ മധുരം മനസ്സിലാവുന്നു. അതുപോലെതന്നെ, രാമന്റെ അടിമയായിരിക്കുന്നതിലുള്ള ആനന്ദമാണ് ഇവിടെ! അങ്ങനെ ഈ മൃത്യുലോകത്തലേ—മരണസ്വഭാവമുള്ള ലോകത്തിലേ—ജീവിതത്തിന്റെ ആനന്ദം പ്രത്യക്ഷമായി കാട്ടിത്തരുന്ന രാജവിദ്യയാണ് ഈ അദ്ധ്യായത്തിൽ പറയപ്പെട്ടിട്ടുള്ളതു്. അതു വളരെ ഗൂഢമാണ്. പക്ഷേ, ഭഗവാൻ അതിനെ, എല്ലാവർക്കും സുലഭമാകത്തക്കവിധത്തിൽ തുറന്നുവെച്ചിട്ടുണ്ട്.

## 2

ഗീത വൈദികധർമ്മത്തിന്റെ സാരമാണ്. വേദങ്ങളിൽ നിന്നുളവായതിനാലാണ് അതിനെ വൈദികധർമ്മം എന്നു പറയുന്നതു്. ഈ ലോകത്തിലേ ഏററവും പ്രാചീനമായ ഗ്രന്ഥങ്ങളിൽ ആദ്യം എഴുതപ്പെട്ടതാണ് വേദങ്ങൾ എന്നാണ് കരുതപ്പെടുന്നതു്. അതിനാൽ, സജ്ജനങ്ങൾ അതു് അനാദിയാണെന്നു പറയുന്നു; അതിനു പൂജ്യസ്ഥാനം ലഭിച്ചിട്ടുണ്ട്. ഐതിഹാസികദൃഷ്ട്യാ നോക്കുന്നതായാൽ അതു ഭാരതീയരുടെ പ്രാചീനഭാവനകളുടെ ഏററവും പുരാതനമായ റിക്കാർട്ടാണ്. ചെമ്പോല, ശിലാലിഖിതങ്ങൾ, നാണയങ്ങൾ, പഴയ പാത്രങ്ങൾ മുതലായവയെ അപേക്ഷിച്ച് ഈ വേദങ്ങൾക്ക് അധികം മഹത്വമുണ്ട്. ഈ

ലോകത്തിൽ ആദ്യകാലത്തേ വല്ല ഐതിഹാസികപ്രമാണങ്ങളും ഉണ്ടെങ്കിൽ അതു വേദങ്ങളാണു്. ഈ വേദങ്ങളിൽ ബീജരൂപത്തിലുണ്ടായിരുന്ന അതേധർമ്മമാണു് ക്രമേണ മരമായി വളരുകയും അവസാനം ഗീതയാകുന്ന മധുരഫലം നൽകുകയും ചെയ്തിട്ടുള്ളതു്. ഫലമല്ലാതെ ആരെങ്കിലും മരം തിന്നാറുണ്ടോ? മരത്തിന്മേൽ ഫലം ഉണ്ടാകുമ്പോഴാണു്, അതിൽനിന്നു നമുക്കു തിന്നാനുള്ളതു കിട്ടുന്നതു്. വൈദികധർമ്മസാരത്തിന്റെ അത്യന്തസാരമാണു്—രത്നച്ചുരുക്കമാണു്— ഈ ഗീത.

പ്രാചീനകാലത്തു് രൂഢമായിത്തീർന്ന ഈ വൈദികധർമ്മത്തിൽ പലതരം യജ്ഞ(യാഗ)ങ്ങളും ക്രിയാകലാപങ്ങളും സാധനകളും തപശ്ചര്യകളും പറയപ്പെട്ടിട്ടുണ്ടു്. ആ കർമ്മകാണ്ഡങ്ങളെല്ലാം ഉപയോഗശൂന്യമായവയാണെന്നു കരുതാൻ തരമില്ല. എന്നാലും, അതിന്നു് അധികാരംവേണം. ആ കർമ്മകാണ്ഡങ്ങൾ എല്ലാവർക്കും സുലഭമായിരുന്നില്ല. ഉയരമുള്ള തെങ്ങിന്മേൽ കയറി തേങ്ങ പറിക്കുവാനും അതു പൊളിക്കാനും ഉടച്ചുതിന്നാനും എല്ലാവർക്കും സാധിക്കുമോ? എത്രതന്നെ വിശപ്പുണ്ടെങ്കിലും, ആ ഉയരമുള്ള തെങ്ങിന്മേൽ കയറാൻ കഴിയില്ലെങ്കിൽ അതിൽനിന്നു നാളികേരം ഇട്ടു തിന്നുവാൻ എനിക്കു സാധിക്കുമോ? ഞാൻ താഴെനിന്നു കൊണ്ടു് നാളികേരത്തേയും, നാളികേരം മീതേനിന്നുകൊണ്ടു എന്നേയും നോക്കും; അതുകൊണ്ടു വയററിലെ വിശപ്പു മാറുമോ! നാളികേരം കൈയിൽ കിട്ടുന്നതുവരെ എല്ലാം വ്യർത്ഥമാണു്. വേദങ്ങളിലെ ഈ വിവിധക്രിയകളിൽ വളരെ സൂക്ഷ്മമായ പല തത്ത്വങ്ങളും അടങ്ങിയിട്ടുണ്ടു്. സാധാരണജനങ്ങൾക്കു് അതെല്ലാം അറിയുമോ? ഒരുഭാഗത്തു്, മോക്ഷത്തിന്നുള്ള ഏകമാർഗ്ഗം വേദങ്ങളാണു്; മറുവശത്തു്, വേദത്തിന്നുള്ള അധികാരം സാധാരണന്മാർക്കില്ലതാനും! ആ സ്ഥിതിക്കു, ഈ സാധാരണന്മാർ എന്തു ചെയ്യും? അതിനാൽ, സജ്ജനങ്ങൾ കൃപാതിരേകംനിമിത്തം മുമ്പോട്ടുവന്നുപറഞ്ഞു: "വരൂ! നമുക്കു് ഈ വേദങ്ങളുടെ രസത്തെ പിഴിഞ്ഞെടുക്കാം. ആ പിഴിഞ്ഞെടുത്ത രസം ലോകത്തിന്നു ദാനംചെയ്യാം."

അതിനാൽ, തുക്കാറാം പറയുന്നു:—

"വേദത്തിൽ പലതും പറഞ്ഞിട്ടുണ്ടു്. അതിന്റെയെല്ലാം അർത്ഥം വളരെ എളുപ്പത്തിൽ മനസ്സിലായി."

ആ അർത്ഥം എന്താണു്?—'ഹര നാമം'; ഹരിനാമം വേദങ്ങളുടെ സാരമാകുന്നു. രാമനാമംകൊണ്ടു മോക്ഷം തീർച്ചയാണു്. സ്ത്രീകൾ, കുട്ടികൾ, ശൂദ്രന്മാർ, വൈശ്യന്മാർ, സംസ്കാരവിഹീനന്മാർ;

ദുഃഖിതന്മാർ, രോഗികൾ അംഗവൈകല്യംവന്നവർ ഇവർക്കെല്ലാം മോക്ഷം സുലഭമായിത്തീന്നു. വേദങ്ങളാകുന്ന അളമാരയിൽ വെച്ചു പൂട്ടിയിരുന്ന മോക്ഷത്തെ ഭഗവാൻ പെരുവഴിയിൽ കൊണ്ടുവന്നു വച്ചു. മോക്ഷസമ്പാദനം എത്രയോ സുലഭമായിത്തീന്നു. നിഷ്കളങ്കമായ ജീവിതം, സ്വധർമ്മാചരണം, സേവ, കർമ്മം—ഇതേതായാലും ശരി, എല്ലാം യജ്ഞരൂപമാക്കിത്തീക്കുക. പിന്നെ മററു യജ്ഞങ്ങളെല്ലാം എന്തിനാണു ? നിങ്ങളുടെ ദൈനംദിനസ്വാകർമ്മങ്ങളെയെല്ലാം യജ്ഞരൂപമാക്കിത്തീക്കുക, അതാണു് മോക്ഷത്തിന്നുള്ള രാജമാർഗ്ഗം.

"യാനാസ്ഥായ നരോ രാജൻ
ന പ്രമാദ്യേത കർഹിചിത്;
ധാവന്നിമീല്യ വാ നേത്രേ
ന സ്ഖലേന്നപതേദിഹ".

ഈ മാർഗ്ഗത്തിലൂടെ കണ്ണടച്ചു് ഓടിപ്പോയാലും വീഴുമെന്നു ഭയപ്പെടേണ്ടതില്ല. മറേറ മാർഗ്ഗമാകട്ടെ,

"ക്ഷുരസ്യധാരാ നിശിതാ ദുരത്യയാ"

വാളിൻെറ വായ്പോലെയാണ്. വാളിൻെറ വായ്യ്ക്ക ചിലപ്പോഴെല്ലാം മൂച്ച് കെട്ടുപോയി എന്നു വരാം. എന്നാൽ, ഈ വൈദികമാർഗ്ഗം അതിലും വിഷമമേറിയതാണ്. അതിനെ അപേക്ഷിച്ചു രാമൻെറ അടിമയായി ജീവിക്കുന്നതാണ് എളുപ്പം. ഒരു എഞ്ചിനീയർ, നിരത്തിൻെറ ഉയരം ക്രമേണയായി വദ്ധിപ്പിച്ചുകൊണ്ടുപോയി, അവസാനം നമ്മെ മലയുടെ മുകളിൽ എത്തിക്കുന്നു. നാം അത്ര ഉയരമുള്ള ഒരിടത്തേയ്ക്കു കയറിക്കൊണ്ടിരിക്കയാണെന്നു തോന്നുകതന്നെയില്ല. എഞ്ചിനീയരുടെ ഈ ഉപായംപോലെതന്നെയാണ് ഈ രാജമാർഗ്ഗത്തിൻേറയും മഹത്ത്വം. മനുഷ്യൻ എവിടെനിന്നുകൊണ്ടു കർമ്മംചെയ്താലുംശരി, ആയാൾക്കു് ആ കർമ്മം കൊണ്ടുതന്നെ—ആമാർഗ്ഗത്തിലൂടേതന്നെ—പരമാത്മാവിനെ പ്രാപിക്കാൻ സാധിക്കും.

എന്നാൽ, ഈ പരമേശ്വരൻ എവിടെയെങ്കിലും ഒളിച്ചിരിക്കയാണോ? വല്ല ഗുഹയിലോ നദിയിലോ തെരുവിലോ സ്വർഗ്ഗത്തിലോ മറഞ്ഞിരിക്കയാണോ? സ്വർണ്ണം, വെള്ളി മുതലായവ ഭൂമിക്കുള്ളിൽ ഒളിഞ്ഞുകിടപ്പുണ്ടു ; പലതരം രത്നങ്ങളും മുത്തുകളും സമുദ്രത്തിന്നടിയിലുണ്ടു്. അതുപോലെതന്നെ, പരമേശ്വരനാകുന്ന ഈ വിശിഷ്ടരത്നം എവിടെയെങ്കിലും ഒളിച്ചുകിടക്കുകയാണോ? ഭഗവാനെ എവിടെനിന്നെങ്കിലും കഴിച്ചെടുക്കേണ്ടതുണ്ടോ? ഭഗ-

വാൻ എപ്പോഴും എവിടെയും—നോക്കുന്ന ദിക്കിലെല്ലാം—വ്യാപിച്ചിരിക്കുന്നുണ്ട്. ലോകത്തിൽ എത്ര ആളുകളുണ്ടോ അത്ര ഭഗവൽസ്വരൂപങ്ങളും ഉണ്ട്. ഭഗവാൻ പറയുന്നു: "ഈ മനുഷ്യരൂപത്തിൽ പ്രകടിതമായിരിക്കുന്ന പരമാത്മാവിനെ അവമാനിക്കരുത്". പരമേശ്വരൻതന്നെയാണ് എല്ലാ ചരാചരങ്ങളുടേയും രൂപത്തിൽ പ്രകടിതനായിരിക്കുന്നത്. ആ പരമേശ്വരനെ അന്വേഷിച്ചു കണ്ടുപിടിക്കുവാൻ കൃത്രിമോപായങ്ങൾ ആവശ്യമാണോ? അതിനുള്ള ഉപായം വളരെ സരളവും ഋജുവുമാണ്. നിങ്ങൾ സേവാപരമായ ഏതൊരു കർമ്മവും ഭഗവന്നാമം ഉച്ചരിച്ചുകൊണ്ടു ചെയ്യുക: അതേ വേണ്ടൂ. അതായതു്, നിങ്ങൾ രാമന്റെ അടിമയാവണം. ഈ കഠിനങ്ങളായ വേദമാർഗ്ഗങ്ങൾ—യജ്ഞം, സ്വാഹ, സ്വധ, ശ്രദ്ധ, തർപ്പണം മുതലായവയെല്ലാം—നമ്മേ മോക്ഷത്തിലേയ്ക്കു നയിക്കും. പക്ഷേ, ഇതിൽ അധികാരി, അനധികാരി എന്നെല്ലാം പല വ്യത്യാസങ്ങളും ഉണ്ട്, നമുക്ക് അതൊന്നും ആവശ്യമില്ല. ചെയ്യുന്നതെല്ലാം ഈശ്വരാർപ്പണമായിച്ചെയ്യുക—ഈശ്വരനോടു ബന്ധപ്പെടുത്തിച്ചെയ്യുക. ഇത്രമാത്രമേ ആവശ്യമുള്ളൂ. ഈ ഒൻപതാമദ്ധ്യായത്തിൽ പറയുന്നതു ഇതുമാത്രമാണ്. അതിനാൽ, ഇതു ഭക്തന്മാർക്കു വളരെ പ്രിയപ്പെട്ടതാണ്.

ശ്രീകൃഷ്ണന്റെ ജീവിതത്തിൽ ഏററവുമധികം മധുരമായതു് അദ്ദേഹത്തിന്റെ ബാല്യകാലമാണ്. ബാലകൃഷ്ണനെ പ്രധാനമായി ഉപാസനചെയ്യാറുണ്ട്. അദ്ദേഹം ഇടയക്കുട്ടികളുടെകൂടെ പശുക്കളെ മേയ്ക്കുവാൻ പോവുകയും, അവരൊന്നിച്ചു ഭക്ഷണംകഴിക്കുകയും കളിക്കുകയുംചെയ്തിരുന്നു. ഇടയന്മാർ ഇന്ദ്രപൂജയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്തപ്പോൾ അദ്ദേഹം അവരോടു പറഞ്ഞു: "ഇന്ദ്രനെ ആരെങ്കിലും കണ്ടിട്ടുണ്ടോ? അദ്ദേഹം നമുക്ക് എന്തുപകാരമാണ് ചെയ്യുന്നതു്? ഈ ഗോവർദ്ധനപർവ്വതത്തെ നമുക്കു പ്രത്യക്ഷമായി കാണാം. ഇവിടെ പശുക്കൾ മേയുന്നു; ഇവിടെനിന്നു് അരുവികൾ പുറപ്പെടുന്നു. അതിനാൽ, നിങ്ങൾ ഇതിനേയാണ് പൂജിക്കേണ്ടതു്" അദ്ദേഹം ഇത്തരം കാര്യങ്ങളാണ് പഠിപ്പിച്ചതു്. തന്റെ ഒപ്പം കളിച്ചിരുന്ന ഗോപബാലന്മാർക്കും, തമാശപറഞ്ഞു രസിച്ചിരുന്ന ഗോപികാജനങ്ങൾക്കും, കൂടെവസിച്ചിരുന്ന പശുക്കൾക്കും എല്ലാം അദ്ദേഹം മോക്ഷമാർഗ്ഗം തുറന്നുകൊടുത്തു. ഭഗവാൻ കൃഷ്ണൻ തന്റെ അനുഭവത്തിൽനിന്നു് ഈ സരളമാർഗ്ഗം ഉപദേശിച്ചു. കുട്ടിക്കാലത്തു് അദ്ദേഹത്തിന്റെ പ്രവൃത്തി കാലിമേയ്ക്കലായിരുന്നു; വലുതായപ്പോൾ അതു കുതിരകളെ തെളിയ്ക്കലായി. അദ്ദേഹത്തിന്റെ ഓടക്കുഴലിന്റെ ശബ്ദം കേൾക്കുമ്പോൾ ആ

പശുക്കൾക്കുണ്ടായിരുന്ന ആനന്ദത്തിന്നു് അളവില്ലായിരുന്നു. അദ്ദേഹത്തിന്റെ കൈകൊണ്ടു തലോടുമ്പോഴേയ്ക്കു് ആ കുതിരകൾ ഉത്സാഹംകൊണ്ടു തുള്ളിച്ചാടിയിരുന്നു. ആ കന്നുകാലികളും ആ തേർക്കുതിരകളും കൃഷ്ണമയമായിത്തീർന്നിരുന്നു. പാപയോനികളാണെന്നു കണക്കാക്കപ്പെടുന്ന ആ ജന്തുക്കൾക്കുകൂടി മോക്ഷം കിട്ടി. മോക്ഷത്തിന്നു മനുഷ്യർക്കുമാത്രമല്ല അധികാരമുള്ളതു്, മൃഗങ്ങൾക്കും പക്ഷികൾക്കുംകൂടിയുണ്ടു്. ഇതു ശ്രീകൃഷ്ണൻ സ്പഷ്ടമാക്കിയിട്ടുണ്ടു്. തന്റെ ജീവിതകാലത്തുതന്നെ അദ്ദേഹം ഈ കാര്യം അനുഭവപ്പെടുത്തിയിട്ടുണ്ടു്.

ഭഗവാന്നുണ്ടായ അനുഭവംതന്നെയാണു് വ്യാസന്നും ഉണ്ടായതു്. കൃഷ്ണനും വ്യാസനും ഐക്യം പ്രാപിച്ചിരുന്നു. രണ്ടുപേരുടേയും ജീവിതത്തിന്റെ തത്ത്വം ഒന്നാണു്. മോക്ഷം പാണ്ഡിത്യത്തേയോ കർമ്മാനുഷ്ഠാനങ്ങളേയോ ആശ്രയിച്ചിരിക്കുന്നില്ല. അതിന്നാവശ്യമായതു് നിഷ്കളങ്കമായ ഭക്തിയാണു്. "ഞാൻ, ഞാൻ" എന്നു പറയുന്ന ജ്ഞാനികൾ പിന്നിലായിത്തീർന്നു; നിഷ്കളങ്കഭാവത്തോടുകൂടി ഭഗവാനെ സേവിച്ച സ്ത്രീകൾ മുമ്പിലെത്തി. മനസ്സും ഭാവനകളും പരിശുദ്ധമായിത്തീരുമ്പോൾ മോക്ഷം സുലഭമാവുന്നു. മഹാഭാരതത്തിൽ, "ജനകസുലഭാസംവാദം" എന്നൊരു പ്രകരണമുണ്ടു്. നിങ്ങൾ, സ്ത്രീകൾക്കു വേദത്തിന്നധികാരമുണ്ടോ ഇല്ലയോ എന്നകാര്യത്തെപ്പററി തർക്കിച്ചിരുന്നുകൊൾക. ഇവിടെ 'സുലഭ' ജനകമഹാരാജാവിന്നു ബ്രഹ്മവിദ്യ ഉപദേശിക്കുകയാണു്. അവർ ഒരു സാധാരണസ്ത്രീയായിരുന്നു. ജനകമഹാരാജാവോ? ഒരു വലിയ ചക്രവർത്തി! പല വിദ്യകളും പഠിച്ച ഒരു മഹാത്മാവു്! പക്ഷേ, ആ മഹാജ്ഞാനിയായ ജനകന്നു മോക്ഷം കിട്ടിയില്ല. അതിനാൽ, വ്യാസൻ അദ്ദേഹത്തെ, 'സുലഭ'യുടെ കാല്ക്കൽ ചെന്നുവീഴാൻ പറഞ്ഞയച്ചു. ഇതുതന്നെയാണു് തുലാസ്സുകാരനായ വൈശ്യന്റെ കാര്യത്തിലും കാണുന്നതു്. 'ജാജലി' എന്ന ബ്രാഹ്മണൻ ജ്ഞാനസമ്പാദനത്തിന്നായി ഈ വൈശ്യന്റെ അടുക്കൽ ചെന്നു. അദ്ദേഹം പറഞ്ഞു: "ഈ തുലാസ്സിന്റെ തണ്ടു ശരിയായി നിർത്തുന്നതിലാണു് എന്റെ എല്ലാ ജ്ഞാനവും അടങ്ങിയിരിക്കുന്നതു്." ധർമ്മവ്യാധന്റെ കഥയും ഇതുപോലെയാണു്. വ്യാധൻ കശാപ്പുകാരനായിരുന്നു. മൃഗങ്ങളെക്കൊന്നുകൊണ്ടു് അദ്ദേഹം സമുദായസേവനം ചെയ്തുവന്നു. അഹംഭാവിയായ ഒരു ബ്രാഹ്മണനെ അദ്ദേഹത്തിന്റെ ഗുരു ഈ വ്യാധന്റെ അടുക്കലേയ്ക്കയച്ചു ഈ കശാപ്പുകാരൻ തന്നെ എന്താണു പഠിപ്പിക്കുക എന്നോർത്തു് ആ ബ്രാഹ്മണൻ ആശ്ചര്യപ്പെട്ടു. എന്നാലും, അദ്ദേഹം വ്യാധന്റെ അടുക്കലേയ്ക്കു പോയി. വ്യാധൻ എന്താണു ചെയ്തിരുന്നതു്? മാംസം

മുറിച്ചു കഴുകുകയായിരുന്നു. കഴുകിയതു വില്ക്കാൻ കൂട്ടിവെച്ചിരുന്നു. അദ്ദേഹം ബ്രാഹ്മണനോടു പറഞ്ഞു: "നോക്കൂ, ഞാൻ എന്റെ ഈ പ്രവൃത്തിയെ കഴിയുന്നേടത്തോളം ധർമ്മമയമാക്കിത്തീർക്കുന്നുണ്ടു്. ഞാൻ, എന്റെ ആത്മാവിനെ ഇതിൽ തന്മയനാക്കിയിട്ടാണു് ഈ പ്രവൃത്തി ചെയ്യുന്നതു്. ഇതുപോലെതന്നെ ഞാൻ എന്റെ മാതാപിതാക്കന്മാരെ ശുശ്രൂഷിക്കുകയും ചെയ്യുന്നുണ്ടു്."

മഹാഭാരതത്തിൽ ഇങ്ങനെ സ്ത്രീകൾ, വൈശ്യൻ, ശൂദ്രൻ മുതലായവരുടേയെല്ലാം കഥകൾ കൊടുത്തിട്ടുള്ളതു്, മോക്ഷത്തിന്റെ വാതിൽ എല്ലാവർക്കും ഒന്നുപോലെ തുറന്നുകിടക്കുന്നുണ്ടെന്നു കാണിക്കുവാനാണു്. ഈ അദ്ധ്യായത്തിൽ, ആ കഥകളിലേയെല്ലാം മുദ്രപതിച്ചിരിക്കയാണു്. രാമന്റെ അടിമയായി ജീവിക്കുന്നതിലുള്ള ആനന്ദമാണു് ഈ വ്യാധന്റെ ജീവിതത്തിൽ കാണപ്പെടുന്നതു്. സാധു തുക്കാറാം അഹിംസാവ്രതക്കാരനായിരുന്നു; പക്ഷേ, അദ്ദേഹം, സുജനൻ എന്ന കശാപ്പുകാരൻ മാംസം മുറിച്ചു വിററു മോക്ഷം പ്രാപിച്ച കഥ വളരെ അഭിമാനത്തോടുകൂടി, കൌതുകകരമായി വർണ്ണിച്ചിട്ടുണ്ടു്. തുക്കാറാം മററു സ്ഥലങ്ങളിൽ മൃഗങ്ങളെ കൊല്ലുന്നവരുടെ ദുർഗ്ഗതിയെ സരസമായി വർണ്ണിച്ചിട്ടുണ്ടു്. തുക്കാറാം ചോദിച്ചു: "ഭഗവാനേ, മൃഗങ്ങളെ കൊല്ലുന്നവരുടെ ഗതിയെന്തായിരിക്കും?" 'സുജനൻ എന്ന കശാപ്പുകാരൻ മാംസം മുറിച്ചുവില്ക്കുന്നു' എന്ന അർത്ഥത്തിലുള്ള ഒരു ചരണം നിർമ്മിച്ചു് അദ്ദേഹംതന്നെ പറയുന്നു: "ഭഗവാൻ നരസിമെത്തയുടെ കടം വീട്ടുന്നതിന്നായി പണം കെട്ടിവെച്ചിട്ടുണ്ടു്; ഏകനാഥന്നുവേണ്ടി 'കാവു' നിറച്ചുകൊണ്ടുവന്നിട്ടുണ്ടു്; ദാമാജിപന്തിന്നുവേണ്ടി ഖജാനയിൽ കണക്കുതീർക്കുന്നതിന്നു മഹാർജാതിയിൽ ജനിച്ചിട്ടുണ്ടു്; മഹാരാഷ്ട്രരുടെ പ്രിയപ്പെട്ട ജനാബായിക്കു മാവുപൊടിക്കാൻ സഹായിച്ചിട്ടുണ്ടു്. ആ ഭഗവാൻ സുജനൻ എന്ന കശാപ്പുകാരനേയും അതേ സ്നേഹത്തോടുകൂടി സഹായിക്കുന്നു." ഇതിന്റെയെല്ലാം സാരാംശം ഇതാണു്: തന്റെ എല്ലാ പ്രവൃത്തികളും ഈശ്വരനോടു സംബന്ധപ്പെടുത്തിച്ചെയ്യണം. കർമ്മത്തിന്റെ വലുപ്പത്തിന്നു പ്രാധാന്യമില്ല. അതു പരിശുദ്ധഭാവനകളെക്കൊണ്ടു നിറഞ്ഞതും സേവാമയവുമാണെങ്കിൽ അതു യജ്ഞംതന്നെയാണു്.

ഒമ്പതാമദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതു് ഈ പ്രധാനസംഗതിയാണു്. ഇതിൽ കർമ്മയോഗത്തേയും ഭക്തിയോഗത്തേയും വളരെ ഭംഗിയായവിധത്തിൽ കൂട്ടിച്ചേർത്തിട്ടുണ്ടു്. കർമ്മയോഗത്തിന്റെ അർത്ഥം കർമ്മംചെയ്യണം; പക്ഷേ, ഫലം ഉപേക്ഷിക്ക

ണം — എന്നാകുന്നു. കർമ്മഫലത്തിൽ ആഗ്രഹംതന്നെ ഉണ്ടാവാതിരിക്കത്തക്കവിധത്തിൽ അത്രയും വിശേഷമായി കർമ്മം ചെയ്യണം എന്നത്ഥം: അതു്, കാലാന്തരത്തിൽ കായ് തരുന്ന ഒരു മരം നട്ടതുപോലെയാണ്. എന്നാണ് അതു കായ്ക്കുക എന്ന് ആക്കും അറിയുകയില്ല. വെച്ചുപിടിപ്പിച്ച ആൾക്ക് അതിന്റെ കായ് കിട്ടിയില്ല എന്നും വരാം. എന്നാലും, മരം വെച്ചുപിടിപ്പിക്കുന്നു; വളരെ പ്രേമത്തോടുകൂടി അതിനെ സംരക്ഷിക്കുന്നു. കർമ്മയോഗത്തിന്റെ അത്ഥം, മരം വെയ്ക്കണം; പക്ഷേ, കായയിൽ കൊതി വെയ്ക്കരുതു — എന്നാകുന്നു. അവസാനം, ഈ ഭക്തിയോഗം എന്നാലെന്താണ്? "പരിശുദ്ധഭാവനയോടുകൂടി ഈശ്വരനോടു ചേരുക." ഇതുതന്നെയാണ് ഭക്തിയോഗത്തിന്റെ അത്ഥം. രാജയോഗത്തിൽ കർമ്മയോഗവും ഭക്തിയോഗവും കൂട്ടിച്ചേർത്തിരിക്കയാണ്. രാജയോഗത്തെ പലരും പലപ്രകാരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്. ഞാൻ അതിനെ വ്യാഖ്യാനിക്കുന്നതു് ഇപ്രകാരമാണു്:— "കമ്മയോഗവും ഭക്തിയോഗവും മധുരമായവിധത്തിൽ കൂടിച്ചേർന്നതാകുന്നു രാജയോഗം."

നാം കർമ്മം അനുഷ്ഠിക്കണം; എന്നാൽ, കർമ്മഫലം ഉപേക്ഷിക്കേണ്ടതല്ല. അതിനെ പരമേശ്വരങ്കൽ സമപ്പിച്ചാൽ മതി. ഫലത്തെ ഉപേക്ഷിക്കണമെന്നു പറയുമ്പോൾ അതിന്റെ അത്ഥം ഫലത്തെ നിഷേധിക്കുന്നു എന്നായിത്തീരുന്നു. എന്നാൽ, അപ്പണത്തിൽ അതില്ല. ഇതു് എത്ര വിശിഷ്ടമായ ഒരു വ്യവസ്ഥയാണു്! ഇതു് ഏററവും രുചിക്കുന്ന ഒന്നത്രേ. ഫലത്തെ ഉപേക്ഷിക്കണം എന്നതിന്റെ അത്ഥം, ഫലം ആരും എടുക്കരുതു് എന്നോ ആക്കും കിട്ടുകയില്ല എന്നോ അല്ല. ഫലം തീച്ചയായും ഉണ്ടാവും; ആരെങ്കിലും അതു് എടുക്കുകയുംചെയ്യും. അപ്പോൾ, ഫലം ലഭിക്കുന്നവൻ അതിന്നധികാരിയാണോ അല്ലയോ എന്ന തക്കമായി. വല്ല പിച്ചക്കാരും നമ്മുടെ വീട്ടിൽ വരുമ്പോൾ നാം പറയുന്നു: "എവിടെനിന്നു കടന്നുവന്നു? പിച്ചതെണ്ടാൻ നാണമില്ലല്ലൊ. വേറെ വല്ല വീട്ടിലേയ്ക്കും പൊയ്ക്കോളൂ". ആയാൾ ഭിക്ഷയാചിക്കുന്നതു് ഉചിതമാണോ അല്ലയോ എന്നാണു് നാം ആലോചിക്കുന്നതു്. പാവം! ആ പിച്ചക്കാരൻ ലജ്ജിച്ചു് അവിടെനിന്നു പോകുന്നു; നമ്മുടെ പക്കൽനിന്നു് ആയാൾക്കു ലേശംപോലും സഹാനുഭൂതി ലഭിക്കുന്നില്ല. ആ സ്ഥിതിക്കു്, ആയാൾക്കു ഭിക്ഷ യാചിക്കാൻ അധികാരമുണ്ടോ ഇല്ലയോ എന്നാലോചിക്കാൻ നാമാരാണു്? ഞാൻ കുട്ടിക്കാലത്തു് ഈ പിച്ചക്കാരെപ്പററി അമ്മയോടു് ഒരു ചോദ്യം ചോദിക്കുകയുണ്ടായി. അന്നു് അമ്മ പറഞ്ഞ മറുപടി ഇപ്പോഴും എന്റെ മനസ്സിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നുണ്ടു്.

ഞാൻ അമ്മയോടുപറഞ്ഞതു് ഇതാണു്: "ഈ പിച്ചക്കാരൻ നല്ല ആരോഗ്യമുള്ളവനാണു്. ഭിക്ഷകൊടുക്കുന്നതുകൊണ്ടു് ഇയാളുടെ ദുർന്നടപടികളും ആലസ്യവും വർദ്ധിക്കും." "ദേശേ കാലേ ച പാത്രേ ച" എന്ന ഗീതാശ്ലോകവും ഞാൻ അമ്മയെ ചൊല്ലികേൾപ്പിച്ചു. അപ്പോൾ അമ്മ പറഞ്ഞു: "എടോ, അതു പിച്ചക്കാരനല്ല, പരമേശ്വരനാണു്: ഇനി, പാത്രമോ അപാത്രമോ എന്നു നിർണ്ണയിച്ചുകൊൾക. ഭഗവാനെ അപാത്രമെന്നുപറയാമോ? പാത്രമോ അപാത്രമോ എന്നാലോചിക്കാൻ നമുക്കെന്തധികാരമാണുള്ളതു്? അധികം ആലോചിക്കേണ്ട ആവശ്യംതന്നെയില്ല. എന്നെസ്സംബന്ധിച്ചേടത്തോളം അതു പരമേശ്വരനാണു്!" ഇതുപോലുള്ള ഒരു മറുപടി എനിക്കു് ഇതുവരെയും തോന്നിയിട്ടില്ല. മററുള്ളവർക്കു ഭക്ഷണംകൊടുക്കുമ്പോൾ അവർ അതിനു പാത്രമാണോ അല്ലയോ എന്നു നാം ആലോചിക്കുന്നുണ്ടു്. പക്ഷേ, നമ്മുടെ വയററിലേയ്ക്കു തള്ളിവിടുമ്പോൾ നമുക്കു് അതു കഴിക്കാനധികാരമുണ്ടോ എന്നു് ഒരിക്കലും ആലോചിക്കുന്നില്ല. നമ്മുടെ വാതില്ക്കൽ വരുന്ന ഭിക്ഷക്കാരൻ വെറും തെണ്ടിയാണെന്നു വിചാരിക്കേണ്ട. നാം കൊടുക്കുന്ന ആൾ അതു വാങ്ങാൻ തീർച്ചയായും അധികാരിയാണു് എന്നുകരുതുന്നതിൽ എന്താണു് തെററു്? രാജയോഗം പറയുന്നു: "നിങ്ങളുടെ കർമ്മത്തിൻെറ ഫലം തീർച്ചയായും ആർക്കെങ്കിലും കിട്ടില്ലേ? എന്നാൽ, അതിനെ ഭഗവാനു കൊടുക്കുക, അവിടുത്തെ തൃപ്പാദങ്ങളിൽ സമർപ്പിക്കുക." രാജയോഗം, നമുക്കു സമർപ്പിക്കാൻ പററിയ സ്ഥലം ഏതാണെന്നു പറഞ്ഞുതരുന്നുണ്ടു്. ഇവിടെ ഫലത്യാഗത്തിൻെറ രൂപത്തിലുള്ള നിഷേധാത്മകമായ കർമ്മമോ പാത്രാപാത്രതയെപ്പററിയ പ്രശ്നമോ ഇല്ല. കാരണം, എല്ലാം ഭഗവാനു സമർപ്പിക്കുകയാണു ചെയ്യുന്നതു്. ഭഗവാനു നൽകപ്പെട്ടതെല്ലാം എപ്പോഴും പരിശുദ്ധമായിരിക്കും. നിങ്ങളുടെ കർമ്മത്തിൽ വല്ല ദോഷവുമുണ്ടെങ്കിൽ അതും ഭഗവത്സന്നിധിയിൽ എത്തുമ്പോഴേയ്ക്കു പരിശുദ്ധമായിത്തീരും; നാം, ദോഷത്തെ ദൂരീകരിക്കാൻ എത്ര പരിശ്രമിച്ചാലും അവസാനം കുറച്ചെങ്കിലും ബാക്കിയാവാതിരിക്കയില്ല, അതിനാൽ കർമ്മത്തെ ആവുന്നത്ര പരിശുദ്ധമാക്കുക. ഈശ്വരൻ ബുദ്ധി തന്നിട്ടുണ്ടു്. അതിനെ കഴിയുന്നത്ര പരിശുദ്ധമായ നിലയിൽ ഉപയോഗപ്പെടുത്തണം. അതാണു് നമ്മുടെ കർത്തവ്യം. അങ്ങനെ ചെയ്യാതിരിക്കുന്നതു് അപരാധമാണു്.

ഫലത്തെ ഉപയോഗപ്പെടുത്തുന്നതിൽ വിവേകവും ചിത്തശുദ്ധിയും ഉണ്ടായിരിക്കണം. ഏതൊരുപ്രവൃത്തിയും അതേനില

യിൽ ഈശ്വരനു സമർപ്പിക്കണം. ഏതുപ്രവൃത്തിയും ഭഗവാങ്കൽ സമർപ്പിച്ച് മനശ്ശാന്തിയടയുക. ഫലം ഉപേക്ഷിക്കേണ്ടതില്ല; അതിനെ ഭഗവാങ്കൽ സമർപ്പിച്ചാൽ മതി. ഫലത്തെ ഭഗവാങ്കൽ സമർപ്പിക്കണമെന്ന വിചാരത്തോടുകൂടി ചെയ്യപ്പെടുന്ന കർമ്മങ്ങൾപോലും, തികച്ചും സംയമനത്തോടുകൂടിയായിരിക്കുമെന്നു പറവാൻതരമല്ല. അതിനാൽ, നാം നമ്മുടെ മനസ്സിലെ കാമക്രോധാദികളേയും പരമേശ്വരങ്കൽ സമർപ്പിച്ച് സമാധാനത്തോടെ ഇരിക്കണം. "എന്റെ കാമക്രോധങ്ങളേയും ഭഗവാനു സമർപ്പിച്ചു." ഇവിടെ സംയമാഗ്നിയിൽ ദഹിപ്പിക്കുകയോ ചുട്ടുകരിക്കുകയോ ചെയ്യേണ്ടതില്ല. സമർപ്പണംചെയ്തു; അതോടുകൂടി എല്ലാ കുഴപ്പങ്ങളിൽനിന്നും രക്ഷകിട്ടി. പിന്നെ ഒരു തകരാറുമില്ല, ഒരു കുഴപ്പവുമില്ല.

"വെല്ലം തിന്നാൽ രോഗം മാറുമെങ്കിൽ പിന്നെ വേപ്പില കൊടുക്കുന്നതെന്തിനാണ്?"

ഇന്ദ്രിയങ്ങളും അവസാനം 'സാധന'ങ്ങൾ തന്നെയാണ്. അവയേയും ഈശ്വരാർപ്പണംചെയ്തേക്കുക. ചിലർ പറയുന്നു: "ചെവി ഞങ്ങളെ അനുസരിക്കുന്നില്ല. പിന്നെ എന്താ, കേൾക്കുകതന്നെ വേണ്ടെന്നുവെയ്ക്കുകയോ?" അല്ല; തീർച്ചയായും കേൾക്കാം. പക്ഷേ, കേൾക്കുന്നതു ഹരികഥയാവട്ടെ. കേൾക്കാതിരിക്കുക എന്നതു വളരെ കഠിനമാണ്. അതിനാൽ, കേൾക്കാൻ ഹരികഥയുടെ രൂപത്തിലുള്ള വിഷയം നൽകി കാതിനെ ഉപയോഗപ്പെടുത്തുക. ഇതു കൂടുതൽ എളുപ്പവും ഹിതകരവുമാണ്. നിങ്ങൾ കാതിനെ രാമനു കൊടുക്കുക. നാവുകൊണ്ടു രാമനാമം ജപിച്ചുകൊണ്ടിരിക്കുക. ഇന്ദ്രിയങ്ങൾ നമ്മുടെ ശത്രുക്കളല്ല. അവ തീർച്ചയായും നല്ലവയാണ്. അവയുടെ സാമർത്ഥ്യത്തിനു് അതിരില്ല. അതിനാൽ, ഈശ്വരാർപ്പണബുദ്ധിയോടുകൂടി ഓരോ ഇന്ദ്രിയത്തേയും ഉപയോഗപ്പെടുത്തുക—ഇതാണ് രാജമാർഗ്ഗം. ഇതിനെത്തന്നെയാണ് രാജയോഗം എന്നു പറയുന്നതു്. നാം ഏതെങ്കിലും ചില പ്രത്യേക ക്രിയകളെമാത്രം ഭഗവാങ്കൽ സമർപ്പിച്ചാൽ പോരാ, എല്ലാ കർമ്മങ്ങളേയും സമർപ്പിക്കണം. ശബരിയുടെ എലന്തപ്പഴങ്ങളെ എന്നപോലെ രാമൻ അവയെ എത്ര സന്തോഷത്തോടുകൂടിയാണ് സ്വീകരിക്കുക! ഈശ്വരപൂജ ചെയ്യുന്നതിനു ഗുഹയിൽ ചെന്നിരിക്കേണ്ടതില്ല. നിങ്ങൾ എവിടെവെച്ച് എന്തെല്ലാം കർമ്മങ്ങൾ ചെയ്യുന്നുവോ അതെല്ലാം പരമേശ്വരങ്കൽ സമർപ്പിക്കുക. അമ്മ കുട്ടിയെ പരിപാലിക്കുന്നു. അതു ഭഗവാനെത്തന്നെ പരിപാലിക്കുകയല്ലേ? കുട്ടിയെ കളിപ്പിക്കുന്നു. അതംയത്തു്,

പരമേശ്വരന്നു രുദ്രാഭിഷേകംചെയ്യുന്നു. അമ്മ, തനിക്കു് ആ കുട്ടിയെക്കിട്ടിയതു് ഈശ്വരകൃപകൊണ്ടാണെന്നു കരുതി, പരമേശ്വരഭാവനയോടുകൂടി അതിനെ പരിപാലിക്കണം. കൗസല്യ രാമനേയും, യശോദ കൃഷ്ണനേയും എത്ര പ്രേമത്തോടുകൂടിയാണു് പോററിയിരുന്നതു്? ആ ക്രിയയിൽ അവൾക്കു് അതിയായ ആനന്ദം തോന്നിയിരുന്നു. അതിനെ വർണ്ണിച്ചു് വാല്മീകിയും ശുകനും ധന്യരായിട്ടുണ്ടു്. അമ്മയുടെ സേവാപൂർണ്ണമായ ക്രിയ വളരെ മഹനീയമാണു്. ആ കുട്ടി പരമേശ്വരന്റെ മൂർത്തിയാണു്; അതിന്റെ സേവനത്തേക്കാൾ മഹത്തായ മറെറന്തുഭാഗ്യമാണു് ഉണ്ടാവാനുള്ളതു്? നാം ഓരോരുത്തനും ഇത്തരം ഭാവനയോടുകൂടി അന്യോന്യം സേവനംചെയ്യുന്നതായാൽ നമ്മുടെ കർമ്മങ്ങളിൽ എന്തൊരു പരിവർത്തനമാണു വരിക! സേവനത്തിന്നുള്ള അവസരം കിട്ടുമ്പോഴെല്ലാം അതു് ഈശ്വരസേവയാണെന്നു വിചാരിക്കണം. എപ്പോഴും ഭാവന അതായിരിക്കണം. കൃഷിക്കാരൻ കാളയ്ക്കു വേണ്ട സേവനംചെയ്യുന്നു. അതിനെ ശുശ്രൂഷിക്കുന്നു. ആ കാള നിസ്സാരമാണെന്നു കരുതാമോ? ഇല്ല. വാമദേവൻ വേദങ്ങളിൽ ശക്തിരൂപത്തിൽ ലോകം മുഴുവനും വ്യാപിച്ച കാളയെപ്പററി വർണ്ണിച്ചിട്ടുണ്ടു്. അതു തന്നെയാണു് ആ കൃഷിക്കാരൻ തന്റെ കാളയിലും കാണുന്നതു്.

ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാ
ദ്വേ ശീർഷേ സപ്തഹസ്താസോ അസ്യ
ത്രിധാബദ്ധോ വൃഷഭോ രോരവീതി
മഹാദേവോ മർത്ത്യാം ആവിവേശ.

നാലു കൊമ്പും മൂന്നു കാലും രണ്ടു തലയും ഏഴു കൈയും ഉള്ളതും മൂന്നു ഭാഗത്തും കെട്ടിയിട്ടിട്ടുള്ളതും വലിയ തേജസ്സോടുകൂടിയതും എല്ലാ മർത്ത്യവസ്തുക്കളിലും വ്യാപിച്ചിട്ടുള്ളതും ഗർജ്ജിച്ചുകൊണ്ടിരിക്കുന്നതും വിശ്വവ്യാപിയുമായ കാളയെത്തന്നെയാണു് കർഷകൻ പൂജിക്കുന്നതു്. ടീക എഴുതിയവർ ഈ ഒരേ ഋക്കിന്നു് ആറേഴു് അർത്ഥങ്ങൾ കൊടുത്തിട്ടുണ്ടു്. ആ കാള വളരെ വിചിത്രമായതുതന്നെ! ആകാശത്തിൽ ഗർജ്ജനംചെയ്തുകൊണ്ടു് വെള്ളം വർഷിക്കുന്ന അതേകാളയെയാണു്, മലമൂത്രം വർഷിച്ചു് വയലിൽ വിളവുണ്ടാക്കുന്ന തന്റെ കാളയിലും കർഷകന്നു കാണാൻകഴിയുന്നതു്. ഇപ്രകാരമുള്ള ഉച്ചഭാവനയോടുകൂടി തന്റെ കാളകളെ നോക്കി രക്ഷിക്കുന്നതായാൽ ആയാളുടെ ആ സാധാരണസേവനംകൂടി ഈശ്വരാർപ്പണമായിത്തീരും.

ഇതുപോലെതന്നെ, നമ്മുടെ ഗൃഹലക്ഷ്മി കോലമിട്ടു് അടുക്കള വൃത്തിയാക്കിവെയ്ക്കുകയും, അടുപ്പിൽ തീപൂട്ടി സാപ്പാടും സാ

ത്വികവുമായ ഭക്ഷണം ഉണ്ടാക്കുകയും, അതു വീട്ടിലെ എല്ലാവർക്കും പുഷ്ടിയും തുഷ്ടിയും നല്കുന്നതായിത്തീരണമെന്നു ആഗ്രഹിക്കുകയും ചെയ്യുന്നതായാൽ അവരുടെ ആ പ്രവൃത്തി മുഴുവനും യജ്ഞമായിത്തീരുന്നു. എന്താണു് അടുപ്പു്? ആ അമ്മ ആരംഭിച്ച ഒരു മഹായജ്ഞംതന്നെയല്ലേ? പരമേശ്വരനെ തൃപ്തിപ്പെടുത്തണമെന്ന ഭാവനയോടുകൂടി തയ്യാറാക്കുന്ന ആ ഭക്ഷണം എത്രമാത്രം സ്വാദ്ദവും പവിത്രവുമായിരിക്കും! ആ ഗൃഹലക്ഷ്മിയുടെ മനസ്സിൽ ഇത്തരം ഉൽകൃഷ്ടഭാവനകളുണ്ടെങ്കിൽ അവരെ ഭഗവാന്റെ ഋഷിപത്നിമാരുടെ നിലയിൽ കരുതേണ്ടിവരും. ഇങ്ങനെ സേവനംചെയ്തു എത്ര അമ്മമാർക്കു് മുക്തി ലഭിച്ചിട്ടുണ്ടാവും! 'ഞാൻ, ഞാൻ' എന്നു പറയുന്ന എത്ര പണ്ഡിതന്മാർ മുക്കിൽ കിടക്കുന്നുണ്ടാവും!!

## 6

നമ്മുടെ നിത്യജീവിതം, ഓരോ നിമിഷത്തേയും ജീവിതം— വളരെ സാധാരണമാണെന്നു തോന്നിയേയ്ക്കാം; പക്ഷേ, വാസ്തവം അതല്ല; അതിന്നു മഹത്തായ ഒരർത്ഥമുണ്ടു്. ജീവിതം ഒരു മഹായജ്ഞമാണു്. നിങ്ങളുടെ ഉറക്കം സമാധിയല്ലാതെ മറെറന്താണു്? നാം എല്ലാപ്രകാരത്തിലുമുള്ള ഭോഗങ്ങളേയും ഭഗവാങ്കൽ സമർപ്പിച്ചു ഉറക്കം തുടങ്ങിയാൽ പിന്നെ അതു സമാധിയല്ലാതെ മറെറന്താണു് ആവുക? കുളിക്കുമ്പോൾ പുരുഷസൂക്തം ചൊല്ലാറുണ്ടു്. ഈ കുളിക്കും പുരുഷസൂക്തത്തിന്നും തമ്മിൽ എന്തു സംബന്ധമാണു് ഉള്ളതു്? കാണാനാഗ്രഹമുണ്ടെങ്കിൽ തീർച്ചയായും കാണണം. ആയിരം കയ്യും ആയിരം കണ്ണുമുള്ള ആ വിരാട്പുരുഷന്നു് എന്റെ ഈ കുളിയുമായി എന്തുബന്ധമാണുള്ളതു? നിങ്ങൾ തലയിൽ ഒഴിക്കുന്ന ഒരു മൊന്ത വെള്ളത്തിൽ അനേകായിരം തുള്ളികളുണ്ടു്. ആ തുള്ളികൾ, നിങ്ങളുടെ തലയെ കഴുകുന്നു; നിങ്ങളുടെ പാപങ്ങളെ അകററുന്നു. അതു നിങ്ങളുടെ തലയിൽ ഈശ്വരന്റെ ആശിർവ്വാദം വർഷിച്ചുകൊണ്ടിരിക്കയാണെന്നു തോന്നിപ്പോകുന്നു. പരമേശ്വരന്റെ ആയിരം കൈകൾകൊണ്ടുള്ള സഹസ്രധാരതന്നെയാണു് നിങ്ങളുടെ തലയിൽ വീഴുന്നതു്. ഈ വെള്ളത്തുള്ളികളുടെ രൂപത്തിൽ പരമേശ്വരൻതന്നെയാണു് നിങ്ങളുടെ തലയുടെ ഉള്ളിലുള്ള മാലിന്യങ്ങളെ കഴുകിക്കൊണ്ടിരിക്കുന്നതു്. ആ കുളിയെപ്പററി നിങ്ങൾക്കുള്ള ഭാവന ഇത്രയും ദിവ്യമായിരിക്കണം. അപ്പോൾ ആ കുളി ഒരു സാധാരണകർമ്മമല്ലാതായിത്തീരും. അതിന്നു് അതിയായ ശക്തി ഉളവായിത്തീരും. ഇതാണു് കുളിയും വിരാട്പുരുഷനും തമ്മിലുള്ള സംബന്ധം!

ഏതൊരു കർമ്മവും പരമേശ്വരന്റേതാണെന്ന ഭാവനയോടുകൂടി ചെയ്യുമ്പോൾ അതു്, സാധാരണമാണെങ്കിൽക്കൂടി, പവിത്രമായിത്തീരുന്നു. ഇതു് അനുഭവസിദ്ധമായ സംഗതിയാണു് നമ്മുടെ വീട്ടിൽ വരുന്ന ഏതൊരാളെയും ഈശ്വരന്റെ രൂപമാണു് എന്ന ഭാവനയോടുകൂടി സ്വീകരിക്കുക. ഒരു സാധാരണമനുഷ്യൻ വീട്ടിലേക്കു വരുമ്പോൾത്തന്നെ നാം വീടു് എത്ര വൃത്തിയാക്കിവെയ്ക്കുന്നു? എത്ര വിശേഷമായ ഭക്ഷണം ഉണ്ടാക്കുന്നു? പിന്നെ, അതു പരമേശ്വരനാണെന്നു സങ്കല്പിക്കുന്നതായാൽ, നമ്മുടെ ഭാവനയിൽ വന്നുചേരുന്ന വ്യത്യാസം എത്ര മഹത്തായിരിക്കും!—എന്നൊന്നാലോചിച്ചുനോക്കുക. കബീർ തുണി നെയ്യുകയായിരുന്നു. അതിൽത്തന്നെ നിമഗ്നനായി അദ്ദേഹം പാടുന്നു:—

"ഝീനീ ഝീനീ ബീനീ ചദരിയാ" ഇങ്ങനെ പാടിക്കൊണ്ടു് അദ്ദേഹം ഉറക്കംതൂക്കിയിരുന്നുവത്രെ. പരമേശ്വരനു പുതയ്ക്കാനാണു് ആ പുതപ്പുണ്ടാക്കുന്നതു് എന്നു തോന്നിപ്പോകും. ഋഗ്വേദത്തിലെ ഋഷി പറയുന്നു:

"വസ്ത്രേവ ഭദ്രാസു കൃതാസു പാണി"

ഞാൻ എന്റെ ഈ സ്തോത്രത്തെ, സുന്ദരമായതും കൈകൊണ്ടു നെയ്തതുമായ വസ്ത്രത്തെ എന്നപോലെ, ഈശ്വരനെക്കൊണ്ടു സ്വീകരിപ്പിക്കുന്നു. കവി ഈശ്വരനുവേണ്ടി സ്തോത്രമുണ്ടാക്കുന്നു; നെയ്ത്തുകാരൻ തുണിയുണ്ടാക്കുന്നതും ഈശ്വരനുവേണ്ടിത്തന്നെ. എന്തൊരു ഹൃദയംഗമമായ സങ്കല്പം! ഈ സങ്കല്പം മനസ്സിനെ എത്രമാത്രം പരിശുദ്ധമാക്കുന്നില്ല! ജീവിതത്തിൽ ഒരിക്കൽ ഈ ഭാവന വന്നുകഴിഞ്ഞാൽ പിന്നെ ജീവിതം മുഴുവനും നിർമ്മലമായിത്തീരും. ഇരുട്ടിൽ ഇടിമിന്നൽ വരുമ്പോൾ ഒരുനിമിഷംകൊണ്ടു് ആ ഇരുട്ടു വെളിച്ചമായിത്തീരുന്നു. ആ ഇരുട്ടു പതുക്കെപ്പതുക്കെ വെളിച്ചമായിത്തീരുകയാണോ? അല്ല; ഒരുനിമിഷംകൊണ്ടു് അകവും പുറവും എല്ലാം മാറിക്കളയുന്നു. ഇങ്ങനെ ഓരോ ക്രിയയേയും ഈശ്വരനോടു കൂട്ടിച്ചേർക്കുക. പെട്ടെന്നു ജീവിതത്തിൽ അത്ഭുതകരമായ ഒരു ശക്തി വന്നുചേരുന്നതു കാണാം. അപ്പോൾ ഓരോ ക്രിയയും വിശുദ്ധമാവാൻ തുടങ്ങും. ജീവിതത്തിൽ എവിടെയാണു ഉത്സാഹമുള്ളതു്? ഇന്നു നാം ജീവിച്ചിരിക്കുന്നു. കാരണം, മരിക്കുന്നില്ല. ഉത്സാഹത്തിന്റെ അഭാവമാണു് എല്ലാദിക്കിലും കാണപ്പെടുന്നതു്. നമ്മുടെ ജീവിതം നിസ്സാരവും കലാ-സൌന്ദര്യവിഹീനവുമാണു്. നമ്മുടെ എല്ലാ ക്രിയകളേയും (വ്യാപാരങ്ങളേയും) ഈശ്വരനോടു കൂട്ടിച്ചേർക്കണം എന്ന ഭാവനയുണ്ടാവുമ്പോൾ ഈ

ജീവിതംതന്നെ വളരെ രമണീയവും മഹനീയവുമായിത്തീരുന്നതു കാണാം.

പരമേശ്വരന്റെ ഒരൊററനാമംകൊണ്ടു് ജീവിതം ആകെ മാറിത്തീരുന്നു. ഇതിൽ സംശയിക്കേണ്ട ആവശ്യമില്ല. 'രാമ' എന്നു പറയുന്നതുകൊണ്ടു് എന്താണു് ഉണ്ടായിത്തീരുക എന്നു സംശയിക്കരുതു്, കണ്ടുപറഞ്ഞുനോക്കൂ! ഒരു കൃഷിക്കാരൻ സന്ധ്യയ്ക്കു പണിമാററി വീട്ടിലേയ്ക്കു മടങ്ങുകയാണെന്നു വിചാരിക്കുക. ആയാൾ ഒരു വഴിപോക്കനെക്കണ്ടുമുട്ടുന്നു; അപ്പോൾ പറയുന്നു: "ഹേ പാന്ഥാ, ഹേ നാരായണാ, കുറച്ചു നില്ക്കൂ! നേരം രാത്രിയാവാറായി. ഭഗവാനേ, എന്റെ വീട്ടിലേക്കുവരണം!" ആ കൃഷിക്കാരന്റെ നാവിൽനിന്നു് ഈ ശബ്ദങ്ങൾ പുറപ്പെട്ടപ്പോഴേയ്ക്കു് ആ വഴിപോക്കന്റെ രൂപംതന്നെ മാറുന്നുണ്ടോ ഇല്ലയോ എന്നു നോക്കുക. ആ വഴിപോക്കൻ കള്ളനോ കവർച്ചക്കാരനോ ആരായാലുംശരി, ഈ വാക്കുകൾ കേൾക്കുമ്പോഴേയ്ക്കു് പരിശുദ്ധനായിത്തീരുന്നു. ഈ വ്യത്യാസത്തിന്നു കാരണം ഭാവനയാണു്. ഭാവനയിലാണു് എല്ലാം അടങ്ങിയിരിക്കുന്നതു്. ജീവിതം ഭാവനാമയമാണു്. ഇരുപതുവയസ്സായ ഒരു കുട്ടി നമ്മുടെ വീട്ടിലേയ്ക്കു വരുന്നു; അച്ഛൻ ആയാൾക്കു തന്റെ മകളെക്കൊടുക്കുന്നു. ആ അച്ഛന്നു അമ്പതു വയസ്സായിട്ടുണ്ടെങ്കിലും ആയാൾ ഇരുപതുവയസ്സായ ഈ കുട്ടിയുടെ കാലുപിടിക്കുന്നു! ഇതെന്തുകഥയാണു്! കന്യാദാനം എന്ന ആ കർമ്മം ഇത്രയും പരിശുദ്ധമായതാണു്! താൻ മകളെ കൊടുക്കുന്നതു പരമേശ്വരന്നാണെന്നു് അച്ഛന്നു തോന്നിപ്പോകുന്നു! ജാമാതാവിന്റെ നേരേയുള്ള ഈ ഭാവനയെത്തന്നെ കുറച്ചുകൂടി മേലോട്ടു കൊണ്ടുപോകുക.

ഇങ്ങനെ കളവായിസ്സങ്കല്പിക്കുന്നതുകൊണ്ടു് എന്തു കാര്യമാണുള്ളതെന്നു ചോദിച്ചേക്കാം. ഞാൻ പറയുന്നതു്, അതു കളവാണെന്നു കരുതേണ്ട എന്നാണു്. ആദ്യം അഭ്യസിക്കുക, അനുഭവപ്പെടുത്തുക: അപ്പോൾ നിങ്ങൾക്കു കളവും സത്യവും എല്ലാം മനസ്സിലാവും. ആ 'പെണ്ണുകൊട'യിൽ ജാമാതാവു പരമേശ്വരനാണെന്നു്, വാക്കുകൊണ്ടല്ലാതെ വാസ്തവമായിട്ടുതന്നെ, സങ്കല്പിക്കുക. അപ്പോൾ കാണാം, എന്തൊരു വ്യത്യാസമാണു് ഉണ്ടായിത്തീരുന്നതു് എന്നു്. ഈ പവിത്രമായ ഭാവനയുടെ പ്രഭാവംനിമിത്തം വസ്തുവിന്റെ ആദ്യത്തെ രൂപത്തിന്നും അവസാനത്തെ രൂപത്തിന്നും തമ്മിൽ ആകാശവും ഭൂമിയും തമ്മിലുള്ള വ്യത്യാസം ഉണ്ടായിരിക്കും. കുപാത്രംകൂടി സുപാത്രമായിത്തീരും. ദുഷ്ടൻ ശിഷ്ടനായിത്തീരും. വാല്മീകിക്കു് ഇങ്ങനെയല്ലേ മാനസാന്തരമുണ്ടാ

യതു്? വിരലുകൾ വീണക്കമ്പികളിൽ നൃത്തംവെയ്ക്കുന്നു; നാവു നാരായണനാമം ഉച്ചരിച്ചുകൊണ്ടിരിക്കുന്നു; വല്ലവരും കൊല്ലാൻ വന്നാൽക്കൂടി ശാന്തതയ്ക്കു വിഘ്നംവരുന്നില്ല; ആയാളേയും പ്രേമപൂർവ്വം നോക്കുന്നു: വാല്മീകി അതിനുമമ്പു് ഒരിക്കലും ഇത്തരം കാഴ്ച കണ്ടിട്ടില്ല. അദ്ദേഹത്തിനു രണ്ടുതരം പ്രാണികളെമാത്രമേ പരിചയമുണ്ടായിരുന്നുള്ളു: ഒന്നു്, അമ്പും വില്ലും കണ്ടു പേടിച്ചോടുന്നവർ; മറേറതു് തിരിഞ്ഞുനിന്നു് തന്നോടു യുദ്ധംചെയ്യുന്നവർ. എന്നാൽ, നാരദൻ അതു രണ്ടും ചെയ്തില്ല; അദ്ദേഹം ശാന്തഭാവത്തോടുകൂടി അവിടെത്തന്നെ നിന്നു. വാല്മീകിയുടെഅമ്പു് വില്ലിന്മേൽത്തന്നെനിന്നു! നാരദന്റെ പുരികം ചുളിയുകയോ കണ്ണു ചിന്നുകയോ ചെയ്തില്ല—മധുരമായ ഭജനം അതേനിലയിൽ തുടർന്നുകൊണ്ടിരുന്നു. അദ്ദേഹം വാല്മീകിയോടുചോദിച്ചു: "എന്താ നിങ്ങളുടെ അസ്ത്രം അവിടെത്തന്നെ നിന്നതു്?" വാല്മീകി പറഞ്ഞു: "അങ്ങേയുടെ ശാന്തഭാവംകണ്ടിട്ടു്." നാരദൻ വാല്മീകിയെ രൂപാന്തരപ്പെടുത്തി. ഈ രൂപാന്തരം വെറും മിഥ്യയായിരുന്നുവോ?

വാസ്തവത്തിൽ ഈ ലോകത്തിൽ ദുഷ്ടന്മാരുണ്ടോ, ഇല്ലയോ?—ഇതു നിർണ്ണയിക്കുന്നതു് ആരാണു്? ഒരു ശരിയായ ദുഷ്ടൻതന്നെ നമ്മുടെ നേരിട്ടുവരുന്നു എന്നു വിചാരിക്കുക. നാം അതു പരമാത്മാവാണെന്നു ഭാവിക്കുന്നതായാൽ ആ നിമിഷത്തിൽ ആയാൾ ഒരു 'സാധു'വായിത്തീരും. അപ്പോൾ ഈ ഭാവന വ്യാജമാണോ? ഞാൻ ചോദിക്കുന്നു: "വാസ്തവത്തിൽ ആയാൾ ദുഷ്ടനാണെന്നു് ആർക്കറിയാം?" സജ്ജനങ്ങൾ സ്വയം നല്ലവരായതുകൊണ്ടു് അവർക്കു് എല്ലാം നല്ലതായിത്തോന്നുന്നു എന്നാണു് ചിലർ പറയുന്നതു്. വാസ്തവം അതല്ലെങ്കിൽ അവർക്കു കാണപ്പെടുന്നതു സത്യമാവുന്നതെങ്ങനെ? സൃഷ്ടിയെപ്പററിയ സമ്പൂർണ്ണജ്ഞാനം സമ്പാദിക്കാനുള്ള സാധനങ്ങൾ ദുഷ്ടന്മാരുടെ പക്കൽ മാത്രമാണോ ഉള്ളതു്? സൃഷ്ടി നല്ലതാണെന്നു് എന്തുകൊണ്ടു പറയുന്നില്ല? നിങ്ങൾ ദുഷ്ടനായതുകൊണ്ടു അതു ദൂഷിച്ചതാണെന്നു നിങ്ങൾക്കു തോന്നുന്നു. ഈ സൃഷ്ടി ഒരു കണ്ണാടിയാണു്. നിങ്ങൾ എങ്ങനേയോ അങ്ങനേയാണു് മുമ്പിലുള്ള സൃഷ്ടിയിൽ നിങ്ങളുടെ പ്രതിബിംബം കാണപ്പെടുക. നമ്മുടെ ദൃഷ്ടി എങ്ങനെയോ അങ്ങനെതന്നെയാണു് സൃഷ്ടിയുടെ രൂപം. അതിനാൽ, ഈ സൃഷ്ടി നല്ലതാണു്, പവിത്രമാണു് എന്നു സങ്കല്പിക്കുക. സാധാരണ വ്യാപാരങ്ങളിൽപോലും അത്തരം ഭാവനയുളവാകട്ടെ. അപ്പോൾ എന്തെല്ലാം ചമൽക്കാരമാണുണ്ടാവുക എന്നുകാണാം. ഭഗവാൻ ഇതു മനസ്സിലാക്കിത്തരാനാണു് അനുഗ്രഹിക്കുന്നതു്.

"യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൌന്തേയ, തത് കുരുഷ്വ മദർപ്പണം"

നിങ്ങൾ ചെയ്യുന്നതെല്ലാം ഈശ്വരങ്കൽ സമർപ്പിക്കുക!

എന്റെ അമ്മ കുട്ടിക്കാലത്ത് ഒരു കഥ പറയാറുണ്ടായിരുന്നു. അതു കേട്ടാൽ ചിരിവരും. പക്ഷേ, അതിന്റെ തത്ത്വം വളരെ വിചാരപ്പെടത്തക്കതാണ്. ഇതാണാകഥ—ഒരു ഗ്രാമത്തിൽ ഒരു സ്ത്രീയുണ്ടായിരുന്നു. അവർ, താൻ ചെയ്യുന്നതെല്ലാം ഭഗവാങ്കൽ സമർപ്പിക്കുമെന്നു നിശ്ചയിച്ചിരുന്നു. അവർ എന്താണ് ചെയ്തിരുന്നത്? നിലംതേച്ചു ബാക്കിയാവുന്ന മണ്ണും ചാണകവുമെല്ലാം ഒരു ഉരുളയാക്കി പുറത്തേയ്ക്കു വലിച്ചെറിയും. അപ്പോഴും, "കൃഷ്ണാർപ്പണമസ്തു" എന്നു പറയും. അപ്പോൾ എന്താണ് സംഭവിച്ചിരുന്നതു? ആ ചാണകഉരുള അവിടെനിന്നെഴുന്നേററു ക്ഷേത്രത്തിൽ ഭഗവാന്റെ വിഗ്രഹത്തിന്റെ മുഖത്തുചെന്നു പററിപ്പിടിക്കും. സാധു ശാന്തിക്കാരൻ അതു കഴുകിക്കളയാൻ ആവുന്ന പണിയെല്ലാം ചെയ്തുനോക്കും. യാതൊരുഫലവും ഉണ്ടാകാറില്ല. അവസാനം അതു് ആ സ്ത്രീയുടെ പണിയാണെന്നു മനസ്സിലായി. ആ സ്ത്രീ ജീവിച്ചിരുന്നേടത്തോളംകാലം ആ വിഗ്രഹം വൃത്തിയാക്കാൻ കഴിഞ്ഞില്ല. ആ സ്ത്രീയ്ക്കു് എന്തോ രോഗം പിടിപെട്ടു; അവർ മരിക്കാറായി. അവർ മരണത്തേയും 'കൃഷ്ണാർപ്പണം' ചെയ്തു. ഉടനേ, ക്ഷേത്രത്തിലേ വിഗ്രഹം പൊട്ടിത്തകർന്നു. സ്ത്രീയെ കൊണ്ടുപോകാനായി സ്വർഗ്ഗത്തിൽനിന്നു വിമാനംവന്നു. അവർ അതിനേയും കൃഷ്ണാർപ്പണംചെയ്തു. അതു ക്ഷേത്രത്തോടടിച്ചു പൊട്ടിത്തകർന്നു. ശ്രീകൃഷ്ണന്റെ ധ്യാനത്തിനുമുമ്പിൽ സ്വർഗ്ഗംകൂടി നിസ്സാരമാണ്!

ഇതിന്റെയെല്ലാം താല്പര്യം ഇതാണ്: നാം ചെയ്യുന്ന ഏതു കർമ്മവും, നല്ലതായാലും ശരി, ചീത്തയായാലും ശരി ഈശ്വരങ്കൽ സമർപ്പിക്കുക. അപ്പോൾ അതിന്റെ സാമർത്ഥ്യം അത്ഭുതകരമായിത്തീരും. ചോളമണി കാണാൻ വലിയ കൌതുകമൊന്നുമില്ല. കറച്ചു മഞ്ഞയും ചുവപ്പും കലന്ന നിറം. അതിനെ പൊരിക്കുമ്പോഴേയ്ക്കു് അതു് എത്ര ഭംഗിയുള്ളതായിത്തീരുന്നു! വെളുത്തു മനോഹരമായ ആ പൊരിയെ ആ ധാന്യത്തിന്റെ (ചോളമണിയുടെ) അടുക്കൽ വെച്ചുനോക്കുക. എന്തൊരു വ്യത്യാസമായിരിക്കും! ഈ വ്യത്യാസത്തിനു കാരണം ആ അഗ്നിയാണ്. അതുപോലെതന്നെ, കട്ടപ്പുമേറിയ ആ ധാന്യം തിരികല്ലിലിട്ടു പൊടിക്കുക. അതു മിശ്രസമുള്ള പൊടിയായിത്തീരുന്നു. അഗ്നിയുടെ സമ്പർക്കംനിമിത്തം അതു പൊരിയായിത്തീർന്നു; തിരികല്ലിലിട്ടപ്പോൾ

മിന്നസമേറിയ മാവായിത്തീരും. ഇതുപോലെതന്നെ, നമ്മുടെ ഏതൊരു ചെറിയ ക്രിയയിലും ഹരിസ്മരണത്തിന്റെ രൂപത്തിലുള്ള സംസ്കാരം ഉളവാകുമ്പോൾ അതു് അപൂർവ്വമായിത്തീരുന്നു. ഭാവന നിമിത്തം അതിന്റെ വില വർദ്ധിക്കുന്നു. ആ ചെമ്പരത്തിപ്പൂവു്, വില്വപത്രം, തുളസിയില, കുങ്കുമം ഇവയെല്ലാം നിസ്സാരമാണെന്നു വിചാരിക്കരുതു്. തുക്കാറാം പറയുന്നു:

"രാമമിശ്രിതമായീടിലെല്ലാം സ്വാദുള്ളതായ്ത്തീരും"

ഏതുവസ്തുവിലും രാമനെ കൂട്ടിച്ചേർക്കുക; പിന്നെ അതു് അനുഭവിച്ചുനോക്കുക. അപ്പോൾ, രാമരൂപത്തിലുള്ള മസാലയ്ക്കു തുല്യമായി മറ്റൊരു മസാലയും ഇല്ലെന്നു നിങ്ങൾക്കു മനസ്സിലാവും. ആ ദിവ്യമായ മസാലയേക്കാൾ വിശിഷ്ടമായ മറ്റെന്തു മസാലയാണു നിങ്ങൾക്കു കൊണ്ടുവരാൻ കഴിയുക? ഈശ്വരരൂപത്തിലുള്ള ആ മസാലയെ തന്റെ ഓരോ ക്രിയയിലും കൂട്ടിച്ചേർക്കുക. അപ്പോൾ എല്ലാം സുന്ദരവും രുചികരവും ആയിത്തീരും.

രാത്രി എട്ടുമണിസമയം; അമ്പലത്തിൽ ദീപാരാധന നടന്നുകൊണ്ടിരിക്കുന്നു. ധൂപത്തിന്റെ സുഗന്ധം സർവ്വത്ര വ്യാപിക്കുന്നു. ദീപങ്ങൾ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ആ സമയത്തു് ഭഗവാനെ പ്രത്യക്ഷമായി കാണുന്നു എന്ന ഭാവനയുണ്ടാവുന്നു. ഭക്തന്മാർ പറയാൻതുടങ്ങുന്നു: "ഭഗവാൻ പകൽ മുഴുവനും ഉണർന്നിരിക്കയായിരുന്നു ഇപ്പോൾ അദ്ദേഹത്തിന്നു് ഉറങ്ങേണ്ട സമയമായി." അവർ പാടുന്നു:—

"ഭഗവാനേ, അങ്ങു് സുഖമായി ഉറങ്ങിയാലും!"

പക്ഷേ, സംശയാലുക്കൾ ചോദിക്കുന്നു: "പോക്രു! ഭഗവാൻ എപ്പോഴെങ്കിലും ഉറങ്ങാറുണ്ടോ?"

എടോ, ഭഗവാൻ എന്താണു് ചെയ്യാത്തതു്? ഭഗവാൻ ഉറങ്ങുകയും ഉണരുകയും ചെയ്യുന്നില്ലെങ്കിൽ പിന്നെ ഈ കല്ലാണോ അതെല്ലാം ചെയ്യുന്നതു്? സഹോദരാ, ഭഗവാൻതന്നെയാണു് ഉറങ്ങുന്നതു്, ഉണർന്നിരിക്കുന്നതും ഭഗവാൻതന്നെ. ഭഗവാൻ തിന്നുകയും കുടിക്കുകയും ചെയ്യുന്നുണ്ടു്. തുളസീദാസ്ജി പ്രഭാതത്തിൽ ഭഗവാനെ എഴുന്നേല്പിച്ചിരുന്നു. പ്രാർത്ഥനചൊല്ലിക്കൊണ്ടു് അദ്ദേഹത്തെ ഉണർത്തിയിരുന്നു: "രാമകുമാരാ, ഉണർന്നെഴുന്നേൽക്കൂ! പക്ഷികൾ പാടിത്തുടങ്ങി."

തന്റെ സഹോദരരെ, എല്ലാ സ്ത്രീപുരുഷന്മാരേയും, രാമചന്ദ്രന്റെ മൂർത്തികളായിക്കരുതിക്കൊണ്ടു് അദ്ദേഹം പറയുന്നു:—

"എന്റെ രാമചന്ദ്രന്മാരേ, ഉണർന്നെഴുന്നേല്ക്കുവിൻ." പ്രഭാതസമയത്തെ മംഗളമുഹൂർത്തം! അപ്പോൾ കഠിനമായ ഒരു വാക്കുപോലും ഉച്ചരിക്കരുത്. രാമചന്ദ്രൻ വിശ്വാമിത്രന്റെ പർണ്ണശാലയിൽ കിടന്നുറങ്ങുകയാണ്. വിശ്വാമിത്രൻ അദ്ദേഹത്തെ ഉണർത്തുന്നു. വാല്മീകി, അതിനെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:

"രാമേതി മധുരാം വാണീം വിശ്വാമിത്രോഭ്യഭാഷത
ഉത്തിഷ്ഠ നരശാർദ്ദൂല പൂർവ്വാസന്ധ്യാ പ്രവർത്തതേ."

"മകനേ, രാമാ, ഇപ്പോൾ എഴുന്നേൽക്കൂ!" ഇപ്രകാരം മധുരസ്വരത്തിൽ വിശ്വാമിത്രൻ അദ്ദേഹത്തെ എഴുന്നേല്പിച്ചുകൊണ്ടിരിക്കുന്നു. ഈ കർമ്മം എത്ര ഹൃദയാകർഷകമാണ്! നേരെമറിച്ച്, ബോർഡിങ്ങ്ഹൌസിലെ ആ ലഹളയോ? ഉറങ്ങിക്കിടക്കുന്ന ആ സാധുകുട്ടികൾക്ക്, ഏഴുജന്മത്തേ വൈരം വെച്ചുകൊണ്ടിരിക്കുന്നവനാണ് തന്നെ ഉണർത്താൻവരുന്നതെന്നു തോന്നുന്നു! ആദ്യം പതുക്കെപ്പതുക്കെ വിളിക്കുക. പിന്നെ വേണമെങ്കിൽ ഉച്ചത്തിലാക്കാം. പക്ഷേ, കാർക്കശ്യം അഥവാ കഠോരത തീരേ ഉണ്ടായിരിക്കരുത്. ആദ്യം ഉണർന്നില്ലെങ്കിൽ പിന്നെ പത്തുമിനിട്ടുകഴിഞ്ഞു ചെല്ലുക. ഇന്നില്ലെങ്കിൽ നാളെ തീർച്ചയായും ഉണരുമെന്നു വിശ്വസിക്കുക. ആ കുട്ടിയെ ഉണർത്താനായി മധുരമായ പാട്ടുകളും കീർത്തനങ്ങളും സ്തോത്രങ്ങളും ചൊല്ലുക. ഉറക്കമുണർത്തുന്നതു് ഒരു സാധാരണകർമ്മമാണ്. എന്നാൽ, നമുക്ക് അതിനെത്തന്നെ കാവ്യമയവും സരളവും സുന്ദരവും ആക്കിത്തീർക്കാൻ സാധിക്കും. ഭഗവാനെത്തന്നെയാണ് ഉണർത്തിക്കൊണ്ടിരിക്കുന്നതെന്നു വിചാരിക്കുക. പരമേശ്വരന്റെ മൂർത്തിയെത്തന്നെയാണു താൻ ഉണർത്തുന്നതെന്നു കരുതിയാൽമതി ഉറക്കമുണർത്തുന്നതും ഒരു കലയാണ്. നമ്മുടെ എല്ലാ വ്യാപാരങ്ങളിലും ഇത്തരം ഭാവന ഉള്ളവായിത്തീരട്ടെ. വിദ്യാഭ്യാസശാസ്ത്രത്തിൽ ഈ സങ്കല്പം വളരെ അധികം ആവശ്യമാണ്. കുട്ടികൾ എന്താണ്? ഭഗവാന്റെ മൂർത്തികൾതന്നെ. താൻ ആ സജീവമൂർത്തികളെയാണു സേവിക്കുന്നതെന്ന ഭാവന ഗുരുവിന്നുണ്ടായിരിക്കണം. പിന്നെ ആയാൾ കുട്ടികളോട്, "പോ! നിന്റെ വീട്ടിലേയ്ക്കുതന്നെപോ! ഒരുമണിക്കൂർനേരം പുറത്തുനില്ക്കു്! കശ്മീച്ചു്! എന്തൊരു വൃത്തികെട്ട വസ്ത്രമാണ്! കയ്യും മൂക്കും മററും എത്ര വൃത്തികേടായിരിക്കുന്നു!" ഇതെല്ലാംപറഞ്ഞു ലഹളകൂട്ടുകയില്ല. നേരെമറിച്ച് പതുക്കെ കൈകൊണ്ടു് മൂക്കു വൃത്തിയാക്കിക്കൊടുക്കും. അഴുക്കായവസ്ത്രം അലക്കിക്കൊടുക്കും. കീറിയതു തുന്നിക്കൊടുക്കും. ഗുരുനാഥൻ ഇങ്ങനെ ചെയ്യാൻതുടങ്ങിയാൽ അതിന്റെ പരിണാമം എത്ര മഹത്തായിരിക്കും! കുട്ടികളും ഭഗവാൻ, ഗുരുനാഥനും ഭഗവാൻ!

കുട്ടികൾക്ക്, "ഞങ്ങളുടെ ഗുരു ഒരു സാധാരണമനുഷ്യനല്ല; ഭഗവാൻ ശങ്കരന്റെ മൂർത്തിയാണ്. ഞങ്ങൾ അദ്ദേഹത്തിൽനിന്നു ബോധാമൃതം പാനംചെയ്തുകൊണ്ടിരിക്കയാണ്; അദ്ദേഹത്തിന്നു വേണ്ട സേവനങ്ങൾ ചെയ്തുകൊണ്ട് ജ്ഞാനം സമ്പാദിച്ചുകൊണ്ടിരിക്കയാണ്" എന്ന വിചാരം ഉളവാകുന്നതായാൽ പിന്നെ അവർ പെരുമാറുന്നത് ഒരു പ്രത്യേകരീതിയിലായിരിക്കും

അപ്പോൾ, നാം അന്യോന്യം എങ്ങനെ പെരുമാറണം? — ഈ നീതിശാസ്ത്രം നമ്മുടെ അന്തഃകരണത്തിൽ സ്വയം സ്ഫുരിക്കാൻതുടങ്ങും. ഇതിന്നു പുസ്തകം വായിക്കേണ്ടതാവശ്യമില്ല. ആ നീതിശാസ്ത്രം മനസ്സിലാവുമ്പോൾ എല്ലാ ദോഷങ്ങളും ദൂരീകരിക്കപ്പെടും. പാപം ഓടിപ്പോകും. ദുരിതങ്ങളാകുന്ന തിമിരം നശിക്കും.

നിങ്ങൾ സ്വാതന്ത്ര്യംകൊണ്ട് ഉന്മത്തരായിക്കൊൾക! എപ്പോഴും ഭഗവന്നാമം ഉച്ചരിച്ചുകൊണ്ടേഇരിക്കുക! നാമോച്ചാരണം ചെയ്തുകൊണ്ടേഇരുന്നാൽ പാപത്തിന്ന് അടുക്കാൻതന്നെ കഴിയുകയില്ല.

ശരി; നിങ്ങൾക്ക് പാപംചെയ്യാൻ സ്വാതന്ത്ര്യം തന്നിരിക്കുന്നു. നിങ്ങൾ പാപംചെയ്തുകൊണ്ടു ക്ഷീണിക്കുമോ? ഭഗവന്നാമം പാപത്തെ ദഹിപ്പിച്ചുകൊണ്ടു ക്ഷീണിക്കുമോ? — നമുക്കൊന്നു കാണാമല്ലോ. ഭഗവന്നാമത്തിന്റെ മുമ്പിൽ നില്ക്കാൻ കഴിയുന്ന — അത്രമാത്രം ശക്തിയുള്ള — പാപം ഏതാണെന്നു ഞാനൊന്നു കാണട്ടെ. "നിങ്ങൾക്കു സാധിക്കുന്നത്ര പാപംചെയ്തുകൊൾക."

പാപം ചെയ്യാൻ നിങ്ങളെ പൂർണ്ണമായ അനുവദിച്ചിരിക്കുന്നു. നിങ്ങളുടെ പാപവും ഹരിനാമവും തമ്മിൽ ഒരു ഗുസ്തി നടക്കട്ടെ. ഈ ഹരിനാമത്തിന്ന് ഈ ജന്മത്തിലേ എന്നുവേണ്ടാ അസംഖ്യം ജന്മങ്ങളിലേ പാപത്തെ ഒരു നിമിഷംകൊണ്ടു ഭസ്മീകരിക്കാനുള്ള ശക്തിയുണ്ട്! ഗുഹാന്തരത്തിൽ അനവധി യുഗങ്ങളായി വ്യാപിച്ചിരിക്കുന്ന അന്ധകാരം ഒരു തീപ്പെട്ടിക്കൊള്ളി കത്തിച്ചുകാട്ടുമ്പോഴേയ്ക്ക് ഓടിപ്പോകുന്നു; ആ ഇരുട്ട് പെട്ടെന്ന് വെളിച്ചമായിത്തീരുന്നു. പാപത്തിന്ന് എത്രകണ്ടു അധികം പഴക്കമുണ്ടോ അത് അത്രകണ്ട് വേഗം നശിച്ചുപോകും വാസ്തവത്തിൽ അതു നശിക്കാറായതാണ്. ഉണങ്ങിജ്ജീർണ്ണിച്ച വിറകു തീയിൽ വെക്കുമ്പോഴേയ്ക്കു കത്തി വെണ്ണീറാവുന്നു!

രാമനാമത്തിന്റെ മുമ്പിൽ പാപത്തിന്നു നില്ക്കാൻതന്നെ കഴിയുകയില്ല. കുട്ടികൾ പറയാറുണ്ട് — "രാമാ എന്നു പറയുമ്പോഴേയ്ക്കു ഭൂതം പാഞ്ഞുപോകും!" ഞങ്ങൾ കുട്ടിക്കാലത്തു ശ്മശാ

നത്തിൽ പോയിവരാറുണ്ട്. ശ്മശാനത്തിൽ പോയി മരത്തിന്മേൽ ആണിയടിച്ചുവരണമെന്നായിരുന്നു നിശ്ചയം രാത്രിസമയം, നല്ല ഇരുട്ട്. കല്ലും മുള്ളും നിറഞ്ഞ വഴി, പാമ്പുകളും ഉണ്ടായിരിക്കാം. എന്നാലും, പേടിതോന്നിയിരുന്നില്ല. ഭൂതത്തെ ഒരിക്കലും കണ്ടിട്ടില്ല. അതു വെറും സങ്കല്പമാണ് പിന്നെ, അതിനെ എങ്ങനെ കാണും? പത്തു വയസ്സായ ഒരു കുട്ടിക്ക് തനിയേ ശ്മശാനത്തിൽ പോയിവരാനുള്ള സാമത്ഥ്യം എങ്ങനെയുണ്ടായി? അതാണ് രാമനാമത്തിൻെറ മഹത്വം! അതു സത്യസ്വരൂപനായ പരമാത്മാവിൻെറ സാമത്ഥ്യമാണ്. ലോകം മുഴുവനും കീഴ്മേൽ മറിഞ്ഞാലും ഹരിയുടെ ദാസൻ പേടിക്കുകയില്ല. ആയാളെ തിന്നാൻ വല്ല രാക്ഷസനും കഴിയുമോ? രാക്ഷസൻ ആയാളുടെ ശരീരത്തെ തിന്നു എന്നുവരാം; അതു ദഹിക്കുകയുംചെയ്യേക്കാം. എന്നാലും, ആ സത്യം ദഹിക്കുകയില്ല. സത്യത്തെ ദഹിപ്പിക്കുകയെന്നതു് ലോകത്തിൽ ഒന്നിനും സാദ്ധ്യമല്ല. പാപത്തിനു ഹരിനാമത്തിൻെറ മുമ്പിൽ നില്ക്കാൻപോലു കഴിയുകയില്ല. അതിനാൽ ജീവിതത്തെ ഈശ്വരനോടു കൂട്ടിച്ചേർക്കുക. അദ്ദേഹത്തിൻെറ കൃപയെ സമ്പാദിക്കുക. സവ്വകമ്മങ്ങളും ഭഗവാങ്കൽ സമപ്പിക്കുക. നിങ്ങൾ അദ്ദേഹത്തിൻേറതായിത്തീരുക. എല്ലാ കർമ്മങ്ങളുടേയും നൈവേദ്യം ഈശ്വരൻെറ മുമ്പിൽ സമപ്പിക്കണം. ആ സങ്കല്പത്തെ കൂടുതൽ ഉള്ളടമാക്കുക; മേല്ക്കുമേൽ വഴിപ്പിക്കുക. അപ്പോൾ, ക്ഷുദ്രമായ ഈ ജീവിതം ദിവ്യമായിത്തീരും; മലിനമായ ജീവിതം സുന്ദരമായിത്തീരും!

## 7

"പത്രം പുഷ്പം ഫലം തോയം"—ഇതിൽ എന്തെങ്കിലുംഒന്നു നിങ്ങളുടെ കയ്യിലുണ്ടായാൽ മതി. പക്ഷേ, അതോടൊപ്പംതന്നെ ഭക്തിഭാവവും ഉണ്ടായിരിക്കണം. എത്ര കൊടുത്തു, എത്ര അച്ചിച്ചു എന്ന ചോദ്യംതന്നെയില്ല. ഏതു ഭാവനയോടുകൂടിയാണു കൊടുത്തതു് എന്നാണു ചോദിക്കേണ്ടതു് ഞാൻ ഒരിക്കൽ ഒരു പ്രൊഫസറോടു് വിദ്യാഭ്യാസശാസ്ത്രത്തെപ്പററി ചച്ചചെയ്യുകയായിരുന്നു. അവസാനം പ്രൊഫസർ പറഞ്ഞു: "സഹോദരാ, ഞാൻ പതിനെട്ടു കൊല്ലമായി ഈ പണിയെടുത്തുവരുന്നുണ്ടു്." പ്രൊഫസർ എന്നെ പറഞ്ഞു ബോദ്ധ്യപ്പെടുത്തുകയാണു ചെയ്യേണ്ടിയിരുന്നതു്. അതിനുപകരം, ആയാൾ താൻ, ഇത്രകാലമായി വിദ്യാഭ്യാസരംഗത്തിൽ പ്രവത്തിച്ചുവരുന്നു എന്നു പറഞ്ഞപ്പോൾ ഞാൻ ആയാളോടു തമാശയായിപ്പറഞ്ഞു:—"ഒരു കാള പതിനെട്ടു കൊല്ലം ഒരു യന്ത്രം വലിച്ചുകൊണ്ടിരുന്നാൽ അതിനു യന്ത്രശാസ്ത്രം മനസ്സിലാ

വുമോ? യന്ത്രശാസ്ത്രജ്ഞനും, കണ്ണുംമൂടി വട്ടത്തിൽ തിരിയുന്ന ആ കാളയും രണ്ടും രണ്ടാണു്. അതുപോലെ വിദ്യാഭ്യാസശാസ്ത്രജ്ഞൻ ഒന്നു വേറെ; അതിന്റെ ഭാരം ചുമക്കുന്നവൻ ഒന്നുവേറെ! ഇരുപതു കൊല്ലമായി ഭാരം ചുമക്കുന്ന ഒരു കൂലിക്കാരന്റെ തലയിൽ കേറാത്ത ശാസ്ത്രജ്ഞാനം ഒരു ശാസ്ത്രജ്ഞനു് ആറുമാസംകൊണ്ടു കിട്ടും!" ആ പ്രൊഫസർ, താൻ ഇതുകൊല്ലമായി ആ പ്രവൃത്തിചെയ്യുന്നു എന്നുപറഞ്ഞു് എന്നെ മിരട്ടാൻതുടങ്ങി. പക്ഷേ, അതുകൊണ്ടു സത്യത്തെ സിദ്ധമാക്കാൻ കഴിയുമോ? അതുപോലെതന്നെ, പരമേശ്വരന്റെ മുമ്പിൽ എത്ര കൂമ്പാരംകൂട്ടി എന്നതിന്നു മഹത്വമില്ല. നാമത്തിന്നോ. ആകാരത്തിന്നോ, വിലയ്ക്കോ പ്രാധാന്യമില്ല; പ്രാധാന്യം ഭാവനയ്ക്കാണു്. എന്തെല്ലാം സമർപ്പിച്ചു എന്നതിന്നല്ല പ്രാധാന്യം; ഏതു ഭാവനയോടുകൂടിയാണു സമർപ്പിച്ചതു് എന്നാണു നോക്കേണ്ടതു. ഗീതയിൽ ആകെ 700 ശ്ലോകമേയുള്ളൂ. പതിനായിരംവീതം ശ്ലോകങ്ങളുള്ള ഗ്രന്ഥങ്ങളില്ലേ? വസ്തുവിന്റെ വലുപ്പം വർദ്ധിക്കുന്നതോടുകൂടി അതിന്റെ മഹത്വവും വർദ്ധിക്കുമെന്നു വിചാരിക്കാൻ വയ്യ അതിൽ എത്രമാത്രം തേജസ്സുണ്ടു്, സാമർത്ഥ്യമുണ്ടു് എന്നാണു നോക്കേണ്ടതു്. ജീവിതത്തിൽ എത്രകർമ്മംചെയ്തു എന്നതിന്നു പ്രാധാന്യമില്ല. ഈശ്വരാർപ്പണബുദ്ധിയോടുകൂടി ഒരൊററ കർമ്മം ചെയ്താലും അതിൽനിന്നു പൂർണ്ണമായ ലാഭം അഥവാ അനുഭവം ഉണ്ടായിത്തീരും. അനേകം പന്തീരാണ്ടുകളിൽ ഉണ്ടാവാനിടയില്ലാത്ത അനുഭവം പരിശുദ്ധമായ ഒരുനിമിഷത്തിൽ ഉണ്ടായെന്നുവരാം.

സാരം ഇതാണു്: ജീവിതത്തിലെ സാധാരണ കർമ്മങ്ങളേയും ക്രിയകളേയുംകൂടി പരമേശ്വരങ്കൽ സമർപ്പിക്കുന്നതായാൽ അതുകൊണ്ടു ജീവിതത്തിൽ ഒരു പുതിയ സാമർത്ഥ്യം ഉളവായിത്തീരും. അതുകൊണ്ടുതന്നെ മോക്ഷവും കിട്ടും. കർമ്മംചെയ്യുക; അതിന്റെ ഫലം ഉപേക്ഷിക്കാതെ ഭഗവാങ്കൽ സമർപ്പിക്കുക! ഇതാണു് രാജയോഗം. ഇതു കർമ്മയോഗത്തിൽനിന്നു് ഒരടികൂടി മുമ്പോട്ടു പോയിട്ടുണ്ടു്. കർമ്മയോഗം പറയുന്നു: "കർമ്മംചെയ്യുക; പക്ഷേ, കർമ്മഫലത്തിൽ ആശവെയ്ക്കരുതു്." കർമ്മയോഗം അവിടെ അവസാനിച്ചു. രാജയോഗം പറയുന്നു: "കർമ്മത്തിന്റെ ഫലങ്ങളെ ഉപേക്ഷിക്കരുതു്. കർമ്മത്തോടുകൂടി ഫലത്തേയും ഭഗവാങ്കൽ സമർപ്പിക്കുക!" ആ പുഷ്പങ്ങൾ, നിങ്ങൾക്കു മേലോട്ടു് കയറിപ്പോകാനുള്ള ചവിട്ടുപടികളാണു്; അവയെ ആ മൂർത്തിയുടെമേൽ സമർപ്പിക്കുക. ഒരുവശത്തു കർമ്മവും മറുവശത്തു ഭക്തിയും. ഇങ്ങനെ രണ്ടും കൂട്ടിച്ചേർത്തു ജീവിതത്തെ മനോഹരമാക്കിക്കൊണ്ടേ പോവുക. ആ ഫലങ്ങളെ ഉപേക്ഷിക്കേണ്ടതില്ല. ഫലങ്ങളെ

വലിച്ചെറിയുകയല്ല, പരമേശ്വരങ്കൽ സമർപ്പിക്കുകയാണു് ചെയ്യേണ്ടതു്. കർമ്മയോഗത്തിൽ ഫലത്തെ ത്യജിക്കുന്നു; രാജയോഗത്തിൽ അതിനെ കൂട്ടിച്ചേർക്കുന്നു. വിതയ്ക്കുന്നതിലും വലിച്ചെറിയുന്നതിലും വ്യത്യാസമുണ്ടു്. വിതച്ചതു് കുറച്ചായാലും അതു് എത്രയോ ഇരട്ടിയായി നമുക്കു തിരിച്ചുകിട്ടുന്നു. വലിച്ചെറിഞ്ഞതോ? മുഴുവനും നഷ്ടമായിപ്പോകുന്നു. ഈശ്വരാർപ്പണംചെയ്ത കർമ്മം വിതച്ചതിനു തുല്യമാണു്. അതുനിമിത്തം ജീവിതത്തിൽ അളവറ്റ ആനന്ദം ഉളവായിത്തീരുന്നു. അപാരമായ പവിത്രത വന്നുചേരുന്നു.

---

## പത്താം അദ്ധ്യായം

24-4-'32

1

സ്നേഹിതന്മാരേ, ഗീതയുടെ പൂർവ്വാർദ്ധം അവസാനിച്ചു. ഉത്തരാർദ്ധത്തിൽ പ്രവേശിക്കുന്നതിനുമുമ്പായി, കഴിഞ്ഞേടത്തോളംഭാഗത്തിന്റെ സാരമൊന്നു നോക്കുന്നതു് നന്നായിരിക്കും. ഒന്നാമദ്ധ്യായത്തിൽ, മോഹനാശത്തിനും സ്വധർമ്മത്തിൽ പ്രവർത്തിപ്പിക്കുന്നതിനുംവേണ്ടിയുള്ളതാണു് ഗീത എന്നു പറഞ്ഞിട്ടുണ്ടു്. രണ്ടാമദ്ധ്യായത്തിൽ, നമുക്കു്, ജീവിതത്തിന്റെ സിദ്ധാന്തം, കർമ്മയോഗം, സ്ഥിതപ്രജ്ഞദർശനം ഇവ ലഭിച്ചു. മൂന്നു്, നാലു്, അഞ്ചു് —ഈ അദ്ധ്യായങ്ങളിൽ കർമ്മം, വികർമ്മം, അകർമ്മം ഈ പ്രശ്നങ്ങൾക്കു ഉത്തരം കണ്ടുപിടിച്ചു. 'കർമ്മം' എന്നതിന്റെ അർത്ഥം സ്വധർമ്മാചരണം എന്നാകുന്നു. സ്വധർമ്മാചരണത്തിന്റെ സഹായത്തിന്നായി ചെയ്യപ്പെടുന്ന മാനസികകർമ്മമാണു് 'വികർമ്മം'. കർമ്മവും വികർമ്മവുംകൂടിച്ചേർന്നു് ഒരേരൂപമായിത്തീരുകയും ചിത്തശുദ്ധിവരികയും ചെയ്യുമ്പോൾ എല്ലാതരത്തിലുമുള്ള അഴുക്കുകളും ദൂരീകരിക്കപ്പെടുന്നു. വാസനകൾ ക്ഷീണിക്കുകയും, വികാരം ശാന്തമാവുകയും, ഭേദഭാവനകൾ ഇല്ലാതാവുകയും ചെയ്യുന്നു. അപ്പോഴാണു് 'അകർമ്മാ'വസ്ഥയെ പ്രാപിക്കുന്നതു്. ഈ അകർമ്മാവസ്ഥതന്നെ രണ്ടുപ്രകാരമുണ്ടെന്നു് പിന്നെ വിവരിച്ചിട്ടുണ്ടു്. (1) രാവും പകലും കർമ്മംചെയ്തുകൊണ്ടേയിരുന്നിട്ടും സ്വല്പംപോലും കർമ്മംചെയ്തിട്ടില്ല എന്ന അനുഭവം; (2) ഇതിന്നുവിപരീതമായി, ഒന്നും ചെയ്യാതിരുന്നിട്ടും എപ്പോഴും കർമ്മം ചെയ്യുന്നുണ്ടെന്ന ഭാവന. ഈ പ്രകാരങ്ങൾ രണ്ടും വ്യത്യസ്തങ്ങളാ

യിത്തോന്നുന്നുണ്ടെങ്കിലും വാസ്തവത്തിൽ, പൂർണ്ണാവസ്ഥയിൽ, രണ്ടും ഒന്നുതന്നെയാണ്. ഇവയ്ക്കു കർമ്മയോഗം, സംന്യാസം എന്നു വെവ്വേറെ പേരുകൾ നല്കപ്പെട്ടിട്ടുണ്ടെങ്കിലും രണ്ടിലും ആന്തരമായ സാരവസ്തു ഒന്നുതന്നെയാണ്. അകർമ്മാവസ്ഥ, അവസാനത്തേതായ ലക്ഷ്യം അഥവാ താവളമാണ്. ആ അവസ്ഥയ്ക്കു 'മോക്ഷം' എന്ന പേർ നല്കപ്പെട്ടിട്ടുണ്ട്. ഇങ്ങനെ ഗീതയുടെ ആദ്യത്തെ അഞ്ചദ്ധ്യായങ്ങളിൽ ജീവിതത്തിന്റെ ശാസ്ത്രം മുഴുവനും അടങ്ങിയിരിക്കുന്നു.

അനന്തരം, ആറാമദ്ധ്യായം മുതൽ, അകർമ്മത്തിന്റെ രൂപത്തിലുള്ള ലക്ഷ്യം പ്രാപിക്കുന്നതിനുള്ള വികർമ്മത്തിന്റെ വിവിധ മാർഗ്ഗങ്ങളിൽ മനസ്സിനെ അകത്തുനിന്നുതന്നെ പരിശുദ്ധമാക്കുന്നതിനുള്ള ചില പ്രധാന 'സാധന'കളെ പറവാനാരംഭിച്ചിരിക്കുന്നു. ആറാമദ്ധ്യായത്തിൽ ചിത്തത്തിന്റെ ഏകാഗ്രതയ്ക്കു ധ്യാനയോഗം ആവശ്യകമാണെന്നും അതിന്ന് അഭ്യാസവും വൈരാഗ്യവും സഹായകമാണെന്നും പറഞ്ഞിട്ടുണ്ട്. ഏഴാമദ്ധ്യായത്തിൽ വിശാലമായ, ഭക്തിരൂപമായ ഉത്തമസാധനമാണ് പറയപ്പെട്ടിരിക്കുന്നത്. നിങ്ങൾ പ്രേമഭാവത്തോടുകൂടി ഈശ്വരന്റെ സമീപത്തേയ്ക്കു പോയ്ക്കൊൾക,—ജിജ്ഞാസാബുദ്ധിയോടുകൂടിയായാലും ശരി, ലോകത്തിന്റെ നന്മയ്ക്കുള്ള വ്യഗ്രതയോടുകൂടിയായാലുംശരി, വ്യക്തിഗതമായ ആഗ്രഹങ്ങളോടുകൂടിയായാലുംശരി ഈശ്വരനെ ലക്ഷ്യമാക്കിക്കൊണ്ട് മുന്നോട്ടുപോകുക— എന്നാണ് ഏഴാമദ്ധ്യായം ഉപദേശിക്കുന്നത്. ഞാൻ ഈ അദ്ധ്യായത്തിന്ന് 'പ്രപത്തിയോഗം', അതായത് ഈശ്വരനെ ശരണംപ്രാപിക്കുന്നതിന്നു പ്രേരണ നൽകുന്ന 'യോഗം' എന്ന പേരാണു കൊടുത്തിരിക്കുന്നത്. ഏഴാമദ്ധ്യായത്തിൽ 'പ്രപത്തിയോഗ'ത്തെപ്പററിപ്പറഞ്ഞശേഷം എട്ടാമദ്ധ്യായത്തിൽ "സാതത്യയോഗ"ത്തെപ്പററിയാണ് പറഞ്ഞിട്ടുള്ളത്. ഞാൻ ഇവിടെ കൊടുത്തിട്ടുള്ള പേരുകൾ മറെറാരു പുസ്തകത്തിലും കാണുകയില്ല. എനിക്കു ഉപയോഗപ്രദമാണെന്നു തോന്നിയ വാക്കുകളെ ഞാൻ ഉപയോഗിച്ചു എന്നുമാത്രം. 'സാതത്യയോഗം' എന്നതിന്റെ അർത്ഥം, നമ്മുടെ 'സാധന'യെ അവസാനകാലംവരെ തുടർന്നുകൊണ്ടുപോകണമെന്നാണ്. യാത്ര ആരംഭിച്ച വഴിയിലൂടേതന്നെ മുന്നോട്ടുപോയിക്കൊണ്ടിരിക്കണം. ഇടയ്ക്കിടെ വ്യതിചലിക്കാൻതുടങ്ങിയാൽ പ്രാപ്യസ്ഥാനത്തെത്തുകയില്ല. മനസ്സുമടുത്ത് നിരാശതയോടുകൂടി, എത്രകാലമാണ് ഇങ്ങനെ സാധനചെയ്തുകൊണ്ടിരിക്കുക എന്നു വിചാരിക്കരുത്. ഫലം സിദ്ധിക്കുന്നതുവരെ 'സാധന' തുടർന്നുകൊണ്ടേയിരിക്കണം.

ഈ 'സാതത്യയോഗ'ത്തെ മനസ്സിലാക്കിത്തന്നശേഷം ഭഗവാൻ ഒമ്പതാമദ്ധ്യായത്തിൽ സവ്വസാധാരണവും എന്നാൽ ജീവിതത്തിൻെറ നിറം ആകെ മാററിത്തിക്കുന്നതുമായ ഒരു കാൎയ്യം അരുളിച്ചെയ്തിട്ടുണ്ടു്. അതാണു് 'രാജയോഗം'. ഒമ്പതാമദ്ധ്യായം പറയുന്നു: എന്തു കമ്മംതന്നെ ചെയ്യുന്നതായാലും, ഒന്നിനുശേഷം ഒന്നായി, അതു മുഴുവനും കൃഷ്ണാപ്പണംചെയ്യുക. ഈ ഒരൊററ കാൎയ്യംകൊണ്ടു് എല്ലാ ശാസ്ത്രസാധനകളും കമ്മവികമ്മങ്ങളും വിലയം പ്രാപിക്കുന്നു; എല്ലാ കർമ്മസാധനകളും ഈ സമപ്പണയോഗത്തിൽ വിലീനമായിട്ടുണ്ടു്. 'സമപ്പണയോഗ'ത്തെ 'രാജയോഗം' എന്നും പറയുന്നു. ഇവിടെ എല്ലാ സാധനകളും അവസാനിക്കുന്നു. ഈശ്വരാർപ്പണത്തിൻെറ രൂപത്തിലുള്ള വ്യാപകവും സമത്ഥവുമായ ഈ 'സാധന' ലഘുവും സവ്വസാധാരണവുമാണെന്നു തോന്നാമെങ്കിലും വാസ്തവത്തിൽ വളരെ കഠിനമായതാണു്. ഇതു് ഏതൊരാൾക്കും—ഒരു തെരുവുതെണ്ടിക്കും ഒരു വിഡ്ഢിക്കും—തൻെറ വീട്ടിലിരുന്നു്, വിശേഷിച്ച യാതൊരു പ്രയത്നവുംകൂടാതെ ചെയ്യാൻ സാധിക്കും. അതിനാൽ, ഇതു സരളമാണെന്നു പറയുന്നു. പക്ഷേ, ഇതു സാധിക്കുന്നതിന്നു വലുതായ പുണ്യം ആവശ്യമാണു്.

അനേകം ജന്മങ്ങളിലെ പുണ്യം സഞ്ചിതമായിത്തീരുമ്പോഴാണു് ഈശ്വരനിൽ അഭിരുചിയുണ്ടാവുന്നതു്. കണ്ണിൽ വല്ലതും പെട്ടപ്പോഴേയ്ക്കു് കണ്ണുനീർവരുന്നു. എന്നാൽ, ഈശ്വരൻെറ നാമം സ്മരിക്കുമ്പോൾ, ഒരിക്കലെങ്കിലും കണ്ണിൽ വെള്ളംവരുന്നില്ല! ഇതിന്നു് എന്താണു് ഉപായം? സജ്ജനങ്ങൾ പറയുന്നതുപോലെ, ഒരു പ്രകാരത്തിൽ, ഈ സാധന വളരെ സരളമാണു്. പക്ഷേ, മറെറാരുപ്രകാരത്തിൽ വളരെ കഠിനവുമാണു്. ഇന്നാകട്ടെ ഇതു കുറെക്കൂടി കഠിനമായിത്തീൎന്നിട്ടുണ്ടു്.

ഇന്നു നാം കാണുന്നതു ജഡവാദത്തിൻെറ പ്രഭാവമാണു്. ഇന്നു്, ഈശ്വരൻ എവിടെയെങ്കിലും ഉണ്ടോ എന്ന പ്രശ്നത്തിൽനിന്നാണു് നാം ആരംഭിക്കുന്നതു്. ഈശ്വരനെ ആൎക്കും എവിടേയും കാണാൻ കഴിയുന്നില്ല. ജീവിതം മുഴുവനും വികാരമയവും വിഷയലോലുപവും വിഷമതാപൂണ്ണവും ആയിക്കൊണ്ടിരിക്കുന്നു. ഇന്നത്തെ നില ഇതായിരിയ്ക്കേ, ഏററവും ഔന്നത്യംപ്രാപിച്ച ഒരു തത്വജ്ഞാനിക്കുപോലും, എല്ലാവൎക്കും വയറു നിറയെ ഭക്ഷണം കിട്ടുന്നതെങ്ങനെ എന്ന പ്രശ്നത്തെക്കടന്നു് ഒന്നാം ആലോചിക്കാൻ കഴിയുന്നില്ല. ഇന്നത്തെ ഏററവും വലിയ പ്രശ്നം ഭക്ഷണത്തിൻെറതാണു്. അതിൻെറ ഉത്തരം കണ്ടുപിടിക്കുന്നോതി

ലാണ് ഇന്നു ബുദ്ധിമുഴുവനും ചെലുത്തിയിട്ടുള്ളതു്. സായണാചാര്യൻ 'രുദ്ര'നെ താഴെ പറയുംപ്രകാരം വ്യാഖ്യാനിച്ചിരിക്കുന്നു:—

"ബുഭുക്ഷമാണഃ രുദ്രരൂപേണ അവതിഷ്ഠതേ." പട്ടിണിക്കാർ രുദ്രന്റെ അവതാരങ്ങളാണ്. അവരുടെ വിശപ്പിനെ ശാന്തമാക്കുന്നതിന്നായി അനേകം തത്വജ്ഞാനങ്ങളും പലതരം രാഷ്ട്രീയസിദ്ധാന്തങ്ങളും നിർമ്മിക്കപ്പെട്ടിട്ടുണ്ട്. പലതരം വാദങ്ങളും ഈ ഭക്ഷണത്തിനുവേണ്ടി കൊണ്ടുവരപ്പെട്ടിട്ടുണ്ട്. ഇന്ന് ഈ പ്രശ്നത്തെ കവച്ചുവെയ്ക്കാൻ അഥവാ കടന്നുപോകുവാൻ സമയംതന്നെ ഇല്ല. അന്യോന്യം കലഹിക്കാതെ, സുഖം, ശാന്തി, മനഃപ്രസാദം ഇവയോടുകൂടി ഭക്ഷണം കഴിക്കാൻ എങ്ങനെ സാധിക്കും എന്ന വിചാരത്താലാണ്, ഇന്നു നാം ഈ പ്രയത്നം മുഴുവനും ചെയ്യുന്നതു്. സമുദായരചന ഇത്രയധികം വിചിത്രമായിരിക്കുന്ന ഈ യുഗത്തിൽ 'ഈശ്വരാർപ്പണം'പോലുള്ള, ലഘുവും സരളവുമായ, കാര്യംകൂടി കഠിനമായിത്തീരുന്നതായാൽ അതിലെന്താണ് ആശ്ചര്യപ്പെടാനുള്ളതു്? പക്ഷേ, എന്തു ചെയ്യാം! ഇന്ന്, ഈ പത്താമദ്ധ്യായത്തിൽ നാം ഈശ്വരാർപ്പണയോഗത്തെസ്സാധിപ്പിക്കേണ്ടതെങ്ങനെ, സരളമാക്കിത്തീർക്കേണ്ടതെങ്ങനെ, എന്നാണ് കാണാൻപോകുന്നതു്.

## 2

നാം ചെറിയ കുട്ടികളെ പഠിപ്പിക്കാൻ എടുക്കുന്ന ഉപായംതന്നെയാണ് പരമാത്മാവിനെ എല്ലാടിക്കിലും കാണിച്ചുതരാനായി ഈ അദ്ധ്യായത്തിൽ ഭഗവാൻ എടുത്തിരിക്കുന്നതു്. കുട്ടികൾക്ക് അക്ഷരമാല രണ്ടുപ്രകാരത്തിൽ പഠിപ്പിക്കാറുണ്ട്. ആദ്യം അക്ഷരങ്ങളെ വലുതായി എഴുതിക്കാണിക്കുക, പിന്നെ അതേ അക്ഷരങ്ങളെ ചെറുതായി എഴുതിക്കാണിക്കുക. ഒരേ 'ക' 'ഗ' തന്നെ ആദ്യം വലുതായിരുന്നു; പിന്നെ ചെറുതായി. ഇതാണ് ആദ്യത്തെ സമ്പ്രദായം. രണ്ടാമത്തെ സമ്പ്രദായത്തിൽ, ആദ്യം ലഘുവും സരളവുമായ അക്ഷരങ്ങളും പിന്നീടു വിഷമമേറിയ അക്ഷരങ്ങളും കൂട്ടക്ഷരങ്ങളും പഠിപ്പിക്കുന്നു. ശരിക്ക് ഇതേമാതിരിതന്നെ പരമേശ്വരനെക്കാണാനും പഠിക്കണം. ആദ്യം സ്ഥൂലവും സ്പഷ്ടവുമായ പരമേശ്വരനെ കാണട്ടെ. സമുദ്രം, പർവ്വതം മുതലായ മഹാവിഭൂതികളിൽ പ്രകടിതമായ പരമേശ്വരനെ ദർശിക്കാൻ എളുപ്പമാണ്. ഇങ്ങനെ സ്ഥൂലമായ പരമാത്മാവിനെ മനസ്സിലാക്കാൻ സാധിച്ചാൽ പിന്നെ ഒരു തുള്ളി വെള്ളത്തിലും ഒരു മണൽത്തരിയിലും ആ പരമാത്മാവു വിരാജിക്കുന്നുണ്ടെന്നു മനസ്സിലാവും. വലിയ

'ക' യും ചെറിയ 'ക' യും പരസ്പരം യാതൊരു വ്യത്യാസവുമില്ലാത്തതാണ്. സ്ഥൂലത്തിൽ എന്തോ അതുതന്നെ സൂക്ഷ്മത്തിലും. ഇതാണ് ഒരു പദ്ധതി. മറ്റേതു്, ലഘുവും സരളവുമായ പരമേശ്വരനെ കണ്ടതിന്നുശേഷം അതേ പരമാത്മാവിന്റെ വിഷമവും കഠിനവുമായ രൂപം ദർശിക്കുകയാണ്. പരമേശ്വരന്റെ ചൈതന്യം സഹജമായ രൂപത്തിൽ പ്രകടതമായിട്ടുള്ള വ്യക്തിയെ നമുക്ക് എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയും. ഉദാഹരണം—രാമനിൽ പ്രകടിതമായ ഈശ്വരചൈതന്യം നമ്മുടെ മനസ്സിൽ വേഗം പതിയുന്നു രാമൻ എന്നതു സരളമായ അക്ഷരമാണ്; യാതൊരുവിഷമതയുമില്ലാത്ത പരമേശ്വരനാണ്. എന്നാൽ, രാവണനോ? അതൊരു കൂട്ടക്ഷരമാണ്. അതിൽ പലതും കൂടികലർന്നിട്ടുണ്ട്. രാവണന്റെ തപസ്യയും കർമ്മശക്തിയും മഹത്തായവതന്നെ. പക്ഷേ, അതിലെല്ലാം ക്രൂരത കലർന്നിട്ടുണ്ട്. ആദ്യം രാമരൂപത്തിലുള്ള സരളമായ അക്ഷരം പഠിക്കുക! ദയ, വാത്സല്യം, പ്രേമഭാവം ഇവയുള്ള രാമൻ സരളമായ പരമേശ്വരനാണ്. അതു് എളുപ്പത്തിൽ മനസ്സിലാവും. നേരെമറിച്ച്, രാവണനിലുള്ള പരമേശ്വരനെ മനസ്സിലാക്കാൻ കുറച്ച് സമയംവേണ്ടിവരും. ആദ്യം എളുപ്പമുള്ള അക്ഷരം, പിന്നെ കൂട്ടക്ഷരം. ആദ്യം സജ്ജനങ്ങളിൽ പരമാത്മാവിനെക്കണ്ട് ക്രമേണ ദുർജ്ജനങ്ങളിലും അതേ പരമാത്മാവിനെക്കാണാൻ അഭ്യസിക്കണം. സമുദ്രത്തിൽ സ്ഥിതിചെയ്യുന്ന വിശാലമായ പരമേശ്വരൻതന്നെയാണ് ഒരു വെള്ളത്തുള്ളയിലും ഉള്ളതു്. രാമചന്ദ്രന്റെ ഉള്ളിലുള്ള പരമേശ്വരൻ രാവണന്റെ ഉള്ളിലും ഉണ്ട്. സ്ഥൂലമായതിൽ എന്തുണ്ടോ അതു സൂക്ഷ്മമായതിലും ഉണ്ട്. സരളമായതിലുള്ളതു കഠിനമായതിലും ഉണ്ട്. ഇങ്ങനെ രണ്ടു പ്രകാരത്തിൽ നാം സംസാരരൂപമായ ഈ മഹാഗ്രന്ഥം വായിക്കാൻ പഠിക്കണം.

ഈ അപാരമായ സൃഷ്ടി ഈശ്വരന്റെ പുസ്തകംപോലെയാണ്. കണ്ണുകളിൽ കട്ടിഭയേറിയ 'പർദ്ദ' * വീഴുന്നതുകൊണ്ടു നമുക്ക് ഈ പുസ്തകം മുഴുവനും വായിക്കാൻ കഴിയുന്നില്ല. ഈ സൃഷ്ടിയുടെ രൂപത്തിലുള്ള പുസ്തകത്തിൽ ഭഗവാൻ സുവർണ്ണലിപികൾകൊണ്ട് എല്ലാദിക്കിലും എഴുതിയിട്ടുണ്ട്. പക്ഷേ, നമുക്കതു കാണാൻ കഴിയുന്നില്ല. ഈശ്വരദർശനം ലഭിക്കുക എന്ന സംഗതിയിൽ മനുഷ്യന്ന് ഒരു വലിയ വിഘ്നമുണ്ട്. അതിതാണ്. സരളവും സമീപസ്ഥവുമായ ഈശ്വരസ്വരൂപത്തെ മനുഷ്യന്ന മനസ്സിലാവുന്നില്ല. പ്രവര(കഠിന)വും ദൂരസ്ഥവുമായതു് അവന്നു ബോധ

* പർദ്ദ=മൂടുപടം.

പ്പെടുന്നുമില്ല! തന്റെ അമ്മയിൽ ഈശ്വരനെ കാണുക എന്നു പറയുമ്പോൾ ആയാൾ ചോദിക്കും, ഈശ്വരൻ ഇത്ര സുലഭവും സരളവുമാണോ? എന്നാൽ, പ്രവരമായ പരമാത്മസ്വരൂപം പ്രകടിതമാവുന്നതായാൽ ആ തേജസ്സിനെ ആയാൾക്കു സഹിക്കാൻ സാധിക്കുമോ? കുന്തിയുടെ മനസ്സിൽ, ആ ദൂരത്തിരിക്കുന്ന സൂര്യഭഗവാൻ തനിക്കു പ്രത്യക്ഷമാകണം എന്ന ആഗ്രഹം ഉളവായി. പക്ഷേ, അദ്ദേഹം അടുത്തെത്തിയതോടുകൂടി അവൾക്കു ചുട്ടുപൊള്ളാൻ തുടങ്ങി. ആ തേജസ്സ് അവൾക്കു അസഹനീയമായി. ഈശ്വരൻ തന്റെ സർവ്വസാമർത്ഥ്യത്തോടുംകൂടി നമ്മുടെ മുമ്പിൽ വന്നുനില്ക്കുന്നതായാൽ അതു നമുക്കു ദഹിക്കുകയില്ല. അമ്മയെപ്പോലെ സൗമ്യമായ രൂപത്തിൽ വന്നുനിന്നാൽ നമുക്ക് ഒരു വിലതോന്നുകയുംഇല്ല. പേഡ, ബർഫി * മുതലായവ ദഹിക്കുന്നില്ല; സാധാരണ പാലിൽ രുചി തോന്നുന്നുമില്ല. ഇതു പാമരതയുടെ, ദൌർഭാഗ്യത്തിന്റെ, മരണത്തിന്റെ ലക്ഷണമാണ്. ഈ മനോഭാവം പരമേശ്വരന്റെ ദർശനത്തിന്നു വലുതായ വിഘാതകമാണ്. അതിനെ ദൂരീകരിക്കണം. ആദ്യം നമ്മുടെ അടുത്തുള്ള സ്ഥൂലവും സരളവുമായ പരമാത്മാവിനെ മനസ്സിലാക്കുക; പിന്നെ സൂക്ഷ്മവും ജടിലവുമായ പരമാത്മാവിനെ മനസ്സിലാക്കാം.

## 3

ഒന്നാമതായി, നമ്മുടെ മുമ്പാകെയുള്ള പരമേശ്വരന്റെ മൂർത്തി നമ്മുടെ അമ്മതന്നെയാണ്. ശ്രുതിപറയുന്നു: "മാതൃദേവോഭവ!" ജനിച്ച ഉടനേ കുട്ടി അമ്മയെയല്ലാതെ മററാരെയാണ് കാണുന്നതു്? പരമേശ്വരന്റെ മൂർത്തിതന്നെയാണ് പ്രേമസ്വരൂപിണിയായി അവിടെ സ്ഥിതിചെയ്യുന്നതു്. നാം അമ്മയുടെ വ്യാപ്തിയെ വർദ്ധിപ്പിച്ച്, "വന്ദേമാതരം" എന്നുപറഞ്ഞു്; രാഷ്ട്രമാതാവിനേയും ക്രമേണ അഖിലലോകമാതാവിനേയും വന്ദിക്കാൻ പഠിക്കണം. ആദ്യം കുട്ടിയുടെ മുമ്പിൽ കാണപ്പെടുന്ന, പരമേശ്വരന്റെ ഏററവും വലിയ, പ്രതിമ അമ്മയാണു്. അമ്മ ഒരു 'നിമിത്തമാത്ര'മാണ്. പരമേശ്വരൻ അവരിൽ തന്റെ വാത്സല്യത്തെ നിറച്ച് അവരെക്കൊണ്ടു നൃത്തംവെപ്പിക്കുന്നു. ആ സാധുവിന്നു തന്റെ ഉള്ളിൽ ഇത്രയും മമതഉണ്ടാവാൻ കാരണം എന്താണെന്നുപോലും അറിയുന്നില്ല. അവർ, തന്റെ വാർദ്ധക്യകാലത്തു് എത്രകണ്ടു് ഉപയോഗമുണ്ടാവും എന്നു കണക്കാക്കിക്കൊണ്ടാണോ

---

* പാൽകൊണ്ടുണ്ടാക്കുന്ന ചില മധുരപലഹാരങ്ങൾ.

ആ കുട്ടിയെ വളർത്തുന്നതു്? അല്ല, ഒരിക്കലുമല്ല! അവർ ആ കുട്ടിയെ പ്രസവിച്ചു. അവർ പ്രസവവേദന സഹിച്ചു ആ വേദനനിമിത്തം അവർക്കു് ആ കുട്ടിയിൽ അതിയായ പ്രേമംഉളവായി, അവർക്കു പ്രേമംകൊണ്ടു ഭ്രാന്തായി! ആ വേദനയാണു് അവരെ അത്യധികം അപത്യവത്സലയാക്കിത്തീർത്തതു്. അവർക്കു് ആ കുട്ടിയെ സ്നേഹിക്കാതിരിക്കാൻ കഴിയില്ല. അവർക്കു ഗത്യന്തരമില്ല. ആ അമ്മ, നിസ്സീമമായ സ്നേഹത്തിന്റെ മൂർത്തിയാണു. പരമേശ്വരന്റെ പൂജകളിൽ ഏററവും ഉൽകൃഷ്ടമായതു 'മാതൃപൂജ'യാകുന്നു. ഈശ്വരനെ 'അമ്മ' എന്നുതന്നെ സംബോധനചെയ്യുക! 'അമ്മ' എന്നതിനേക്കാൾ ശ്രേഷ്ഠമായി മററെന്തുശബ്ദമാണുള്ളതു്? അമ്മ എന്നതു് ആദ്യത്തെ സ്ഥൂലമായ അക്ഷരമാണു്. അതിൽ ഈശ്വരനെ കാണാൻ പഠിക്കുക. പിന്നെ അച്ഛൻ, ഗുരുനാഥൻ ഇവരിലും കാണുക. ഗുരു വിദ്യ അഭ്യസിപ്പിക്കുന്നു. അദ്ദേഹം നമ്മെ ഓരോരുത്തരേയും 'പശു'വിൽനിന്നു മനുഷ്യനാക്കിത്തീർക്കുന്നു. അദ്ദേഹം ചെയ്യുന്ന ഉപകാരം എത്ര മഹനീയമാണു്! ആദ്യം അമ്മ, പിന്നെ അച്ഛൻ, പിന്നെ ഗുരുനാഥൻ, പിന്നെ ദയാലുക്കളായ സജ്ജനങ്ങൾ—വളരെ സ്ഥൂലരൂപത്തിലുള്ള ഈ പരമേശ്വരരൂപത്തെ ആദ്യം ദർശിക്കുക! ഇവിടെയെല്ലാം പരമേശ്വരനെക്കാണാൻ കഴിയുകയില്ലെങ്കിൽ പിന്നെ എവിടെയാണു് കാണുക!

അമ്മ, അച്ഛൻ, ഗുരുനാഥൻ, സജ്ജനങ്ങൾ ഇവരിലെല്ലാം പരമാത്മാവിനെക്കാണുക. ഇതുപോലെതന്നെ, നമുക്കു ചെറുകുട്ടികളിലും പരമാത്മാവിനെ കാണാൻ കഴിയുമെങ്കിൽ അതു് എത്ര രസകരമായിരിക്കും! ധ്രുവൻ, പ്രഹ്ലാദൻ, നചികേതസ്സ്, സനകൻ, സനന്ദനൻ, സനൽകുമാരൻ ഇവരെല്ലാം ചെറിയ കുട്ടികളായിരുന്നു. പക്ഷേ, പുരാണകർത്താക്കൾ, വ്യാസൻ മുതലായവർ കൂടി ഇവർക്കു് എന്തുസ്ഥാനമാണു് കല്പിക്കേണ്ടതെന്നറിയാതെ വിഷമിച്ചു. ശുകദേവനും ശങ്കരാചാര്യരും കുട്ടിക്കാലംമുതൽക്കുതന്നെ വിരക്തന്മാരായിരുന്നു. ജ്ഞാനദേവന്റെ സ്ഥിതിയും ഇതുതന്നെ. ജ്ഞാനദേവനു 16-17 വയസ്സുമാത്രമേ പ്രായമായിരുന്നുള്ളു. പക്ഷേ, പരമേശ്വരൻ ഇവരിലെന്നപോലെ മററാരിലുംതന്നെ ഇത്ര പരിശുദ്ധമായ രൂപത്തിൽ പ്രകടിതനായിട്ടില്ല. യേശുക്രിസ്തുവിന്നു കുട്ടികളെ വളരെ പ്രിയമായിരുന്നു. ഒരിക്കൽ ശിഷ്യന്മാർ അദ്ദേഹത്തോടു ചോദിച്ചു: "അങ്ങു് എല്ലായ്പോഴും ദൈവരാജ്യത്തെപ്പററി പ്രസ്താവിക്കുന്നുണ്ടല്ലോ: ആ ദൈവരാജ്യത്തിൽ പ്രവേശിക്കാൻ ആർക്കാണു് സാധിക്കുക?" അവിടെ അടുത്തുതന്നെ ഒരു കുട്ടി കളിക്കുന്നുണ്ടായിരുന്നു. യേശു ആ കുട്ടിയെ മേശപ്പുറത്തു

നിർത്തിക്കൊണ്ടുപറഞ്ഞു: "ഈ കുട്ടിയെപ്പോലെ ആയിത്തീരുന്നവർമാത്രമേ ദൈവരാജ്യത്തിൽ പ്രവേശിക്കാൻ സാധിക്കയുള്ളു." യേശുവിന്റെ ഈ വാക്യം പരമാർത്ഥമാണു്. രാമദാസസ്വാമികൾ ഒരിക്കൽ ഒരു ചെറിയ കുട്ടിയൊന്നിച്ചു കളിക്കുകയായിരുന്നു. സമർത്ഥരാമദാസ് കുട്ടിയുടെകൂടെ കളിക്കുന്നതുകണ്ടു ചില വൃദ്ധന്മാർ ആശ്ചര്യപ്പെട്ടു. ഒരാൾ അദ്ദേഹത്തോടു ചോദിച്ചു: "അങ്ങു് എന്താണു് ചെയ്തുകൊണ്ടിരിക്കുന്നതു്?" സമർത്ഥന്റെ മറുപടി ഇപ്രകാരമായിരുന്നു:—"വയസ്സു കുറഞ്ഞവർ ശ്രേഷ്ഠരാണു്; വയസ്സു കൂടിയവർ വലിയ കള്ളന്മാരായിത്തീരുന്നു!"

വയസ്സധികമാവുന്നതോടുകൂടി മനുഷ്യനിൽ പല ദോഷങ്ങളും വന്നുചേരുന്നു. പിന്നെ ഈശ്വരസ്മരണയെവിടെ? ചെറുകുട്ടികളുടെ മനസ്സിൽ യാതൊരാസക്തിയും ഉണ്ടായിരിക്കയില്ല. അവരുടെ മനസ്സു നിർമ്മലമായിരിക്കും. നാം കുട്ടികളോടു പറയുന്നു: "കള്ളവു പറയരുതു്." അവർക്കു കള്ളവു് എന്നാൽ എന്തെന്നറികയില്ല. അതിനാൽ, അവർ ചോദിക്കുന്നു: "എന്തിനെയാണു് കള്ളവു് എന്നു പറയുന്നതു്?" അപ്പോൾ, അതു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കേണ്ടിവരുന്നു. "കാര്യം എങ്ങനെയോ അങ്ങനെതന്നെ പറയണം." കുട്ടി വിഷമത്തിൽ പെട്ടുപോകുന്നു: "അങ്ങനെയല്ലാതെ മറ്റൊരുപ്രകാരത്തിലും പറയാൻകഴിയുമോ? അങ്ങനെയും ഒരു സമ്പ്രദായമുണ്ടോ? അപ്രകാരം പറയുന്നതെങ്ങനെ?" "ചതുരത്തെ ചതുരമെന്നുതന്നെ പറയണം, 'വട്ടം' എന്നു പറയരുതു്," എന്നു പറയുന്നതുപോലെയാണു് ഇതു്. ആ കുട്ടിക്കു് ആശ്ചര്യം തോന്നുന്നു. കുട്ടി എന്നുവെച്ചാൽ എന്താണു്? പരിശുദ്ധമായ പരമാത്മാവിന്റെ മൂർത്തിതന്നെ! മുതിർന്നവർ ആ കുട്ടിയെ തെററായ കാര്യങ്ങൾ പഠിപ്പിക്കുന്നു. എന്തോ ആവട്ടെ — നമുക്കു് അമ്മ, അച്ഛൻ, ഗുരുനാഥൻ, സജ്ജനങ്ങൾ, കുട്ടികൾ ഈ രൂപത്തിലൊന്നും പരമാത്മാവിനെ കാണാൻ കഴികയില്ലെങ്കിൽ പിന്നെ ഏതു രൂപത്തിലാണു് കഴിയുക? പരമേശ്വരന്നു് ഇതിലും ഉൽകൃഷ്ടമായ മറെറാരുരൂപവും ഇല്ല. പരമേശ്വരന്റെ സരളവും സൌമ്യവുമായ ഈ രൂപങ്ങളെ ആദ്യം മനസ്സിലാക്കുക ഇവയിൽ പരമേശ്വരൻ സ്പഷ്ടമായ വലിയഅക്ഷരങ്ങളിൽ എഴുതപ്പെട്ടിട്ടുണ്ടു്.

## 4

ആദ്യം നാം മനുഷ്യന്റെ സൌമ്യവും പാവനവുമായ മൂർത്തികളിൽ പരമാത്മാവിനെ ദർശിക്കാൻ പഠിക്കണം. പിന്നെ, അതുപോലെതന്നെ, ഈ സൃഷ്ടിയിൽ വിശാലവും മനോഹരവുമായ

ഏതെല്ലാം രൂപങ്ങളുണ്ടോ അവയിലെല്ലാം പരമാത്മാവിനെ ദർശിക്കണം. ഒരു ഉദാഹരണം പറയാം: ഉഷഃകാലത്തെത്തന്നെ എടുക്കാം. സൂര്യോദയത്തിനുമുമ്പുള്ള ആ ദിവ്യപ്രഭയെപ്പററി, ഈ ഉഷാദേവിയുടെ സംഗീതംകൊണ്ടു ലഹരിപിടിച്ച ഋഷികൾ പാടാൻതുടങ്ങുന്നു: "ഉഷേ, നീ പരമേശ്വരന്റെ സന്ദേശവുംകൊണ്ടു വരുന്ന ദിവ്യദൂതിയാണു്. നീ ഹിമകണങ്ങളിൽ കുളിച്ചാണു് വന്നിരിക്കുന്നതു്. നി അമൃതത്വത്തിന്റെ പതാകയാണു്." ഇങ്ങനെ ഭവ്യവും ഹൃദയംഗമവുമായ വിധത്തിലാണു് ഋഷികൾ പ്രഭാതത്തെ വർണ്ണിച്ചിരിക്കുന്നതു്. വൈദികഋഷി പറയുന്നു: "പരമേശ്വരന്റെ സന്ദേശവാഹികയായ നിന്നെ കണ്ടിട്ടും എനിക്കു് പരമേശ്വരനെ കാണാനോ മനസ്സിലാക്കാനോ സാധിക്കുന്നില്ലെങ്കിൽ പിന്നെ ആർക്കാണു് എനിക്കതു മനസ്സിലാക്കിത്തരാൻകഴിയുക?" ഇത്രയും ഭംഗിയിൽ അലംകൃതയായ ഉഷാദേവി നമ്മുടെ അടുത്തുതന്നെ നില്ക്കുന്നു; പക്ഷെ, നമ്മുടെ ദൃഷ്ടി അങ്ങോട്ടു പോകുന്നില്ലെങ്കിലോ?

ഇതുപോലെതന്നെ, സൂര്യഭഗവാനെ നോക്കുക: ആ ദർശനം പരമാത്മാവിന്റെ ദർശനംതന്നെയാണു്. സൂര്യൻ ആകാശത്തിൽ പല നിറത്തിൽ പലതരം ചിത്രങ്ങൾ വരയ്ക്കുന്നു. ചിത്രകാരൻ വളരെക്കാലം തൂലിക അങ്ങോട്ടുമിങ്ങോട്ടും തിരിച്ചു് സൂര്യോദയത്തിന്റെ ചിത്രം വരയ്ക്കുകയും അതിൽ പലതരം ചായങ്ങൾ കൊടുക്കുകയുംചെയ്യുന്നു. പക്ഷെ, നിങ്ങൾ രാവിലെ എഴുന്നേററു് പരമേശ്വരന്റെ ആ കലാവൈഭവത്തെ ഒന്നു നോക്കുക. ആ ദിവ്യകലയെ—ആ അനന്തമായ സൌന്ദര്യത്തെ—എന്തിനോടാണു് ഉപമിക്കുവാൻസാധിക്കുക? പക്ഷെ, ആരാണു് അതു നോക്കുന്നതു്? അവിടെ ഭഗവാൻ വാതില്ക്കൽ വന്നുനില്ക്കുന്നു. ഇവിടെയോ, മനുഷ്യൻ പുതപ്പുകൊണ്ടു മുഖംകൂടി മൂടി കൂർക്കംവലിച്ചുകൊണ്ടു് ഉറങ്ങുന്നു! സൂര്യഭഗവാൻ പറയുന്നു: "എടോ മടിയാ, നിനക്കു കിടന്നുറങ്ങുവാനാണു് ഇഷ്ടം! എന്നാൽ, ഞാൻ നിന്നെ ഉണർത്താതെ വിടുകയില്ല" ഭഗവാൻ തന്റെ ജീവസന്ദായകങ്ങളായ കിരണങ്ങളെ ജനവാതിലിലൂടെ അകത്തേയ്ക്കയച്ചു് ആ മടിയനെ ഉണർത്തുന്നു.

"സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച"

സൂര്യൻ, എല്ലാ സ്ഥാവരജംഗമങ്ങളുടേയും ആത്മാവാകുന്നു; ചരാചരങ്ങൾക്കെല്ലാം ആധാരമാകുന്നു. ഋഷി സൂര്യനു 'മിത്രൻ' എന്ന പേർ കൊടുത്തിട്ടുണ്ടു്.

"മിത്രോ ജനാൻ യാതയതി ബ്രുവാണോ
മിത്രോ ദാധാര പൃഥിവീമുതദ്യാം"

"ഈ മിത്രൻ ജനങ്ങളെ വിളിക്കുന്നു. അവരെ കർമ്മോന്മുഖരാക്കിത്തീർക്കുന്നു. ഈ മിത്രൻ സ്വർഗ്ഗത്തേയും ഭൂമിയേയും ധരിച്ചിട്ടുണ്ടു്" വാസ്തവത്തിൽ ഈ സൂര്യൻതന്നെയാണു് ജീവിതത്തിന്നാധാരം. സൂര്യനിൽ പരമാത്മാവിനെ ദർശിക്കുക.

പിന്നെ, ആ പവിത്രയായ ഗംഗ! ഞാൻ കാശിയിലായിരുന്ന കാലത്തു ഗംഗാതീരത്തു പോയിരിക്കുക പതിവായിരുന്നു. രാത്രി, ഏകാന്തത്തിൽ, അങ്ങോട്ടുപോകും. ഗംഗയുടെ പ്രവാഹം എത്ര പ്രസന്നവും സുന്ദരവുമാണു്! അതിന്റെ ഭവ്യവും ഗംഭീരവുമായ ആ പ്രവാഹം! അതിന്റെ ഉദരത്തിൽ നിക്ഷേപിക്കപ്പെട്ട എണ്ണമററ നക്ഷത്രങ്ങൾ! ഞാൻ സ്തബ്ധനായി നിന്നുപോകും. എനിക്കു മിണ്ടാൻകൂടി കഴിഞ്ഞിരുന്നില്ല. ശ്രീ ശങ്കരന്റെ ജടാമകുടത്തിൽ നിന്നു്, അതായതു് ഹിമാലയത്തിൽനിന്നു്, പുറപ്പെട്ടുവരുന്ന ആ ഗംഗ! ഹാ! അതിന്റെ തീരത്തിൽ, രാജപട്ടം പുല്ലുപോലെ വലിച്ചെറിഞ്ഞു് എത്രയോ രാജാക്കന്മാർ തപസ്സുചെയ്തിട്ടുണ്ടു്. ആ ഗംഗയെ കാണുമ്പോഴൊക്കെ എനിക്കു് അതിയായ ശാന്തി അനുഭവപ്പെട്ടിരുന്നു. അതിനെ ഞാൻ എങ്ങനെ വർണ്ണിക്കും! അതു വാക്കുകൾക്കതീതമാണു്. പല ഹിന്ദുക്കളും, മരിച്ചാൽ തങ്ങളുടെ അസ്ഥിയെങ്കിലും ഗംഗയിൽ വീഴണമെന്നാഗ്രഹിക്കുന്നതിന്റെ സാരം എനിക്കു മനസ്സിലാവാൻതുടങ്ങി. നിങ്ങൾ ചിരിച്ചുകൊൾക. അതുകൊണ്ടു യാതൊരു തരക്കേടുമില്ല. എനിക്കു്, ഈ ഭാവനകളെല്ലാം പവിത്രമാണെന്നാണു് തോന്നുന്നതു്. മരണസമയത്തു വായിൽ ഗംഗാജലം ഒഴിക്കുന്നു. എന്താണു് ആ രണ്ടുതുള്ളിവെള്ളം? നമ്മുടെ വായിലേക്കിറങ്ങിവരുന്ന പരമേശ്വരൻതന്നെ! ആ ഗംഗ പരമാത്മാവാണെന്നു വിചാരിക്കുക. ആ ഒഴുകുന്നതു പരമേശ്വരന്റെ കാരുണ്യമാണു്. നിങ്ങളുടെ അകത്തും പുറത്തുമുള്ള എല്ലാ അഴുക്കുകളേയും ആ അമ്മ കഴുകിക്കളയുന്നു, ഒഴുക്കിക്കൊണ്ടുപോകുന്നു. ഇങ്ങനെയുള്ള ഗംഗാമാതാവിൽ നിങ്ങൾക്കു പരമേശ്വരനെ ദർശിക്കാൻ കഴിയുന്നില്ലെങ്കിൽ പിന്നെ എന്തിലാണു് കഴിയുക? സൂര്യൻ, നദികൾ, തിരമാലകളടിച്ചുകൊണ്ടിരിക്കുന്ന ആ വിശാലമായ സമുദ്രം ഇവയെല്ലാം പരമേശ്വരന്റെ മൂർത്തികൾ തന്നെ! സംശയമില്ല.

ഇനി ആ കാററു്! എവിടെനിന്നു വരുന്നു, എങ്ങോട്ടു പോകുന്നു?—ഒന്നും അറിയുകയില്ല. അതു തീർച്ചയായും ഭഗവാന്റെ ദൂതനാണു്. ഹിന്ദുസ്ഥാനത്തിലെ കാററിൽ ഒരുഭാഗം സ്ഥിരമായ ഹിമാലയത്തിൽനിന്നും; ബാക്കി, വിശാലവും ഗംഭീരവുമായ സമുദ്രത്തിൽനിന്നും വരുന്നു. പവിത്രമായ കാററു് നമ്മുടെ ഹൃദയത്തെ

സ്പർശിക്കുന്നു; നമുക്കു സ്ഫൂർത്തിയും ജാഗ്രത്തയും ഉളവാക്കിത്തരുന്നു. അതു നമ്മുടെ ചെവിയിൽവന്നു സ്വകാര്യം പറയുന്നു. പക്ഷേ, ആരാണതു കേൾക്കുന്നതു്! ജയിലർ നമുക്കുള്ള നാലുകെട്ടു തരാഞ്ഞാൽ നമ്മുടെ മനസ്സു തപിക്കുന്നു. എടോ ഭാഗ്യഹീനാ, ആ കത്തിൽ എന്താണുള്ളതു്? പരമേശ്വരന്റെ ആ പ്രേമസന്ദേശം, വായുഭഗവാൻ കൊണ്ടുവരുന്ന ആ ദിവ്യസന്ദേശം കേട്ടുകൊണ്ടിരിക്കുക.

നമ്മുടെ നിത്യജീവിതത്തിൽ ഒരു പ്രധാനസ്ഥാനമുള്ള ഈ കന്നുകാലികളെ നോക്കുക. ആ ഗോമാതാവു് എത്ര വാത്സല്യവും മമതയും പ്രേമവും നിറഞ്ഞതാണു്! രണ്ടുമൂന്നുനാഴിക ദൂരത്തുനിന്നു കാട്ടും മേട്ടും കടന്നു തന്റെ കുട്ടിയെനോക്കി ഓടിവരുന്നു. വൈദികഋഷികൾക്കു്, പർവതങ്ങളിൽനിന്നു സ്വച്ഛജലവും വഹിച്ചുകൊണ്ടു താളംപിടിച്ചുവരുന്ന നദികളെ കാണുമ്പോൾ, തന്റെ കുട്ടിക്കുവേണ്ടി പാലുനിറഞ്ഞ അകിടോടുകൂടി അകറിയുംകൊണ്ടുവരുന്ന പ്രേമപൂർണ്ണയായ ആ ഗോമാതാവിന്റെ സ്മരണയാണുണ്ടാവുക! ആ ഋഷി നദിയോടു പറയുന്നു: "ഹേ ദേവി, നീ പവിത്രവും പോഷകവും മധുരവുമായ 'പയസ്സ്'കൊണ്ടുവരുന്ന ഒരു പശുതന്നെയാണു്! പശുക്കൾക്കു കാട്ടിൽത്തന്നെ നില്പാൻ കഴിയുന്നില്ല. അതുപോലെതന്നെ, നദികളായ നിങ്ങൾക്കു പർവതങ്ങളിൽത്തന്നെ നില്പാൻ കഴിയുന്നില്ല. ദാഹിച്ചു വലഞ്ഞ 'കുട്ടികൾ'ളെ കാണാനായി നിങ്ങൾ ഓടക്കിതച്ചുകൊണ്ടുവരുന്നു".

വാശ്രാ ഇവ ധേനവഃ സ്യന്ദമാനാഃ

ഇത്ര വാത്സല്യമേറിയ ഈ പശുവിന്റെ രൂപത്തിൽ ഭഗവാൻ തന്നെയാണു് നമ്മുടെ വാതില്ക്കൽ വന്നുനില്ക്കുന്നതു്!

പിന്നെ ആ കുതിര! എത്ര വിശ്വസ്തനും സത്യസന്ധനുമാണു്. അറബികൾക്കു തങ്ങളുടെ കുതിരകളോടുള്ള സ്നേഹത്തിനു യാതൊരതിരുമില്ല. ഒരു അറബിയുടെ കഥ കേട്ടിട്ടില്ലേ? ദാരിദ്ര്യംകൊണ്ടു കഷ്ടപ്പെട്ട ഒരു അറബി തന്റെ കുതിരയെ ഒരു കച്ചവടക്കാരനു വില്പാൻ തീർച്ചയാക്കി. കയ്യിൽ പണസ്സഞ്ചിയുമായി അവൻ കുതിരപ്പന്തിയിലേക്കു പോയി. ആ കുതിരയുടെ ഗംഭീരവും പ്രേമപൂർണ്ണവുമായ കണ്ണുകൾ അവന്റെ ദൃഷ്ടിയിൽപ്പെട്ടു. ഉടനെ അവൻ സഞ്ചി വലിച്ചെറിഞ്ഞു പറഞ്ഞു: "എന്റെ ജീവൻപോയാലും ഞാൻ ഈ കുതിരയെ വില്ക്കുകയില്ല. ഞാൻ നശിച്ചുപോയ്ക്കൊള്ളട്ടെ. ഭക്ഷിപ്പാൻ ഒന്നും കിട്ടിയില്ലെങ്കിലും തരക്കേടില്ല. ഞാൻ ഈ കുതിരയെ വില്ക്കുകയില്ല. ദൈവം എന്നെ സ്സഹായിക്കും." പുറത്തു താളംപിടിക്കുമ്പോഴേയ്ക്കു് അതു സന്തോഷംകൊണ്ടു തുള്ളിച്ചാ

ടുന്നു. അതിന്റെ കഞ്ചിരോമം എത്ര ഭംഗിയേറിയതാണു്! വാസ്തവത്തിൽ കുതിരയ്ക്കു് അമൂല്യങ്ങളായ പല ഗുണങ്ങളുമുണ്ടു്. ഈ സൈക്കിളിനു എന്താണുള്ളതു്? കുതിരയെ തിരുമ്മുക! അതു നിങ്ങൾക്കുവേണ്ടി പ്രാണൻ കളയാൻപോലും ഒരുക്കമാണു്. അതു നിങ്ങളുടെ പ്രാണമിത്രമാണു്. എന്റെ ഒരു സ്നേഹിതൻ കുതിരസ്സവാരി പഠിക്കുകയായിരുന്നു. കുതിര ആയാളെ വീഴ്ത്തിയിട്ടുകൊണ്ടേയിരുന്നു. ആയാൾ എന്നോടു പറയാൻതുടങ്ങി: "കുതിര, പുറത്തുകയറാൻ എന്നെ സമ്മതിക്കുന്നില്ലല്ലോ" ഞാൻ ആയാളോടു പറഞ്ഞു: "നിങ്ങൾ കുതിരപ്പുറത്തുകയറാൻ പോകുന്നു. ശരിതന്നെ; എന്നാൽ, നിങ്ങൾ കുതിരയ്ക്കുവേണ്ട വല്ല ശുശ്രൂഷയും എപ്പോഴെങ്കിലും ചെയ്യുന്നുണ്ടോ? ശുശ്രൂഷിക്കുന്നതു മറ്റൊരാൾ; പുറത്തുകയറുന്നതു നിങ്ങൾ. ഇതു് എങ്ങനെ ശരിയാവും? നിങ്ങൾ അതിന്നു് മുതിരയും വെള്ളവും കൊടുക്കുക; അതിനെ തിരുമ്മുക; പിന്നെ അതിന്റെ പുറത്തുകയറാൻ ചെല്ലുക" ആയാൾ അപ്രകാരം ചെയ്തു. എന്നിട്ടു് എന്നോടുവന്നു പറഞ്ഞു: "ഇപ്പോൾ കുതിര എന്നെ വീഴ്ത്തുന്നില്ല!" കുതിര പരമേശ്വരൻതന്നെയാണു്. ഭഗവാൻ ഭക്തനെ വീഴ്ത്തുമോ! ആയാളുടെ ഭക്തികണ്ടു ആ കുതിര ശാന്തമായിത്തീർന്നു. കുതിര ആയാളുടെ ഭക്തിയെ പരീക്ഷിക്കുകയാണു ചെയ്തതു്. ഭഗവാൻ ശ്രീകൃഷ്ണൻ കുതിരയെ തിരുമ്മുകയും തന്റെ പീതാംബരത്തിൽ മുതിര കെട്ടിക്കൊണ്ടുവന്നു് അതിനെ തീറ്റുകയും ചെയ്തിരുന്നു. വഴിയിൽ ഒരു കുന്നോ പുഴയോ കുറച്ചു ചളിയോ കാണുമ്പോഴേയ്ക്കു് സൈക്കിൾ നിന്നുപോകുന്നു. പക്ഷേ കുതിരയോ? അതെല്ലാം ചാടിക്കടന്നുപോകും. ഇത്ര സുന്ദരവും പ്രേമപൂർണ്ണവുമായ കുതിര പരമേശ്വരന്റെ മൂർത്തിതന്നെയാണു്.

ഇനി ആ സിംഹത്തെ എടുക്കാം: ഞാൻ ബറോഡയിൽ താമസിക്കുകയായിരുന്നു. നന്നാരാവിലെ സിംഹത്തിന്റെ ഗർജ്ജനം കാതിൽ വന്നലയ്ക്കും. അതിന്റെ ശബ്ദം അത്യധികം ഗംഭീരവും മൃദുവുമായിരുന്നു അതു ഹൃദയത്തെ ഇട്ടുരുട്ടാൻ തുടങ്ങി. ക്ഷേത്രങ്ങളിലെ ശ്രീകോവിലിൽനിന്നു മാറ്റൊലിക്കൊള്ളുന്ന ശബ്ദംപോലെ അത്രതന്നെ ഗംഭീരമായതായിരുന്നു അതിന്റെ ഹൃദയഗർഭത്തിൽനിന്നു പുറപ്പെട്ട ആ ധ്വനി. ആ സിംഹത്തിന്റെ ധീരോദാത്തവും ശ്രേഷ്ഠവും നിർഭയവുമായ മുദ്ര, ചക്രവർത്തിക്കു തുല്യമായ വൈഭവം, സമ്പ്രദായങ്ങൾ ഇതെല്ലാം അനന്യസാധാരണമായിരുന്നു. ബറോഡയിലെ ഒരു തോട്ടത്തിലാണു് അതിനെ നിർത്തിയിരുന്നതു്. അതു് അവിടെ അസ്വതന്ത്രനായിരുന്നു. കൂട്ടിന്നുള്ളിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കും. അതിന്റെ കണ്ണിൽ അല്പംപോലും ക്രൂരത

കാണപ്പെട്ടിരുന്നില്ല. അതിന്റെ മുഖത്തും കണ്ണിലും കരുണ നിറ ഞ്ഞൊഴുകിയിരുന്നു. അതിനെക്കണ്ടാൽ, അതിനു ലോകത്തെ യാതൊരു ബഹുമാനവുമില്ലെന്നു തോന്നിപ്പോകും. അതു ധ്യാനത്തിൽ നിമഗ്നനായതുപോലെ കാണപ്പെട്ടു. വാസ്തവത്തിൽ ആ സിംഹം പരമേശ്വരന്റെ പാവനമായ ഒരു വിഭൂതിയാണെന്നു തോന്നിയിരുന്നു. കുട്ടിക്കാലത്തു ഞാൻ "ഏൻഡ്രോക്ലീസും സിംഹവും" എന്ന കഥ കേട്ടിട്ടുണ്ട്. അതെത്ര വിശേഷപ്പെട്ട ഒരു കഥയാണ്! വിശപ്പുകൊണ്ടു പരവശനായ ആ സിംഹത്താൻ, ഏൻഡ്രോക്ലീസ് പണ്ടുചെയ്ത ഉപകാരത്തെ ഓർത്തുകൊണ്ട് ആയാളുടെ ചങ്ങാതിയായി, ആയാളുടെ കാലടി നക്കാൻ തുടങ്ങി. ഇതിന്റെ തത്വം എന്താണ്? ഏൻഡ്രോക്ലിസ് ആ സിംഹത്തിൽ സ്ഥിതിചെയ്യുന്ന പരമേശ്വരനെ ദർശിച്ചുകഴിഞ്ഞു! അതുതന്നെ! ഭഗവാൻ ശങ്കരന്റെ അടുത്ത് എപ്പോഴും സിംഹം ഉണ്ടായിരിക്കും. സിംഹം ഭഗവാന്റെ ഒരു ദിവ്യവിഭൂതിയാണ്.

ഇനി, നരിയുടെ പ്രഭാവം ഇതിലും താഴ്ന്നതാണോ? അതിൽ ദൈവികമായ പല തേജസ്സും വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. അതിനോടു സ്നേഹംകാണിക്കുന്നത് അത്ര അസംഭാവ്യമായ ഒരു കാര്യമല്ല. ഭഗവാൻ പാണിനി കാട്ടിലിരുന്നു ശിഷ്യന്മാരെ പഠിപ്പിക്കുകയായിരുന്നു. അതിലിടയ്ക്ക് ഒരു നരി അവിടെയെത്തി. ശിഷ്യന്മാർ ഭയപ്പെട്ട്, "വ്യാഘ്രഃ വ്യാഘ്രഃ" എന്നു നിലവിളിക്കാൻതുടങ്ങി. പാണിനി പറഞ്ഞു: "നല്ലതു്! വ്യാഘ്രം എന്നതിന്റെ അർത്ഥം എന്താണ്? 'വ്യാജിഘ്രതീതി വ്യാഘ്രഃ' ഘ്രാണേന്ദ്രിയം തീവ്രമായതേതോ അതാണ് വ്യാഘ്രം" ശിഷ്യന്മാർക്ക് അതിനെക്കണ്ടു ഭയംതോന്നുന്നയേക്കാം. എന്നാൽ, ഭഗവാൻ പാണിനിക്ക് വ്യാഘ്രം എന്നതു് നിരുപദ്രവവും ആനന്ദമയവുമായ ഒരു ശബ്ദമായിട്ടേ തോന്നിയുള്ളൂ! നരിയെക്കണ്ടപ്പോൾ അദ്ദേഹം ആ ശബ്ദത്തിന്റെ വ്യുല്പത്തിയെപ്പററി പറവാൻതുടങ്ങി. നരി പാണിനിയെക്കൊന്നുതിന്നു. അതുകൊണ്ടെന്താണ്? പാണിനിയുടെ ശരീരത്തിന്റെ ആ സുഗന്ധം തട്ടിയപ്പോൾ ആ നരി അദ്ദേഹത്തെക്കൊന്നുതിന്നു. പാണിനി ഓടിപ്പോയില്ല. കാരണം, അദ്ദേഹം ശബ്ദബ്രഹ്മത്തിന്റെ ഉപാസകനായിരുന്നു. അദ്ദേഹത്തിന് എല്ലാം അദ്വൈതമായിത്തീർന്നിരുന്നു. വ്യാഘ്രത്തിലും അദ്ദേഹം ശബ്ദബ്രഹ്മത്തെ അനുഭവപ്പെടുത്തിക്കൊണ്ടിരിക്കയായിരുന്നു. പാണിനിയുടെ ഈ മഹത്വം ഹേതുവായിട്ടാണ് ഭാഷ്യത്തിൽ അദ്ദേഹത്തിന്റെ പേരുവന്ന ദിക്കിലെല്ലാം അദ്ദേഹത്തെ പൂജ്യഭാവത്തോടുകൂടി "ഭഗവാൻ പാണിനി" എന്നു പറഞ്ഞിരിക്കു

ന്നു്. അവരെല്ലാം പാണിനിചെയ്ത ഉപകാരം വളരെ മഹത്താണെന്നു കരുതുന്നു.

"അജ്ഞാനാന്ധസ്യ ലോകസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ പാണിനയേ നമഃ"

ഇങ്ങനെ പാണിനി വ്യാഘ്രത്തിൽ പരമേശ്വരനെ ദർശിച്ചുകൊണ്ടിരിക്കുന്നു. ജ്ഞാനദേവൻ പറഞ്ഞിട്ടുണ്ടു്: "സ്വർഗ്ഗപ്രാപ്തിലഭിച്ചാലും ശരി, നരിവന്നു കയറിയാലും ശരി, ആത്മബുദ്ധിയിൽ ഒരിക്കലും ചലനമില്ല" ഇതായിരുന്നു പാണിനിമഹർഷിയുടെ സ്ഥിതി. അദ്ദേഹം, ആ നരിയും ദൈവത്തിന്റെ ഒരു വിഭൂതിയാണെന്നു കണക്കാക്കി.

ഇതുപോലെതന്നെയാണു് പാമ്പും. ആളുകൾ അതിനെ വല്ലാതെ ഭയപ്പെടുന്നുണ്ടു്. പക്ഷേ, പാമ്പു് പരിശുദ്ധിയിൽ പ്രിയമുള്ള ബ്രാഹ്മണനാണു്. അതു് എത്ര സ്വച്ഛമായിരിക്കുന്നു! എത്ര മനോഹരമായിരിക്കുന്നു അതു് അല്പംപോലും അഴുക്കിനെ പൊറുക്കുകയില്ല. വൃത്തിയില്ലാത്ത ബ്രാഹ്മണരെ എത്രവേണമെങ്കിലും കാണാം. എന്നാൽ, നിങ്ങൾ വൃത്തിയില്ലാത്ത ഒരു പാമ്പിനെ എവിടെയെങ്കിലും കണ്ടിട്ടുണ്ടോ? അതു് ഏകാന്തവാസിയായ ഒരു യോഗിയെപ്പോലെയാണു്. നിർമ്മലവും തേജസ്വിയും മനോഹരവുമായ ഒരു മാലതന്നെ! അതിൽ ഭയപ്പെടാനെന്താണുള്ളതു്? ഹിന്ദുമതത്തിൽ പല അന്ധവിശ്വാസങ്ങളും ഉണ്ടെന്നുപറഞ്ഞുകൊൾക. ഏതായാലും, അതിൽ നാഗപൂജയുണ്ടു് എന്നതു തീർച്ചതന്നെ. കുട്ടിക്കാലത്തു ഞാൻ അമ്മയ്ക്കുവേണ്ടി പാമ്പിന്റെ ചിത്രം ഉണ്ടാക്കിക്കൊടുക്കുക പതിവാണു്. ഞാൻ അമ്മയോടുപറയും: "അമ്മേ. അങ്ങാടിയിൽ നല്ല ചിത്രം കിട്ടുമല്ലോ." അപ്പോൾ അമ്മ പറയുന്നതിതാണു്: "ഉണ്ടായിരിക്കാം. പക്ഷേ, എനിക്കതു വേണ്ട; കുട്ടികളുണ്ടാക്കുന്നതാണു് എനിക്കു അധികം ഇഷ്ടം. മറ്റൊന്നും എനിക്കുവേണ്ടാ." പിന്നെ അമ്മ ഞാനുണ്ടാക്കിക്കൊടുത്ത ആ ചിത്രം വെച്ചു പൂജിക്കും! നല്ല ഭ്രാന്തുതന്നെ! പക്ഷേ, അതിനെപ്പറ്റി കുറച്ചുകൂടി ആലോചിക്കുക: ആ പാമ്പു്, ശ്രാവണമാസത്തിൽ നമ്മുടെ വീടുകളിൽ വിരുന്നുകാരന്റെ രൂപത്തിൽ വരുന്നു. ആ കാലത്തു് മഴനിമിത്തം ആ പാവത്തിന്റെ വീട്ടിൽ മുഴുവനും വെള്ളമായിരിക്കും. അപ്പോൾ അതു് എന്തുചെയ്യും? ദൂരേ ഏകാന്തമായി വസിക്കുന്ന ആ ഋഷി നിങ്ങൾക്കു് അനാവശ്യമായ ക്ലേശമൊന്നും വരരുതെന്നുകരുതി വല്ല പടിയുടെയും താഴേയോ വിറകിന്റെ ഇടയിലോ ഒളിച്ചുകിടക്കുന്നു. വളരെക്കുറച്ചു സ്ഥലംമാത്രമേ അതിന്നാവശ്യമുള്ളൂ. എന്നാലും, നാം വടിയെ

ട്ടത്തു് അവിടെ എത്തുന്നു, സങ്കടത്തിൽപ്പെട്ട ഒരു വിരുന്നുകാരൻ നമ്മുടെ വീട്ടിൽവന്നാൽ നാം ആയാളെ തച്ചുകൊല്ലുമോ? സെൻറ് ഫ്രാൻസിസ്സിനെപ്പററിപ്പറയാറുണ്ടു്: അദ്ദേഹം കാട്ടിൽ എവിടെയെങ്കിലും പാമ്പിനെ കണ്ടാൽ വളരെ പ്രേമഭാവത്തോടുകൂടി, "സഹോദരാ, വരൂ" എന്നുപറഞ്ഞു് അതിനെ എടുത്തു മടിയിൽ വെക്കും. അതു കളിക്കാൻതുടങ്ങും, അദ്ദേഹത്തിൻെറ ദേഹത്തിലെല്ലാം കയറും. ഇതു കളവാണെന്നു കരുതേണ്ട. പ്രേമത്തിൽ തീർച്ചയായും ഇത്തരം ശക്തി അടങ്ങിയിട്ടുണ്ടു്. പാമ്പു വിഷമുള്ള ജന്തുവാണെന്നു പറയുന്നു. എന്നാൽ മനുഷ്യൻെറ വിഷം ഇതിലും നിസ്സാരമാണോ? പാമ്പു ചിലപ്പോൾമാത്രമേ കടിക്കുന്നുള്ളൂ കൂടാതെ, അതു് ആരെയും വെറുതെചെന്നു കടിക്കാറില്ല തൊണ്ണൂറുശതമാനം പാമ്പുകളും തീരെ വിഷമില്ലാത്തവയാണ്. അവ പിണങ്ങളുടെ വയലിലെ വിള നശിപ്പിക്കുന്ന പല ക്ഷുദ്രജീവികളെയും—എലി മുതലായവയെ—തിന്നു് ഉപജീവിക്കുന്നു. ഇങ്ങനെ ഇത്ര ഉപകാരിയും തേജസ്വിയും ഏകാന്തപ്രിയനും പരിശുദ്ധനുമായ പാമ്പു പരമേശ്വരൻെറ രൂപമാണെന്നു് എന്തുകൊണ്ടു പറഞ്ഞുകൂടാ? നമ്മുടെ എല്ലാ ദേവതകളിലും പാമ്പു എവിടെയെങ്കിലും ഒരിടത്തു വരുന്നുണ്ടു്. ശ്രീ ഗണേശൻെറ അരപ്പട്ട പാമ്പാണു്. ശ്രീ ശങ്കരൻെറ കഴുത്തിൽ പാമ്പു ചുററിക്കിടക്കുന്നുണ്ടു്. ഭഗവാൻ വിഷ്ണു ശേഷനെന്ന നാഗത്തിന്മേൽ കിടന്നാണുറങ്ങുന്നതു്. ഇതിൻെറ മാധുര്യം, ആന്തരാത്ഥം, കുറച്ചൊന്നാലോചിക്കുക. ഇതിൻെറയെല്ലാം സാരം, ഈശ്വരൻെറ മൂത്തിതന്നെയാണു് പാമ്പിൻെറ രൂപത്തിൽ പ്രകടിതമായിരിക്കുന്നതു് എന്നാകുന്നു. പാമ്പിൽ ഉള്ള ആ പരമേശ്വരനെ മനസ്സിലാക്കുവാൻ പഠിക്കുക!

## 5

ഇങ്ങനെ എത്ര ഉദാഹരണം വേണമെങ്കിലും തരാം. ഞാൻ നിങ്ങളെ ചിലതു് ഓമ്മപ്പെടുത്തി എന്നുമാത്രമേയുള്ളു. രാമായണത്തിലെ തത്ത്വം മുഴുവനും ഇത്തരം രമണീയങ്ങളായ സങ്കല്പങ്ങളിലാണു് അടങ്ങിയിരിക്കുന്നതു്. രാമായണത്തിൽ പിതൃപുത്രസ്നേഹം, മാതൃപുത്രസ്നേഹം, സഹോദരസ്നേഹം മുതലായവയെപ്പററിയെല്ലാം വിവരിച്ചിട്ടുണ്ടു്. പക്ഷേ, അതുകൊണ്ടൊന്നുമല്ല എനിക്കു് അതു പ്രിയമായിരിക്കുന്നതു്. അതിൽ രാമനും വാനരന്മാരും ഒത്തുചേന്നു ചെയ്ത കാര്യങ്ങളെ വണ്ണിച്ചിട്ടുള്ളതാണു് എന്നെ ആകഷിച്ചതു്. വാനരന്മാർ നാഗജാതിയിൽപ്പെട്ടവരാണെന്നതിന്നു പല തെളിവുകളും ഉണ്ടു്. പുരാതനമായ ഏതിൻെറയും വാസ്തവം

ആരാഞ്ഞറിയുന്നതു ചരിത്രകാരന്മാരുടെ ചുമതലയാണ്. അവരുടെ ആ പ്രവൃത്തിയിൽ ഞാൻ കടന്നുചാടുവാനുദ്ദേശിക്കുന്നില്ല. രാമൻ വാസ്തവത്തിൽ വാനരന്മാരുമായി സ്നേഹമായിത്തീർന്നിട്ടുണ്ടായിരുന്നു എന്നുതന്നെ വിചാരിക്കുക. അതിലെന്താണ് വൈചിത്ര്യം? രാമന്റെ രാമത്വം അഥവാ രമണീയത അദ്ദേഹം വാനരന്മാരുടെ ചങ്ങാതിയായിത്തീർന്നു എന്നതിലാണു അടങ്ങിയിരിക്കുന്നതു്. ഇതുപോലെതന്നെയാണു കൃഷ്ണനും പശുക്കളുംതമ്മിലുള്ള സംബന്ധവും. എല്ലാതരം കൃഷ്ണപൂജയുടേയും ആധാരം ഈ സങ്കല്പമാണ്. ശ്രീകൃഷ്ണന്റെ ഏതു ചിത്രം വേണമെങ്കിലും എടുക്കാം. അദ്ദേഹത്തിന്റെ സമീപത്തു പശുക്കൾ നില്ക്കുന്നതു കാണാം. ഗോപാലകൃഷ്ണാ! ഗോപാലകൃഷ്ണാ! കൃഷ്ണനിൽനിന്നു ഗോക്കളെ വേർതിരിക്കുന്നതായാൽ പിന്നെ എന്താണുള്ളതു ? രാമനിൽനിന്നു വാനരന്മാരെ എടുത്തുകളഞ്ഞാൽ പിന്നെ എന്താണു ബാക്കിയായിട്ടുള്ളതു്? രാമൻ വാനരന്മാരിൽ പരമാത്മാവിനെ ദർശിക്കുകയും അവരോടു പ്രേമവും ദൃഢമായ സംബന്ധവും സ്ഥാപിക്കുകയും ചെയ്തു ഇതാണ് മുഴുവൻ രാമായണകഥയുടേയും താക്കോൽ. ഈ താക്കോലിനെ മറന്നാൽപിന്നെ നിങ്ങൾക്കു രാമായണത്തിന്റെ മാധുര്യം മനസ്സിലാവുകയില്ല. പിതൃപുത്രസ്നേഹവും മാതൃപുത്രസ്നേഹവും എല്ലാം മററു കഥകളിലും കാണാം. പക്ഷേ, നരവാനരന്മാർതമ്മിലുള്ള ഈ മധുരമായ മൈത്രി മറെറാരിടത്തും കാണുകയില്ല. വാനരന്മാരിലുള്ള പരമാത്മാവ്, രാമായണംനിമിത്തം നമ്മുടെ മനസ്സിൽ കുടികൊണ്ടുകഴിഞ്ഞു, ഹൃദയത്തിൽ അലിഞ്ഞുചേർന്നു. വാനരന്മാരെക്കാണുമ്പോൾ ഋഷികൾക്കു വലുതായ കൌതുകം തോന്നിയിരുന്നു. ശരിക്കു് 'രാം ടേക്ക്' മുതൽ 'കൃഷ്ണാതടം' വരെ ഈ വാനരന്മാർ കാൽ നിലത്തുവെയ്ക്കാതെ ഒരു മരത്തിൽനിന്നു മറെറാന്നിലേയ്ക്കു ചാടിച്ചാടി കളിച്ചുകൊണ്ടിരുന്നു. ആ കൊടുംകാടിനേയും അതിൽ കളിക്കുന്ന കുരങ്ങന്മാരേയും കണ്ടു് സഹൃദയരായ മഹർഷിമാരുടെ മനസ്സിൽ അതിയായ കൌതുകം ഉളവായി; കവിത ഉത്ഭവിച്ചു. ഉപനിഷത്തുകളിൽ ബ്രഹ്മാവിന്റെ കണ്ണുകളെപ്പററി പറഞ്ഞിട്ടുള്ള ദിക്കിലെല്ലാം, അവ കുരങ്ങന്മാരുടേതിന്നു തുല്യമാണ് എന്നു വർണ്ണിച്ചിട്ടുണ്ടു്. കുരങ്ങന്മാരുടെ കണ്ണു വളരെ ചഞ്ചലമാണ്. അവർ എപ്പോഴും ചുററുപാടും കണ്ണോടിച്ചുകൊണ്ടിരിക്കും. ബ്രഹ്മാവിന്റെ കണ്ണു തീർച്ചയായും അങ്ങനെയായിരിക്കണം. ഈശ്വരന്റെ കണ്ണുകൾ സ്ഥിരമായിരിക്കുന്നതായാൽ കാര്യം നടക്കുകയില്ല. നിങ്ങൾക്കും എനിക്കും ധ്യാനനിഷ്ഠരായി ഇരിക്കാം. പക്ഷെ, ഈശ്വരൻ അങ്ങനെ ഇരിക്കുന്നതായാൽ പിന്നെ ലോകത്തിന്റെ സ്ഥിതിയെന്തായിരിക്കും?

അതിനാൽ, ഋഷികൾക്ക കരങ്ങന്മാരുടെ കണ്ണുകളിൽ, സർവ്വരുടേയും കാൎയ്യങ്ങളെപ്പററി ചിന്തിക്കുന്ന ബ്രഹ്മാവിൻെറ 'ദൃഷ്ടി' കാണാൻകഴിഞ്ഞു.

ഈ വാനരന്മാരിൽ പരമാത്മാവിനെ ദശിക്കുവാൻ പ്രയത്നിക്കുക.

ഇനി മയിലിനെ എടുക്കാം: മഹാരാഷ്ട്രത്തിൽ മയിലുകൾ കുറവാണ്; ഗുജറാത്തിൽ ധാരാളമുണ്ട്. ഞാൻ ഗുജറാത്തിലായിരുന്നകാലത്തു, നടക്കാൻപോകുന്ന അവസരങ്ങളിൽ ധാരാളം മയിലുകളെ കണ്ടിരുന്നു. ഞാൻ ദിവസേന പത്തുപന്ത്രണ്ടുനാഴിക നടക്കാറുണ്ട്. ആകാശത്തിൽ കാർമേഘങ്ങൾ നിറഞ്ഞിരിക്കുമ്പോൾ, മഴ പെയ്യാൻതുടങ്ങുമ്പോൾ, ആകാശത്തിൻെറ നിറം കട്ടംകറുപ്പായിത്തിരുമ്പോൾ മയിൽ ശബ്ദിക്കുവാൻ തുടങ്ങും. ഹൃദയാകർഷകമായ ആ ശബ്ദം കേൾക്കുകതന്നെവേണം. അപ്പോൾ നിങ്ങൾക്ക്, നമ്മുടെ സംഗീതശാസ്ത്രം മുഴുവനും ഈ മയൂരധ്വനിയെ അവലംബമാക്കിക്കൊണ്ടുള്ളതാണെന്നു മനസ്സിലാവും. മയൂരധ്വനിയാണ് 'ഷഡ്ജരാഗം.' ഇതു നമുക്കു കിട്ടിയതു് മയിലിൽനിന്നാണ്. പിന്നെ ചില ഏററക്കുറച്ചിലുകളെല്ലാംവരുത്തി മററു രാഗങ്ങളും ഉണ്ടാക്കി. മേഘത്തിൻെറ നേക്കുള്ള അതിൻെറ നോട്ടം, ആ ഗംഭീരമായ ധ്വനി, മേഘഗർജ്ജനം കേൾക്കുമ്പോഴേയ്ക്കു് വിടൎത്തിയ ആ മനോഹരമായ പീലി — ഹാ! എന്തൊരു മനോഹരത! ഹാ! ഹാ! ഹാ! ആ പീലിയുടെ സൌന്ദൎയ്യത്തിൻെറ മുമ്പിൽ മനുഷ്യൻെറ ഗർവ്വം മുഴുവനും നശിച്ചുപോകുന്നു. രാജാക്കന്മാരും മഹാരാജാക്കന്മാരും മാറും പലതരം അലങ്കാരങ്ങൾ അണിയാറുണ്ട്. പക്ഷെ, ഈ മയിൽപ്പീലിയുടെ മുമ്പിൽ അതെല്ലാം എന്തലങ്കാരങ്ങളാണ്! ആ കാഴ്ച എത്ര ഭവ്യമായതാണ്! അനേകായിരം കണ്ണുകൾ ഒന്നിച്ചു മിഴിച്ചതുപോലിരിക്കുന്നു. അതിലുള്ള വിവിധവൎണ്ണങ്ങൾ, അതിൻെറ സുന്ദരവും മൃദുവും രമണീയവും അദ്ഭുതകരവുമായ രചന— അതിലുള്ള ചിത്രപ്പണികൾ! കുറച്ചുനേരം ആ വിടൎത്തിയ പീലിയെത്തന്നെ നോക്കിക്കൊണ്ടിരിക്കുക! പക്ഷെ, നിർഭാഗ്യവാന്മാരായ നമുക്കു് അതു കാണാൻ കഴിയുന്നില്ല. തുക്കാറാം പറയുന്നു:

"പ്രഭോ! സജ്ജനങ്ങൾക്കു് എല്ലാഴിക്കലും നല്ലകാലമാണ്;" പക്ഷെ, നിർഭാഗ്യവാന്മാരായ നമുക്കു് അകാലമാണ്!

വേദങ്ങളിൽ അഗ്നിയെ ഉപാസനചെയ്യുന്നതിനെപ്പററിപ്പറഞ്ഞിട്ടുണ്ട്: അഗ്നി നാരായണനാണ്. അതിൻെറ മൂൎത്തി *ദേദീപ്യ

* കത്തിജ്ജ്വലിക്കുന്നതു്.

മാനമായിരിക്കുന്നു. രണ്ടു കൊള്ളികൾ തമ്മിൽ ഉരസുമ്പോഴേയ്ക്കു് അതു പ്രകടമാവുന്നു. ആദ്യം അതു് എവിടെയാണു് ഒളിച്ചിരുന്നതു്? ആർക്കുപറയാൻകഴിയും? എത്ര പരിശുദ്ധം, എത്ര തേജോമയം! വേദത്തിൽ ആദ്യത്തെ ധ്വനി അഗ്നിയെ ഉപാസന ചെയ്യുന്നതിനെപ്പററിയാണു്:

"അഗ്നിമീലെ പുരോഹിതം
യജ്ഞസ്യ ദേവ മൃത്വിജം
ഹോതാരം രത്നധാതമം"

ഏതൊരഗ്നിയുടെ ഉപാസനയോടുകൂടിയാണോ വേദങ്ങൾ ആരംഭിക്കപ്പെട്ടിട്ടുള്ളതു് ആ അഗ്നിയുടെ നേരെ ഒന്നുനോക്കുക. അതിന്റെ ജ്വാലകൾ കാണുമ്പോൾ എനിക്കു ജീവാത്മാവിന്റെ അസ്ഥിരത ഓർമ്മവരുന്നു. ആ ജ്വാലകൾ വീട്ടിലെ അടുപ്പിലേതായാലും ശരി, ദാവാഗ്നിയുടേതായാലും ശരി! വൈരാഗിക്കു വീടും കുടുംബവും എവിടെ? അവരെവിടെയോ അവിടെ അവരുടെ ഉപാസന ആരംഭിക്കുന്നു. അഗ്നി ജ്വലിക്കുന്നു; ആ തീജ്വാലകൾ ആകാശത്തിലേയ്ക്കു പോകുവാൻ താല്പര്യം കാണിച്ചുകൊണ്ടിരിക്കുന്നു. ശാസ്ത്രജ്ഞന്മാർ, 'ഏഥർ' കാരണമായിട്ടാണു് ഈ ജ്വാലകൾ ഇളകിക്കൊണ്ടിരിക്കുന്നതു്, വായുവിന്റെ മർദ്ദനംകൊണ്ടാണു് ഇളകിക്കൊണ്ടിരിക്കുന്നതു്, എന്നെല്ലാം പറയുമായിരിക്കാം. പക്ഷേ, ഞാൻ അതിനു നല്കുന്ന അർത്ഥം അതല്ല; ആ ജ്വാലകൾ മുകളിൽ സ്ഥിതിചെയ്യുന്ന പരമാത്മാവിന്റെ—തേജോനിധിയായ സൂര്യനാരായണന്റെ—അടുത്തെത്താൻ വെമ്പിക്കൊണ്ടിരിക്കയാണു്. ജനനംമുതൽ മരണംവരെ അവയുടെ ഈ വെമ്പൽ—തുള്ളിച്ചാട്ടം—തുടർന്നുകൊണ്ടിരിക്കയും ചെയ്യും. കെടുമ്പോൾ മാത്രമേ ഇതു നിലയ്ക്കുകയുള്ളൂ. "നമ്മൾ സൂര്യനിൽനിന്നു വളരെ ദൂരെയാണു" എന്ന വിചാരം അവയെ അലട്ടുന്നില്ല. അവ, തങ്ങൾക്കു കഴിയുന്നേടത്തോളംകാലം, മേലോട്ടുപോവാൻ പരിശ്രമിച്ചുകൊണ്ടിരിക്കും. അതുമാത്രമേ അവയ്ക്കറിയുകയുള്ളൂ. അതിനാലാണു് വേദത്തിലേ ആദ്യത്തെ ശബ്ദം "അഗ്നിമീലെ" എന്നായിത്തീർന്നതു്.

ഇനി, ആ കുയിലിനെ എങ്ങനെ മറക്കും? അതാരെയാണു വിളിക്കുന്നതു്? വേനല്ക്കാലത്തു തോടും പുഴയും വററിപ്പോകുന്നു. പക്ഷേ, വൃക്ഷങ്ങളിൽ പുതിയ തളിർ വന്നിട്ടുണ്ടായിരിക്കും ആ കുയിലുകൾ ഒരു പക്ഷേ, ഇതായിരിക്കാം ചോദിക്കുന്നതു്: "ആരാണു് ഈ വൃക്ഷങ്ങൾക്കു് ഈ വൈഭവം നല്കിയതു്? ഈ വൈഭവം നല്കിയ ആൾ എവിടെ?" അതിന്റെ കൂജനം എത്ര മധുരമായിരി

ക്കുന്നു! നമ്മുടെ ഹിന്ദുമതത്തിൽ 'കോകിലവ്രതം' എന്നൊന്നുണ്ട്. ആ വ്രതമെടുക്കുന്ന സ്ത്രീകൾ കുയിൽനാദം കേൾക്കാതെ ഭക്ഷിക്കുകയില്ല. അതിന്റെ ആശയം കുയിലിന്റെ രൂപത്തിൽ അഭിവ്യക്തമാകുന്ന പരമാത്മാവിനെ ദർശിക്കുക, മനസ്സിലാക്കുക എന്നാകുന്നു. കുയിലിന്റെ ആ മധുരമായ കൂജനം എന്താണ്? ഉപനിഷത്തിന്റെ ഗാനംതന്നെ! അതിന്റെ കൂജനം കേൾക്കാമെന്നല്ലാതെ അതിനെ കാണുകയില്ല. ആംഗ്ലേയമഹാകവി "വേർഡ്സ് വർത്ത്", അതിനെ അന്വേഷിച്ച് കാണാതെ ഭ്രാന്തുപിടിച്ച് കാടുതോറും നടന്നിരുന്നുവത്രെ. ഇംഗ്ലണ്ടിലെ ഒരു മഹാകവി കുയിലിനെ ആരാധുകമാത്രമാണു ചെയ്തിരുന്നത്. ഇന്ത്യയിലെ ചില സ്ത്രീകളാകട്ടെ, കുയിലിനെ കാണാതെ ഭക്ഷണംകഴിക്കുകപോലും ചെയ്യുന്നില്ല. ഈ 'കോകിലവ്രതം' ഹേതുവായി ഹിന്ദുസ്ത്രീകൾ മഹാകവിയുടെ പദവി പ്രാപിച്ചിരിക്കുന്നു ഇങ്ങനെ പരമാനന്ദപ്രദമായ മധുരധ്വനി കേൾപ്പിച്ചുകൊണ്ടിരിക്കുന്ന കുയിലിന്റെ രൂപത്തിൽ പരമാത്മാവു തീർച്ചയായും അഭിവ്യക്തമായിരിക്കുന്നുണ്ട്.

കുയിൽ അത്ര നല്ലതാണെന്നുപറഞ്ഞു് കാക്കയെ മോശമായി തള്ളുകയോ? അതു ശരിയല്ല. കാക്കയേയും ആദരവോടുകൂടിത്തന്നെ നോക്കണം. എനിക്കതിനെ വളരെ ഇഷ്ടമാണ്. അതിന്റെ കട്ടംകറുപ്പുനിറവും തീക്ഷ്ണമായ ശബ്ദവും ചീത്തയാണോ? ഒരിക്കലുമല്ല. അതും മധുരമായതുതന്നെ. അതു ചിറകടിച്ചുകൊണ്ടുവരുന്ന കാഴ്ച അത്ര മനോഹരമാണ്! അതു കുട്ടികളുടെ മനസ്സിനെ ഹഠാദാകർഷിക്കുന്നു. ചെറിയ കുട്ടികൾക്ക് അമ്മമാർ, മുറ്റത്തോ വളപ്പിലോ നടന്നുകൊണ്ടു ഭക്ഷണം കൊടുക്കുന്നു. അമ്മമാർ കാക്കയെക്കാണിച്ചുകൊടുത്തു് ഓരോ ഉരുള വായിൽ കൊടുക്കുന്നു. കാക്കയുടെനേരേ സ്നേഹഭാവം കാണിക്കുന്ന ആ കുട്ടിക്കു ഭ്രാന്തുണ്ടോ? ഒരിക്കലുമില്ല. ആ കുട്ടി ജ്ഞാനിയാണ്. കാക്കയുടെ രൂപത്തിൽ അഭിവ്യക്തമാകുന്ന പരമേശ്വരനോട് ആ കുട്ടി ഐക്യംപ്രാപിക്കുന്നു. അമ്മ ആ ഉരുള തൈരിൽമുക്കിയാലും ശരി, പാലിൽ മുക്കിയാലും ശരി, കുട്ടിക്കു് അതിലൊന്നും അത്ര താല്പര്യമില്ല. അതിനു കാക്ക ചിറകടിക്കുന്നതു കാണണം. അതിന്റെ തല അങ്ങോട്ടുമിങ്ങോട്ടും തിരിക്കുന്നതുകാണാൻ കുട്ടിക്കു വളരെ കൌതുകമുണ്ട്. സൃഷ്ടിയുടെനേരേ കുട്ടികൾക്കുതോന്നുന്ന കൌതുകത്തെ അടിസ്ഥാനപ്പെടുത്തിയാണ് "ഈസപ്പിന്റെ നീതികഥകൾ" നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. 'ഈസപ്പി'ന്നു് എല്ലാ ദിക്കിലും ഈശ്വരനെക്കാണാൻകഴിഞ്ഞിരുന്നു. എനിക്കു് ഏററവും പ്രിയപ്പെട്ട പുസ്തകങ്ങളുടെ പട്ടികയിൽ ഞാൻ ഒന്നാംസ്ഥാനം നല്കുക ഈസപ്പിന്റെ കഥകൾക്കാണ്. അദ്ദേഹത്തിന്റെ രാജ്യത്തിൽ രണ്ടു

കയ്യും രണ്ടു കാലുംഉള്ള മനുഷ്യൻമാത്രമല്ല ഉള്ളതു്; അതിൽ നായ, കാക്ക മാൻ, മുയൽ, ആമ, പാമ്പു് മുതലായവയെല്ലാം അന്യോന്യം സംസാരിക്കുകയും ചിരിച്ചു കളിക്കുകയും ചെയ്യുന്നുണ്ടു് ഒരു വലിയ സമ്മേളനംതന്നെ! ഈ സങ്കല്പിനോടു് ഈ സൃഷ്ടിയിലെ സകല ചരാചരങ്ങളും സംഭാഷണംചെയ്യുന്നുണ്ടു്. അാദ്ഭുതത്തിന്റെ ദിവ്യദർശനം ലഭിച്ചിരുന്നു. രാമായണവും ഈ തത്ത്വത്തെ—ആശയത്തെ—അടിസ്ഥാനപ്പെടുത്തിയാണു് നിർമ്മിച്ചിട്ടുള്ളതു്. തുളസീദാസ്, രാമന്റെ ബാലലീലകളെ വർണ്ണിച്ചിട്ടുണ്ടു്. രാമൻ മുററത്തു കളിച്ചുകൊണ്ടിരിക്കയാണു്. ഒരു കാക്ക അടുത്തു വരുന്നു. രാമൻ പതുക്കെച്ചെന്നു് അതിനെപ്പിടിക്കാനാഗ്രഹിക്കുന്നു. കാക്ക അവിടെനിന്നു് അല്പാല്പമായി അകന്നുപോകുന്നു. അവസാനം രാമൻ ക്ഷീണിക്കുന്നു. അപ്പോഴേയ്ക്കു് രാമനു് ഒരു യുക്തിതോന്നി. രാമൻ ഒരു പലഹാരക്കഷണം എടുത്തുകൊണ്ടു് കാക്കയുടെ അടുത്തേയ്ക്കു പോകുന്നു. അതു് അല്പം നീട്ടിക്കാണിക്കുന്നു. കാക്ക കുറേ അടുത്തേയ്ക്കു വരുന്നു. തുളസീദാസ്, ഈ ഭാഗം വർണ്ണിക്കാൻ വളരെ ഏടുകൾ ചെലവഴിച്ചിട്ടുണ്ടു് കാരണം, ആ കാക്ക പരമേശ്വരനാണു്; രാമന്റെ മൂർത്തിയുടെ അംശംതന്നെയാണു് ആ കാക്കയിലും ഉള്ളതു്. രാമനും കാക്കയും തമ്മിലുള്ള ആ പരിചയം പരമാത്മാവും പരമാത്മാവും തമ്മിലുള്ള പരിചയമാണു്.

## 6

ഇതിന്റെയെല്ലാം തത്ത്വം ഇതാണു്: ഈ സൃഷ്ടിയിലുള്ള സകല ചരാചരങ്ങളുടെ രൂപത്തിലും—പരിശുദ്ധമായ നദികളുടെ രൂപത്തിലും, വിശാലമായ പർവ്വതങ്ങളുടെ രൂപത്തിലും, ഗംഭീരമായ സമുദ്രങ്ങളുടെ രൂപത്തിലും, ഉൽകൃഷ്ടമായ കുതിരയുടെ രൂപത്തിലും, ഭവ്യമായ സിംഹത്തിന്റെ രൂപത്തിലും, കുതിച്ചുചാടുന്ന അതായതു മേലോട്ടു പൊന്തിക്കൊണ്ടിരിക്കുന്ന തീജ്വാലകളുടെ രൂപത്തിലും, പരിശുദ്ധനും ഏകാന്തപ്രിയനുമായ പാമ്പിന്റെ രൂപത്തിലും, മധുരമായി പാടുന്ന കുയിലിന്റെ രൂപത്തിലും, മനോഹരമായ മയിലിന്റെ രൂപത്തിലും, ചിറകിട്ടടിക്കുന്ന കാക്കയുടെ രൂപത്തിലും, പ്രശാന്തരമണീയങ്ങളായ താരങ്ങളുടെ രൂപത്തിലും—, എല്ലാം, പരമാത്മാവുതന്നെയാണു് വിരാജമാനനായിരിക്കുന്നതു്! നമ്മുടെ കണ്ണുകൾക്കു് അതു കാണാനുള്ള കഴിവുണ്ടാകുകമാത്രമേ വേണ്ടു. ആദ്യം വലുതും എളുപ്പമുള്ളതുമായ അക്ഷരങ്ങളും പിന്നെ ചെറുതും പ്രയാസമുള്ളതുമായ അക്ഷരങ്ങളും പഠിക്കണം. കൂട്ടക്ഷരങ്ങൾ പഠിക്കാതിരിക്കുന്നേടത്തോളംകാലം പുരോഗതിയുണ്ടാവുകയില്ല. കൂട്ടക്ഷരങ്ങൾ ഇടയ്ക്കിടെ വന്നുകൊണ്ടിരിക്കും. അതിനാൽ, ദുർജ്ജനങ്ങളിൽ

സ്ഥിതിചെയ്യുന്ന പരമാത്മാവിനേയും മനസ്സിലാക്കാൻ പഠിക്കണം. നമുക്കു പ്രഹ്ലാദനെ മനസ്സിലാക്കാൻ കഴിയുന്നുണ്ടു. അതുപോലെ ഹിരണ്യകശിപുവിനേയും മനസ്സിലാക്കണം. വേദങ്ങൾ പറയുന്നു:

"നമോനമഃ സ്തേനാനാംപതയേ നമോനമഃ
നമഃ പുഞ്ജിഷ്ഠേഭ്യോ നമോ നിഷാദേഭ്യഃ"

"ബ്രഹ്മദാശാ ബ്രഹ്മദാസാ
ബ്രഹ്മൈവേമേ കിതവാഃ"

"ആ കൊള്ളക്കാരുടെ തലവനു നമസ്കാരം. ആ ക്രൂരന്മാൎക്കും ഹിംസ്രജന്തുക്കൾക്കും നമസ്കാരം. ഈ ചതിയന്മാരും കള്ളന്മാരും കൊള്ളക്കാരും എല്ലാം ബ്രഹ്മംതന്നെയാണു്. ഇവയ്ക്കെല്ലാം നമസ്കാരം!"

ഇതിന്റെ അൎത്ഥം എന്താണു്? ഇതിന്റെ അൎത്ഥം, സരളമായ അക്ഷരങ്ങൾ പഠിച്ചുകഴിഞ്ഞു, ഇനി കൂട്ടക്ഷരങ്ങളും പഠിക്കുക എന്നാകുന്നു. 'കാർലൈൽ' "വിഭൂതിപൂജ" എന്നൊരു പുസ്തകം എഴുതിയിട്ടുണ്ടു്. അതിൽ, നെപ്പോളിയനും ഒരു വിഭൂതിയാണെന്നു പറഞ്ഞിട്ടുണ്ടു്. അതിലുള്ളതു ശുദ്ധമായ പരമാത്മാവല്ല സമ്മിശ്രമായതാണെന്നുമാത്രം. പക്ഷെ, അതിനേയും മനസ്സിലാക്കാൻ കഴിയണം. അതിനാൽ, തുളസീദാസ് രാവണനെ, രാമനിൽ വിരോധഭക്തിയുള്ളവനായി വൎണ്ണിച്ചിരിക്കുന്നു. ഈ ഭക്തന്റെ സമ്പ്രദായങ്ങൾ അല്പം വ്യത്യസ്തങ്ങളാണു്. കാലിൽ മുള്ളു തറച്ചാൽ അതെടുത്തുകളയാൻ മറ്റൊരു മുള്ളു ഉപയോഗിക്കാറുണ്ടു്. അതായതു, രണ്ടിലും ഉള്ള തേജസ്സു് ഒന്നുതന്നെ, പക്ഷെ, പ്രകടനം രണ്ടുതരത്തിലായി എന്നുമാത്രം. രാമനിലും രാവണനിലും സ്ഥിതിചെയ്യുന്ന പരമാത്മാവിന്റെ പ്രകടനം വിഭിന്നമായിത്തോന്നുന്നുണ്ടെങ്കിലും അവ രണ്ടും ഒന്നുതന്നെയാണു്.

സ്ഥൂലവും സൂക്ഷ്മവും, സരളവും കഠിനവും—എളുപ്പമുള്ള അക്ഷരങ്ങളും കൂട്ടക്ഷരങ്ങളും—എല്ലാം പഠിക്കണം. അവസാനം ഒരേഒരു പരമേശ്വരനല്ലാതെ മറ്റൊന്നുമില്ലെന്നു് അനുഭവപ്പെടണം. അണുവിലും പൊടിയിലും എല്ലാം ആ പരമാത്മാവു് ലീനമായിരിക്കുന്നുണ്ടു്. ഒരു ക്ഷുദ്രകീടംമുതൽ ഈ ബ്രഹ്മാണ്ഡംവരെ എല്ലായിടത്തും പരമാത്മാവു് പരിപൂൎണ്ണരൂപത്തിൽ വ്യാപിച്ചിരിക്കുന്നുണ്ടു്. എല്ലാവരുടെ കാൎയ്യവും ഒരേമാതിരി ചിന്തിച്ചുകൊണ്ടിരിക്കുന്ന കൃപാലുവും ജ്ഞാനസ്വരൂപനും സമൎത്ഥനും പരിശുദ്ധനും സുന്ദരനുമായ ആ പരമേശ്വരൻ നമ്മുടെ നാലുഭാഗത്തും—സൎവ്വത്ര നിറഞ്ഞിരിക്കുന്നുണ്ടു്.

# പതിനൊന്നാം അദ്ധ്യായം

1—5—32

## 1

സഹോദരന്മാരേ, നാം കഴിഞ്ഞ അദ്ധ്യായത്തിൽ, ഈ ലോകത്തിലെ സകല പദാർത്ഥങ്ങളിലും വ്യാപിച്ചിരിക്കുന്ന പരമാത്മാവിനെ മനസ്സിലാക്കേണ്ടതെങ്ങനെയെന്നും നമ്മുടെ മുമ്പിൽ കാണപ്പെടുന്ന ഈ മഹാപ്രദർശിനിയെ സാക്ഷാൽക്കരിക്കേണ്ടതെങ്ങനെയെന്നും പഠിച്ചുകഴിഞ്ഞു. ആദ്യം സ്ഥൂലം, പിന്നെ സൂക്ഷ്മം; ആദ്യം സരളം, പിന്നെ കഠിനം—ഇങ്ങനെ എല്ലാ പദാർത്ഥങ്ങളിലും ഭഗവാനെ കാണുകയും സാക്ഷാൽക്കരിക്കുകയും ചെയ്യണം. രാവും പകലും ഇതു് അഭ്യസിച്ചു്, ലോകം മുഴുവനും ആത്മസ്വരൂപമായി ദർശിക്കാൻ പഠിക്കണം. ഇതു നാം കഴിഞ്ഞഅദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു

ഇനി ഇന്നു് പതിനൊന്നാമദ്ധ്യായത്തിലേയ്ക്കു കണ്ണോടിക്കാം. ഈ അദ്ധ്യായത്തിൽ ഭഗവാൻ; തന്റെ പ്രത്യക്ഷരൂപം കാണിച്ചുകൊടുത്തു് അർജ്ജുനന്റെ പേരിൽ തനിക്കു് എത്രമാത്രം കാരുണ്യമുണ്ടെന്നു വെളിവാക്കിയിട്ടുണ്ടു്. അർജ്ജുനൻ ഭഗവാനോടുപറഞ്ഞു: "പ്രഭോ, അടിയൻ അങ്ങയുടെ സംപൂർണ്ണരൂപം ദർശിക്കുവാനാഗ്രഹിക്കുന്നു. അങ്ങയുടെ മഹനീയമായ എല്ലാ പ്രഭാവങ്ങളും പ്രകടിതമായ ആ രൂപം ഈ കണ്ണുകൾകൊണ്ടു കാണാൻ അടിയനു സാധിക്കുമാറാക്കിത്തരേണമേ!" ഇങ്ങനെ അർജ്ജുനൻ വിശ്വരൂപം ദർശിക്കുവാനാഗ്രഹിച്ചു.

'വിശ്വം' 'ജഗത്ത്' എന്നീ ശബ്ദങ്ങൾ നാം സാധാരണമായി ഉപയോഗിക്കാറുണ്ടു്. ഈ 'ജഗത്തു്' 'വിശ്വ'ത്തിന്റെ ഒരു ചെറിയഭാഗം മാത്രമാണു്. ഈ ചെറിയഭാഗംപോലും നമ്മുടെ ബുദ്ധിയിൽ ശരിയായി ഒതുക്കുക സാദ്ധ്യമല്ല. ഈ വിശ്വത്തെമുഴുവനും ഭാവനയിൽ (സങ്കല്പത്തിൽ) വെച്ചുകൊണ്ടുനോക്കുമ്പോൾ, നമുക്കു് അത്യധികം വിശാലമായിത്തോന്നുന്ന ഈ 'ജഗത്തു്' വളരെ തുച്ഛമാണെന്നു മനസ്സിലാവും. രാത്രിസമയത്തു് ആകാശത്തിലേയ്ക്കു നോക്കിയാൽ അവിടെ അനേകം ഗോളങ്ങളെ കാണുന്നു. ആകാശാങ്കണത്തിലെ ആ മനോഹരമായ ആകാശഗംഗ, ആ ഭംഗിയേറിയ പുഷ്പങ്ങൾ—അതായതു്, മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്ന ആ അനേകലക്ഷം നക്ഷത്രങ്ങൾ—ഇവയുടെയെല്ലാം സ്വരൂപം നിങ്ങൾക്കറിയാമോ? ചെറിയ നക്ഷത്രങ്ങളായി

കാണപ്പെടുന്ന അവ വളരെ മഹത്തായവയാണ്. അവ ഓരോന്നിലും, എത്രയോ സൂര്യന്മാർപോലും ഉൾക്കൊള്ളും. അവ രസമയവും തേജോമയവും ഉജ്ജ്വലവുമായ ധാതുക്കളുടെ ഗോളപിണ്ഡങ്ങളാണ്. അനന്തങ്ങളായ ഈ ഗോളങ്ങളുടെ കണക്കെടുക്കുവാൻ ആർക്കാണ കഴിയുക? ഇവയെ ആരാണ് എണ്ണുക? ഇവയ്ക്ക് അവസാനമോ അതിരോ ഇല്ല. നമുക്ക വെറും കണ്ണുകൊണ്ടുതന്നെ വളരെ നക്ഷത്രങ്ങളെ കാണാൻ കഴിയുന്നുണ്ട്. ദൂരദർശിനിയിലൂടെ നോക്കിയാൽ പിന്നേയും എത്രയോകോടി കാണാൻ കഴിയും. അതിലും വലിയ ദൂരദർശിനി ഉപയോഗിച്ചാൽ പിന്നെയും എത്രയോ അധികമെണ്ണം കാണപ്പെടും. അവസാനം, ഇതിൻെറ അററം എവിടെയാണെന്നു മനസ്സിലാക്കാൻ സാധിക്കാതാവും! മേലും കീഴും വ്യാപിച്ചിരിക്കുന്ന ഈ വിശാലമായ സൃഷ്ടിയുടെ ഒരു ചെറിയ കഷണമാണ് ഈ 'ജഗത്ത്' എന്നു പറയുന്നത്. എന്നാൽ, ഈ ജഗത്തുതന്നെ എത്ര വിശാലമായിരിക്കുന്നു!

ഈ വിശാലമായ സൃഷ്ടി പരമേശ്വരൻെറ സ്വരൂപത്തിൻെറ ഒരു വശമാണ്. ഇനി അതിൻെറ മറുവശത്തെ എടുക്കാം. അതു കാലമാണ്. നാം കഴിഞ്ഞകാലത്തെപ്പററി ചിന്തിക്കാൻ തുടങ്ങിയാൽ നമുക്ക് കവിഞ്ഞത് ഒരു പതിനായിരം സംവത്സരം വരെ പിന്നോട്ടുപോകാൻ കഴിഞ്ഞേയ്ക്കാം. പക്ഷേ, വരാൻപോകുന്ന കാലത്തെപ്പററി നമുക്ക ചിന്തിക്കാൻപോലും സാധിക്കയില്ല. ഇതിഹാസകാലമായ പതിനായിരംകൊല്ലത്തെ എടുക്കുക. പക്ഷേ, നമ്മുടെ സ്വന്തം ജീവിതകാലം എല്ലാംകൂടി കണക്കാക്കിയാൽ കവിഞ്ഞത് ഒരു നൂറുകൊല്ലം ഉണ്ടാവുമായിരിക്കാം. ഇങ്ങനെ, വാസ്തവം ആലോചിച്ചാൽ, കാലത്തിൻെറ വിസ്താരവും ആദ്യന്തവിഹീനമാണ്. ഇതുവരെ എത്രകാലം കഴിഞ്ഞു എന്നതിന്നു യാതൊരു കണക്കുമില്ല. ഇനി എത്രകാലം ഉണ്ടെന്നു ചിന്തിക്കുകയും സാധ്യമല്ല. നമ്മുടെ ഈ 'ജഗത്ത്' 'വിശ്വ'ത്തെ അപേക്ഷിച്ച് എത്ര തുച്ഛമാണോ, അത്രതന്നെ തുച്ഛമാണ് അനന്തമായ കാലത്തെ അപേക്ഷിച്ച് ഇതിഹാസകാലമായി കണക്കാക്കപ്പെടുന്ന ഈ പതിനായിരംകൊല്ലം. ഭൂതകാലം അനാദിയാണ്; ഭാവികാലം അനന്തവുമാണ്. പിന്നെ അല്പമായ വത്തമാനകാലമോ? അത്, പറഞ്ഞിരിക്കുമ്പോഴേയ്ക്ക് ഭൂതകാലത്തിലേക്ക പൊയ്ക്കളയുന്നു; വത്തമാനകാലം വാസ്തവത്തിൽ എവിടെയാണെന്നു പറയാൻ തുടങ്ങുമ്പോഴേയ്ക്ക് അതു ഭൂതകാലത്തിൽ ലയിച്ചുകഴിയും. ഇത്ര ചപലമായ വത്തമാനകാലംമാത്രമാണ് നമ്മുടേതായിട്ടുള്ളത്. ഞാൻ ഇപ്പോൾ ഇവിടെ സംസാരിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ, വായിൽ

നിന്ന ശബ്ദം പുറപ്പെട്ടപ്പോഴേയ്ക്കു് അതു ഭൂതകാലത്തിൽ പെട്ടു പോകുന്നില്ലേ? കാലമാകുന്ന ഈ മഹാനദി ഇങ്ങനെ ഒഴുകിക്കൊണ്ടേയിരിക്കുന്നു. അതിന്റെ ഉത്ഭവസ്ഥാനത്തെപ്പററിയോ പ്രാപ്യസ്ഥാനത്തെപ്പററിയോ നമുക്കു് ഒന്നുംതന്നെ അറിയുകയില്ല. ഇടയിലെ കുറച്ചു് ഒഴുക്കുമാത്രമാണു് നമുക്കു കാണാവുന്നതു്. ഇങ്ങനെ ഒരുഭാഗത്തു് സ്ഥലത്തിന്റെ അഥവാ ദേശത്തിന്റെ മഹത്തായ വിസ്താരം; മറുഭാഗത്തു് കാലത്തിന്റെ അനിയന്ത്രിതമായ പ്രവാഹം! ഇവ രണ്ടിനേയും ദൃഷ്ടിയിൽ വെച്ചുകൊണ്ടു നാം ഈ സൃഷ്ടിയെ നോക്കുന്നതായാൽ—നമ്മുടെ കല്പനാശക്തിയെ എത്രതന്നെ വിശാലമാക്കിയാലും, എത്രതന്നെ മുന്നോട്ടു കൊണ്ടുപോയാലും — അവസാനം, ഇതിന്നു് അററമില്ല എന്ന തീരുമാനത്തിലാണു് നാം എത്തിച്ചേരുക. മൂന്നുകാലത്തും, മൂന്നുസ്ഥലത്തും അഥാ ദേശത്തും അതായതു് ഭൂതം വർത്തമാനം ഭാവി ഇവയിലും, ആകാശം ഭൂമി പാതാളം ഇവയിലും, എല്ലാം വ്യാപിച്ചിരിക്കുന്ന വിരാട്പുരുഷനെ പെട്ടെന്നു് ഒന്നായിക്കാണാൻ അർജ്ജുനന്നു് ആഗ്രഹംഉണ്ടായി. ഈ ആഗ്രഹത്തിൽനിന്നാണു് പതിനൊന്നാമദ്ധ്യായം ഉദ്ഭവിച്ചതു്.

അർജ്ജുനൻ ഭഗവാന്നു് വളരെ പ്രിയപ്പെട്ടവനായിരുന്നു. എത്ര പ്രിയപ്പെട്ടവൻ? പത്താമദ്ധ്യായത്തിൽ, തന്നെ ഏതെല്ലാം രൂപങ്ങളിൽ ചിന്തിക്കണം എന്നു പറയുന്നതിന്നിടയിൽ ഭഗവാൻ, "പാണ്ഡവന്മാരിൽ അർജ്ജുനന്റെരൂപത്തിൽ എന്നെ ചിന്തിക്കുക" എന്നു പറഞ്ഞിരിക്കുന്നു. ഭഗവാൻ പറയുന്നു: "പാണ്ഡവാനാം ധനഞ്ജയഃ" ഇതിലധികമായ പ്രേമോന്മത്തത, പ്രേമബദ്ധ്രാന്തു്, എന്താണുള്ളതു്! ഭഗവാന്നു് അർജ്ജുനന്റെ പേരിലുണ്ടായിരുന്ന പ്രേമത്തിന്നു യാതൊരതിരുമില്ല ഈ പതിനൊന്നാമദ്ധ്യായം ആ പ്രേമത്തിന്റെ, ആ പ്രസാദത്തിന്റെ, രൂപത്തിലുള്ളതാണെന്നു കണക്കാക്കാം. വിശ്വരൂപം കാണാനുള്ള അർജ്ജുനന്റെ ആഗ്രഹത്തെ ഭഗവാൻ ദിവ്യദൃഷ്ടികൊടുത്തു പൂർത്തിയാക്കി. അദ്ദേഹം അർജ്ജുനന്നു തന്റെ പ്രേമമാകുന്ന പ്രസാദം നൽകി.

## 2

ആ വിശ്വരൂപത്തിന്റെ സുന്ദരമായ—ഭവ്യമായ—വർണ്ണനയാണു് ഈ അദ്ധ്യായത്തിലുള്ളതു്. ഇതെല്ലാം വാസ്തവമാണെങ്കിൽക്കൂടി ആ ദിവ്യരൂപത്തിന്റെ വിഷയത്തിൽ എനിയ്ക്കു അത്രയധികം ലോഭമില്ല. ഞാൻ ചെറിയ രൂപങ്ങളെക്കൊണ്ടുതന്നെ സന്തോഷിക്കുന്നു. എനിക്കു കാണാൻകഴിയുന്ന സുന്ദരവും സൌമ്യ

വുമായ ചെറുരൂപങ്ങളെ ആസ്വദിക്കാനും അവയിൽ ആനന്ദിക്കു വാനുമാണു് ഞാൻ അഭ്യസിച്ചിട്ടുള്ളതു്. പരമേശ്വരൻ ചെറുകഷണങ്ങളായി വിഭജിക്കപ്പെട്ടിട്ടില്ല. നമുക്കു കാണാൻകഴിയുന്ന രൂപങ്ങൾ, പരമേശ്വരന്റെ രൂപത്തിന്റെ ഓരോകഷണം മാത്രമാണെന്നും ഇനിയും കുറെഭാഗം ബാക്കിയുണ്ടെന്നും എനിക്കു തോന്നുന്നില്ല. നേരേമറിച്ചു്, ഈ വിശ്വംമുഴുവനും വ്യാപിച്ചു അതേ പരമേശ്വരൻ അതേരൂപത്തിൽത്തന്നെ ഒരു തരിമണലിലും വ്യാപിച്ചിരിക്കുന്നുണ്ടെന്നാണു് എനിക്കു തോന്നുന്നതു്. ഒരു തരത്തിലും അതിൽ കുറവാണെന്നു തോന്നുന്നില്ല. അമൃതിന്റെ ഒരു സമുദ്രത്തിനും ഒരുതുള്ളിക്കും ഉള്ള സ്വാദു് ഒന്നുതന്നെയാണു്. എനിക്കു കിട്ടിയ ഒരുതുള്ളി അമൃതിന്റെ ആനന്ദമാണു് ഞാനനുഭവിക്കുന്നതു് എന്നാണു് എനിക്കു തോന്നുന്നതു്. ഞാൻ വേണ്ടത്ര ആലോചിച്ചുതന്നെയാണു് അമൃതിനെ ഉദാഹരണമായി എടുത്തിരിക്കുന്നതു്. പാലിനേയോ വെള്ളത്തേയോ ഉദാഹരണമായി എടുത്തില്ല. ഒരുകുടം പാലിനുള്ള സ്വാദുതന്നെയാണു് ഒരുകോപ്പ പാലിനും ഉള്ളതു്. പക്ഷേ, രണ്ടിന്റേയും ഗുണം—ഫലം—ഒന്നല്ല. ഒരുതുള്ളി പാലിനെ അപേക്ഷിച്ചു ഒരുകോപ്പ പാലിൽ അധികം പോഷകപദാർത്ഥങ്ങൾ ഉണ്ടായിരിക്കും. എന്നാൽ, അമൃതിന്റെ കാര്യത്തിൽ ഈ ഭേദമില്ല. അമൃതിന്റെ സമുദ്രത്തിലുള്ള മാധുര്യം ഒരുതുള്ളി അമൃതിലു ഉണ്ടു്. മാധുര്യം മാത്രമല്ല ഗുണവും, ഫലവും, തുല്യമാണു്. ഒരുതുള്ളി അമൃതു് കഴുത്തിനു താഴേയ്ക്കു ഇറങ്ങിയാൽമതി, അമൃതത്വം ലഭിക്കും!

അതുപോലെതന്നെ, പരമേശ്വരന്റെ വിരാഡ്‌രൂപത്തിലുള്ള ദിവ്യതയും പരിശുദ്ധതയും ഒരു ചെറിയ മൂർത്തിയിലും ഉണ്ടു്. ഒരാൾ എനിക്കു ഒരുപിടി ഗോതമ്പു് മാതൃകയായി കാണിച്ചുതന്നു. അതുകൊണ്ടു എനിക്കു് ആ ഗോതമ്പിന്റെ ഗുണം മനസ്സിലാക്കുവാൻ കഴിയുകയില്ലെങ്കിൽ പിന്നെ എനിക്കു ഒരുചാക്കു് ഗോതമ്പു് കാണിച്ചുതന്നാലും അതു മനസ്സിലാക്കുവാൻ സാധിക്കുമോ? എന്റെ മുമ്പിൽ തന്നെയുള്ള ഈശ്വരന്റെ ചെറുമാതൃകകളിൽനിന്നു എനിക്കു ഈശ്വരനെ മനസ്സിലാക്കാൻ കഴിയുകയില്ലെങ്കിൽപിന്നെ അദ്ദേഹത്തിന്റെ വിരാട്‌സ്വരൂപംകണ്ടാലും മനസ്സിലാക്കാൻകഴിയുമോ? ചെറുതു്, വലുതു് ഈ ശബ്ദങ്ങളിൽ എന്താണു് വെച്ചിരിക്കുന്നതു്? ചെറിയരൂപം മനസ്സിലാക്കിയാൽ വലുതും മനസ്സിലായിക്കഴിഞ്ഞു. അതിനാൽ, എനിക്കു്, പരമേശ്വരൻ തന്റെ വിരാഡ്‌രൂപം കാണിച്ചുതരണമെന്നു് ആഗ്രഹമില്ല. അർജ്ജുനനെപ്പോലെ വിശ്വരൂപദർശനം നല്കാൻ പ്രാർത്ഥിക്കുന്ന

തിനുള്ള യോഗ്യതയും എനിക്കില്ല. എന്നാലും, എനിക്കു കാണാൻ കഴിയുന്നതു് ആ വിശ്വരൂപത്തിന്റെ അംശംമാത്രമാണെന്നു് കണക്കാക്കരുതു്. ഒരു ചിത്രത്തിന്റെ ഒരുഭാഗം മാത്രം കണ്ടാൽ നമുക്കു് ആ ചിത്രത്തെപ്പററി പൂർണ്ണമായി മനസ്സിലാക്കുവാൻ സാധിക്കയില്ല. പക്ഷേ, പരമാത്മാവു് ഇങ്ങനെ കഷണങ്ങളെക്കൊണ്ടു ഉണ്ടാക്കപ്പെട്ടതല്ല. പരമാത്മാവു് മുറിക്കപ്പെട്ടതോ ഖണ്ഡങ്ങളാക്കപ്പെട്ടതോ അല്ല. ഒരു ചെറിയ മൂർത്തിയിൽപോലും ആ അനന്തമായ പരമേശ്വരൻ പൂർണ്ണമായി അടങ്ങിയിട്ടുണ്ടു്. ചെറിയ ഫോട്ടോവിനും വലിയ ഫോട്ടോവിനും തമ്മിൽ എന്താണു് വ്യത്യാസം? വലിയ ഫോട്ടോവിൽ എന്തെല്ലാം ഉണ്ടോ അതെല്ലാം ചെറിയതിലും ഉണ്ടു്. ചെറുതു് വലുതിന്റെ ഒരു കഷണമല്ല. ചെറിയ 'ടൈപ്പി'ൽ (അക്ഷരങ്ങളിൽ) അച്ചടിച്ചാലും വലിയ ടൈപ്പിൽ അച്ചടിച്ചാലും അർത്ഥം ഒന്നുതന്നെയാണു്. വലിയ ടൈപ്പിൽ അച്ചടിച്ചാൽ വലിയ അർത്ഥവും ചെറിയ ടൈപ്പിൽ അച്ചടിച്ചാൽ ചെറിയ അർത്ഥവും ഉണ്ടാവുമെന്നു വിചാരിക്കാൻ തരമില്ല.

ഈ വിചാരപദ്ധതിതന്നെയാണു് വിഗ്രഹാരാധനയുടേയും ആധാരം. വിഗ്രഹാരാധനയെപ്പററി ഇതേവരെയായി പലരും കലഹിച്ചിട്ടുണ്ടു്. പല ചിന്തകന്മാരും—വിദേശീയരും ചില സ്വദേശീയരും—വിഗ്രഹാരാധനയെ ഖണ്ഡിച്ചിട്ടുണ്ടു്. പക്ഷേ, മൂർത്തിപൂജയെപ്പററിച്ചിന്തിക്കുമ്പോഴെല്ലാം എനിയ്ക്കു് അതിന്റെ ദിവ്യതയാണു് പ്രത്യക്ഷമാവുന്നതു്. ഒരു ചെറിയ വസ്തുവിൽ വിശ്വത്തെ മുഴുവനും അനുഭവപ്പെടുത്തുന്ന വിദ്യയാണു് വിഗ്രഹാരാധന. ഒരു ചെറിയ ഗ്രാമത്തിൽ ബ്രഹ്മാണ്ഡം മുഴുവനും കാണാനുള്ള വിദ്യപഠിക്കുന്നതു് ഒരു തെററായ കാര്യമാണോ? ഇതു സങ്കല്പമല്ല, പ്രത്യക്ഷാനുഭവമാണു്. വിരാഡ്രൂപത്തിലുള്ളതു് ഒരു ചെറിയ മൂർത്തിയിലും ഉണ്ടു്—ഒരണുവിൽപോലുമുണ്ടു്. നോക്കുക, ആ മൺകുമ്പാരത്തിനുള്ളിൽ മാങ്ങ, വാഴയ്ക്ക, ഗോതമ്പ്, സ്വർണ്ണം, ചെമ്പു്, വെള്ളി മുതലായതെല്ലാം ഉണ്ടു്. സൃഷ്ടിമുഴുവനും അതിലേ ഓരോ തരിയിലും അടങ്ങിയിട്ടുണ്ടു്. ഒരു ചെറിയ നാടകസംഘത്തിൽ ചില പാത്രങ്ങൾ വീണ്ടും വീണ്ടും മാറി മാറി വേഷം കെട്ടി അരങ്ങത്തുവരുന്നതുപോലെതന്നെയാണു് പരമേശ്വരൻ എന്നു കരുതുക. ഒരു നാടകക്കാരൻ, താൻതന്നെ നാടകമെഴുതുകയും, രംഗത്തിൽവന്നു് അതഭിനയിയ്ക്കുകയും, ചെയ്യുന്നു. അതുപോലെതന്നെ, പരമാത്മാവു് അനന്തമായ നാടകം എഴുതുന്നു; പിന്നീടു് താൻതന്നെ പല വേഷങ്ങളുംകെട്ടി രംഗത്തിൽവന്നു് അഭിനയിക്കുന്നു. ഈ അനന്തമായ നാടകത്തിലെ ഒരു പാത്രത്തെ

മനസ്സിലാക്കിയാൽ എല്ലാപാത്രങ്ങളേയും മനസ്സിലാക്കി എന്നു വിചാരിക്കാം.

കാവ്യത്തിലേ ഉപമ, ദൃഷ്ടാന്തം മുതലായവയെല്ലാം ആധാരമായിട്ടുള്ളതെന്തോ അതുതന്നെയാണ് വിഗ്രഹാരാധനയ്ക്കും ആധാരമായിട്ടുള്ളതു്. ഗോളാകാരത്തിലുള്ള ഒരുവസ്തു കാണുമ്പോൾ നമുക്ക് ആനന്ദം തോന്നുന്നു. കാരണം, അതിൽ ഒരു പ്രകാരത്തിലുള്ള വ്യവസ്ഥിതത്വമുണ്ടു്. ഈ വ്യവസ്ഥിതത്വം ഈശ്വരന്റെ സ്വരൂപമാകുന്നു. എന്നാൽ, കാട്ടിൽ വളഞ്ഞുപിരിഞ്ഞുനില്ക്കുന്ന ഒരുമരവും ഈശ്വരന്റെ മൂർത്തിതന്നെയാണു്. അതിൽ ഈശ്വരന്റെ സ്വച്ഛന്ദതയാണു് കാണപ്പെടുന്നതു്. ആ മരത്തിനു് യാതൊരു ബന്ധനവുമില്ല. ഈശ്വരനെ ആരാണ് ബന്ധനത്തിലാക്കുക! ആ ബന്ധനാതീതനായ പരമേശ്വരനാണ് ആ മരത്തിലുള്ളതു്. ഒരു വളവുമില്ലാത്ത ഒരു സ്തംഭത്തിൽ ഈശ്വരന്റെ സമതയാണ് കാണപ്പെടുന്നതു്. കൊത്തുപണികളുള്ള ഒരു സ്തംഭത്തിന്മേൽ കാണുന്നതു്, ആകാശത്തെ നക്ഷത്രങ്ങളെക്കൊണ്ടലങ്കരിക്കുന്ന പരമേശ്വരനെയാണു്. വെട്ടിമുറിച്ചു ശരിപ്പെടുത്തിയ ഒരു തോട്ടത്തിൽ സംയമപൂർണ്ണനായ ഈശ്വരനാണ് കാണപ്പെടുന്നതു്. വിശാലമായ ഒരു കാട്ടിലാകട്ടെ, ഈശ്വരന്റെ ഭവ്യതയും സ്വതന്ത്രതയുമാണ് അനുഭവപ്പെടുന്നതു്. കാടുകാണുമ്പോഴും ഒരു വിശേഷപ്പെട്ട പൂന്തോട്ടം കാണുമ്പോഴും നമുക്കു് ആനന്ദം തോന്നുണ്ടു്. അപ്പോൾ, നമ്മൾ ഭ്രാന്തന്മാരാണെന്നോ? അല്ല; അവ രണ്ടും ആനന്ദസന്ദായകങ്ങളാണു്. രണ്ടിലും ദൈവികങ്ങളായ 'ഗുണ'ങ്ങൾ അടങ്ങിയിട്ടുണ്ടു്. മിന്നിത്തിളങ്ങുന്ന ഒരു സാളഗ്രാമത്തിലുള്ള പരമേശ്വരതേജസ്സ് നമ്മുടെയിലേ ഒരു വെറും കല്ലിലും ഉണ്ടു്. അതിനാൽ, എവിടെയും ആ വിരാട് സ്വരൂപം പ്രത്യക്ഷം കാണാൻ കഴിഞ്ഞില്ലെങ്കിൽ യാതൊരു തരക്കേടുമില്ല.

പരമേശ്വരൻ എല്ലായിടത്തും—ഭിന്നഭിന്നപദാർത്ഥങ്ങളിൽ ഭിന്നഭിന്നഗുണങ്ങളോടുകൂടി—പ്രകടിതനായിരിക്കുന്നുണ്ടു്. അതിനാലാണു്, ആനന്ദം ഉണ്ടാവുന്നതു്; ആ വസ്തുവിന്റെ വിഷയത്തിൽ ആത്മീയത അനുഭവപ്പെടുന്നതു്. നമുക്ക് ആനന്ദം തോന്നുന്നതു് അകാരണമായിട്ടല്ല. എന്താണതിനു കാരണം? അതിനോടുള്ള സംബന്ധംതന്നെ. കുട്ടിയെക്കാണുമ്പോഴേയ്ക്ക് അമ്മയുടെ ഹൃദയം തുടിയ്ക്കുന്നു. കാരണം, അത്ര അടുത്തതാണ് അവർ തമ്മിലുള്ള ബന്ധം. ഇതുപോലെതന്നെ, ഓരോ വസ്തുവിനോടും പരമാത്മാവിനുള്ള സംബന്ധത്തെ കുറിച്ചോർക്കുക. തന്നിലുള്ള പരമേശ്വരൻതന്നെയാണ് തന്റെ മുമ്പിലുള്ള ഓരോ പദാർത്ഥ

ത്തിലും ഉള്ളതെന്നു അനുഭവപ്പെടണം. ഇങ്ങനെ ഈ ബന്ധത്തെ വദ്ധിപ്പിക്കുന്നതു് ആനന്ദത്തെ വദ്ധിപ്പിക്കുന്നതിനു തുല്യമാണു്. ആനന്ദത്തിനു മററു യാതൊരു ഉപപത്തിയുമില്ല. നിങ്ങൾ എല്ലാ പദാത്ഥങ്ങളോടും പ്രേമബന്ധത്തെ കൂട്ടിച്ചേക്കുക. പിന്നെ എത്ര കണ്ടു് ആനന്ദമുണ്ടെന്നു നോക്കുക. അപ്പോൾ, ആനന്ദമയമായ ആത്മാവു് സൃഷ്ടിയിൽ എല്ലായിടത്തും, ഓരോ അണുവിലും, വ്യാപിച്ചിരിക്കുന്നതായിക്കാണാം. ഒരിക്കൽ ഈ 'ദൃഷ്ടി' കിട്ടിക്കഴിഞ്ഞാൽ പിന്നെ എന്താണു് കിട്ടേണ്ടതായിട്ടുള്ളതു്?! പക്ഷേ, അതിന്നു് ഇന്ദ്രിയങ്ങളെ സംസ്കരിക്കുന്നതു്— അഭ്യസിപ്പിക്കുന്നതു്— ആവശ്യമാണ്. ഭോഗവാസനയെല്ലാം നശിക്കണം; ദൃഷ്ടി പ്രേമപൂണ്ണവും പവിത്രവുമായിത്തീരണം. അപ്പോൾ ഏതു പദാത്ഥത്തിലും പരമേശ്വരനെ ദശിക്കാൻ സാധിക്കും. ഉപനിഷത്തിൽ ആത്മാവിൻെറ നിറം എന്താണെന്നു വളരെ ഭംഗിയായി വണ്ണിച്ചിട്ടുണ്ടു്. ആത്മാവിൻെറ നിറം എന്തു്?

ഋഷി പ്രേമപൂവ്വം പറയുന്നു:

"യഥാ അയം ഇന്ദ്രഗോപഃ"

ആത്മാവിൻെറ രൂപം, ചുകപ്പുനിറത്തിലുള്ള പട്ടുപോലെ മൃദുവായ ആ പുഴുവിൻെറതാണ്. ആ പുഴുവിനെക്കാണുമ്പോൾ എന്തൊരാനന്ദമാണുണ്ടാവുന്നതു്? എനക്കു് എൻെറ നേക്കുള്ള അതേഭാവമാണ് ആ 'ഇന്ദ്രഗോപ'ത്തിൻെറ നേക്കും ഉള്ളതു്. അതിനോടു യാതൊരു ബന്ധവുമില്ലെങ്കിൽ എനിക്കതിനെക്കാണുമ്പോൾ യാതൊരാനന്ദവും ഉണ്ടാകാൻ ന്യായമില്ല. എൻെറ ഉള്ളിലുള്ള ആ സുന്ദരമായ ആത്മാവുതന്നെയാണ് ആ ഇന്ദ്രഗോപത്തിലും ഉള്ളതു്. അതിനാലാണ്, അതിൻെറ ഉപമ നല്കിയതു്. എന്തിനാണ് ഉപമനല്കുന്നതു്? അതുകൊണ്ടു് ആനന്ദമുണ്ടാവാനെന്താണു കാരണം? രണ്ടു വസ്തുക്കൾ തമ്മിൽ സാമ്യമുണ്ടാകുമ്പോൾ നാം അവയെ ഉപമിക്കുന്നു. ആ സാദൃശ്യനിമിത്തമാണ് അതിൽനിന്നു് ആനന്ദമുണ്ടാവുന്നതു്. ഉപമേയവും ഉപമാനവും സാദൃശ്യവിഭിന്നമാണെങ്കിൽ പിന്നെ യാതൊരാനന്ദവും ഉണ്ടാവുകയില്ല. വല്ലവനും ഉപ്പു് മുളകുപോലെയാണെന്നു പറഞ്ഞാൽ നാം, ആയാൾക്കു ഭ്രാന്താണെന്നു പറയും. നേരെമറിച്ചു്, നക്ഷത്രങ്ങൾ പുഷ്പങ്ങൾപോലെയാണെന്നു പറയുമ്പോൾ നമുക്കതിൽ സാമ്യം കാണാൻ കഴിയുന്നു; തന്നിമിത്തം, അതിൽനിന്നു് ആനന്ദവും കിട്ടുന്നു. ഉപ്പു് മുളകുപോലെയാണെന്നു പറയുമ്പോൾ നമുക്കു് അതിൽ യാതൊരു സാദൃശ്യവും അനുഭവപ്പെടുന്നില്ല. പക്ഷേ, വല്ലവക്കും ഉപ്പിലുള്ള ആ പരമാത്മാവിനെത്തന്നെ മുളകിലും കാണാനുള്ള

കഴിവുണ്ടാവുന്നതായാൽ തീർച്ചയായും അവക്ക് അതിൽനിന്ന് ആനന്ദം കിട്ടാതിരിക്കയില്ല. ഇതിൻെറയെല്ലാം സാരം, ഈശ്വര ൻെറ രൂപം ഓരോ വസ്തുവിലും * 'ഓതപ്രോത'മായിരിക്കുന്നുണ്ട് എന്നാകുന്നു. അതിൻെറ വിരാട്ട്രൂപം ദർശിക്കേണ്ട ആവശ്യമില്ല.

## 3

കൂടാതെ, എനിക്ക് ആ വിരാട്ദർശനം സഹിക്കാൻ സാധി ക്കുന്നതെങ്ങനെ? ചെറുതും സഗുണവും സുന്ദരവുമായ രൂപങ്ങളിൽ എനിക്കു തോന്നുന്ന പ്രേമം— ആത്മീയത, മാധുര്യം മുതലായവ— എനിക്ക് വിശ്വരൂപം ദർശിക്കുമ്പോൾ അനുഭവപ്പെടുന്നില്ല. അർജ്ജുനൻെറ സ്ഥിതിയും ഇതുതന്നെയായി. അദ്ദേഹം അവസാ നം കിടുകിടെ വിറച്ചുകൊണ്ടു പറയുന്നു: "ഭഗവാനേ, അങ്ങയുടെ മനോഹരമായ ആ പൂർവരൂപംതന്നെ അടിയനു കാണിച്ചുതരണം!" അർജ്ജുനൻ സ്വാനുഭവംവെച്ചുകൊണ്ടുതന്നെ പറയുന്നു, വിരാട് രൂപം കാണാൻ ആരും ആഗ്രഹിക്കരുതെന്ന്! ഈശ്വരൻ മൂന്നു കാലത്തും മൂന്നു സ്ഥലത്തും വ്യാപിച്ചിരിക്കുന്നുണ്ട്. ഈ വിചാരം ഉണ്ടായാൽമതി. അല്ലാതെ, ആ മുഴുവനും ഒന്നായിക്കത്തിജ്ജ്വ ലിക്കുന്ന ഒരു ഗോളമായി മുമ്പിൽ വന്നുനിന്നാൽ എൻെറ സ്ഥിതി യെന്താവും? ഈ നക്ഷത്രങ്ങൾ എത്ര ശാന്തമായിക്കാണപ്പെടുന്നു! അത്രദൂരെനിന്ന് എന്നോടു സംഭാഷണംചെയ്തുകൊണ്ടിരിക്കുന്നതു പോലെ തോന്നുന്നു! പക്ഷേ, കണ്ണിനു ശാന്തിനല്കിക്കൊണ്ടിരിക്കു ന്ന അതേനക്ഷത്രങ്ങൾ അടുത്തുവരുന്നതായാൽ,— അവ കത്തിജ്ജ്വ ലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയാണ്— ഞാൻ ഭസ്മമായിത്തീരും! ഈ ശ്വരൻെറ ഈ അനന്തമായ ബ്രഹ്മാണ്ഡം എവിടെ എങ്ങനെയി രിക്കുന്നുവോ അവിടെ അങ്ങനെ ഇരിക്കട്ടെ! അവയെയെല്ലാം ഒരി ടത്ത് ശേഖരിച്ചുവെയ്ക്കുന്നതുകൊണ്ട് എന്താനന്ദമാണുണ്ടാവുക? ബോമ്പായിൽ പ്രാവുകളെ വളർത്തുന്ന ഒരു സ്ഥലമുണ്ട്; അവിടെ എത്രയോ പ്രാവുകളുണ്ട്. പക്ഷേ, അവയ്ക്ക് എന്തു സ്വാതന്ത്ര്യ മാണ് ഉള്ളത്? അവയെക്കാണുമ്പോൾ മനസ്സിനു വലുതായ വേ ദനതോന്നുന്നു. ഈ സൃഷ്ടി മുഴുവനും, "മീതേ, താഴേ, ഇവിടെ" ഇങ്ങനെ മൂന്നു സ്ഥലത്തുമായി വിഭജിക്കപ്പെട്ടാണിരിക്കുന്നത്. അ താണു തമാശ. സ്ഥലാത്മകമായ സൃഷ്ടിക്കു ബാധകമായതെന്തോ അതുതന്നെയാണ് കലാത്മകമായ സൃഷ്ടിക്കും ബാധകമായിട്ടുള്ളത്. നമുക്കു ഭൂതകാലത്തെപ്പററിയ ഓർമ്മയോ ഭാവിയെപ്പററിയ ജ്ഞാന

* ഓതം, പ്രോതം=ഊട്, പാവ്.

മോ ഇല്ലാതിരിക്കുന്നതു് തീർച്ചയായും ഗുണകരമാണ്. 'ഖുർആൻ ശരീഫി'ൽ ഈശ്വരന്നുമാത്രം അധികാരമുള്ള അഞ്ചു വസ്തുക്കളെ പ്പററി പറഞ്ഞിട്ടുണ്ടു്. അവയിൽ മനുഷ്യന്നു യാതൊരധികാരവു മില്ല. അവയിൽ ഒന്നു് ഭാവിയെപ്പററിയ ജ്ഞാനമാണു്. നാം പലതും അനുമാനിക്കുന്നുണ്ടു് എന്നതു ശരിതന്നെ. പക്ഷേ, അനു മാനം എന്നതിന്നു ജ്ഞാനം എന്നർത്ഥമില്ല. ഭാവിയെപ്പററി ജ്ഞാ നം ഇല്ലാതിരിക്കുന്നതു് വാസ്തവത്തിൽ ഗുണമാണ്. ഭൂതകാല ത്തെ മുഴുവനും ഓക്കാൻ കഴിയാതിരിക്കുന്നതും നല്ലതുതന്നെ. വല്ല ദുഷ്ടനും ശിഷ്ടനായിത്തീൻ്നു് എൻെറ മുമ്പിൽ വന്നാലും ആയാളുടെ ഭൂതകാലത്തെപ്പററിയ ഓർമ്മനിമിത്തം എൻെറ മനസ്സിൽ ആയാ ളുടെനേരെ അനാദരമുണ്ടാകും. ആരു സത്യംചെയ്താലും, ആയാളുടെ കഴിഞ്ഞകാലത്തെ പാപങ്ങളെ എനിക്കു പെട്ടെന്നു മറക്കാൻ സാ ധിക്കുകയില്ല. മറിച്ചു് മറെറാരുരൂപത്തിൽ മുമ്പിൽവന്നാൽ മാത്ര മേ ലോകം ആയാളുടെ പാപത്തെ മറക്കുകയുള്ളു.

പൂർവ്വസ്മരണകൾകൊണ്ടു വികാരങ്ങൾ വർദ്ധിക്കുന്നു. എന്നാൽ, ആദ്യത്തെ ജ്ഞാനം മുഴുവനും നഷ്ടമായിപ്പോകുന്നതായാൽ അതോ ടുകൂടി എല്ലാം അവസാനിച്ചു. അതിനാൽ, പാപപുണ്യങ്ങളെ മറക്കാൻ വല്ല ഉപായവും ഉണ്ടായിരിക്കണം; അതാണു് മരണം. നമുക്കു് ഈ ജന്മത്തിലെ വാസനകൾതന്നെ അസഹനീയമായിരി ക്കുന്നു. പിന്നെ എന്തിനാണു് കഴിഞ്ഞജന്മത്തിലെ ചപ്പും ചവറും തോണ്ടിയെടുക്കുവാൻ പരിശ്രമിക്കുന്നതു്? നമ്മുടെ ഈ ജന്മമാ കുന്ന മുറിയിൽ ചപ്പിന്നും ചവറിന്നും വല്ല കുറവുമുണ്ടോ? നമ്മുടെ കുട്ടിക്കാലത്തേയും നാം ഏറെക്കുറെ മറക്കുന്നു. വാസ്തവത്തിൽ ഈ വിസ്മൃതി ഗുണകരമാണു്. ഹിന്ദു–മുസ്ലിംമൈത്രിക്കുള്ള ഒരൊററ ഉപായം ഭൂതകാലത്തെ മറന്നുകളയുകയാണ്. അറംഗസേബു് പല ദുഷ്കൃത്യങ്ങളും ചെയ്തിട്ടുണ്ടു്. പക്ഷെ, എത്രകാലമാണു് അതും ഉരു വിട്ടുകൊണ്ടിരിക്കുക? ഗുജറാത്തിൽ രത്നാബായിയുടെ ഒരു കീർത്തന മുണ്ടു്; അതിനെ നാം സാധാരണ ഇവിടെ ചൊല്ലാറുണ്ടു്. അതി ൻെറ അവസാനത്തിൽ ഇങ്ങനെ പറയുന്നു: "ലോകത്തിൽ ഏതൊരാളുടേയും കീർത്തിമാത്രമാണു് അവസാനം ബാക്കിയാവു ന്നതു്. പാപത്തെ ജനങ്ങൾ മറന്നുകളയും." കാലം വാസ്തവ ത്തിൽ 'അരിക്കുന്ന പ്രവൃത്തിയാണു ചെയ്യുന്നതു്. ചരിത്രത്തിൽ നിന്നു നല്ലതെന്തോ അതെല്ലാം എടുക്കണം. പാപത്തെ—ചീത്ത യെ—എല്ലാം വലിച്ചെറിയണം. മനുഷ്യൻ തിന്മയെ മറക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യണം; നന്മയെമാത്രം ഓർമ്മവെക്കണം, ഇങ്ങനെചെയ്താൽ എത്ര നന്നായിരുന്നു! പക്ഷെ, ഇതു പെട്ടെന്നു

സാധ്യമല്ല; സാധ്യമാക്കുവാനാണ് ഭഗവാൻ മരണത്തെ നിർമ്മിച്ചിട്ടുള്ളത്.

അതായത്, ഈ ജഗത്തുമുഴുവനും മംഗളരൂപമായതാണ്. ഈ സ്ഥലകാലാത്മകമായ ജഗത്തിനെ ഒരേസ്ഥലത്ത് ഏകീകരിക്കേണ്ട ആവശ്യമില്ല. അതിപരിചയത്തിൽ രസം ഇല്ലാതായിത്തീരുന്നു. ചില വസ്തുക്കളോട് വളരെ അടുപ്പം ആവശ്യമാണ്. മററുചിലതിനെ വന്ദിച്ചു ദൂരെ നില്ക്കേണ്ടിവരും. നാം ഗുരുവിനെ വന്ദിച്ചു വിനയപൂർവം വിട്ടുനില്ക്കുന്നു. എന്നാൽ, അമ്മയുടെ മടിയിൽ ചെന്നിരിക്കാൻ യാതൊരുസങ്കോചവും തോന്നുന്നില്ല. ഓരോ മൂർത്തിയോടും എങ്ങനെ പെരുമാറേണമോ അങ്ങനെതന്നെ പെരുമാറണം. നാം പുഷ്പത്തെ അടുത്തു കൊണ്ടുവരുന്നു; കയ്യിൽ എടുക്കുന്നു. പക്ഷെ, തീയിൽനിന്നു ദൂരെ നില്ക്കുന്നു. നക്ഷത്രങ്ങൾ അത്ര ദൂരത്താണെങ്കിലും വളരെ ഭംഗിയുള്ളതായിത്തോന്നുന്നു. ഇതാണ് ഈ സൃഷ്ടിയുടെയെല്ലാം സ്ഥിതി. അധികം ദൂരത്തുള്ള പദാർത്ഥങ്ങളെ അടുത്തു കൊണ്ടുവരുന്നതുകൊണ്ട് നമുക്കു സുഖമോ സന്തോഷമോ ഉണ്ടാവുമെന്നു വിചാരിക്കാൻ തരമില്ല. ഓരോന്നും അതതിൻെറ സ്ഥാനത്തിരിക്കുന്നതാണ് നല്ലത്. ദൂരത്തുനിന്നു കാണുമ്പോൾ മനോഹരമായിത്തോന്നുന്ന സാധനങ്ങൾ, അടുത്തു കൊണ്ടുവന്നാൽ നമുക്കു സുഖംനൽകുമെന്നു വിചാരിക്കുന്നതു ശരിയല്ല. അതിൻെറ രസം, ദൂരെനിന്നുകൊണ്ടുതന്നെ അനുഭവിക്കണം. വാശിപിടിച്ച് അടുപ്പമുണ്ടാക്കി അതിപരിചയം സമ്പാദിക്കുന്നതിൽ യാതൊരർത്ഥവുമില്ല.

ഇതിൻെറയെല്ലാം സാരാംശം ഇതാണ്: ഈ മൂന്നുകാലവും ഒന്നായി നമ്മുടെ മുമ്പിൽ വന്നുനില്ക്കാതിരിക്കുന്നതു വാസ്തവത്തിൽ ഗുണമാണ്. ത്രികാലജ്ഞാനംകൊണ്ടു ആനന്ദം അഥവാ നന്മ ഉണ്ടാവുമെന്നു പറവാൻ തരമില്ല. അർജ്ജുനൻ പ്രേമപരവശനായി വാശിപിടിച്ചപ്പോൾ, പ്രാർത്ഥിച്ചപ്പോൾ, ഭഗവാൻ അതു സ്വീകരിച്ചു, വിശ്വരൂപം കാണിച്ചുകൊടുത്തു. പക്ഷെ, എനിക്കു ഭഗവാൻെറ ആ ചെറിയ രൂപംതന്നെ മതിയായിത്തോന്നുന്നുണ്ട്. ആ ചെറിയ രൂപം പരമേശ്വരൻെറ ഒരു കഷണംമാത്രമാണെന്നു കരുതരുത്. ഇനി അതൊരു കഷണംമാത്രമാണെന്നുവന്നാലും, അപാരവും വിശാലവുമായ ആ മൂർത്തിയുടെ ഒരു കാലോ ഒരു കാൽവിരലോമാത്രം കാണാൻകഴിഞ്ഞാലും ഞാൻ 'ധന്യോഽഹം' എന്നു പറയും. അനുഭവത്തിൽനിന്നാണ് ഞാൻ ഈ അറിവു സമ്പാദിച്ചത്. 'ജമൻലാൽജി' വർദ്ധയിലെ ലക്ഷ്മീനാരായണക്ഷേത്രം ഹരിജനങ്ങൾക്കായി തുറന്നുകൊടുത്തു. ഒരുദിവസം ഞാൻ അവിടെ

ദർശനത്തിന്നു പോയി. പത്തുപതിനഞ്ചു നിമിഷം ഞാൻ ആ വിഗ്രഹത്തെ നോക്കിക്കൊണ്ടേ നിന്നു. ഞാൻ സമാധിസ്ഥനായ പോലെ തോന്നി. ഭഗവാൻെറ ആ മുഖം, ആ മാറിടം, ആ കൈകാലുകൾ—ഓരോന്നും കണ്ടുകണ്ടു് അവസാനം ആ കാലടികളിലെത്തിയപ്പോൾ എൻെറ ദൃഷ്ടി അവിടെ ഉറച്ചുപോയി. "അങ്ങയുടെ ചരണസേവതന്നെയാണ് മധുരമായതു്" എന്ന ഭാവനമാത്രം ബാക്കിയായി. ആ മഹാപ്രഭ ഒരു ചെറുരൂപത്തിൽ ഒതുങ്ങുന്നില്ലെങ്കിൽ ആ മഹാപുരുഷൻെറ പാദങ്ങൾ കാണുന്നതുകൊണ്ടുതന്നെ ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം. അർജ്ജുനൻ ഭഗവാനോടു പ്രാർഥിച്ചു; അദ്ദേഹത്തിൻെറ അധികാരം അത്ര വലുതായിരുന്നു. അദ്ദേഹത്തിൻെറ സാമീപ്യം, പ്രേമഭാവം, സഖ്യം ഇവ എത്ര മഹത്തായിരുന്നു! അദ്ദേഹത്തോടു് എന്നെ താരതമ്യപ്പെടുത്താമോ? എനിക്കു ഭഗവാൻെറ ചരണം മതി! എനിക്കതിന്നേ അധികാരമുള്ളു.

## 4

ആ പരമേശ്വരൻെറ ദിവ്യസ്വരൂപത്തെപ്പററിയുള്ള വർണ്ണനയിൽ എൻെറ ബുദ്ധിയെ ചരിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അങ്ങനെ ചെയ്യുന്നതു് ഒരു പാപമായിട്ടാണു് എനിക്കു തോന്നുന്നതു്. വിശ്വരൂപത്തെ വർണ്ണിച്ചുകൊണ്ടുള്ള ശ്ലോകങ്ങൾ നമുക്കു വായിക്കാം; അങ്ങനെ പരിശുദ്ധത സമ്പാദിക്കാം. ബുദ്ധിയെച്ചരിപ്പിച്ചു്, പരമേശ്വരൻെറ സ്വരൂപത്തെ കഷണംകഷണമാക്കുന്നതു് ആവശ്യമാണെന്നു തോന്നുന്നില്ല. അതു് 'അഘോര-ഉപാസന'യായിരിക്കും. അഘോരസമ്പ്രദായത്തിലുള്ളവർ ശ്മശാനത്തിൽ പോയി ശവത്തെ വലിച്ചുകീറി തന്ത്രോപാസനചെയ്യുന്നു. ഈ പ്രവൃത്തിയും അതുപോലെ ആയിത്തീരും. ഭഗവാൻെറ ആ ദിവ്യരൂപം:—

വിശ്വതശ്ചക്ഷുരുത വിശ്വതോ മുഖോ
വിശ്വതോ ബാഹുരുത വിശ്വതഃ സ്യാൽ

ഇങ്ങനെ സർവ്വവ്യാപിയും അനന്തവുമായ രൂപവും അതിനെ വർണ്ണിച്ചുകൊണ്ടുള്ള ശ്ലോകങ്ങളും വായിച്ചിട്ടുതന്നെ തൃപ്തിപ്പെടണം. നാം അതു പഠിച്ചു് നമ്മുടെ മനസ്സിനെ പാപരഹിതവും പവിത്രവുമാക്കിത്തീർക്കണം.

ഭഗവാൻെറ ഈ വർണ്ണനയിൽ ഒരിടത്തുമാത്രമേ എൻെറ ബുദ്ധി വ്യാപരിക്കുന്നുള്ളു. പരമേശ്വരൻ അർജ്ജുനനോടു പറയുന്നു: "അർജ്ജുനാ, ഇവയെല്ലാം മരിക്കുന്നവയാണു്. നീ 'നിമി

ആയുധമാത്രം' ആയിത്തീരുക. എല്ലാം ചെയ്യുന്നതു താനാണ്."" ഇതു് എപ്പോഴും ചെകിട്ടിൽ പ്രതിധ്വനിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ മനസ്സിൽ, നാം ഈശ്വരന്റെ കയ്യിലെ ഒരായുധം—ഒരു ഉപകരണം—മാത്രമാണ് എന്നഭാവം ഉളവാകുമ്പോൾ, ബുദ്ധി ആലോചിക്കാൻ തുടങ്ങുന്നു: ഈശ്വരന്റെ കയ്യിലെ ഉപകരണമായിത്തീരുന്നതെങ്ങനെ? അദ്ദേഹത്തിന്റെ കയ്യിലെ മുരളിയായിത്തീരുന്നതെങ്ങനെ? അദ്ദേഹം എങ്ങനെയാണ് തന്റെ ചുണ്ടുകൾ എന്റെമേൽവെച്ചു് മധുരസ്വരം ഉളവാക്കുക? അദ്ദേഹം എന്നെ അപ്രകാരം ഉപയോഗിച്ചുതുടങ്ങുന്നതിന്നു് ഞാൻ എന്തൊക്കെ ചെയ്യേണ്ടതു്? — മുരളിയാവണമെങ്കിൽ ആദ്യം ഉള്ളു പൊള്ളയാവണം. പക്ഷേ, എന്നിൽ പല വികാരങ്ങളും വാസനകളും നിറഞ്ഞിരിക്കുന്നുണ്ടു്. ആ സ്ഥിതിക്കു് എന്നിൽനിന്നു മധുരസ്വരം പുറപ്പെടുന്നതെങ്ങനെ? എന്നിൽനിന്നു പുറപ്പെടുന്ന സ്വരം വികൃതവും രസഹീനവുമായിരിക്കും. ഞാൻ ഒരു ഘനപദാർത്ഥമാണ്. എന്നിൽ അഹങ്കാരം നിറഞ്ഞിരിക്കുന്നുണ്ടു്. അതിനാൽ, ആദ്യം ഞാൻ നിരഹങ്കാരനായിത്തീരണം. ഞാൻ തീരേ മുക്തനായിത്തീരുമ്പോൾ, പൊള്ളയായിത്തീരുമ്പോൾ മാത്രമേ പരമേശ്വരൻ എന്നെക്കൊണ്ടു ശബ്ദം പുറപ്പെടുവിക്കാൻ തുടങ്ങുകയുള്ളു. പക്ഷേ പരമേശ്വരന്റെ അധരത്തിലെ മുരളിയായിത്തീരുക എന്നതു് അത്ര ലഘുവായ ഒരു കാര്യമല്ല. എന്നാൽ, അദ്ദേഹത്തിന്റെ കാലിലെ ചെരിപ്പായിത്തീരാൻ ആഗ്രഹിക്കുകയാണെങ്കിൽ അതും അത്ര എളുപ്പമല്ല. ആ ചെരിപ്പു് പരമേശ്വരന്റെ കാലിന്നു വേദന തട്ടിക്കാതിരിക്കണം. ചെരിപ്പാവുമ്പോൾ എനിക്കു്, പരമേശ്വരന്റെ കാലിന്നും കല്ലും മുള്ളും നിറഞ്ഞ വഴിക്കും ഇടയിലാണു് ഇരിക്കേണ്ടിവരിക. അതിനാൽ, പരമേശ്വരന്റെ കാലിലെ ചെരിപ്പാവുന്നതും വളരെ വിഷമമാണ്. പരമേശ്വരന്റെ കയ്യിലെ ഉപകരണം—ആയുധം—ആയിത്തീരാൻ പത്തുപതിനഞ്ചു 'സേർ' തൂക്കമുള്ള ഒരു ലോഹഗോളം ഉണ്ടാക്കിയതുകൊണ്ടായില്ല. അതിന്നു തപശ്ചര്യവേണം. ഈശ്വരന്റെ കയ്യിൽ എന്റെ ജീവിതത്തിന്റെ രൂപത്തിലുള്ള ആയുധം — വാൾ — തിളങ്ങിക്കൊണ്ടിരിക്കണം. ഈ വിചാരമാണ് എന്റെ ബുദ്ധിയിൽ മാറ്റൊലിക്കൊള്ളുന്നതു്. ഭഗവാന്റെ കയ്യിലെ ഒരായുധമായിത്തീരണം. ഞാൻ ഈ വിചാരത്തിൽ നിമഗ്നനായിത്തീരുന്നു. അതെങ്ങനെ സാധിക്കും? അതിന്നുള്ള മാർഗ്ഗവും ഭഗവാൻതന്നെ അവസാനത്തെ ശ്ലോകങ്ങളിൽ പറഞ്ഞുതരുന്നുണ്ടു്. ശ്രീശങ്കരാചാര്യർ തന്റെ ഭാഷ്യത്തിൽ ഈ ശ്ലോകം 'സർവ്വാർത്ഥസാര'മാണെന്നു പറഞ്ഞിട്ടുണ്ടു്. ആ ശ്ലോകം ഇതാണ്:

"മത്കമ്മകൃൽ മൽപരമോ മദ്ഭക്തഃ സംഗവജ്ജിതഃ
നിവ്വൈരഃ സവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ!"

ഈ ശ്ലോകത്തിൽ, ആരോടും വൈരമില്ലാതെ, നിഷ്പക്ഷനായി, ലോകത്തിന്നുവേണ്ട സേവനം നിരപേക്ഷനായിച്ചെയ്തു്, ചെയ്യുന്നതെല്ലാം എനിക്കു സമപ്പിച്ചുകൊണ്ടു്, എന്റെ ഭക്തിയിൽ മുഴുകിയിരിക്കുന്ന സമത്ഥനും അനാസക്തനും വിരക്തനും പ്രേമപൂണ്ണനുമായ ഭക്തൻ പരമേശ്വരന്റെ കയ്യിലേ ആയുധമായിത്തീരുന്നു: ഇതാണു് സവ്വാത്ഥസാരം.

---

## പന്ത്രണ്ടാം അദ്ധ്യായം

8—5—'32

### 1

ഗംഗാപ്രവാഹം എല്ലാ ദിക്കിലും പാവനമായതാണു്; എന്നാലും ഹരിദ്വാരം, കാശി, പ്രയാഗ മുതലായ സ്ഥലങ്ങൾ അധികം പാവനമത്രേ. അവ, സംസാരത്തെ മുഴുവനും പവിത്രമാക്കിത്തീത്തിട്ടുണ്ടു്. ഭഗവദ്ഗീതയുടെ സ്ഥിതിയും ഇതുതന്നെയാണു്. ഗീത ആദ്യംമുതൽ അവസാനംവരെ—എല്ലാദിക്കിലും—പവിത്രമായതാണു്. എന്നാലും, ഇടയിൽ ചില അദ്ധ്യായങ്ങൾ തീത്ഥക്ഷേത്രങ്ങളെപ്പോലെ ആയിത്തീർന്നിട്ടുണ്ടു്. പന്ത്രണ്ടാമദ്ധ്യായം വളരെയധികം പവിത്രമായ ഒരു തീത്ഥമാണു്. ഭഗവാൻ ഇതിനെ 'അമൃതധാര' എന്നു പറഞ്ഞിരിക്കുന്നു:

"യേ തു ധമ്മ്യാമൃതമിദം
യഥോക്തം പയ്യുപാസതേ."

ഈ അദ്ധ്യായം വളരെ ചെറുതാണു്; ഇരുപതു ശ്ലോകങ്ങൾ മാത്രമേയുള്ളു. പക്ഷേ, മുഴുവനും അമൃതധാരയാണു്. അമൃതുപോലെ മധുരവും സഞ്ജീവനവുമാണു്. ഈ അദ്ധ്യായത്തിൽ ഭഗവാൻ തന്നെ ഭക്തിരസത്തിന്റെ മഹിമയുടെ തത്ത്വത്തെ വണ്ണിച്ചിരിക്കുന്നു.

വാസ്തവത്തിൽ ആറാമദ്ധ്യായംമുതൽക്കുതന്നെ ഭക്തിതത്ത്വം ആരംഭിച്ചിട്ടുണ്ടു്. അഞ്ചാമദ്ധ്യായത്തിന്റെ അവസാനംവരെ ജീവിതശാസ്ത്രം പ്രതിപാദിക്കപ്പെട്ടു. സ്വധമ്മാചരണത്തിന്റെ രൂപത്തിലുള്ള കമ്മം, അതിന്നു സഹായകമായി മാനസികസാധന

യുടെ രൂപത്തിലുള്ള വികർമ്മം, ഇവ രണ്ടിൻേറയും സാധനകൊണ്ടു് എല്ലാവിധകർമ്മങ്ങളേയും ഭസ്മമാക്കിത്തീൎക്കുന്ന അവസാനത്തെ അകർമ്മം — ഇത്രയും സംഗതികൾ ആദ്യത്തെ അഞ്ചദ്ധ്യായത്തിൽ വിവരിച്ചുകഴിഞ്ഞു. ഇതോടുകൂടി ജീവിതശാസ്ത്രം അവസാനിച്ചു. പിന്നെ, ആറാമദ്ധ്യായംമുതൽ പതിനൊന്നാമദ്ധ്യായത്തിൻെറ അവസാനംവരെ, ഒരുതരത്തിലുള്ള ഭക്തിതത്ത്വം തന്നെയാണു് പ്രതിപാദിച്ചിരിക്കുന്നതു്. ഏകാഗ്രതകൊണ്ടാണു് ആരംഭം. ആറാമദ്ധ്യായത്തിൽ, മനസ്സിന്നു് ഏകാഗ്രതയുണ്ടാവുന്നതെങ്ങനെ, അതിന്നുള്ള സാധനങ്ങൾ ഏവ, അതിൻെറ ആവശ്യകതയെന്തു് എന്നെല്ലാം വിവരിച്ചിട്ടുണ്ടു്. പതിനൊന്നാമദ്ധ്യായത്തിൽ സമഗ്രതയെപ്പററിയും പറഞ്ഞു. ഇനി ഇവിടെ, ഏകാഗ്രതയിൽനിന്നു തുടങ്ങി സമഗ്രതവരെയുള്ള, ഇത്ര ദീർഘമായ, ദൂരം എങ്ങനെ പിന്നിട്ടു എന്നു നോക്കാം.

ചിത്തത്തിൻെറ ഏകാഗ്രതയിൽനിന്നാരംഭിക്കുന്നു. ഏകാഗ്രത കിട്ടിക്കഴിഞ്ഞാൽ പിന്നെ മനുഷ്യന്നു് ഏതുവിഷയത്തെപ്പററിയും ചിന്തിക്കാൻ സാധിക്കും. ചിത്തത്തിൻെറ ഏകാഗ്രതയുടെ ഉപയോഗം മനസ്സിലാക്കുവാൻ, എനിക്കു് ഏററവും പ്രിയപ്പെട്ട ഗണിതശാസ്ത്രാദ്ധ്യയനത്തെ ഞാൻ ഉദാഹരണമായെടുക്കാം. എന്നാൽ, ഇതു ചിത്തത്തിൻെറ ഏകാഗ്രതയുടെ സർവ്വോത്തമമായ സാദ്ധ്യമല്ല. ഗണിതശാസ്ത്രം പഠിക്കുന്നതിൽ ഏകാഗ്രതയുടെ ശരിയായ മാററുരച്ചുനോക്കൽ — അതിനെ ശരിയായി പരീക്ഷിക്കൽ — സാദ്ധ്യമല്ല. ഗണിതശാസ്ത്രമോ അതുപോലുള്ള മറേറതെങ്കിലും വിഷയമോ പഠിക്കുന്നതിൽ ഏകാഗ്രതകൊണ്ടു ഗുണമുണ്ടു്. എന്നാൽ, അതുകൊണ്ടു ശരിയായ ഏകാഗ്രതയുണ്ടോ എന്നറിവാൻ സാധിക്കയില്ല. അതിനാൽ, ഏഴാമദ്ധ്യായത്തിൽ നമ്മുടെ ദൃഷ്ടി ഭഗവച്ചരണങ്ങളിൽ ആയിരിക്കണമെന്നു പറഞ്ഞിട്ടുണ്ടു്. എട്ടാമദ്ധ്യായത്തിൽ പറയുന്നു: "മനസ്സു് എപ്പോഴും ഭഗവച്ചരണങ്ങളിൽ ഉറച്ചിരിക്കണം, ഏകാഗ്രമായിരിക്കണം; നമ്മുടെ വാക്കു് ശ്രവണം നയനം മുതലായവ ഭഗവത്പാദങ്ങളിൽ പതിഞ്ഞിരിക്കണം; അതിന്നായി മരണംവരെ പ്രയത്നിക്കണം; നമ്മുടെ എല്ലാ ഇന്ദ്രിയങ്ങൾക്കും ഈ അഭ്യാസം ലഭിക്കണം; ഇന്ദ്രിയങ്ങൾക്കു ഭഗവാനിൽ അഭിരുചിയുളവാകണം; അവ ഭഗവാൻെറ നിറമായിത്തീരണം; നമ്മുടെ അടുത്തുവെച്ചു് ഒരാൾ കരഞ്ഞാലും ശരി, ഭജനകീർത്തനങ്ങൾ പാടിയാലും ശരി, വാസനയാകുന്ന വല നെയ്തുകൊണ്ടിരുന്നാലും ശരി; സജ്ജനങ്ങൾ വന്നുകൊണ്ടിരുന്നാലും ശരി; സൂര്യപ്രകാശമുണ്ടായാലും ശരി, എങ്ങും ഇരുട്ടു നിറഞ്ഞാലും ശരി, മരണസമയത്തു പരമേശ്വരൻ മനസ്സിൻെറമുമ്പിൽ പ്രത്യക്ഷമായി

കൊണ്ടിരിക്കണം.” ഇപ്രകാരമുള്ള അഭ്യാസവും സ്വഭാവവും ഉളവാക്കുന്നതിന്ന്—സാതത്യത്തിന്—വേണ്ട ശിക്ഷണമാണ് എട്ടാമദ്ധ്യായത്തിൽ നൽകപ്പെട്ടിരിക്കുന്നത്. ആറാമദ്ധ്യായത്തിൽ ഏകാഗ്രത, ഏഴാമദ്ധ്യായത്തിൽ ഈശ്വരാഭിമുഖമായ ഏകാഗ്രത, എട്ടാമദ്ധ്യായത്തിൽ സാതത്യയോഗം, ഒമ്പതാമദ്ധ്യായത്തിൽ സമർപ്പണം—ഇവ പറഞ്ഞുതന്നതിന്നുശേഷം, പത്താമദ്ധ്യായത്തിൽ എങ്ങും നിറഞ്ഞിരിക്കുന്ന പരമേശ്വരചൈതന്യത്തെ മനസ്സിലാക്കേണ്ടതെങ്ങനെയെന്ന് വിവരിച്ചിരിക്കുന്നു; ഓരോ അടി മുമ്പോട്ടു പോയി ഈശ്വരന്റെ രൂപം ഹൃദയംഗമമാക്കിത്തീർക്കുന്നതെങ്ങനെ, ഒരു പുഴു തുടങ്ങി ബ്രഹ്മാവുവരെ വ്യാപിച്ചുകിടക്കുന്ന പരമാത്മാവിനെ പതുക്കെപ്പതുക്കെ ആത്മസാത്കരിക്കുന്നതെങ്ങനെ എന്നു പറഞ്ഞുതന്നിരിക്കുന്നു. പതിനൊന്നാമദ്ധ്യായത്തിൽ സമഗ്രതയെയാണ് വിവരിച്ചിട്ടുള്ളത്. വിശ്വരൂപദർശനത്തെയാണ് ഞാൻ ‘സമഗ്രതായോഗം’ എന്നു പറയുന്നത്. ‘വിശ്വരൂപദർശനം’ എന്നതിന്റെ അർത്ഥം ഒരു മണൽത്തരിയിൽപോലും ഈ ലോകം മുഴുവനും അടങ്ങിയിട്ടുണ്ട് എന്ന് അനുഭവപ്പെടുത്തുകയാണ്. ഇതു തന്നെയാണ് വിരാഡ്ദർശനം. ആറാമദ്ധ്യായംമുതൽ പതിനൊന്നാമദ്ധ്യായംവരെ ഭക്തിരസത്തെ ഇങ്ങനെ പലപ്രകാരത്തിലും അറിച്ചെടുത്തിരിക്കുന്നു.

## 2

ഇനി, പന്ത്രണ്ടാമദ്ധ്യായത്തിൽ ഭക്തിതത്വത്തെ സമാപ്തമാക്കേണ്ടിയിരിക്കുന്നു. അർജ്ജുനൻ സമാപ്തിയെസ്സംബന്ധിച്ച ഒരു ചോദ്യംചോദിച്ചു. അഞ്ചാമദ്ധ്യായത്തിൽ ജീവിതത്തെസ്സംബന്ധിച്ച എല്ലാ ശാസ്ത്രങ്ങളും പ്രതിപാദിച്ചുകഴിഞ്ഞപ്പോൾ അർജ്ജുനൻ ഒരു ചോദ്യംചോദിച്ചു. അതുപോലുള്ള ഒരു ചോദ്യംതന്നെയാണ് ഇവിടെയും ചോദിച്ചിരിക്കുന്നത് അദ്ദേഹം ചോദിക്കുന്നു: “ഭഗവാനേ, ചിലർ സഗുണത്തെബ്ഭജിക്കുന്നു; ചിലർ നിർഗ്ഗുണത്തെ. അങ്ങേയ്ക്കു ഇവരിൽ ആരെയാണ് അധികം ഇഷ്ടം?”

ഭഗവാൻ ഇതിന്ന് എന്തുത്തരമാണ് നൽകുക? രണ്ടു മക്കളുള്ള ഒരമ്മയോട് ഇത്തരം ഒരു ചോദ്യം ചോദിച്ചാൽ അവർ എന്താണ് മറുപടിപറയുക? രണ്ടു മക്കളിൽ ഒന്നു ചെറിയ കുട്ടിയാണ്; അവൻ അമ്മയെ വളരെ സ്നേഹിക്കുന്നു; എപ്പോഴും അമ്മയെ ഓർക്കുന്നു; അമ്മയെക്കാണുമ്പോഴേയ്ക്കു സന്തോഷംകൊണ്ടു തുള്ളിച്ചാടുന്നു; അവരെ കെട്ടിപ്പിടിക്കുന്നു. അമ്മയെക്കാണാഞ്ഞാൽ കരയുന്നു; അമ്പരന്നുപോകുന്നു. അവന്ന് അമ്മയെ

വിട്ടിരിക്കാൻവയ്യ. അമ്മയില്ലാത്ത ഏതും അവന്നു ശൂന്യമായിത്തോന്നുന്നു! രണ്ടാമത്തെ കുട്ടിക്കു് അല്പം പ്രായമായിട്ടുണ്ടു്. അവനും അമ്മയെ അതിയായി സ്നേഹിക്കുന്നുണ്ടു്. പക്ഷേ, അവന്നു കാര്യബോധമുണ്ടു്. അവന്നു് അമ്മയെ വിട്ടു രിക്കാൻ കഴിയും. അഞ്ചാറുമാസമോ അതിലധികമോ കാലം അവൻ അമ്മയെക്കാണാതിരിക്കും. അവൻ അമ്മയ്ക്കു വേണ്ട സേവനങ്ങൾ ചെയ്യുന്നു. എല്ലാ ഭാരവും താൻ കൈയേററു് ഉത്തരവാദബോധത്തോടെ എല്ലാ പ്രവൃത്തിയും അവൻ ചെയ്യുന്നു. അങ്ങനെ പലതരം പ്രവൃത്തികളിൽ വ്യാപൃതനായിരിക്കയാൽ അവന്നു് അമ്മയുടെ വേർപാടു് അസഹനീയമായിത്തോന്നുന്നില്ല. അവൻ പൊതുജനപ്രിയനാണു്. നാലുഭാഗത്തുനിന്നും അവന്റെ ഗുണഗണങ്ങൾ കേട്ടു് അമ്മയ്ക്കു വലുതായ സന്തോഷം ഉണ്ടാവുന്നു. ഇങ്ങനെ രണ്ടു കുട്ടികളുള്ള ഒരമ്മയോടു്, "അമ്മേ, ഇവരിൽ ഒരു കുട്ടിയെമാത്രമേ നിങ്ങൾക്കു തരികയുള്ളു. ഇഷ്ടമുള്ളതിനെ ആവശ്യപ്പെടാം," എന്നു് ഒരാൾ പറയുന്നതായാൽ അവർ എന്താണു് മറുപടിപറയുക? ഏതു കുട്ടിയെയാണു് ഇഷ്ടപ്പെടുക? രണ്ടു കുട്ടികളേയും തുലാസ്സിൽ വെച്ചു തൂക്കിനോക്കുമോ? ഈ അമ്മയുടെ സ്ഥിതിയെപ്പററി നല്ലപോലെ ആലോചിക്കുക. സ്വാഭാവികമായി അവരെന്തു പറവാൻകഴിയും? അവർ ഗത്യന്തരമില്ലാതെ പറയും: "വേർപിരിയുകതന്നെവേണമെങ്കിൽ നിങ്ങൾ മൂത്തകുട്ടിയെ കൊണ്ടുപൊയ്ക്കൊൾക; ഞാൻ അവന്റെ വേർപാടു് സഹിച്ചുകൊള്ളാം." അവർ ഇളയമകനെ മാറോടണച്ചുകൊണ്ടിരിക്കും. ആ കുട്ടിയെ തന്റെ അടുക്കൽനിന്നകററുവാൻ അനുവദിക്കുകയില്ല. അമ്മയ്ക്കു് ഇളയകുട്ടിയുടെ അടുക്കലേയ്ക്കു് അധികം വലിവുണ്ടായിരിക്കും. അതിനാൽ, അവർ ഒരു പക്ഷേ വലിയവനെ കൊണ്ടുപോകാനനുവദിച്ചേയ്ക്കാം. എന്നാൽ "അവക്കു് ആരെയാണു അധികം ഇഷ്ടം?" എന്നതിന്റെ ഉത്തരമാണു ഇതു് എന്നു വിചാരിച്ചുകൂടാ. എന്തെങ്കിലും ഒരു ഉത്തരം പറയേണ്ടിവന്നപ്പോൾ അവരുടെ മുഖത്തുനിന്നു ചില വാക്കുകൾ പുറപ്പെട്ടു എന്നു മാത്രം. ആ ശബ്ദങ്ങളുടെ അകത്തുകടന്നു് അവയ്ക്കു അർത്ഥമുണ്ടാക്കാൻ തുടങ്ങുന്നതു് അനുചിതമായിരിക്കും.

പ്രസ്തുതചോദ്യത്തിനുത്തരം നല്കുമ്പോൾ ഭഗവാന്നു്, ആ അമ്മയ്ക്കുണ്ടായ വിഷമതതന്നെയാണു് ഉണ്ടായതു്. അർജ്ജുനൻ ചോദിക്കുന്നു: "ഭഗവാനേ, അങ്ങയുടെ മുമ്പിൽ രണ്ടുതരം ഭക്തന്മാരുണ്ടു്. ഒരുകൂട്ടർ അങ്ങയുടെ നേരെ അതിയായ പ്രേമമുള്ളവരാണു്. എപ്പോഴും അങ്ങയെ സ്മരിച്ചുകൊണ്ടേയിരിക്കുന്നു. അവരുടെ കണ്ണു് അങ്ങയെക്കാണ്മാൻ ആഗ്രഹിക്കുന്നു; കാതു് അങ്ങയുടെ

കീർത്തനം കേൾക്കാൻ കൊതിക്കുന്നു; കൈകാലുകൾ അങ്ങയ്ക്കു വേണ്ട സേവനങ്ങൾ ചെയ്യാൻ ഔൽസുക്യം കാണിക്കുന്നു. രണ്ടാമത്തേ കൂട്ടരാകട്ടെ, സ്വാവലംബികളാണ്. അവർ എപ്പോഴും ഇന്ദ്രിയങ്ങളെ സ്വാധീനത്തിൽ വെച്ചുകൊണ്ടിരിക്കുന്നു; അവർ 'സർവ്വഭൂതഹിതേരത'ന്മാരാണ്; രാവും പകലും സമുദായത്തിന്നു വേണ്ട സേവനം നിഷ്കാമമായി ചെയ്യുന്നവരാണ്. അതു കാണുമ്പോൾ അവർക്ക് ഭഗവൽസ്മരണയില്ലെന്നുകൂടിത്തോന്നിപ്പോകുന്നു. അദ്വൈതികളായ ഇവരാണ് രണ്ടാമത്തേതരത്തിൽപ്പെട്ട ഭക്തന്മാർ. ഇവരിൽ എവരാണ് അങ്ങയ്ക്ക് അധികം പ്രിയപ്പെട്ടവർ?" ഇതാണ് അർജ്ജുനന്റെ ചോദ്യം. അപ്പോൾ ആ അമ്മ പറഞ്ഞതുപോലുള്ള ഉത്തരമാണ് ഭഗവാനും പറയുന്നത്: "ആ സഗുണഭക്തൻ എനിക്കു പ്രിയപ്പെട്ടവനാണ്; രണ്ടാമത്തെ അദ്വൈതഭക്തനും എനിക്കു പ്രിയപ്പെട്ടവൻതന്നെ." ഇങ്ങനെ ഭഗവാൻ വലുതായ വിഷമതയിൽപ്പെട്ടുപോയി! ഉത്തരംപറഞ്ഞേ കഴിയൂ എന്നായപ്പോൾ ഇങ്ങനെ ഒന്നുപറഞ്ഞു എന്നുമാത്രം.

കാര്യവും വാസ്തവത്തിൽ അങ്ങനെതന്നെയാണ്. രണ്ടുതരം ഭക്തന്മാരും ഒരേരൂപത്തിലുള്ളവരാണ്. അവരുടെ യോഗ്യതയും തരവും എല്ലാം ഒന്നുതന്നെ. അവരെ താരതമ്യപ്പെടുത്തുന്നതുതന്നെ അതിരുകടന്ന ഒരു സാഹസമായിരിക്കും. അർജ്ജുനൻ അഞ്ചാമദ്ധ്യായത്തിൽ കർമ്മത്തെപ്പററി ചോദിച്ചതുപോലുള്ള ചോദ്യംതന്നെയാണ് ഇവിടെ ഭക്തിയെസ്സംബന്ധിച്ചും ചോദിച്ചിരിക്കുന്നത്. അഞ്ചാമദ്ധ്യായത്തിൽ കർമ്മത്തിന്റേയും വികർമ്മത്തിന്റേയും സഹായത്തോടുകൂടി മനുഷ്യൻ അകർമ്മാവസ്ഥയെ പ്രാപിക്കുന്നു എന്നു പറഞ്ഞിട്ടുണ്ട്. ഈ അകർമ്മാവസ്ഥ രണ്ടുതരത്തിൽ, അഥവാ രണ്ടുരൂപത്തിൽ, പ്രകടിതമായിത്തീരുന്നുണ്ട്. ഒന്ന്, രാവും പകലും കർമ്മംചെയ്തുകൊണ്ടേയിരുന്നാലും തീരെ കർമ്മംചെയ്യുന്നില്ല എന്നു തോന്നുക. മറേറതു്, ഇരുപത്തിനാലു മണിക്കൂറും ഒരു കർമ്മവും ചെയ്യാതെയിരുന്നും, ലോകത്തിലുള്ള കർമ്മങ്ങളെല്ലാം ചെയ്യുന്നു എന്നുതോന്നുക. ഇങ്ങനെ രണ്ടുരൂപത്തിലാണ് അകർമ്മാവസ്ഥ പ്രകടിതമാവുന്നതു്. ഇവയെ എങ്ങനെയാണു താരതമ്യപ്പെടുത്തുക? ഗോളാകൃതിയിലുള്ള ഒരു പദാർത്ഥത്തെ നേരെ നടുവിലൂടേ പിളന്നാൽ ആ രണ്ടുഭാഗങ്ങളെ താരതമ്യപ്പെടുത്തുവാൻ കഴിയുമോ? രണ്ടും ഒരേമാതിരി യോഗ്യതയും ഗുണവും ഉള്ളവയാണ്; ഒരേരൂപത്തിലുള്ളവയാണ്. അകർമ്മാവസ്ഥയെപ്പററി പറഞ്ഞേടിക്കിൽ ഭഗവാൻ ഒന്നിനെ 'സംന്യാസ'മെന്നും മറേറതിനെ 'കർമ്മയോഗ'മെന്നും വിളിച്ചിട്ടുണ്ട്. ശബ്ദം രണ്ടാണെങ്കിലും അർത്ഥം ഒന്നാണ്.

സംന്യാസം, യോഗം ഇവ രണ്ടിനേയും, അവസാനം, വളരെ സരളമായും സുഗമമായും വിവരിച്ചിട്ടുണ്ട്. സഗുണവും നിർഗ്ഗുണവും ഇതേമാതിരിതന്നെയാണ്. സഗുണഭക്തൻ ഇന്ദ്രിയങ്ങളെക്കൊണ്ടു പരമേശ്വരസേവചെയ്യുന്നു. നിർഗ്ഗുണഭക്തനാകട്ടെ ലോകത്തിന്റെ ഹിതത്തിനുവേണ്ട കാര്യങ്ങളെപ്പററി ചിന്തിക്കുന്നു. സഗുണഭക്തന്മാർ ബാഹ്യമായി പല പ്രവൃത്തികളിലും – സേവാകർമ്മങ്ങളിലും— ഏർപ്പെട്ടിരിക്കുന്നുണ്ടെന്നു തോന്നിയേക്കാം. എന്നാലും, അവർ ആന്തരമായി എപ്പോഴും ഭഗവച്ചിന്തചെയ്യുന്നുണ്ട്. രണ്ടാമത്തവർ പ്രത്യക്ഷമായി യാതൊരു സേവനവും ചെയ്യുന്നില്ല; പക്ഷേ, ആന്തരമായി വളരെയധികം സേവനംചെയ്യുന്നുണ്ട്. ഇപ്രകാരമുള്ള ഈ രണ്ടുതരം ഭക്തന്മാരിൽ ആരാണു ശ്രേഷ്ഠന്മാർ? രാവും പകലും കർമ്മം ചെയ്തിട്ടും സ്വല്പംപോലും കർമ്മംചെയ്യാത്തവരാണ് സഗുണഭക്തന്മാർ. ഇതിന്നു വിപരീതമായി, നിർഗ്ഗുണഭക്തന്മാർ ആന്തരമായി, മനസ്സുകൊണ്ട് എല്ലാവരുടേയും നന്മയെപ്പററി ചിന്തിക്കുന്നു. ഈ രണ്ടു ഭക്തന്മാരും സൂക്ഷ്മത്തിൽ ഒരേരൂപത്തിലുള്ളവരാണ്. സ്ഥൂലമായി നോക്കിയാൽ ഒരുപക്ഷേ, വ്യത്യസ്തരാണെന്നു തോന്നിയേക്കാം. വാസ്തവത്തിൽ രണ്ടുതരക്കാരും ഒരേമാതിരിയിലുള്ളവരാണ്. എന്നാൽ, ഇതിൽ സഗുണഭക്തി അധികം സുലഭമാണ്. ഇങ്ങനെ ഭഗവാൻ അഞ്ചാമദ്ധ്യായത്തിൽ നല്കിയ ഉത്തരംതന്നെയാണ് ഇവിടേയും നല്കിയിരിക്കുന്നതു്.

3

സഗുണഭക്തിയോഗത്തിൽ ഇന്ദ്രിയങ്ങളെക്കൊണ്ടു പ്രത്യക്ഷമായി പ്രവൃത്തിചെയ്യിക്കുന്നുണ്ട്. ഇന്ദ്രിയങ്ങൾ, ഒന്നുകിൽ സാധനമാണ് അല്ലെങ്കിൽ വിഘ്നമാണ്—ഒന്നുകിൽ സഹായകമാണ് അല്ലെങ്കിൽ തടസ്സമാണ്—; അല്ലെങ്കിൽ രണ്ടുമാണ്. അവ മാരകമാണ് അല്ലെങ്കിൽ താരകമാണ്. ഇതു നമ്മുടെ 'ദൃഷ്ടി'യെ ആശ്രയിച്ചിരിക്കുന്നു. ഒരാളുടെ അമ്മ മരണശയ്യയിൽ കിടക്കുകയാണെന്നു കരുതുക. ആയാൾ അമ്മയെക്കാണാൻ ആഗ്രഹിക്കുന്നു. വഴിയോ പത്തുപതിനഞ്ചു നാഴികയുണ്ട്; ആ വഴിക്കു വാഹനങ്ങളൊന്നും പോവുകയില്ല; കണ്ടും കുന്നുമാണു്. ആയാൾക്കു് ആ വഴി സാധനമോ വിഘ്നമോ ആയിരിക്കുന്നതു്? ചിലർ പറയും: "ഈ ദുർഘടംപിടിച്ച വഴി ഇടയിലില്ലായിരുന്നുവെങ്കിൽ എത്രയോമുൻപ് അമ്മയെച്ചെന്നു കാണാൻകഴിയുമായിരുന്നു." അവർക്ക് ആ വഴി ശത്രുവാണു്. ഏതെങ്കിലുംതരത്തിൽ ആയാൾ ആ വഴിയിലൂടെ നടന്നുപോകുന്നു. വഴിയെശ്ശപിക്കുന്നുണ്ട്; എന്നാ

ലും, അമ്മയെക്കാണാനുള്ള ഉത്കണ്ഠനിമിത്തം വേഗംവേഗം നടക്കുന്നു. വഴി ശത്രുവാണ്, ബാധയാണ്, എന്നു വിചാരിച്ച് ആയാൾ എവിടെയെങ്കിലും ഇരിക്കുന്നതായാൽ ആ ശത്രു, അതായത് ആ വഴി, തന്നെ ജയിക്കും. ഉത്സാഹിച്ചു നടന്നാൽമാത്രമേ ആയാൾക്ക് ആ ശത്രുവിനെ ജയിക്കാൻ കഴികയുള്ളൂ. മറ്റൊരാൾ പറയുന്നു: "ഈ കൊടുംകാട്ടിൽ ഇങ്ങനെയെങ്കിലും ഒരു വഴി കിട്ടിയല്ലോ. അതൊരു മഹാഭാഗ്യമാണ്. ഇനി വല്ലവിധത്തിലും അമ്മയുടെ അടുത്തെത്താം. ഇതും ഇല്ലായിരുന്നുവെങ്കിൽ ദുർഗ്ഗമമായ ഈ പർവ്വതത്തിന്മേലൂടെ, ഈ കൊടുംകാട്ടിലൂടെ, എങ്ങനെ മുമ്പോട്ടുപോകും?" ആയാൾ ആ കാട്ടുവഴിയെ ഒരു സാധനമായിക്കരുതി ഓരോ അടിയായി മുമ്പോട്ടുപോകും. ആ വഴിയുടെ പേരിൽ ആയാൾക്ക് സ്നേഹഭാവമാണുണ്ടായിരിക്കുക. ആയാൾ അതിനെ ഒരു ചങ്ങാതിയായിക്കരുതും. നിങ്ങൾ അതിനെ മിത്രമായിക്കരുതിയാലും ശരി, ശത്രുവായിക്കരുതിയാലും ശരി, ദൂരത്തെ വർദ്ധിപ്പിക്കുന്നു എന്നു കരുതിയാലും ശരി, കുറയ്ക്കുന്നു എന്നു കരുതിയാലും ശരി—വേഗം നടന്നാൽമാത്രമേ നിങ്ങൾക്ക് അമ്മയുടെ അടുക്കൽ ശരിയായ സമയത്ത് എത്താൻ സാധിക്കയുള്ളൂ. ഇങ്ങനെ, വഴി സാധനരൂപമോ വിഘ്നരൂപമോ എന്നത് മനുഷ്യന്റെ 'ദൃഷ്ടി'യെ അവലംബിച്ചാണിരിക്കുന്നത്. ഇന്ദ്രിയങ്ങളുടെ സ്ഥിതിയും ഇതുതന്നെ. അവ വിഘ്നമോ സാധനമോ, ബാധകമോ സാധകമോ, എന്നത് നിങ്ങളുടെ 'ദൃഷ്ടി'യെ ആശ്രയിച്ചാണിരിക്കുന്നത്.

സഗുണോപാസകന്മാർക്ക് ഇന്ദ്രിയങ്ങൾ പുഷ്പം പോലെയാണ്. അവർ അവയെ പരമാത്മാവിന്ന് അർച്ചിക്കുന്നു. കണ്ണുകൊണ്ടു ഹരിയുടെ രൂപത്തെക്കാണുന്നു, കാതുകൊണ്ടു ഹരികഥ കേൾക്കുന്നു, നാവുകൊണ്ടു ഹരിനാമം ഉച്ചരിക്കുന്നു, കാലുകൊണ്ടു തീർത്ഥയാത്രചെയ്യുന്നു. ഇങ്ങനെ എല്ലാ ഇന്ദ്രിയങ്ങളേയും പരമേശ്വരന്നു സമർപ്പിക്കുന്നു. ആ അവസ്ഥയിൽ ആ ഇന്ദ്രിയങ്ങൾ ഭോഗത്തിന്നുള്ളവയല്ലാതായിത്തീരുന്നു. പുഷ്പം ഭഗവാന്ന് അർച്ചിക്കാനുള്ളതാണ്, തനിക്കണിയാനുള്ളതല്ല. ഇതുപോലെതന്നെ, ഇന്ദ്രിയങ്ങൾ ഈശ്വരസേവനത്തിന്നായി ഉപയോഗിക്കേണ്ടതാണ്. ഇതാണ് സഗുണോപാസകന്റെ 'ദൃഷ്ടി'. നിർഗ്ഗുണോപാസകന്ന് ഇന്ദ്രിയങ്ങൾ വിഘ്നരൂപമായിത്തോന്നുന്നു. ആയാൾ അവയെ നിയന്ത്രണത്തിൽ വെയ്ക്കുന്നു; നാലുഭാഗത്തുനിന്നും തടുത്തുനിർത്തുന്നു; അവയുടെ വിഷയങ്ങളെ അടച്ചിടുന്നു; അവയ്ക്കു കാവൽ നിർത്തുന്നു. എന്നാൽ, സഗുണോപാസകന്ന് ഇതൊന്നും ചെയ്യേണ്ടതായിട്ടില്ല. ആയാൾ എല്ലാ ഇന്ദ്രിയങ്ങളേയും ഹരിചരണങ്ങ

ളിൽ സമർപ്പിച്ചു് കർത്തവ്യകർമ്മങ്ങളിൽ നിരതനായിരിക്കുന്നു. ഇതുരണ്ടും ഇന്ദ്രിയനിഗ്രഹത്തിന്റെ രണ്ടു പ്രകാരങ്ങളാണു്; ഇന്ദ്രിയദമനത്തിന്റെ രണ്ടു വിധങ്ങളാണു്. നിങ്ങൾക്കു ഇതിൽ ഏതെങ്കിലും ഒരു മാർഗ്ഗത്തെ സ്വീകരിക്കാം. ഏതിനെ സ്വീകരിച്ചാലും വേണ്ടില്ല, ഇന്ദ്രിയങ്ങളെ സ്വാധീനമാക്കണം. ഇരുവരുടേയും ധ്യേയം ഒന്നുതന്നെ—ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ അലയുവാൻ അനുവദിക്കരുതു്. ഇങ്ങനെ, രണ്ടു മാർഗ്ഗങ്ങളുള്ളതിൽ ഒന്നു സരളമാണെങ്കിൽ മററതു ഗഹനമാണു്.

നിർഗ്ഗുണോപാസകൻ 'സർവ്വഭൂതഹിതേരത'നാണു്. ഇതൊരു ലഘുകാര്യമല്ല. "ലോകത്തിന്നൊട്ടാകെ നന്മചെയ്യുക" എന്നുപറവാൻ വളരെ എളുപ്പമാണു്; പക്ഷേ, ചെയ്യുന്നതു തുലോം വിഷമമാണു്. ലോകത്തിന്റെ ഒട്ടാകെ നന്മയെപ്പററി ചിന്തിക്കുന്ന ആൾക്കു മറെറാന്നും ചെയ്യുക സാധ്യമല്ല. അതിനാൽ, നിർഗ്ഗുണോപാസന കഠിനമാണെന്നു പറയപ്പെട്ടിരിക്കുന്നു. അവനവന്റെ ശക്തിക്കനുസരിച്ചു പലപ്രകാരത്തിലും സഗുണോപാസന ചെയ്യാം. നമ്മുടെ ജന്മഭൂമി, ആ ചെറിയഗ്രാമം—അതിന്നു വേണ്ട സേവനങ്ങൾ ചെയ്യാം. അല്ലെങ്കിൽ, മാതാപിതാക്കന്മാർക്കു വേണ്ട സേവനം ചെയ്യാം. ഇതെല്ലാം സഗുണോപാസനയാണു്. ഇതിൽ, നമ്മുടെ ഉപാസന അഥവാ പൂജ ലോകത്തിന്റെ ഹിതത്തിന്നു വിരുദ്ധമാവരുതെന്നു മാത്രമേയുള്ളു. നിങ്ങളുടെ സേവനം എത്രതന്നെ നിസ്സാരമായാലുംശരി, ലഘുവായാലുംശരി, അതു് അന്യരുടെ ഹിതത്തിന്നു ബാധകമല്ലെങ്കിൽ തീർച്ചയായും ഒരുതരം ഭക്തിതന്നെയാണു്. മറിച്ചായാൽ, അതു ആസക്തിയായിത്തീരും. നമ്മുടെ അമ്മയച്ഛന്മാരായാലുംശരി, ബന്ധുജനങ്ങളായാലും ശരി, എല്ലാം പരമേശ്വരൻതന്നെ എന്നുവിചാരിച്ചു് സേവനങ്ങൾ ചെയ്യണം. ഇവരിൽ ഓരോരുത്തരിലും പരമേശ്വരന്റെ മൂർത്തിയെസ്സങ്കല്പിച്ചു് സന്തോഷമടയണം. ഈ സഗുണപൂജ സുലഭമാണു്. നിർഗ്ഗുണപൂജ ഇത്ര എളുപ്പമല്ല; അതു വളരെ കഠിനമാണു്. രണ്ടിന്റെയും തത്ത്വം അഥവാ സാരം ഒന്നുതന്നെ. പക്ഷേ, സുലഭതയെ മുൻനിർത്തി നോക്കുമ്പോൾ സഗുണപൂജയാണു് ശ്രേയസ്കരമായിട്ടുള്ളതു് എന്നുമാത്രം. സുലഭതയ്ക്കു പുറമേ മറെറാന്നുകൂടി ആലോചിക്കേണ്ടതുണ്ടു്. നിർഗ്ഗുണോപാസനയിൽ ഭയത്തിന്നവകാശമുണ്ടു്. നിർഗ്ഗുണം ജ്ഞാനമയമാണു്. സഗുണമാകട്ടെ പ്രേമമയമാണു്, അഥവാ ഭാവനാമയമാണു്. സഗുണത്തിൽ ആർദ്രതയുണ്ടു്. അതിൽ ഭക്തൻ സുരക്ഷിതനാണു്. നിർഗ്ഗുണത്തിൽ അല്പം അപകടമുണ്ടു്. ഒരുകാലത്തു് ഞാൻ ജ്ഞാനത്തിന്നു് അധികം പ്രാധാന്യം നൽകിയിരുന്നു. എന്നാൽ,

വെറും ജ്ഞാനംകൊണ്ടു കാര്യം നടക്കുകയില്ലെന്നു ഇപ്പോഠം എനിക്കു് അനുഭവപ്പെട്ടിരിക്കുന്നു. ജ്ഞാനംകൊണ്ടു മനസ്സിലേ സ്ഥൂലമായ മാലിന്യങ്ങഠം കരിഞ്ഞുപോകും. പക്ഷേ, സൂക്ഷ്മമായ മാലിന്യങ്ങളെ നശിപ്പിക്കാനുള്ള സാമത്ഥ്യം അവയ്ക്കില്ല. സ്വാവലംബനം, ചിന്തനം, വിവേകം, അഭ്യാസം, വൈരാഗ്യം മുതലായ എല്ലാ'സാധന'ങ്ങളേയും ശരിയായി ഉപയോഗപ്പെടുത്തണം. എന്നാലും, മനസ്സിലേ മാലിന്യങ്ങഠം മുഴുവനും പോകയില്ല അതിന്നു ഭക്തിയുടെ രൂപത്തിലുള്ള വെള്ളംകൂടി ആവശ്യമാണു്. ഭക്തിക്കുമാത്രമേ അതിന്നുള്ള ശക്തിയുള്ളു. ഇതിനെ വേണമെങ്കിൽ പരാവലംബനം എന്നു പറഞ്ഞുകൊഠംക. പക്ഷേ, 'പരം' എന്നതിന്നു് 'അന്യം' എന്ന അത്ഥം എടുക്കാതെ 'ശ്രേഷ്ഠം'—ശ്രേഷ്ഠമായ പരമാത്മാവു്—എന്ന അർത്ഥം എടുക്കണം. ആ പരമാത്മാവിനെ അവലംബിക്കുകയെന്നതാണു് പരാവലംബനം എന്നതിന്റെ അർത്ഥം. പരമാത്മാവിന്റെ സഹായംകൂടാതെ മനസ്സിലെ മാലിന്യങ്ങഠം പോകയേയില്ല.

ഇവിടെ ജ്ഞാനത്തിന്റെ അത്ഥം സങ്കുചിതമാക്കിക്കളഞ്ഞു എന്നു ചിലർ പറഞ്ഞേക്കാം. ജ്ഞാനംകൊണ്ടു മനസ്സിലെ മാലിന്യങ്ങഠം കഴുകിക്കളയുക സാദ്ധ്യമല്ലെങ്കിൽ, ആ ജ്ഞാനം തരംതാഴ്ന്നുപോകുന്നു എന്ന ആക്ഷേപത്തെ ഞാൻ സ്വീകരിക്കുകതന്നെ ചെയ്യും. പക്ഷേ, ഞാൻ പറയുന്നതു് പരിശുദ്ധമായ ജ്ഞാനം പ്രാപിക്കുക ഈ മൺപ്രതിമയ്ക്കു സാദ്ധ്യമല്ല എന്നാണു്. ഈ ദേഹത്തിന്നുള്ളിലിരിക്കുമ്പോഴുണ്ടാവുന്ന ജ്ഞാനം എത്രതന്നെ പരിശുദ്ധമായതാണെങ്കിലും അതിൽ അല്പം ന്യൂനതയുണ്ടായിരിക്കും; അതു് അല്പം വികൃതമായിരിക്കും. ഈ ദേഹത്തിൽ ഉണ്ടാകുന്ന ജ്ഞാനത്തിന്റെ ശക്തി പരിമിതമാണു്. പരിശുദ്ധജ്ഞാനം ഉണ്ടാവുമ്പോഠം സംസാരസംബന്ധമായ എല്ലാ മാലിന്യങ്ങളും ഭസ്മമായിപ്പോകും. ഇതു സംശയാതീതമായ ഒരു സംഗതിയാണു്. ചിത്തത്തോടുകൂടിത്തന്നെ എല്ലാ മാലിന്യങ്ങളേയും ഭസ്മീകരിക്കാനുള്ള ശക്തി ജ്ഞാനത്തിന്നുണ്ടു്. പക്ഷേ വികാരത്തോടുകൂടിയ ഈ ദേഹത്തിൽ ജ്ഞാനത്തിന്റെ ശക്തി കുണ്ഠമായിത്തീരുന്നു. അതിനാൽ, സൂക്ഷ്മമായ മാലിന്യങ്ങളെ കഴുകിക്കളയാൻ അതിന്നു കഴിവില്ലാതാവുന്നു. ഭക്തിയെത്തന്നെ ആശ്രയിക്കേണ്ടിവരുന്നു. ഭക്തിയെ ആശ്രയിക്കാതെ സൂക്ഷ്മമായ മാലിന്യങ്ങളെ നശിപ്പിക്കാൻ സാധിക്കയില്ല. അതിനാൽ, ഭക്തിയിൽ മനുഷ്യൻ 'അധികം' സുരക്ഷിതനാണു്. ഈ 'അധികം' എന്ന പദം എന്റെ സ്വന്തമാണെന്നു കരുതിക്കൊഠംക. സഗുണഭക്തി സുലഭമാണു്. അതിൽ പര

മേശ്വരനെ ശരണംപ്രാപിക്കുന്നു—അവലംബിക്കുന്നു. നിർഗ്ഗുണത്തിൽ സ്വാവലംബനമാണുള്ളതു്. ഇതിലെ 'സ്വ' എന്നതിന്റെ അർത്ഥത്തെപ്പററി അല്പം ആലോചിക്കുക. അതിന്റെ അർത്ഥം, 'തന്റെ അകത്തുള്ള പരമാത്മാവിന്റെ ആധാരം' എന്നാകുന്നു. വെറും ബുദ്ധിയുടെ സഹായത്താൽ പരിശുദ്ധനായിത്തീർന്ന ഒരു വ്യക്തിയേയും കാണാൻ കഴിയില്ല. സ്വാവലംബനം അതായതു് ആന്തരമായ ആത്മജ്ഞാനംകൊണ്ടു ശുദ്ധമായ ജ്ഞാനം പ്രാപ്തമാകും. ചുരുക്കത്തിൽ, നിർഗ്ഗുണഭക്തിയിലേ സ്വാവലംബനത്തിലും, അവസാനം ആധാരമാക്കിയിട്ടുള്ളതു് ആത്മാവിനെത്തന്നെയാണു്.

## 4

ഞാൻ, സഗുണോപാസന സുലഭവും സുരക്ഷിതവുമാണെന്നു പറഞ്ഞുവല്ലോ. നിർഗ്ഗുണോപാസനയുടെ കാര്യത്തിലും അതുതന്നെ പറയാൻ സാധിക്കും. നിർഗ്ഗുണത്തിൽ ഒരതിത്തിയുണ്ടു്. നാം പല കാര്യങ്ങൾക്കുമായി—സേവാപരമായ പലതരം പ്രവൃത്തികൾക്കായി—പല സ്ഥാപനങ്ങളും ഏർപ്പെടുത്തുന്നു. അവയ്ക്കു് ആദ്യം കാരണമായിരിക്കുന്നതു വ്യക്തികളാണു്. ആ വ്യക്തികളായിരിക്കും അതിന്റെ മുഖ്യമായ ആധാരം. സ്ഥാപനം, ആദ്യം വ്യക്തി നിഷ്ഠമായിരിക്കും. പിന്നെ, അതു വികസിച്ചുവരുന്നതോടുകൂടി, വ്യക്തിയിലുള്ള നിഷ്ഠ തത്ത്വത്തിലായിത്തീരണം. തത്ത്വനിഷ്ഠ ഉണ്ടാവാഞ്ഞാൽ ആദ്യം സ്ഫൂർത്തിനൽകിക്കൊണ്ടിരുന്ന വ്യക്തിപോയിക്കഴിഞ്ഞാൽ ആ സ്ഥാപനം ഇരുളടഞ്ഞുപോകും. ഞാൻ, എനിയ്ക്കു പ്രിയമായ ഒരു ഉദാഹരണം നൽകാം. ചക്കയിലെ ചെറിയ ചരടുപൊട്ടിയാൽ നൂല്ക്കുക സാദ്ധ്യമല്ല. അതിരിക്കട്ടെ; അപ്പോൾ, വലിച്ച നൂലുപോലും കതിരിൽ ചുററാൻ സാധിക്കാതാവുന്നു. ആ വ്യക്തിയുടെ ആധാരം ഇല്ലാതാവുമ്പോൾ ആ സ്ഥാപനത്തിന്റെ സ്ഥിതിയും ഇതാവും. ആ സ്ഥാപനം അനാഥമായിത്തീരുന്നു. വ്യക്തിനിഷ്ഠയിൽനിന്നു തത്ത്വനിഷ്ഠ ഉളവായാൽപിന്നെ ഇങ്ങനെ സംഭവിക്കുകയില്ല. സഗുണത്തിനു നിർഗ്ഗുണത്തിന്റെ സഹായം ആവശ്യമാണു്. ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ വ്യക്തിയിൽനിന്നു്, അതായതു് ആകാരത്തിൽനിന്നു്, വിട്ടു പുറത്തുപോകുന്നതിനുള്ള അഭ്യാസം ഉണ്ടായിരിക്കണം. ഗംഗ ഹിമാലയത്തിൽനിന്നു്, ശങ്കരന്റെ ജടാജൂടത്തിൽനിന്നു്, പുറപ്പെടുന്നു. പക്ഷേ, അതു് അവിടെത്തന്നെ നില്ക്കുന്നില്ല. അതു ജടാമദ്ധ്യത്തിൽനിന്നുദ്ഭവിച്ചു് ഹിമാലയത്തിന്റെ മുകളിലൂടേ ഒഴുകി താഴ്വരകളും കാടുകളും കടന്നു് സമനിരപ്പായ മൈതാന

ത്തിൽ പ്രവേശിച്ച് പതുക്കെപ്പതുക്കെ ഒഴുകാൻ തുടങ്ങുമ്പോൾ മാത്രമേ, അതുകൊണ്ടു പൊതുജനങ്ങൾക്ക് ഉപകാരം ഉണ്ടാവുന്നുള്ളൂ. ഇതുപോലെ, സ്ഥാപനങ്ങൾക്കും വ്യക്തിയുടെ ആധാരം നഷ്ടപ്പെട്ടുപോയാലും തത്ത്വത്തിൻെറ ബലിഷ്ഠമായ സ്തംഭങ്ങളിൽ നിവർന്നുനില്ക്കാൻ സാധിക്കണം. വീടുപണിയുമ്പോൾ ആർച്ച് (കമാനം) കെട്ടാൻ ആദ്യം ഒരു താങ്ങ് (ആധാരം) നിർമ്മിക്കുന്നു. പിന്നീട് അത് എടുത്തുകളയും. അതെടുത്തുകളഞ്ഞാലും കമാനം വീഴാതെ നില്ക്കണം; എന്നാൽ മാത്രമേ, ആ താങ്ങു ശരിയായിരുന്നു എന്നു പറവാൻ സാധിക്കയുള്ളൂ. ഇതുപോലെതന്നെ, ആദ്യം സ്ഫൂർത്തിയുടെ പ്രവാഹം സഗുണമാണ്. അവസാനം അതിൻെറ പരിപൂർണ്ണത തത്ത്വനിഷ്ഠയിൽ അഥവാ നിർഗ്ഗുണത്തിലായിത്തീരണം. ഭക്തിയുടെ ഉദരത്തിൽനിന്ന് ജ്ഞാനം ഉദിക്കണം. ഭക്തിരൂപമായ ലതയിൽ ജ്ഞാനമാകുന്ന പുഷ്പം ഉണ്ടാവണം.

ഈ സംഗതി ബുദ്ധദേവൻെറ ശ്രദ്ധയിൽപ്പെട്ടിരുന്നു. അതിനാൽ, അദ്ദേഹം, മൂന്നുപ്രകാരത്തിലുള്ള നിഷ്ഠകൾ പറഞ്ഞിട്ടുണ്ട്. ആദ്യം വ്യക്തിനിഷ്ഠ, പിന്നെ അതിൽനിന്നു തത്ത്വനിഷ്ഠ. നേരിട്ടു തത്ത്വനിഷ്ഠയിൽ എത്തുക സാദ്ധ്യമല്ലെങ്കിൽ, ചുരുങ്ങിയതു സംഘനിഷ്ഠയെങ്കിലും ഉളവാകണം. അതുവരെ ഒരു വ്യക്തിയുടെ നേരെ ഉണ്ടായിരുന്ന ആദരവ് പത്തുപതിനഞ്ചുപേരുള്ള ഒരു സംഘത്തിൻെറ നേർക്കാവണം. സംഘത്തിനോടു സാമുദായികമായ പ്രേമം ഇല്ലെങ്കിൽ അന്തശ്ഛിദ്രവും മത്സരവും ഉണ്ടാവാനിടയുണ്ട്. അതിനാൽ, വ്യക്തിശരണതപോയി സംഘശരണത വരണം. ക്രമേണ സിദ്ധാന്തശരണതയും ബുദ്ധമതത്തിൽ ഇവ മൂന്നിനേയും എടുത്തു പറഞ്ഞിട്ടുണ്ട്: "ബുദ്ധം ശരണം ഗച്ഛാമി; സംഘം ശരണം ഗച്ഛാമി; ധമ്മം ശരണം ഗച്ഛാമി." ആദ്യം വ്യക്തിയുടെനേരേയും പിന്നെ സംഘത്തിൻെറ നേരേയും നിഷ്ഠയുണ്ടാവണം. ഇവ രണ്ടും ബലഹീനമാകയാൽ അവസാനം സിദ്ധാന്തനിഷ്ഠയുണ്ടായാൽ മാത്രമേ, സ്ഥാപനം സപ്രയോജനമായിത്തീരുകയുള്ളൂ. സ്ഫൂർത്തിയുടെ പ്രവാഹം സഗുണത്തിൽനിന്നുദ്ഭവിച്ചതായാലും ഒടുവിൽ അതു നിർഗ്ഗുണസാഗരത്തിൽ ചെന്നുചേരണം. നിർഗ്ഗുണത്തിൻെറ അഭാവത്തിൽ സഗുണം ദോഷമയമായിത്തീർന്നേയ്ക്കാനിടയുണ്ട്. നിർഗ്ഗുണത്തിൻെറ പരിമിതി സഗുണത്തെ സമനിലപ്പെടുത്തിനിർത്തുന്നു. ഈ വിഷയത്തിൽ സഗുണം നിർഗ്ഗുണത്തോടു കടപ്പെട്ടതാണ്.

ഹിന്ദുമതമായാലും, ശരി, ക്രിസ്തുമതമായാലും ശരി, ഇസ്ലാംമതമായാലും ശരി—എല്ലാററിലും ഏതെങ്കിലും ഒരുതരത്തിലുള്ള വിഗ്ര

ഹാരാധനം നടപ്പുണ്ട്. അതു് അത്ര ഉൽകൃഷ്ടമല്ലാ എന്നു കരുതുന്നവർപോലും അതിനെ സ്വീകരിച്ചിട്ടുണ്ട്. വിഗ്രഹാരാധനയുടെ തത്വം തീർച്ചയായും മഹത്തായതാണു്. പക്ഷേ, നിർഗ്ഗുണത്തിന്റെ പരിധിയിൽ ഇരിക്കുന്നവരെ മാത്രമേ അതു് നിർദ്ദോഷമായിരിക്കയുള്ളു. ഈ നിബന്ധന അയഞ്ഞുപോകുമ്പോൾ സഗുണത്തിൽ ദോഷം ഉണ്ടായിത്തീരുന്നു. ഏതു ധർമ്മത്തിലെ സഗുണത്തെ എടുത്തുനോക്കിയാലും നിർഗ്ഗുണത്തിന്റെ പരിധിയുടെ അഭാവംനിമിത്തം അതു അധഃപതിച്ചിട്ടുള്ളതായിക്കാണാം. ആദ്യകാലത്തു യജ്ഞത്തിൽ പ്രാണിബലികഴിക്കാറുണ്ട്. ഇതു വിഗ്രഹാരാധനയുടെ പേരിലുള്ള ഒരത്യാചാരമാണു്. വിഗ്രഹാരാധന അതിരുകടന്നു് തെററായ മാർഗ്ഗത്തിൽ ചരിച്ചു. അതു് നിർഗ്ഗുണത്തിൽ നിഷ്ഠവെച്ചുകൊണ്ടായിരുന്നുവെങ്കിൽ ഈ ദോഷം വരുമായിരുന്നില്ല.

## 5

സഗുണം സുലഭവും സുരക്ഷിതവുമാണു്. എന്നാലും, അതിന്നു നിർഗ്ഗുണത്തിന്റെ ആവശ്യകതയുണ്ട്. സഗുണം വളൻവളൻ് അതിൽ നിർഗ്ഗുണത്തിന്റെ, അതായതു് തത്വനിഷ്ഠയുടെ രൂപത്തിലുള്ള പുഷ്ടി ഉണ്ടാവണം. നിർഗ്ഗുണവും സഗുണവും പരസ്പരം പൂരിപ്പിക്കുന്നവയാണു്; ഒരിക്കലും വിരുദ്ധമായവയല്ല. സഗുണത്തിൽനിന്നു് നിർഗ്ഗുണത്തിലെത്തിച്ചേരണം; നിർഗ്ഗുണത്തിന്നും, മനസ്സിലെ സൂക്ഷ്മമായ മാലിന്യങ്ങളെ കഴുകിക്കളയുന്നതിന്നു സഗുണത്തിന്റെ ആർദ്രത ആവശ്യമാണു്. രണ്ടും അന്യോന്യം ശോഭയെ വദ്ധിപ്പിക്കുന്നവയാണു്. ഈ രണ്ടുതരം ഭക്തിയേയും രാമായണത്തിൽ വളരെ ഭംഗിയായി വർണ്ണിച്ചിട്ടുണ്ട്. അയോദ്ധ്യാകാണ്ഡത്തിൽ ഇതു രണ്ടും കാണാം. ഈ രണ്ടുതരം ഭക്തിയുടേയും വർണ്ണനയാണു് രാമായണത്തിലുള്ളതു്. ഭരതന്റെ ഭക്തി നിർഗ്ഗുണവും ലക്ഷ്മണന്റേതു സഗുണവുമാണു്. ഇവരുടെ ഉദാഹരണത്തിൽ നിന്നു്, ഇവ രണ്ടുംതമ്മിലുള്ള വ്യത്യാസം നല്ലപോലെ മനസ്സിലാക്കാം.

രാമൻ വനവാസത്തിന്നു പുറപ്പെട്ടപ്പോൾ ലക്ഷ്മണനെ കൂടെ കൊണ്ടുപോവാൻ സന്നദ്ധനായിരുന്നില്ല; അദ്ദേഹത്തിന്നു് അതു് അത്യാവശ്യമായിത്തോന്നിയില്ല. അദ്ദേഹം ലക്ഷ്മണനോടു പറഞ്ഞു: "ലക്ഷ്മണാ, ഞാൻ കാട്ടിലേയ്ക്കു പോകുന്നു. അതാണു് അച്ഛന്റെ കല്പന. നീ ഇവിടെ നില്ക്കണം. എന്റെ കൂടെ പോന്നു് അമ്മയച്ഛന്മാരുടെ സങ്കടത്തെ അധികമാക്കരുതു്. നീ മാതാപിതാക്കൾക്കും പ്രജകൾക്കും വേണ്ട സേവനം ചെയ്യുക.

നീ അവരുടെ കൂടെയുണ്ടെങ്കിൽ പിന്നെ, എനിക്കവരെപ്പററിച്ചിന്തിക്കേണ്ടിവരികയില്ല. നീ എൻെറ പ്രതിനിധിയുടെ നിലയിൽ ഇവിടെ ഇരിക്കുക. കാട്ടിലേയ്ക്കു പോകുന്നു എന്നതിന്ന്, ഞാൻ ഒരു സങ്കടത്തിൽ അകപ്പെട്ടു എന്ന് അർത്ഥമില്ല. ഞാൻ ഋഷിമാരുടെ ആശ്രമങ്ങളിലേയ്ക്കാണ് പോകുന്നതു്." രാമൻ ഇങ്ങനെ പലതും ലക്ഷ്മണനെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. പക്ഷേ, ലക്ഷ്മണൻ അതെല്ലാം ഒരൊററ വാക്കുകൊണ്ടു അടച്ചുകളഞ്ഞു. തുളസീദാസ് അതു വളരെ ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്. ലക്ഷ്മണൻ പറയുന്നു: "അങ്ങുന്ന് പറയുന്നതെല്ലാം ഉൽകൃഷ്ടമായ നിഗമനീതികൾതന്നെ. അടിയൻ അതെല്ലാം പാലിക്കേണ്ടതും ആണ്. പക്ഷേ, അടിയന്ന് ഈ രാജനീതിയുടെ ഭാരം ചുമക്കാൻ വയ്യ. അങ്ങയുടെ പ്രതിനിധിയാവാനുള്ള ശക്തി അടിയന്നില്ല. അടിയൻ ഇപ്പോഴും ഒരു ശിശുവാണ്."

* * * *

"അരയന്നത്തിന്ന് മേരുപർവ്വതത്തെ പുറത്തെടുക്കുക സാദ്ധ്യമാണോ? ജ്യേഷ്ഠാ, അടിയൻ ഇന്നേവരെയും അങ്ങയുടെ പ്രേമത്തിലാണ് വളൎന്നുവന്നതു്. ഈ രാജനീതിയെല്ലാം മററാരോടെങ്കിലും പറഞ്ഞുകൊൾക. അടിയൻ ഇപ്പോഴും ഒരു കുട്ടിയാണ്." ഇങ്ങനെപറഞ്ഞു് ലക്ഷ്മണൻ രാമൻെറ എല്ലാവാക്കുകളേയും അടച്ചുകളഞ്ഞു!

മത്സ്യത്തിന്നു വെള്ളത്തെ വിട്ടു ജീവിക്കുക സാദ്ധ്യമല്ല. അതുപോലെതന്നെ, ലക്ഷ്മണന്നു രാമനെ വിട്ടിരിക്കാൻ വയ്യ. അദ്ദേഹത്തിന്ന്, രാമനെ പിരിഞ്ഞിരിക്കാനുള്ള ശക്തിയില്ല. അദ്ദേഹത്തിൻെറ ഓരോ രോമത്തിലും രാമനോടുള്ള സഹാനുഭൂതി പ്രത്യക്ഷപ്പെട്ടിരുന്നു. രാമൻ ഉറങ്ങുമ്പോൾ ലക്ഷ്മണൻ ഉണൎന്നിരുന്ന് അദ്ദേഹത്തിന്നു വേണ്ട ശുശ്രൂഷ ചെയ്യും—അദ്ദേഹത്തിൻെറ ആനന്ദം മുഴവനും ഇതിലായിരുന്നു. നമ്മുടെ കണ്ണിലേയ്ക്കു വല്ലവരും ഒരു കല്ല് എറിയുന്നതായാൽ ഉടനേ കയ്യ് പൊന്തി കണ്ണിന്നടുക്കൽവന്ന് ആ ഏറിനെ സ്വയം ഏല്ക്കുന്നു. ഇതുപോലെതന്നെ, ലക്ഷ്മണൻ രാമൻെറ കയ്യായിക്കഴിഞ്ഞിരുന്നു. രാമൻെറ മേൽ വീഴുന്ന അടിയെല്ലാം ആദ്യം ലക്ഷ്മണൻ ഏല്ക്കും. തുളസീദാസ് ലക്ഷ്മണന്ന് ഒരു നല്ല ഉദാഹരണം നൽകിയിട്ടുണ്ട്: "കൊടിക്കൂറ ഉയരത്തിൽ പാറന്നുകൊണ്ടിരിക്കുന്നു. പാട്ടും വണക്കവും എല്ലാം കൊടിക്കൂറയ്ക്കാണ്. അതിൻെറ നിറം ആകൃതി മുതലായവയെയെല്ലാം പാടിപ്പുകഴ്ത്തുന്നു. പക്ഷേ, ആ കൊടിമരത്തിൻെറ കാൎയ്യം ആരെങ്കിലും അന്വേഷിക്കുന്നുണ്ടോ? രാമൻെറ കീൎത്തിയാകുന്ന

പതാക വളരെ ഉയരത്തിൽ പാറന്നുകൊണ്ടിരിക്കുന്നു. അതിൻെറ ആധാരമായിട്ടുള്ള കൊടിമരം ലക്ഷ്മണനാണു്. അതു് അല്പം പോലും വളയാതെ നേരെ ഉയർന്നുനില്ക്കുന്നു. രാമൻെറ കീർത്തിയാകുന്ന പതാകയെ പാറപ്പിച്ചിരുന്ന ലക്ഷ്മണനാകുന്ന കൊടിമരം ഒരിക്കലും വളഞ്ഞിട്ടില്ല. കീർത്തിയെല്ലാം ആരുടേതു്? രാമൻെറ! ലോകം കാണുന്നതു പതാകയെയാണു്. കേതുവിനെ ആരും കണക്കാക്കുന്നില്ല കൊടുമുടി കാണും; അടിത്തറ കാണുകയില്ല! രാമൻെറകീർത്തി ലോകത്തിൽ വ്യാപിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ, ആരെങ്കിലും ലക്ഷ്മണനെ ഓർക്കുന്നുണ്ടോ? പതിന്നാലുകൊല്ലം ആ കൊടിമരം നേരെ, വളയാതെ, നിവർന്നുനിന്നു; അല്പംപോലും വളഞ്ഞിട്ടില്ല. താൻ പിന്നിൽ നിന്നുകൊണ്ടു് ലക്ഷ്മണൻ രാമൻെറ കീർത്തിയെ നാടെങ്ങും വ്യാപിപ്പിച്ചു.'' രാമൻ വളരെ വലുതായ, വിഷമമേറിയ കാര്യങ്ങൾ ലക്ഷ്മണനെക്കൊണ്ടു ചെയ്യിച്ചിട്ടുണ്ടു്. അവസാനം, സീതയെ കാട്ടിൽക്കൊണ്ടുപോയി വിടുന്ന പ്രവൃത്തിയും ലക്ഷ്മണനെയാണു് ഏല്പിച്ചതു്. ലക്ഷ്മണൻ അതും ചെയ്തു. ലക്ഷ്മണന്നു് സ്വതന്ത്രമായ ഒരസ്തിത്വംതന്നെ ഇല്ലായിരുന്നു. നദി സമുദ്രത്തിൽ ചെന്നുചേരുന്നതുപോലെ, പ്രകൃത്യാതന്നെ, ലക്ഷ്മണൻെറ സേവനം രാമനിൽ എത്തിച്ചേർന്നിരുന്നു. അദ്ദേഹം രാമൻെറ കയ്യും കാലുംകണ്ണും മനസ്സും ആയിക്കഴിഞ്ഞിരുന്നു. ലക്ഷ്മണൻെറ ഈ ഭക്തി സഗുണഭക്തിയായിരുന്നു.

നേരേമറിച്ചു്, ഭരതൻെറ ഭക്തി നിർഗ്ഗുണഭക്തിയായിരുന്നു. അദ്ദേഹത്തേയും തുളസീദാസ് ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ടു്. രാമൻ കാട്ടിലേയ്ക്കു പോകുമ്പോൾ ഭരതൻ അയോദ്ധ്യയിൽ ഉണ്ടായിരുന്നില്ല; മാതുലഗൃഹത്തിലായിരുന്നു. മടങ്ങിവന്നതാകട്ടേ, അച്ഛൻെറ പരലോകപ്രാപ്തിക്കുശേഷവും! ഗുരുവായ വസിഷ്ഠൻ ഭരതനോടു് രാജ്യം ഭരിക്കാൻ ഉപദേശിച്ചു. എന്നാൽ, ഭരതൻ പറഞ്ഞു: "എനിക്കു രാമനെ കാണണം'' രാമനെ കാണാനായി അദ്ദേഹത്തിൻെറ മനസ്സ് പിടയുകയായിരുന്നു. എന്നാൽ, അതോടൊപ്പം അദ്ദേഹം രാജ്യകാര്യങ്ങളും അന്വേഷിച്ചു അദ്ദേഹത്തിൻെറ ഭാവന ഇതായിരുന്നു: "ഈ രാജ്യം രാമൻേറതാണു്. ഇവിടെ വേണ്ടകാര്യങ്ങൾ നടത്തുമ്പോൾ ഞാൻ ചെയ്യുന്നതെല്ലാം രാമൻെറ കാര്യമാണു്. സകല സമ്പത്തുകളും യജമാനൻേറതാണു്. അതിനെ നോക്കി നടത്തുകമാത്രമാണു് ദാസൻ ചെയ്യുന്നതു്.'' ലക്ഷ്മണനെപ്പോലെ അദ്ദേഹത്തിന്നു വിട്ടുപോകാൻ കഴിഞ്ഞില്ല. ഇതാണു് ഭരതൻെറ സ്ഥിതി. രാമഭക്തി എന്നതിൻെറ അർത്ഥം രാമകാര്യം ചെയ്യുക എന്നാണു്. അല്ലെ

ങ്കിൽ, ആ ഭക്തികൊണ്ടു പിന്നെ എന്തുപയോഗമാണുള്ളതു്? രാജ്യകാര്യങ്ങൾ അന്വേഷിക്കുന്നതിന്നു വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്തശേഷം ഭരതൻ രാമനെക്കാണാനായി കാട്ടിലേയ്ക്കു പോയി. "ഏട്ടാ, ഇതു് അങ്ങയുടെ രാജ്യമാണു്; അങ്ങു്......" ഭരതൻ പറയാൻ ഭാവിക്കുമ്പോഴേയ്ക്കു് രാമൻ അങ്ങോട്ടു കടന്നു പറഞ്ഞു: "ഭരതാ, നീ രാജ്യം ഭരിക്കണം." ഭരതന്നു്, എന്തുചെയ്യേണമെന്നറിയാതായി. അദ്ദേഹം പറഞ്ഞു: "അങ്ങയുടെ ആജ്ഞയെ അടിയൻ ശിരസാ വഹിക്കുന്നു." രാമന്റെ കല്പനയെ അനുസരിക്കുകയാണു് ഭരതന്റെ ധർമ്മം. അദ്ദേഹം സർവ്വസ്വവും രാമനിൽ സമർപ്പിച്ചിരുന്നു. അദ്ദേഹം പോയി രാജ്യകാര്യങ്ങൾ നടത്താൻതുടങ്ങി. അതിലും ഒരു വിശേഷമുണ്ടു്. അദ്ദേഹം അയോദ്ധ്യയിൽനിന്നു് രണ്ടുനാഴിക അകലെ ഇരുന്നു് തപസ്സനുഷ്ഠിച്ചുകൊണ്ടാണു് രാജ്യകാര്യങ്ങൾ അന്വേഷിച്ചതു്. അവസാനം, രാമൻ വനവാസംകഴിഞ്ഞു മടങ്ങിയെത്തി. അവരിരുവരേയും ഒന്നിച്ചുകണ്ടാൽ ആരാണു് കാട്ടിലിരുന്നു തപസ്സനുഷ്ഠിച്ചതു് എന്നു തിരിച്ചറിയുവാൻ സാധിക്കാതായി. രണ്ടാളുടേയും മുഖം ഒരേമാതിരി, വയസ്സിൽമാത്രം അല്പം വ്യത്യാസമുണ്ടു്. മുഖത്തുനോക്കിയാൽ ഒരേമാതിരി തപോലക്ഷണം. രാമനേതാണു് ഭരതനേതാണു് എന്നു തിരിച്ചറിവാൻ ആർക്കും കഴിഞ്ഞില്ല. ആരെങ്കിലും അപ്പോൾ അവരിരുവരുടേയും ചിത്രം വരച്ചിരുന്നുവെങ്കിൽ അതെത്ര പാവനമായ ഒന്നാവുമായിരുന്നു! ഇങ്ങനെ, ഭരതൻ ശാരീരികമായി രാമനിൽനിന്നു ദൂരത്തായിരുന്നുവെങ്കിലും മാനസികമായി വളരെ അടുത്തായിരുന്നു. അദ്ദേഹം രാജ്യകാര്യങ്ങൾ നടത്തിയിരുന്നുവെങ്കിലും മനസ്സുകൊണ്ടു രാമന്റെ സമീപത്തുതന്നെയായിരുന്നു. ഇങ്ങനെ നിർഗ്ഗുണത്തിൽ സഗുണം 'ഓതപ്രോത'രൂപേണ വർത്തിക്കുന്നു. അതിനാൽ, അവിടെ 'വിയോഗം' എന്ന പദം ഉപയോഗിക്കുന്നതുതന്നെ കഠിനമായിത്തീരുന്നു. ഭരതൻ രാമന്റെ വിയോഗം അറിഞ്ഞിരുന്നില്ല. കാരണം, അദ്ദേഹം തന്റെ പ്രഭുവിന്റെ കാര്യം തന്നെയാണു് ചെയ്തുകൊണ്ടിരുന്നതു്.

ഇന്നത്തെ ചെറുപ്പക്കാർ പറയുന്നു: "രാമനാമം, ഭഗവദ്ഭക്തി, ഈശ്വരോപാസന ഇതൊന്നും ഞങ്ങൾക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. ഞങ്ങൾ ഭഗവാന്റെ പ്രവൃത്തിയിൽ വിശ്വസിക്കുന്നുണ്ടു്." അതുമതി. ഭഗവാന്റെ പ്രവൃത്തി എങ്ങനെ ചെയ്യണം എന്നതിന്റെ മാതൃക ഭരതൻ കാണിച്ചുതന്നിട്ടുണ്ടു്. ഭഗവാന്റെ പ്രവൃത്തികൾ ചെയ്തുകൊണ്ടു് ഭരതൻ വിയോഗദുഃഖത്തെ നിർമ്മൂലനംചെയ്തു. ഭഗവാന്റെ പ്രവൃത്തികളിൽ തന്മയനായി ഭഗവാന്റെ വിയോഗത്തെപ്പോലും അനുഭവപ്പെടുന്നതിനു് അവ

സരമില്ലാതാക്കുക—ഇത് ഒരുകാര്യം. ഭഗവാനുമായി യാതൊരു കൊട്ടത്തുവാങ്ങലും ഇല്ലാതിരിക്കുക—അതു മറെറാരു കാര്യം. ഭഗവത്കാര്യങ്ങൾ ചെയ്തുകൊണ്ടു് ആത്മസംയമനത്തോടുകൂടി ജീവിക്കുക എന്നതു് ഈ സംസാരത്തിൽ ഉലോം കഠിനമാണു്. ഭരതന്റെ 'വൃത്തി' നിർഗ്ഗുണരൂപത്തിൽ പ്രവൃത്തിചെയ്യുക എന്നതായിരുന്നു. എന്നാലും, അതിൽ സഗ്ഗുണത്തിന്റെ ആധാരം തീരേ ഉപേക്ഷിക്കപ്പെട്ടിട്ടില്ല. "പ്രഭോ, അടിയൻ അങ്ങയുടെ ആജ്ഞയെ ശിരസാവഹിക്കേണ്ടവനാണു്. അങ്ങു് എന്തുതന്നെ പറഞ്ഞാലും അടിയൻ അനുസരിക്കാം. അടിയന്നു് അതിൽ യാതൊരു സംശയവും ഉണ്ടാവുകയില്ല." ഇങ്ങനെ പറഞ്ഞുകൊണ്ടു ഭരതൻ മടങ്ങാൻ തുടങ്ങി. വീണ്ടും പിൻതിരിഞ്ഞു രാമനെ നോക്കിപ്പറഞ്ഞു: "ഭഗവാനേ, മനസ്സിന്നു സമാധാനമുണ്ടാവുന്നില്ല. എന്തോ ഒരുഭാരം ഉള്ളതുപോലെ തോന്നുന്നു." ഉടനേ, അദ്ദേഹത്തിന്റെ ഭാവം മനസ്സിലാക്കി ഭഗവാൻ പറഞ്ഞു. ഈ പാദുകംഎടുത്തുകൊണ്ടു പൊയ്ക്കൊൾക." അവസാനം, സഗ്ഗുണത്തിന്റെ നേരേ ആദരവുണ്ടാവുകതന്നെ ചെയ്തു; അവസാനം നിർഗ്ഗുണത്തിനെ സഗ്ഗുണം ആർദ്രമാക്കിത്തീർത്തു. ലക്ഷ്മണനു പാദുകംകൊണ്ടു പോകുന്നതുകൊണ്ടും സമാധാനമുണ്ടായില്ല; അദ്ദേഹത്തിന്നു് അതു്, പാൽകുടിക്കുന്നതിന്നുപകരം മോരുകുടിച്ചു വിശപ്പുമാററുന്നതിന്നു തുല്യമായിട്ടാണു് തോന്നിയതു്. ഭരതന്റെ നിലപാടു് ഇതിൽനിന്നു വ്യത്യസ്തമായിരുന്നു. അദ്ദേഹം ബാഹ്യമായി ദൂരെനിന്നുകൊണ്ടു കർമ്മംചെയ്യുകയായിരുന്നു. എന്നാലും, മനസ്സിൽ രാമമയനായിരുന്നു. ഭരതൻ, തന്റെ കർത്തവ്യം പാലിക്കുന്നതിൽത്തന്നെയാണു് രാമഭക്തി എന്നു വിശ്വസിച്ചിരുന്നു. എന്നിട്ടും, അദ്ദേഹത്തിന്നു് ആ പാദുക ആവശ്യകമായിത്തോന്നി; അതില്ലാതെ രാജ്യകാര്യങ്ങൾ നടത്തുക സാദ്ധ്യമല്ലെന്നുതോന്നി. ആ പാദുകയുടെ ആജ്ഞകളെ അനുസരിക്കുന്നു എന്ന ഭാവത്തിൽ അദ്ദേഹം കർത്തവ്യങ്ങളെല്ലാം നിർവ്വഹിച്ചുകൊണ്ടിരുന്നു. ലക്ഷ്മണനെപ്പോലെതന്നെ ഭരതനും രാമഭക്തനായിരുന്നു. ഇരുവരുടേയും അവസ്ഥ ബാഹ്യമായി രണ്ടുപ്രകാരത്തിലായിരുന്നു. ഭരതൻ കർത്തവ്യത്തിലും തത്ത്വത്തിലും നിഷ്ഠയുള്ളവനായിരുന്നു; എന്നാലും, അദ്ദേഹത്തിന്റെ തത്ത്വനിഷ്ഠയ്ക്കു് ആ പാദുകയാൽ സിദ്ധിക്കാവുന്ന ആർദ്രത ആവശ്യമായിത്തോന്നി.

## 6

ഹരിഭക്തിയുടെ രൂപത്തിലുള്ള അർദ്രത അവശ്യം ഉണ്ടായിരിക്കണം. അതിനാൽ, അർജ്ജുനനോടു ഭഗവാൻ വീണ്ടും വീണ്ടും

പറഞ്ഞു: "മയ്യാസക്തമനാഃ പാർത്ഥ!"; "അർജ്ജുനാ, എന്നിൽ ആസക്തിവെയ്ക്കുക; എന്നെ ആശ്രയിച്ചുകൊണ്ടു കർമ്മംചെയ്യുക." ഭഗവദ്ഗീതയ്ക്ക് 'ആസക്തി' എന്നപദം ഒരിക്കലും സഹ്യമല്ല. ഗീത വീണ്ടും വീണ്ടും ശക്തിയോടുകൂടി ഉപദേശിക്കുന്നു "അനാസക്തനായി കർമ്മംചെയ്യുക, രാഗദ്വേഷമില്ലാതെ കർമ്മംചെയ്യുക, ഫലേച്ഛകൂടാതെ കർമ്മംചെയ്യുക!" ഇങ്ങനെ അനാസക്തി, നിസ്സംഗം മുതലായവയെ ആദർശമാക്കിട്ടുള്ള ഗീത അർജ്ജുനനോടു പറയുന്നു: "അർജ്ജുനാ, എന്നിൽ ആസക്തിവെക്കുക!" പക്ഷേ, ഇവിടെ ആസക്തിവേണ്ടതു ഭഗവാനിലാണു്. അതു വളരെ മഹത്തായ ഒരു കാര്യമാണു്. അതു് ഏതെങ്കിലും ഒരു പാർത്ഥിവവസ്തുവിലുള്ള ആസക്തിയല്ല. ഇവിടെ സഗുണവും നിർഗ്ഗുണവും അന്യോന്യം കെട്ടിപ്പിടിച്ചിരിക്കുന്നു. സഗുണത്തിന്നു നിർഗ്ഗുണത്തെ തീരെ ആശ്രയിക്കാതിരിക്കാൻ വയ്യ; നിർഗ്ഗുണത്തിന്നു സഗുണത്തിൻെറ രസം—ആർദ്രത—കൂടാതെ കഴികയുമില്ല. എപ്പോഴും കർത്തവ്യകർമ്മം അനുഷ്ഠിച്ചുകൊണ്ടിരിയ്ക്കുന്ന മനുഷ്യൻ ആ കർമ്മത്തിൻെറ രൂപത്തിൽ ഭഗവത്പൂജതന്നെയാണു് ചെയ്യുന്നതു്. പക്ഷേ, ആ പൂജയുടെകൂടെ ഭക്തിരസവും ആവശ്യമാണു്. "മാമനുസ്മര യുദ്ധ്യ ച" – "എന്നെ സ്മരിയ്ക്കുക, യുദ്ധവും ചെയ്യുക!" കർമ്മംതന്നെ ഒരു പൂജയാണു്. എന്നാലും, മനസ്സിൽ സജീവമായ ഭാവനയുണ്ടായിരിക്കണം. വെറുതേ പുഷ്പം അർച്ചിയ്ക്കുന്നതു പൂജയാവുന്നില്ല. അതോടൊപ്പം ഭാവനയും ഉണ്ടായിരിക്കണം. പുഷ്പം അർച്ചിക്കുന്നതു പൂജയുടെ ഒരു പ്രകാരമാണു്; സത്കർമ്മം ചെയ്യുന്നതു മറെറാരു പ്രകാരമാണു്. രണ്ടിലും ഭാവനാരൂപത്തിലുള്ള രസം ആവശ്യകമാണു്. പുഷ്പം അർച്ചിച്ചു; പക്ഷേ, മനസ്സിൽ ഭാവന ഉണ്ടായില്ല എന്നിരിക്കട്ടെ. അപ്പോഠ ആ പുഷ്പം അർച്ചിച്ചതു് വെറും കല്ലിലാണു്. അതായതു്, മഹത്തായ ഭാവനയ്ക്കാണു് എന്നു മനസ്സിലാക്കണം. സഗുണവും നിർഗ്ഗുണവും, കർമ്മവും പ്രീതിയും, ജ്ഞാനവും ഭക്തിയും, എല്ലാം ഫലംകൊണ്ടു് അഭിന്നമാണു്. രണ്ടിൻേറയും അവസാനത്തെ അനുഭവം ഒന്നുതന്നെയാണു്.

ഉദ്ധവൻേറയും അർജ്ജുനൻേറയും കാര്യം എടുക്കുക. (ഞാൻ രാമായണത്തിൽനിന്നു പെട്ടെന്നു ഭാരതത്തിലേയ്ക്കു വന്നുവീഴുന്നു. എനിക്കതിന്നധികാരമുണ്ടു്. കാരണം, രാമനും കൃഷ്ണനും ഒരേരൂപമാണു്.) ഭരതനും ലക്ഷ്മണനും എന്നപോലെയാണു് അർജ്ജുനനും ഉദ്ധവനും. കൃഷ്ണനുള്ള ദിക്കിലെല്ലാം ഉദ്ധവനും ഉണ്ടായിരിക്കും. ഉദ്ധവന്നു് ഒരു നിമിഷംപോലും കൃഷ്ണനെ വിട്ടിരിക്കാൻ വയ്യ. അദ്ദേഹം എപ്പോഴും കൃഷ്ണൻെറ സേവനത്തിൽ നിമഗ്നനായിരിക്കുന്നു.

കൃഷ്ണനില്ലെങ്കിൽ പിന്നെ സംസാരംതന്നെ മങ്ങിയതായിട്ടാണ് അദ്ദേഹത്തിന്ന തോന്നുന്നത്. അർജ്ജുനനും കൃഷ്ണൻെറ സഖാവായിരുന്നു. അദ്ദേഹം കൃഷ്ണൻെറ കാര്യങ്ങൾ ചെയ്യുന്നതിൽ തല്പരനായിരുന്നു. അദ്ദേഹം ദൂരെ ദൽഹിയിൽ താമസിച്ചു. കൃഷ്ണൻ ദ്വാരകയിലാണെങ്കിൽ അർജ്ജുനൻ ദൽഹിയിൽ. അവർ തമ്മിലുള്ള ബന്ധം ഇപ്രകാരമായിരുന്നു. കൃഷ്ണന്ന്, താൻ ദേഹം ഉപേക്ഷിക്കേണ്ടത് ആവശ്യകമാണെന്നു തോന്നിയപ്പോൾ, അദ്ദേഹം ഉദ്ധവരോട് പറഞ്ഞു: "ഉദ്ധവാ, ഞാൻ പോകയാണ്" ഉദ്ധവൻ ചോദിച്ചു: "എന്താ, എന്നേയും കൊണ്ടുപോകയില്ലേ?" കൃഷ്ണൻ പറഞ്ഞു: "അതെനിയ്ക്കിഷ്ടമില്ല. സൂര്യൻ തൻെറ തേജസ്സിനെ അഗ്നിയിൽ സ്ഥാപിച്ചുകൊണ്ടു പോകുന്നതുപോലെതന്നെ ഞാൻ എൻെറ ജ്യോതിസ്സിനെ നിന്നിൽ വെച്ചുകൊണ്ടാണ് പോകുന്നത്." ഭഗവാൻ ഇങ്ങനെ കാര്യംപറഞ്ഞു മനസ്സിലാക്കി; ഉദ്ധവർക്ക ജ്ഞാനം നൽകിക്കൊണ്ടു താൻ പുറപ്പെട്ടു. പിന്നെ ഉദ്ധവനു വഴിക്കവെച്ച്, ഭഗവാൻ 'സ്വധാമ'ത്തിലേയ്ക്കു പോയിക്കഴിഞ്ഞു എന്ന് മൈത്രേയമഹർഷിയിൽനിന്നു മനസ്സിലായി. പക്ഷേ, അതുകൊണ്ട് അദ്ദേഹത്തിൻെറ മനസ്സിന്നു യാതൊരിളക്കവും തട്ടിയില്ല. അദ്ദേഹത്തിന്ന് ഒന്നും സംഭവിച്ചതായിത്തോന്നിയില്ല. "ഗുരു മരിച്ചപ്പോൾ ശിഷ്യൻ കരഞ്ഞു—രണ്ടുപേരും വ്യർത്ഥമായി തൻേറടം ഉപേക്ഷിച്ചു" ഇതായിരുന്നില്ല അദ്ദേഹത്തിൻെറ സ്ഥിതി. അദ്ദേഹത്തിന്നു വിയോഗംതന്നെ അനുഭവപ്പെട്ടില്ല. അദ്ദേഹം ജീവകാലം മുഴുവനും സഗുണോപാസനചെയ്തു പരമേശ്വരൻെറ പാർശ്വത്തിൽതന്നെ ഇരുന്നു. എന്നാൽ, ഇപ്പോൾ അദ്ദേഹത്തിന്ന് നിർഗ്ഗുണത്തിൽ ആനന്ദം തോന്നാൻതുടങ്ങി. അങ്ങനെ അദ്ദേഹത്തിന്നു നിർഗ്ഗുണത്തിലൂടെ കടന്നു പോരേണ്ടിവന്നു. ആദ്യം സഗുണമാണെങ്കിലും അവസാനം നിർഗ്ഗുണത്തിലൂടെ കടക്കാതെ പരിപൂർണ്ണത വരികയില്ല.

അർജ്ജുനൻെറ സ്ഥിതി ഇതിന്നു വിപരീതമായിരുന്നു. ശ്രീകൃഷ്ണൻ അദ്ദേഹത്തോട് എന്താണ് ആജ്ഞാപിച്ചത്? സ്വർഗ്ഗാരോഹണത്തിന്നുശേഷം ദ്വാരകയിലെ എല്ലാ സ്ത്രീകളേയും രക്ഷിക്കാനുള്ള ഭാരം അർജ്ജുനനിലാണു അർപ്പിച്ചിരുന്നത്. അർജ്ജുനൻ ദൽഹിയിൽനിന്നു വന്ന് ദ്വാരകയിലെ സ്ത്രീകളേ കൂട്ടിക്കൊണ്ടുപോയി. വഴിയിൽ ഹിസ്സാറിന്നടുത്തുവെച്ച് പഞ്ചാബിലെ കള്ളന്മാർ അദ്ദേഹത്തെ കൊള്ളയടിച്ചു. അക്കാലത്ത് അർജ്ജുനനെമാത്രമാണ് നരൻ എന്നു വിളിച്ചിരുന്നത്. അദ്ദേഹം വീരന്മാർക്ക മകുടമായിരുന്നു; പരാജയം എന്തെന്ന് അറിഞ്ഞിട്ടുപോലുമില്ല; അതിനാൽ, പേരുതന്നെ "വിജയൻ" എന്നായിക്കഴിഞ്ഞിട്ടുണ്ട്;

ശ്രീ ശങ്കരനോട് എതിരിട്ടും അദ്ദേഹത്തിന്റെ തല കനിപ്പിച്ചിട്ടുണ്ട്. ആ അർജ്ജുനൻ ഈ അവസരത്തിൽ അജമേറിന്റെ സമീപത്തേയ്ക്കു് ഓടി രക്ഷപ്പെടുകയാണുണ്ടായതു്. അദ്ദേഹത്തിന്റെ മനസ്സിൽ കൃഷ്ണന്റെ വേർപാടിനുണ്ടായ പ്രഭാവം അത്യധികമായിരുന്നു. പ്രാണൻപോയി, കേവലം നിഷ്പ്രാണവും നിഷ്പ്രാണവുമായ ശരീരംമാത്രം ശേഷിച്ചതുപോലെയായി. അതായതു് എപ്പോഴും കർമ്മം ചെയ്തുകൊണ്ടേയിരിക്കുന്ന, കൃഷ്ണനിൽനിന്നകന്നു താമസിക്കുന്ന, നിർഗ്ഗുണോപാസകനായ അർജ്ജുനനു് ആ വിയോഗദുഃഖം ദുസ്സഹവും കഠിനമായിത്തോന്നി. അദ്ദേഹത്തിന്റെ നിർഗ്ഗുണത്തിനു് ആ വിയോഗംനിമിത്തം ഹാനിസംഭവിച്ചു. അദ്ദേഹത്തിന്റെ എല്ലാ കർമ്മങ്ങളും അവസാനിച്ചതുപോലായി. അദ്ദേഹത്തിന്റെ നിർഗ്ഗുണത്തിനു് അവസാനം സഗുണത്തിന്റെ അഭാവം അനുഭവപ്പെട്ടു. ഇതിന്റെയെല്ലാം സാരാംശം ഇതാണു്: സഗുണത്തിനു നിർഗ്ഗുണത്തിലും നിർഗ്ഗുണത്തിനു സഗുണത്തിലും പോകേണ്ടിവരുന്നു. ഇങ്ങനെ ഇവ രണ്ടും, ഒന്നു മറ്റൊന്നുകൊണ്ടു പൂർണ്ണത പ്രാപിക്കുന്നവയാണു്.

## 7

ആകയാൽ, സഗുണോപാസകനും നിർഗ്ഗുണോപാസകനും തമ്മിലുള്ള വ്യത്യാസം എന്താണെന്നു ചോദിക്കുമ്പോൾ ഉത്തരം മുട്ടിപ്പോകുന്നു. സഗുണവും നിർഗ്ഗുണവും അവസാനം ഒന്നായിത്തീരുന്നു. ഒരിക്കൽ ഞാൻ വയ്ക്കം സത്യാഗ്രഹം നോക്കാൻ പോവുകയുണ്ടായി. ഞാൻ ഭൂമിശാസ്ത്രം പഠിക്കുമ്പോൾ, കേരളക്കരയിലാണു് ശങ്കരാചാര്യരുടെ ജന്മസ്ഥലം എന്നു മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. ഞാൻ പോകുന്ന വഴിയിൽ എവിടെയെങ്കിലും ആയിരിക്കും ശങ്കരാചാര്യരുടെ ജന്മസ്ഥലമായ 'കാലടി' ഗ്രാമം എന്നു വിചാരിച്ചു് കൂടെയുണ്ടായിരുന്ന മലയാളിയോടു് അതിനെപ്പററി അന്വേഷിച്ചു. ആയാൾ പറഞ്ഞു: "ഇവിടെ അടുത്താണു്, പത്തുപന്ത്രണ്ടു നാഴിക ദൂരമേ ഉള്ളു. അങ്ങേയ്ക്കു പോകാനാഗ്രഹമുണ്ടോ?" ഞാൻ പോകാൻ കൂട്ടാക്കിയില്ല. ഞാൻ പോകുന്നതു സത്യാഗ്രഹത്തിനുവേണ്ടിയാണു്; അതിനാൽ, വഴിക്കു വേറെ എങ്ങോട്ടെങ്കിലും പോകുന്നതു് ഉചിതമായിരിക്കയില്ല. ഞാൻ ആ ഗ്രാമം കാണാൻപോയില്ല. അതു നന്നായി എന്നാണു് എനിക്കു് ഇന്നും തോന്നുന്നതു്. പക്ഷേ, രാത്രി ഉറങ്ങാൻ തുടങ്ങിയപ്പോൾ ആ കാലടിഗ്രാമവും ശങ്കരാചാര്യരുടെ വിഗ്രഹവും എന്റെമുമ്പിൽ വീണ്ടും വീണ്ടും വരാൻതുടങ്ങി. എന്റെ ഉറക്കം

പോയി. ആ അനുഭവം ഇന്നും അതേമാതിരി ഇരിക്കുന്നു. ശ്രീ ശങ്കരാചാര്യരുടെ ജ്ഞാനപ്രകാശം, ദിവ്യമായ അദ്വൈതനിഷ്ഠ, തന്റെ മുമ്പിൽ പരന്നു കിടക്കുന്ന ഈ സംസാരം മിഥ്യയാണെന്നു തോന്നിക്കുന്ന അലൌകികവും ഉജ്ജ്വലവുമായ വൈരാഗ്യം, ഗംഭീരമായ ഭാഷ, അതുനിമിത്തം എനിക്കുണ്ടായിട്ടുള്ള അപാരമായ ഗുണം—ഇവ ഓരോന്നായി ഓർമ്മവരാൻ തുടങ്ങി. അപ്പോൾ ഈ നിർഗ്ഗുണത്തിൽ സഗുണം 'ഓതപ്രോത'മായിരിക്കുന്നതെങ്ങനെയെന്ന് എനിക്കനുഭവപ്പെട്ടു. നേരിട്ടു കണ്ടാൽക്കൂടി ഇത്ര പ്രേമം അനുഭവപ്പെടുകയില്ലായിരുന്നു. നിർഗ്ഗുണത്തിൽ സഗുണത്തിന്റെ പരമോൽക്കർഷം ഏറെക്കുറെ അടങ്ങിയിരിക്കുന്നുണ്ട്. ഞാൻ സാധാരണമായി ആർക്കും കത്തെഴുതാറില്ല. കത്തെഴുതുന്നില്ലെങ്കിലുംകൂടി ഞാൻ, എന്റെ സുഹൃത്തുക്കളെപ്പററി എപ്പോഴും ഓർക്കാറുണ്ട്. ഇങ്ങനെ നിർഗ്ഗുണത്തിലും സഗുണം ഗുപ്തരൂപത്തിൽ വർത്തിക്കുന്നുണ്ട്. രണ്ടു ഐകരൂപ്യമുള്ളവയാണ്. പ്രത്യക്ഷമായ വിഗ്രഹത്തെ വെച്ചുകൊണ്ടു പൂജചെയ്യുക; പ്രകടമായ രൂപത്തിൽ സേവചെയ്യുക—ഇതാണ് ഒരു രൂപം. അകത്ത്, മനസ്സുകൊണ്ടു എപ്പോഴും സംസാരത്തിന്റെ നന്മയെപ്പററി ചിന്തിച്ചുകൊണ്ടിരിക്കുക; പുറമേ, പൂജയുടെ രൂപത്തിലുള്ള ക്രിയകൂടിയും ചെയ്യാതിരിക്കുക—ഇതാണ് രണ്ടാമത്തെ രൂപം. ഇവ രണ്ടിന്റേയും വിലയും മഹത്വവും തുല്യമാണ്.

അവസാനം എനിക്കു പറവാനുള്ളത് ഇതാണ്: സഗുണം എന്താണ്, നിർഗ്ഗുണം എന്താണ് എന്നു നിർണ്ണയിക്കുന്നത് അത്ര എളുപ്പമല്ല. ഒരു പ്രകാരം നോക്കിയാൽ സഗുണമാണെന്നു തോന്നുന്നതു മറെറാരുപ്രകാരം നോക്കിയാൽ നിർഗ്ഗുണമായിരിക്കും. ഒരു കല്ലിനെ—വിഗ്രഹത്തെ—വെച്ചുകൊണ്ടു സഗുണോപാസന ചെയ്യുന്നു. ആ കല്ല് ഭഗവാനാണെന്നു സങ്കല്പിക്കുന്നു. നമ്മുടെ അമ്മയിലും സജ്ജനങ്ങളിലും എല്ലാം പ്രത്യക്ഷമായ ചൈതന്യം പ്രകടിതമായിരിക്കുന്നുണ്ട്. ജ്ഞാനം, പ്രേമം, പാരമാർത്ഥികത മുതലായവ വ്യക്തമായിരിക്കുന്നുണ്ട്. പക്ഷേ, ആരും തന്നെ അവരെ പരമാത്മാവാണെന്നു സങ്കല്പിച്ചു പൂജിക്കുന്നില്ല. ഈ ചൈതന്യമയമായ ലോകം എല്ലാവർക്കും ദൃശ്യമാണ്. അതിനാൽ, അതിനെ പൂജിക്കണം—സേവിക്കണം. അവയിൽ സഗുണനായ പരമേശ്വരനെ ദർശിക്കണം. അങ്ങനെ ചെയ്യാതെ ജനങ്ങൾ കല്ലിലാണ് പരമേശ്വരനെ ദർശിക്കുന്നതു്. സജ്ജനങ്ങൾ, അമ്മയച്ഛന്മാർ, അയൽപക്കക്കാർ—ഇവരെല്ലാം നിർഗ്ഗുണത്തിന്റെ പരമകാഷ്ഠയാണ്. ഇവരിൽ പ്രേമം, ജ്ഞാനം, ഉപകാരബുദ്ധി മുത

ലായവ നേരിട്ടു കാണാം. ഇവരിൽ ഈശ്വരനുണ്ടെന്നു സങ്കല്പിക്കാൻ വളരെ എളുപ്പമാണു്. എന്നാൽ, ഒരു കല്ലിൽ ഈശ്വരനുണ്ടെന്നു സങ്കല്പിക്കാൻ ഇതിലധികം പ്രയാസമുണ്ടു്. നമ്മളിലേ ഒരു ചെറിയ കല്ലിനെ നാം പരമേശ്വരനാണെന്നു സങ്കല്പിക്കുന്നു. ഇതു നിർഗ്ഗുണപൂജയല്ലേ? നേരെമറിച്ചു്, കല്ലിൽ പരമേശ്വരനെ സങ്കല്പിക്കുന്നില്ലെങ്കിൽ പിന്നെ എവിടെയാണു് സങ്കല്പിക്കുക? ഭഗവാന്റെ മൂർത്തിയാവാൻ പററിയതു് ആ കല്ലുതന്നെയാണു്. അതു നിർവികാരവും ശാന്തവുമാണു്. ഇരുട്ടിലും വെളിച്ചത്തിലും, ചൂടിലും തണുപ്പിലും, ആ കല്ലു് ഒരേമാതിരി നില്ക്കുന്നു. അതിനാൽ, തീരെ വികാരമില്ലാത്ത ഈ കല്ലുതന്നെയാണു് പരമേശ്വരന്റെ ബിംബമാവാൻ ഏററവും പററിയതു്. അമ്മയച്ഛന്മാർ, പൊതുജനങ്ങൾ, അയൽപക്കക്കാർ ഇവരെല്ലാം വികാരമുള്ളവരാണു്. അതായതു്, ഇവരിൽ കുറച്ചെങ്കിലും വികാരം കാണാതിരിക്കയില്ല. അതിനാൽ, കല്ലിനുപകരം ഇവരെ പൂജിക്കുന്നതു്, ഒരുപ്രകാരംനോക്കിയാൽ, കൂടുതൽ കഠിനമായിത്തീരുവാനും ഇടയുണ്ടു്.

അതായതു്, സഗുണവും നിർഗ്ഗുണവും അന്യോന്യം പൂർത്തിയാക്കുന്നവയാണു്. സഗുണം സുലഭമാണു്; നിർഗ്ഗുണം കഠിനവും. മറെറാരുപ്രകാരംനോക്കിയാൽ, സഗുണം കഠിനമാണു് നിർഗ്ഗുണം സുലഭമാണു് എന്നും പറയാം. ഇരുവരുടേയും ധ്യേയം ഒന്നാണു്; എത്തിച്ചേരുന്നതു് ഒരേദിക്കിലാണു്. അഞ്ചാമദ്ധ്യായത്തിൽ, ഇരുപത്തിനാലുമണിക്കൂറും കർമ്മംചെയ്തിട്ടും തീരേ കർമ്മംചെയ്യാത്ത യോഗിയും, ഇരുപത്തിനാലുമണിക്കൂറും ഒരു കർമ്മവുംചെയ്യാതെ എല്ലാകർമ്മവും ചെയ്യുന്ന സംന്യാസിയും ഒരുപോലെയാണെന്നു പറഞ്ഞിട്ടുണ്ടു്. അതുതന്നെയാണു് ഇവിടേയും മനസ്സിലാക്കേണ്ടതു്. സഗുണം കർമ്മവും, നിർഗ്ഗുണം സംന്യാസവുമാണു്. സംന്യാസമോ യോഗമോ ശ്രേഷ്ഠമായതു്? ഇതിനുത്തരം പറവാൻ നേരിട്ടതുപോലുള്ള പ്രയാസംതന്നെയാണു് ഭഗവാനു് ഇവിടെയും നേരിട്ടതു്. അവസാനം സുലഭതയേയും കഠിനതയേയും താരതമ്യപ്പെടുത്തിക്കൊണ്ടു് ഉത്തരം പറയേണ്ടിവന്നു. അല്ലെങ്കിൽ, യോഗമെന്താണു്, സംന്യാസമെന്താണു്? സഗുണമെന്താണു് നിർഗ്ഗുണമെന്താണു്?—രണ്ടും ഒന്നുതന്നെ. അവസാനം ഭഗവാൻ പറയുന്നു: "അർജ്ജുനാ, നീ ഇഷ്ടംപോലെ സഗുണനോ നിർഗ്ഗുണനോ ആയിക്കൊൾക. ഏതായാലും ഭക്തിയുണ്ടായിരിക്കണം. വെറും ഒരു കല്ലായിരിക്കരുതു്." പിന്നെ ഭഗവാൻ ഭക്തന്റെ ലക്ഷണങ്ങളും പറഞ്ഞുകൊടുത്തു. അതു് മധുരമായിരിക്കും; പക്ഷേ, നമുക്കു് അതിന്റെ മാധുര്യം ആസ്വദിക്കാൻ അവസരം

കിട്ടിയിട്ടില്ല. എന്നാൽ, ഈ ലക്ഷണങ്ങൾ പ്രത്യക്ഷമായ മധുരമാണു്. ഇവിടെ സങ്കല്പത്തിൻെറ ആവശ്യമില്ല. ഈ ലക്ഷണങ്ങളെല്ലാം ഉണ്ടെന്നതു തീൎച്ചയാണു്. സ്ഥിതപ്രജ്ഞൻെറ ലക്ഷണങ്ങളെപ്പോലെതന്നെ ഈ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള ഭക്തൻെറ ലക്ഷണങ്ങളേയും നാം ദിവസേന സ്മരിക്കണം; മനനംചെയ്യണം. അവയെ അല്പാല്പമായി സ്വജീവിതത്തിലേയ്ക്കു പകൎത്തി പുഷ്ടിപ്രാപിക്കണം. ഇങ്ങനെ നമ്മുടെ ജീവിതത്തെ പതുക്കെപ്പതുക്കെ പരമേശ്വരൻെറ സന്നിധിയിലേയ്ക്കു എത്തിക്കണം.

---

# പതിമൂന്നാം അദ്ധ്യായം

15-5-'32

## 1

വ്യാസഭഗവാൻ തൻെറ ജീവിതത്തിൻെറ സാരം ഗീതയിലേക്കു പകൎന്നിട്ടുണ്ടു്. അദ്ദേഹം, മററു പലതും വളരെ വിസ്തരമായി എഴുതിയിട്ടുണ്ടു്. മഹാഭാരതത്തിൽതന്നെ ഏതാണ്ടു് ഒന്നോന്നേകാൽലക്ഷം ശ്ലോകങ്ങളുണ്ടു്. സംസ്കൃതത്തിൽ 'വ്യാസ'ശബ്ദത്തിൻെറ അൎത്ഥംതന്നെ വിസ്തരം എന്നായിത്തീൎന്നിട്ടുണ്ടു്. എന്നാൽ, ഗീതയിൽ അദ്ദേഹം ഒന്നും വിസ്തരിച്ചിട്ടില്ല. യൂക്ലിഡ്; ക്ഷേത്രഗണിതത്തിലെ സിദ്ധാന്തങ്ങൾ മാത്രമേ പറഞ്ഞിട്ടുള്ളു; തത്ത്വം മാത്രമേ കാണിച്ചുതന്നിട്ടുള്ളു. അതുപോലെതന്നെ, വ്യാസഭഗവാൻ ഗീതയിൽ ജീവിതത്തിന്നുപയോഗപ്രദമായ തത്ത്വങ്ങൾ ഓരോന്നായി രേഖപ്പെടുത്തിയിട്ടുണ്ടു്. ഗീതയിൽ വിശേഷമായ വിവേചനമോ വിവരണമോ ഒന്നുംഇല്ല. അതിൽ പറഞ്ഞിട്ടുള്ളകാൎയ്യങ്ങൾ ഏതൊരുമനുഷ്യനും സ്വജീവിതത്തിൽ പരിശോധിച്ചുനോക്കാൻ സാധിക്കുന്നവയാണു്. അതിൽ ജീവിതത്തിന്നുപയോഗപ്രദമായ കാൎയ്യങ്ങൾ മാത്രമേ കാണുകയുള്ളു. അതിൻെറ ഉദ്ദേശ്യവും അതാണു്; അതിനാൽ, അദ്ദേഹം ചില തത്ത്വങ്ങൾ മാത്രം പറഞ്ഞു് തൃപ്തിപ്പെടുകയാണു ചെയ്തിട്ടുള്ളതു്. ഇതിൽ അദ്ദേഹത്തിൻെറ മഹത്തായ ആത്മവിശ്വാസവും സത്യവും പ്രത്യക്ഷപ്പെടുന്നുണ്ടു്. സത്യമായ സംഗതികൾ പ്രതിപാദിക്കാൻ അധികം യുക്തി ഉപയോഗപ്പെടുത്തേണ്ടതില്ല.

നാം ജീവിതത്തിൽ വല്ല സഹായവും ആവശ്യമായിത്തോന്നുമ്പോഴെല്ലാം അതു ലഭിക്കണമെന്ന ഉൽക്കണ്ഠയോടുകൂടിയാണു്

ഗീതയിലേക്ക നോക്കുന്നതു്; അതിൽനിന്നു് അതു കിട്ടുകയും ചെയ്യുന്നുണ്ടു്. ഗീത ജീവിതത്തിന്നുപയുക്തമായ ഒരു ശാസ്ത്രമാണു്. അതിനാൽ, അതിൽ സ്വധർമ്മത്തിന്നു വളരെയധികം പ്രാധാന്യം നൽകപ്പെട്ടിട്ടുണ്ടു്. മനുഷ്യജീവിതത്തിന്നു് അത്യുത്തമമായ വല്ല ആധാരവുമുണ്ടെങ്കിൽ അതു് സ്വധർമ്മാചരണമാണു്. ജീവിതമാകുന്ന മാളികയുടെ അടിത്തറ അതാണു്. അടിത്തറയുടെ ഉറപ്പിന്നനുസരിച്ചാണു് മാളികയുടെ നിലനില്പു്. ഈ സ്വധർമ്മാചരണത്തെയാണു് ഗീതയിൽ 'കർമ്മം' എന്നു പറഞ്ഞിട്ടുള്ളതു്. ഗീത അതിന്നു ചുററും പലതും കെട്ടിപ്പൊന്തിച്ചിട്ടുണ്ടു്; പല വികർമ്മങ്ങളും ഏർപ്പെടുത്തിയിട്ടുണ്ടു്. ഈ സ്വധർമ്മാചരണത്തെ അലങ്കരിക്കാൻ — അതിനെ സഫലമാക്കുവാൻ — എന്തെല്ലാം പ്രമാണങ്ങളും ആധാരങ്ങളും ആവശ്യമാണോ അതെല്ലാം അതിന്നു കൊടുക്കുകതന്നെ വേണം. അത്തരം പല സാധനങ്ങളെപ്പററിയും നാം ചിന്തിച്ചുകഴിഞ്ഞു. അതിൽ പലതും ഭക്തിയുടെ രൂപത്തിലുള്ളതാണു്. ഇപ്പോൾ, ഈ പതിമൂന്നാം അദ്ധ്യായത്തിൽ നമുക്ക കിട്ടിയിട്ടുള്ളതും, സ്വധർമ്മാചരണത്തിന്നു്, അഥവാ ഗീതയിൽ പറഞ്ഞിട്ടുള്ള കർമ്മത്തിന്നു്, വളരെ ഉപയോഗപ്രദമായ ഒരു സംഗതിയാണു്. അതിന്നു വിചാര-പക്ഷത്തോടാണു് സംബന്ധം.

സ്വധർമ്മാചരണത്തിൽ ഫലം പരിത്യജിക്കണം എന്നു ഗീത വളരെ കാര്യമായി പറഞ്ഞിട്ടുണ്ടു്. കർമ്മം അനുഷ്ഠിക്കുക; പക്ഷേ, അതിന്റെ ഫലം ഉപേക്ഷിക്കുക. മരത്തിന്നു വെള്ളം ഒഴിക്കുക; വേണ്ട ശുശ്രൂഷകളെല്ലാം ചെയ്യുക: പക്ഷേ, തനിക്കു് അതിന്റെ നിഴലോ പൂവോ കായോ കിട്ടണമെന്നാഗ്രഹിക്കരുതു്. ഇതു സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള കർമ്മയോഗമാണു്. കർമ്മയോഗം എന്നതിന്റെ അർത്ഥം കർമ്മംചെയ്തുകൊണ്ടേയിരിക്കുക എന്നല്ല. ഈ സൃഷ്ടിയിൽ എല്ലായിടത്തും കർമ്മം നടന്നുകൊണ്ടിരിക്കുന്നുണ്ടു്. അതു പറയേണ്ട ആവശ്യംതന്നെയില്ല. എന്നാൽ, സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള കർമ്മം വെറും കർമ്മമല്ല— 'ശരിയായവിധത്തിൽ കർമ്മം ചെയ്തശേഷം അതിന്റെ ഫലം ഉപേക്ഷിക്കുക' — ഇതു പറയാനും മനസ്സിലാക്കാനും എളുപ്പമാണു്; പക്ഷേ, ചെയ്യാൻ വളരെ പ്രയാസമുണ്ടു്. ഏതൊരു കാര്യത്തിന്നും പ്രേരകമായിട്ടുള്ള ശക്തി വാസനയാണു്; ആ വാസനയെ ഉപേക്ഷിച്ചു് കർമ്മംചെയ്യുക എന്നതു് ഇതിന്നു വിപരീതമാണു്. ഇതു വ്യാവഹാരികമോ സാംസാരികമോ ആയ രീതിക്ക വിപരീതമാണു്. അധികം കർമ്മംചെയ്യുന്ന ആരും കർമ്മയോഗിയാണെന്നു നാം പറയാറുണ്ടു്. പക്ഷേ, ഗീതയുടെ വ്യാഖ്യാനപ്രകാരം ആയാൾ കർമ്മ

യോഗിയാവുന്നില്ല. കർമ്മം—വെറും കർമ്മമല്ല, സ്വധർമ്മാചരണത്തിന്റെ രൂപത്തിലുള്ള കർമ്മം—ചെയ്യുന്ന ലക്ഷക്കണക്കിലുള്ള ആളുകളിൽ ഗീതയ്ക്കു സ്വീകാര്യമായ കർമ്മയോഗികളുടെ എണ്ണം വളരെ ചെറുതാണ്. കർമ്മയോഗത്തിന്റെ സൂക്ഷ്മമായ—ശരിയായ—അർത്ഥം നോക്കിയാൽ, അങ്ങനെ ലക്ഷണമൊത്ത ഒരു കർമ്മയോഗിയെപ്പോലും കണ്ടുകിട്ടുമോ എന്ന സംശയമാണ്. "കർമ്മംചെയ്യുക; എന്നാൽ, അതിന്റെ ഫലം ഉപേക്ഷിക്കുക." ഇതു് അസാധാരണമായ ഒരു കാര്യമാണ്. ഇതേവരേയും ഗീത ഈ ഒരു വ്യാവർത്തനമാണ്—മർമ്മമാണ്—മനസ്സിലാക്കിത്തന്നിട്ടുള്ളതു്.

ആ വ്യാവർത്തനത്തിന്നു് അഥവാ പൃഥക്കരണത്തിന്നു് ഉപയോഗപ്രദമായ മറ്റൊരു പൃഥക്കരണം ഈ പതിമൂന്നാംഅദ്ധ്യായത്തിൽ പറയപ്പെട്ടിട്ടുണ്ട്. "കർമ്മം ചെയ്യണം; പക്ഷേ, അതിൽ ആസക്തിയുണ്ടാവരുതു്." ദേഹത്തിന്റേയും ആത്മാവിന്റേയും പൃഥക്കരണം ഇതിന്നു വളരെ സഹായകമാണ്. ആ പൃഥക്കരണമാണ് ഈ പതിമൂന്നാംഅദ്ധ്യായത്തിൽ ഉന്നയിച്ചിട്ടുള്ളതു്. നാം കണ്ണുകൊണ്ടു കാണുന്ന രൂപത്തെ മൂർത്തി അഥവാ ആകാരം എന്നു പറയുന്നു. ഒരു വസ്തുവെ പൂർണ്ണമായി മനസ്സിലാക്കുന്നതിന്നു് അതിന്റെ ബാഹ്യമായ ആകാരം നോക്കിയാൽ പോരാ, അതിന്റെ അകത്തുതന്നെ പ്രവേശിക്കണം. പഴത്തിന്റെ പുറത്ത തൊലികളഞ്ഞു് അതിന്റെ ഉള്ളിലുള്ള കഴമ്പു് തിന്നു നോക്കണം. നാളികേരം ഉടച്ചു് അതിന്റെ അകം എങ്ങനെയിരിക്കുന്നു എന്നു നോക്കേണ്ടിവരുന്നു. ചക്കയുടെ പുറമേ മുള്ളുണ്ട്; അതിന്നുള്ളിലോ മധുരമായ ചുളയും. നാം നമ്മുടെ നേരെ നോക്കുമ്പോഴും അന്യരുടെ നേരെ നോക്കുമ്പോഴും എല്ലാം ഇങ്ങനെ അകവും പുറവും വേർതിരിക്കുന്നതു്—വ്യത്യാസം മനസ്സിലാക്കുന്നതു്—അവശ്യം ആവശ്യകമാണ്. എന്നാൽ, തോൽ ഉരിച്ചുനോക്കുക എന്നതിന്റെ അർത്ഥം എന്താണ്? അകവും പുറവും മനസ്സിലാക്കുക എന്നാണ് അതിന്റെ അർത്ഥം. ഇങ്ങനെ ബാഹ്യദേഹം, അന്തരാത്മാവു് എന്ന രണ്ടു രൂപം ഓരോ വസ്തുവിന്നും ഉണ്ട്. കർമ്മത്തിന്റെ കാര്യവും ഇതുതന്നെ. ബാഹ്യമായ ഫലം കർമ്മത്തിന്റെ ദേഹമാണ്; കർമ്മംകൊണ്ടുണ്ടാവുന്ന ചിത്തശുദ്ധി ആത്മാവും. സ്വധർമ്മാചരണത്തിന്റെ ബാഹ്യഫലരൂപമായ ദേഹം ഉപേക്ഷിച്ചു് നാം അതിന്റെ ആന്തരമായ ചിത്തശുദ്ധിരൂപമായ—സാരഭൂതമായ—ആത്മാവിനെ കൈക്കൊള്ളണം. ആത്മാവിനെ സാക്ഷാല്ക്കരിക്കണം. ഈ സമ്പ്രദായം—ദേഹത്തെ മാററിനിർത്തി ഓരോ വസ്തുവിന്റേയും സാരം എടുക്കുക എന്ന സാര

ഗ്രാഹിയായ ദൃഷ്ടി—ആണു് നാം സ്വീകരിക്കേണ്ടതു്. കണ്ണുകൾക്കും, മനസ്സിന്നും (വിചാരത്തിന്നും), ഇത്തരം പരിശീലനം—ഇത്തരം പതിവു്—ഉണ്ടാക്കിക്കൊടുക്കണം. ദേഹത്തെ വേർതിരിച്ചു് ആത്മാവിനെ പൂജിക്കാൻ പഠിക്കണം. നമ്മുടെ ചിന്തയെ സ്പഷ്ടമാക്കുന്നതിന്നുവേണ്ടി പതിമൂന്നാം അദ്ധ്യായത്തിൽ ഈ പൃഥക്കരണം നൽകപ്പെട്ടിരിക്കുന്നു.

## 2

സാരഗ്രാഹിയായ ഈ 'ദൃഷ്ടി' വെക്കാനുള്ള വിചാരം വളരെ മഹത്താണു്. കുട്ടിക്കാലംമുതല്ക്കുതന്നെ നാം ഈ പതിവുണ്ടാക്കിത്തീർക്കുന്നതു് എത്ര നന്നായിരിക്കും ഈ വിഷയം നല്ലപോലെ മനസ്സിലാക്കണം; ഈ ദൃഷ്ടി സ്വീകരിക്കണം. പലരും വിചാരിക്കുന്നതു്, അദ്ധ്യാത്മവിദ്യയ്ക്കു് സാധാരണജീവിതത്തോടു യാതൊരു സംബന്ധവും ഇല്ലെന്നാണു്. അങ്ങനെ വല്ലതുമുണ്ടെങ്കിൽ അതു് അനാശാസ്യമാകുന്നുവെന്നാണു് ചിലരുടെ അഭിപ്രായം. എന്നാൽ, കുട്ടിക്കാലംമുതല്ക്കുതന്നെ, ദേഹത്തിൽനിന്നു് ആത്മാവിനെ വേർതിരിച്ചു മനസ്സിലാക്കാൻ അഭ്യസിപ്പിക്കുന്നതിന്നുള്ള ഏർപ്പാടുചെയ്യുന്നതായാൽ അതു വളരെ നന്നായിരിക്കും എന്നാണു് എന്റെ അഭിപ്രായം. ഇതു വിദ്യാഭ്യാസശാസ്ത്രത്തിന്റെ വിഷയമാണു്. ഒരു ദുഷിച്ച വിദ്യാഭ്യാസപദ്ധതിയുടെ ഫലമായി ഇന്നു വളരെ ചീത്തയായ ഒരു സംസ്കാരമാണു് വിദ്യാർത്ഥികളുടെ മനസ്സിൽ ഉളവായിക്കൊണ്ടിരിക്കുന്നതു്. "ഞാൻ വെറും ദേഹമാകുന്നു." ഈ പരിധിയ്ക്കപ്പുറം കടന്നു ചിന്തിക്കാൻ ഈ വിദ്യാഭ്യാസപദ്ധതി നമ്മെ അനുവദിക്കുന്നില്ല. എവിടെയും കാണുന്നതു ദേഹത്തിന്റെ കാര്യമാണു്. എന്നാൽ, വാസ്തവത്തിൽ ദേഹത്തിന്നു കിട്ടേണ്ടതായ, അഥവാ കൊടുക്കേണ്ടതായ, രൂപം എന്താണെന്നു് ആരും ആലോചിക്കുന്നില്ല. ഇന്നു് എല്ലാവരും ദേഹത്തെ വൃഥാ പൂജിച്ചുകൊണ്ടിരിക്കയാണു്. ആത്മാവിന്റെ മാധുര്യത്തെപ്പററി ആരും ചിന്തിക്കുന്നില്ല. ഇതിന്നു കാരണം ഇന്നത്തെ വിദ്യാഭ്യാസപദ്ധതിയാണു്. ഈ ദേഹമാകുന്ന മൂർത്തിയെ പൂജിക്കുന്നതിന്നുള്ള അഭ്യാസം രാവും പകലും നടന്നുകൊണ്ടിരിക്കുന്നുണ്ടു്.

കുട്ടിക്കാലംമുതല്ക്കുതന്നെ ദേഹമാകുന്ന ദേവതയെ ആരാധിക്കാൻ നമ്മെ പഠിപ്പിക്കുന്നു. എവിടെയെങ്കിലും ഒരു മുറിവുപററിയാൽ കുട്ടി ഒന്നു് ഊതി അവിടെ കുറച്ചുമണ്ണുവെച്ചു് അമർത്തി തന്റെ ജോലി തുടരുന്നു. ഇതിനെപ്പററി അവൻ അത്രയൊന്നും ആലോ

ചിക്കുന്നില്ല. ചെറിയ വല്ല ചതവോ മുറിവോ പററിയാൽ കുട്ടി അതിനെ കണക്കാക്കുകതന്നെയില്ല. പക്ഷേ, അവനെ പോററുന്ന വർ ഇത്രയുംകൊണ്ടു തൃപ്തിപ്പെടുകയില്ല. അവർ കുട്ടിയെ അടുത്തു വിളിച്ചുവരുത്തി ഉമ്മവെച്ചു പറയുന്നു: "വല്ലാതെ മുറിഞ്ഞുപോയല്ലോ. എങ്ങനെപററി? മുറിക്കു നല്ല ആഴമുണ്ടെന്നു തോന്നുന്നു. അയ്യോ, ചോര വരുന്നുണ്ടല്ലോ!" ഇങ്ങനെ പറഞ്ഞുപറഞ്ഞു് അവർ ആ കുട്ടിയെ കരയിക്കും. കരയാത്ത കുട്ടിയെ കരയിക്കുന്ന ഈ സമ്പ്രദായത്തിന്നു് എന്താണു പറയുക? അതു വെറും ഏകാംഗിയാണു്—വളരെ സങ്കുചിതമായതാണു്. ഓടരുതു്, ചാടരുതു്, കളിക്കാൻപോകരുതു്: നോക്കൂ, വീഴും, മുറിവുപററും! ഇങ്ങനെ ദേഹത്തെപ്പററിമാത്രം വിചാരിക്കാനുള്ള പഠിപ്പാണു നല്കപ്പെടുന്നതു്.

ശരി, ഇനി കുട്ടിയെ പ്രശംസിക്കുകയാണെങ്കിൽ അതും ദേഹത്തെ അസ്പദമാക്കിക്കൊണ്ടു്. നിന്ദിക്കുന്നതും അങ്ങനെതന്നെ: "എന്തു വൃത്തികെട്ടവനാണു്" എന്നു പറയുന്നു. ഇതു കേൾക്കുമ്പോൾ കുട്ടിയുടെ മനസ്സ് എത്രതന്നെ വ്രണപ്പെടുകയില്ല! കുട്ടി അങ്ങനെ, ഏറെക്കുറെ വൃത്തികെട്ടവനായിത്തീരുന്നു. കാതും മൂക്കും ഒലിക്കാൻ തുടങ്ങുന്നു. ആ കുട്ടിയെ വൃത്തിയായി നടത്തുകയാണു ചെയ്യേണ്ടതു്. അതിന്നുപകരം അവനെ ശകാരിച്ചു് അവൻെറ മനസ്സിനെ വ്രണപ്പെടുത്തുന്നു. കുട്ടിക്കു് അതു അസഹ്യമായിരിക്കും. അവന്നു വല്ലാത്ത ദുഃഖംതോന്നും. അവൻെറ അന്തരംഗത്തിൽ, ആത്മാവിൽ, ഇത്ര പരിശുദ്ധതഉണ്ടായിട്ടുകൂടി അവൻ വൃത്തികേടായി നടക്കുന്നു എന്നു വെറുതെ പറയുന്നു. വാസ്തവത്തിൽ ആ കുട്ടി വൃത്തികെട്ടവനല്ല; നേരെമറിച്ചു്, വളരെ പവിത്രവും പ്രിയവും മധുരവുമായ പരമാത്മാവാണു്. അതിൻെറ അംശംതന്നെയാണു അവനിൽ വർത്തിച്ചുകൊണ്ടിരിക്കുന്നതു്. എന്നിട്ടും, അവൻ വൃത്തികെട്ടവനാണെന്നു പറയുന്നു. അവന്നു് ആ വൃത്തികേടിനോടു് വല്ല ഇടപാടുമുണ്ടോ? കുട്ടിക്കു് അതൊന്നും അറിയുകയില്ല. അവന്നു് ആ വാക്കുകൾ വലുതായ വേദനയെ ജനിപ്പിക്കുന്നു. അവൻെറ മനസ്സു് ക്ഷോഭിക്കുന്നു; ക്ഷോഭം തട്ടിയാൽപിന്നെ അതിനെ ശരിപ്പെടുത്താൻ സാധിക്കാതാവുന്നു. അതിനാൽ, ആദ്യംതന്നെ അവനെ പറഞ്ഞുമനസ്സിലാക്കി വൃത്തിയായിരിക്കാൻ പരിശീലിപ്പിക്കണം. നേരെമറിച്ചു്, നാം ആ കുട്ടിയുടെ മനസ്സിൽ താൻ ദേഹമാണു് എന്ന ബോധം ഉളവാക്കിത്തീർക്കുന്നു. വിദ്യാഭ്യാസശാസ്ത്രത്തിലെ മഹത്തായ ഒരു സിദ്ധാന്തമാണു് ഇവിടെ ഈ വിവരിച്ചതു്. താൻ പഠിപ്പിക്കുന്ന കുട്ടി സർവാംഗസുന്ദരനാണു് എന്നായിരിക്കണം ഗുരുവിൻെറ ഭാവന. കണക്കിലോ മറേറതെങ്കിലും വിഷ

യത്തിലോ വല്ല തെററുംപററിയാൽ ചെകിടത്തു് അടിവീഴുന്നു. ആ ചോദ്യത്തിന്നു് ഉത്തരം തോന്നാത്തതിന്നും അടിക്കും തമ്മിൽ എന്തു ബന്ധമാണുള്ളതു്? പാഠശാലയിൽ നേരം വൈകിവന്നാലും അടി തന്നെ. ഇതുനിമിത്തം അവൻെറ രക്തപ്രവാഹത്തിൻെറ വേഗത വർദ്ധിക്കുന്നു. പക്ഷേ, അതുകൊണ്ടു് ചോദ്യത്തിന്നു ഉത്തരംകിട്ടുമോ? രക്തത്തിൻെറ ഗതിവേഗത്തിന്നു്, അപ്പോഴത്തെ സമയം എന്തായി എന്നു പറവാൻ സാധിക്കുമോ? ഈ തല്ലും പിടിയുംകൊണ്ടു് നാം ആ കുട്ടിയുടെ മൃഗീയതയെ വർദ്ധിപ്പിക്കുന്നു എന്നുമാത്രം. “നി ഈ ദേഹംതന്നെയാണു്” എന്ന ഭാവന സുദൃഢമാകുന്നു. അവൻെറ ജീവിതത്തെ ഭയത്തിന്മേൽ കെട്ടിപ്പൊന്തിച്ചുകൊണ്ടിരിക്കയാണു് നാം ചെയ്യുന്നതു്!

നമുക്കു് യഥാർത്ഥമായ പുരോഗതിയുണ്ടാവണമെങ്കിൽ ദേഹത്തിന്മേലുള്ള ആസക്തിയെ കുറച്ചുകൊണ്ടുവരണം. ഞാൻ ദേഹത്തിൽനിന്നു വിഭിന്നമായ, വ്യത്യസ്തമായ, ഒന്നാണെന്നു മനസ്സിലാക്കുമ്പോൾ മാത്രമേ എനിക്കു പുരോഗതിയുണ്ടാവുകയുള്ളൂ. ദേഹത്തിന്നോ മനസ്സിന്നോ വല്ല ദോഷവുമുണ്ടെങ്കിൽ അതു മനസ്സിലാക്കുന്നതു് ഒരിക്കലും തെററല്ല. നേരെമറിച്ചു്, അതുകൊണ്ടു് ആ ദോഷം പരിഹരിക്കാൻ സാധിക്കുന്നു. ഞാൻ ശരീരമല്ല എന്നു നാം നല്ലപോലെ മനസ്സിലാക്കണം. ഞാൻ എന്തുതന്നെയാകട്ടെ; എന്തായാലും, അതു് ഈ ദേഹത്തിൽനിന്നു് തീരേ വിഭിന്നവും അത്യധികം സുന്ദരവും ഉജ്ജ്വലവും അനശ്വരവുമാകുന്നു എന്ന ബോധം സുദൃഢമാക്കണം.

തൻെറ ദോഷങ്ങളെ ദൂരീകരിക്കാൻവേണ്ടി ആത്മനിരീക്ഷണം ചെയ്യുന്നവൻ, തന്നെ ദേഹത്തിൽനിന്നു വേർതിരിച്ചുകൊണ്ടാണു് അങ്ങനെ ചെയ്യുന്നതു്. അതിനാൽ, വല്ലവരും വല്ല ദോഷവും ചൂണ്ടിക്കാണിക്കുന്നതായാൽ ആയാൾ അതിനെ ചിത്തയായി കണക്കാക്കുകയില്ല, അതിൽ കോപിക്കുകയില്ല. നേരെമറിച്ചു്, ശരീരത്തിൻേറയും മനസ്സിൻേറയും രൂപത്തിലുള്ള ഈ യന്ത്രത്തിൽ എന്തു ദോഷമാണുള്ളതെന്നാലോചിച്ചു് അതിനെയെല്ലാം ദൂരീകരിക്കും. ഈ ശരീരം, ഈ പിണ്ഡം, ഈ മൺപ്രതിമ—ഇതുതന്നെയാണു് ‘ഞാൻ’ എന്നു വിചാരിക്കുന്നവൎക്കു് ആത്മോന്നതിയുണ്ടാവുന്നതെങ്ങനെ? ഈ ദേഹം ഒരു ഉപകരണത്തിൻെറ രൂപത്തിൽ എനിക്കു കിട്ടിയതാണു് എന്നു കരുതുമ്പോൾ മാത്രമേ എനിക്കു പുരോഗതിയുണ്ടാവുകയുള്ളൂ. ചക്കയിൽ വല്ല ദോഷവും കാണിച്ചുതന്നാൽ എനിക്കു കോപംവരുന്നുണ്ടോ? നേരെമറിച്ചു്, ഞാനതിനെ പരിഹരിക്കുന്നു. ദേഹത്തെപ്പററിയും അങ്ങനെതന്നെ വിചാരിക്കുക. കൃഷി

ക്കുള്ള ഉപകരണങ്ങളെപ്പോലെതന്നെയാണ് ഈ ദേഹവും എന്നു വിചാരിച്ചാൽ മതി. ഈ ദേഹം ഭഗവാന്റെ വീട്ടിൽ വിളയിറക്കുന്നതിന്നുള്ള ഒരു പണിയായുധം, ഉപകരണം, മാത്രമാണ്. അതു കേടുവന്നാൽ, തീർച്ചയായും നന്നാക്കിക്കണം; അല്ലെങ്കിൽ, മറ്റൊന്ന് ഉണ്ടാക്കിക്കണം. ഈ ദേഹം നമുക്കു കിട്ടിയിട്ടുള്ള ഒരു ഉപകരണമാണ്. അതിനാൽ, നമ്മെ ഈ ദേഹത്തിൽനിന്നു വേർതിരിച്ചുനിർത്തി ദോഷങ്ങളിൽനിന്നു മുക്തിനേടാൻ പ്രയത്നിക്കണം. ഞാൻ ഈ ദേഹത്തിന്റെ രൂപത്തിലുള്ള സാധനത്തിൽനിന്നു വ്യത്യസ്തനാണ്; ഞാൻ സ്വാമിയാണ്, യജമാനനാണ്; ഈ ദേഹത്തെക്കൊണ്ടു പണിചെയ്യിക്കുന്നവനാണ്, ഇതുകൊണ്ട് ഉൽകൃഷ്ടമായ സേവനം നടത്തുന്നവനാണ്: കുട്ടിക്കാലംമുതല്ക്കുതന്നെ, ഇങ്ങനെ ദേഹത്തിൽനിന്നു വേറിട്ടുനില്ക്കാനുള്ള പരിചയം സമ്പാദിക്കണം. കളിയിലെ മദ്ധ്യസ്ഥൻ അഥവാ 'റഫ്റി' എല്ലാ ഗുണദോഷങ്ങളേയും ശരിയായി കാണുന്നു. അതുപോലെതന്നെ, ആത്മാവിനെ ദേഹം, മനസ്സ്, ബുദ്ധി ഇവയിൽനിന്നു വേറ ട്ടുനിർത്തിയാൽ മാത്രമേ നമുക്ക് അവയുടെ ഗുണദോഷങ്ങളെ ശരിയായി മനസ്സിലാക്കുവാൻ സാധിക്കുകയുള്ളൂ. ചിലർ പറയുന്നു: "ഈയിടെ എന്റെ ഓർമ്മശ്ശക്തി കുറഞ്ഞുപോയിരിക്കുന്നു. അതിന്നു വല്ല പരിഹാരമാർഗ്ഗവും ഉണ്ടോ?" അതായത് ആയാൾ ഓർമ്മശക്തിയിൽനിന്നു വിഭിന്നനാണെന്നു സ്പഷ്ടമാക്കുന്നു. ആയാൾ, "എന്റെ ഓർമ്മശക്തി കുറഞ്ഞുപോയിട്ടുണ്ട്" എന്നാണു പറയുന്നത്. ഇതിന്റെ അർത്ഥം ആയാളുടെ ഏതോ ഒരു ഉപകരണം കേടുവന്നുപോയിട്ടുണ്ട് എന്നാണ്. ചിലർക്ക് മകൻ നഷ്ടപ്പെടുന്നു, ചിലർക്കു മകൾ. പക്ഷേ, ആർക്കും അവനവൻ അതായത് ആത്മാവ് നഷ്ടപ്പെടുന്നില്ല. മരണസമയത്തുപോലും ദേഹമാണ് എല്ലാപ്രകാരത്തിലും നഷ്ടമായിത്തീരുന്നത്; ഉപയോഗശൂന്യമായിത്തീരുന്നത്. ആയാൾ ആന്തരമായി അതേനിലയിൽത്തന്നെ ഇരിക്കുന്നു; നിർവ്വികാരനും അരോഗനും ആയിരിക്കുന്നു. ഈ സംഗതി മനസ്സിലാക്കേണ്ട ഒന്നാണ്. ഇതു മനസ്സിലായാൽ പിന്നെ പല വിഷമതകളിൽനിന്നും മുക്തി ലഭിക്കും.

## 3

നാം ഈ ദേഹത്തെ 'ഞാൻ' എന്നു കരുതുന്നു. ഇന്ന് ഈ ഭാവന എല്ലാടിക്കിലും പരന്നിട്ടുണ്ട്. ഇതുനിമിത്തം നാം യാതൊരാലോചനയുംകൂടാതെ ദേഹപുഷ്ടിയിൽനിന്നാരംഭിച്ച് പലതരത്തിലുള്ള സാധനങ്ങളും ഉണ്ടാക്കിത്തീർത്തിട്ടുണ്ട്. അവയെപ്പറ്റി ആലോചിക്കുമ്പോൾ വല്ലാത്തായ പേടി തോന്നിപ്പോകുന്നു. ഈ

ദേഹം പഴകിയാലുംശരി, ജീർണ്ണിച്ചുപോയാലുംശരി, ഏതെങ്കിലുംപ്രകാരത്തിൽ ഇതിനെ നിലനിർത്തിപ്പോരണം എന്നുമാത്രമാണ് ഏതൊരാളുടേയും വിചാരം. എന്നാൽ, അവസാനം ഈ ദേഹത്തെ —ഈ കവചത്തെ— എത്രകാലംവരെ നിലനിർത്തുവാൻ സാധിക്കും? ......മരണംവരെ! അല്ലേ? മരണത്തിന്റെ വാറണ്ടു വന്നുകഴിഞ്ഞാൽപിന്നെ ഒരു നിമിഷംപോലും ഈദേഹത്തെ നിലനിർത്താൻ സാധിക്കയില്ല. മരണത്തിന്റെമുമ്പിൽ ആരുടേയും ഗർവ്വ് നടക്കുകയില്ല. എന്നിട്ടും, ഈ തുച്ഛമായ ദേഹത്തിന്നുവേണ്ടി മനുഷ്യൻ പലപ്രകാരത്തിലുള്ള സുഖസാമഗ്രികളെശ്ശേഖരിക്കുവാൻ പരിശ്രമിക്കുന്നു. രാവും പകലും, ഈ ദേഹത്തെപ്പറ്റിത്തന്നെ ചിന്തിക്കുന്നു. ദേഹത്തിന്റെ പുഷ്ടിക്കുവേണ്ടി മാംസം തിന്നാമെന്നു പറയുന്നു. അതുകേൾക്കുമ്പോൾ മനുഷ്യദേഹം വളരെ വിലപിടിച്ച ഒരു വസ്തുവാണെന്നും അതിനെ രക്ഷിക്കാനായി മാംസംപോലും ഭക്ഷിക്കേണ്ടതാണെന്നും തോന്നിപ്പോകുന്നു. മൃഗങ്ങളുടെ ദേഹം വിലകുറഞ്ഞതാണോ? മനുഷ്യദേഹം അമൂല്യമാകുന്നതെങ്ങനെ? ഈ വ്യത്യാസത്തിന്നു കാരണം എന്താണ്? നിങ്ങൾ പറഞ്ഞേക്കാം: "മൃഗങ്ങൾ എന്തുവേണമെങ്കിലും തിന്നും. അവയ്ക്കു സ്വാർത്ഥത്തെപ്പററിയല്ലാതെ മറെറാരു വിചാരവുമില്ല. മനുഷ്യന്റെ സ്ഥിതി അതല്ല. മനുഷ്യൻ ചുററുപാടുമുള്ള സൃഷ്ടികളെ സംരക്ഷിക്കുന്നു. അതിനാൽ, അവന്നു് അധികം വിലയുണ്ടു്; മനുഷ്യൻ ഒരു വിലപിടിച്ച വസ്തുവാണ്." പക്ഷെ, നാം മാംസംതിന്നു് നമ്മുടെ വിലയെ കുറയ്ക്കുന്നു. "ഹേ മനുഷ്യാ, നിങ്ങൾ ആത്മസംയമനത്തോടുകൂടി ജീവിക്കുക; ഇതരജീവികളുടെ രക്ഷയ്ക്കും നന്മയ്ക്കുംവേണ്ടി പ്രയത്നിക്കുക; എല്ലാവർക്കും നന്മയുണ്ടാവണമെന്നാഗ്രഹിക്കുക— ഇതിലാണ് നിങ്ങളുടെ നന്മയിരിക്കുന്നതു്." മനുഷ്യന്നു് മൃഗങ്ങൾക്കില്ലാത്ത ഈ വിശേഷങ്ങൾ ഉണ്ടായതുകൊണ്ടാണ് അവൻ ശ്രേഷ്ഠനാണെന്നുപറയുന്നതു്. ഇതുകൊണ്ടുതന്നെയാണ് മനുഷ്യദേഹം ദുർലഭമാണെന്നു പറയപ്പെട്ടിരിക്കുന്നതു്. പക്ഷെ, മനുഷ്യൻ, തന്റെ വലുപ്പത്തിന്നു്, അഥവാ ശ്രേഷ്ഠതയ്ക്കു്, ആധാരമെന്തോ അതിനെ തട്ടിക്കളയുവാൻതുടങ്ങുന്നു. പിന്നെ അവന്റെ വലുപ്പമാകുന്ന മാളിക അധികംകാലം നില്ക്കുമോ? മാംസം തിന്നു ജീവിക്കുന്ന സാധാരണമൃഗങ്ങളെപ്പോലെ മനുഷ്യരായ നിങ്ങളും പ്രവർത്തിക്കാൻതുടങ്ങിയാൽ പിന്നെ നിങ്ങൾക്കു് എന്തു പ്രത്യേകതയാണുള്ളതു്? ഇതു്, താൻ ഇരിക്കുന്ന കൊമ്പിനെ താൻതന്നെ മുറിച്ചുകളയുന്നതുപോലെയാണ്.

ഇന്നു വൈദ്യശാസ്ത്രം പലപ്രകാരത്തിലുള്ള ചമൽകാരങ്ങളും കാണിക്കുന്നുണ്ടു്. മൃഗങ്ങളുടെ ശരീരത്തിൽ രോഗാണുക്കളെ കുത്തി

ക്കയററി ആ രോഗങ്ങളുടെ പ്രഭാവം എന്തെല്ലാമായിരിക്കും എന്നു പരീക്ഷിച്ചുനോക്കുന്നു. ജീവനോടുകൂടിയ ഒരു മൃഗത്തിനെ ഇങ്ങനെ ഉപദ്രവിച്ച് ഈ ക്ഷുദ്രമായ മനുഷ്യദേഹത്തെ സംരക്ഷിക്കുന്നതിനുള്ള ജ്ഞാനം സമ്പാദിക്കുന്നു. ഇതെല്ലാം ചെയ്യുന്നതോ? ഭൂതദയയുടെപേരിൽ! അതാണ് ആശ്ചര്യം. പശുക്കളുടെശരീരത്തിൽ രോഗാണുക്കളെ ഉണ്ടാക്കി അതിൽനിന്നു ഗോവസൂരി എടുത്ത് മനുഷ്യൻെറശരീരത്തിൽ കുത്തിവെയ്ക്കുന്നു. ഇങ്ങനെ ഭയങ്കരമായ പല കൃത്യങ്ങളും ചെയ്യുന്നുണ്ട്. എന്നാൽ, ഇതെല്ലാം ഏതൊരുശരീരത്തിനുവേണ്ടിച്ചെയ്യുന്നുവോ ആ ശരീരം ഒരു നീക്കുമിളപോലുള്ളതാണ്. ഒരുനിമിഷംകൊണ്ടു പൊട്ടിത്തകൎന്നുപോകും. അതിനെ ഒരിക്കലും അടിസ്ഥാനമാക്കിക്കൂടാ. മനുഷ്യശരീരത്തിൻെറ രക്ഷയ്ക്കായി ഇങ്ങനെ പല പ്രയത്നങ്ങളും നടത്തപ്പെടുന്നുണ്ടെങ്കിലും അതിൻെറ അന്തിമപരിണാമം എന്താണ്? ഈ ശരീരത്തെ രക്ഷിക്കാനായി എത്രകണ്ട് അധികം പ്രയത്നിക്കുന്നുവോ അത്രകണ്ട് അധികമാണ് അതിന്നു നാശംസംഭവിക്കുന്നത്. ഇതു നമുക്ക് അനുഭവപ്പെടുന്നുണ്ടെങ്കിൽക്കൂടി, ഇതിൻെറ (ദേഹത്തിൻെറ) മഹിമയെ വൎദ്ധിപ്പിക്കാനായി, ഇതിനെ പുഷ്ടിപ്പെടുത്തുവാനായി, നാം എപ്പോഴും പ്രയത്നിച്ചുവരുന്നു.

ഏതുതരത്തിലുള്ള ഭക്ഷണംകഴിച്ചാലാണ് ബുദ്ധി സാത്വികമായിത്തീരുക എന്ന കാൎയ്യത്തെപ്പററി നാം ആലോചിക്കുന്നില്ല. മനസ്സിനെ നന്നാക്കിത്തീക്കാൻ, ബുദ്ധിയെ നിൎമ്മലമാക്കുവാൻ, എന്തുചെയ്യണം; എന്തെല്ലാം വസ്തുക്കളുടെ സഹായം സ്വീകരിക്കണം? ഈവകകാൎയ്യങ്ങളെപ്പററി മനുഷ്യൻ ആലോചിക്കുന്നതുതന്നെയില്ല. തൻെറ ശരീരത്തിൻെറ തൂക്കം വൎദ്ധിപ്പിക്കുവാൻസാധിക്കുന്നതെങ്ങനെ എന്നുമാത്രമാണ് അവൻ ആലോചിക്കുന്നത്. ഭൂമിയിലുള്ള മണ്ണു പൊന്തിവന്ന് തൻെറ ശരീരത്തിലൊട്ടിപ്പിടിക്കുന്നതെങ്ങനെ എന്നാണ് അവൻ എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുന്നത്. പക്ഷെ, ചാണകത്തിൻെറ വരടി ഉണങ്ങിയാൽ താഴെവീണുപോകുന്നതുപോലെതന്നെ ഈ ശരീരത്തിൽ പിടിപ്പിച്ചിട്ടുള്ള മണ്ണും, അതായതു് കൊഴുപ്പും, അവസാനം നശിച്ചുപോകും. ശരീരം വീണ്ടും പൂൎവ്വസ്ഥിതിയിലെത്തിച്ചേരും. മനുഷ്യൻ ഈ വാസ്തവം മറന്നുകളയുന്നു. ഈ ശരീരത്തിന്മേൽ ഇത്രയും മണ്ണുപിടിപ്പിക്കുന്നത് —ശരീരത്തിന്നു താങ്ങാൻസാധിക്കാത്തവിധത്തിൽ അതിൻെറതൂക്കം വൎദ്ധിപ്പിക്കുന്നത്—എന്തിനാണ്? ശരീരത്തെ എന്തിനാണ് ഇത്ര തടിപ്പിച്ചുകൊണ്ടുപോകുന്നത്? ഈ ശരീരം ഒരു സാധനമാണ്—ഒരു യന്ത്രമാണ്. അതിനെ കാൎയ്യക്ഷമമാക്കിനിൎത്തു

വാൻ ആവശ്യമായതെല്ലാം ചെയ്യണം. യന്ത്രമാണെങ്കിൽ അതു കൊണ്ടു് പ്രവൃത്തിയെടുപ്പിക്കുകതന്നെവേണം. യന്ത്രത്തെപ്പററി ആരും അഭിമാനിക്കാറില്ല. യന്ത്രാഭിമാനം ഉണ്ടാവുക സാധ്യമാണോ? പിന്നെ ശരീരത്തിൻെറരൂപത്തിലുള്ള ഈ യന്ത്രത്തെസംബന്ധിച്ചു് നാം എന്തിന്നു് അഭിമാനിക്കുന്നു?

ഇതിൻെറയെല്ലാം സാരാംശം ഇതാണു്: ഈ ദേഹം ഒരു സാധനമാണു്, സാധ്യമല്ല. നമ്മുടെ ഈ ഭാവന സുദൃഢമായിത്തീർന്നാൽ ദേഹത്തിന്നു് ഇന്നുള്ള പ്രാധാന്യം ഇല്ലാതായിത്തീരും. നമുക്കു ജീവിതം മറെറാരുവിധത്തിൽ കണ്ടുതുടങ്ങും. പിന്നെ, ഈ ദേഹത്തെ അലങ്കരിക്കുന്നതു വിവേകശൂന്യമാണെന്നു് അനുഭവപ്പെടും. വാസ്തവം ആലോചിച്ചാൽ, ഈ ദേഹത്തിന്നു് ഒരു ലഘുവായ വസ്ത്രംമാത്രമേ ആവശ്യമുള്ളു. പക്ഷെ, നാം വളരെ നേർമ്മയും മിനുസവുമുള്ള വസ്ത്രം ആവശ്യമാണെന്നുപറയുന്നു. അതിൻെറ നിറം വിശേഷപ്പെട്ടതാവണം, 'പ്രിൻറ്' ഭംഗിയുള്ളതാവണം, വക്കിൽ പലതരം ചിത്രപ്പണികൾ വേണം, എന്നെല്ലാം ആഗ്രഹിക്കുന്നു. അതിന്നായി പലരെക്കൊണ്ടും പലവിധത്തിലും പണിയെടുപ്പിക്കുന്നു. ഇതെല്ലാം എന്തിനാണു? ആ ഭഗവാന്നു് തിരെ ബുദ്ധിഉണ്ടായിരുന്നില്ലേ? ഈ ദേഹത്തിന്നു് പലനിറത്തിലുള്ള കുത്തും പുള്ളിയും ചിത്രപ്പണിയും ആവശ്യമായിരുന്നുവെങ്കിൽ സിംഹം, മാൻ, മയിൽ മുതലായവയുടെ ശരീരത്തിൽ കാണിച്ച ആ കരകൌശലം നിങ്ങളുടേയും എൻേറയും ശരീരത്തിൽ കാണിക്കുവാൻ അദ്ദേഹത്തിന്നു കഴിയുമായിരുന്നില്ലേ? അദ്ദേഹത്തിന്നതു് അസാധ്യമായിരുന്നുവോ? മയിലിനെപ്പോലെ മനോഹരമായ ഒരു വാൽ നമുക്കും തരാൻകഴിയുമായിരുന്നു. പക്ഷേ, ഈശ്വരൻ മനുഷ്യന്നു് ഒരുനിറംമാത്രമേ നൽകിയിട്ടുള്ളു. അതിൽ വല്ല കളങ്കവുംവന്നുപോയാൽ അവൻെറ സൌന്ദര്യമെല്ലാം പോയി. മനുഷ്യൻ എങ്ങനെയോ അങ്ങനെതന്നെ ഇരുന്നാലാണു് അവന്നു് സൌന്ദര്യം. മനുഷ്യദേഹത്തെ അലങ്കരിക്കേണമെന്നു ഭഗവാന്നു് ആഗ്രഹമുണ്ടെന്നുതോന്നുന്നില്ല. എന്താ, സൃഷ്ടിയിൽ വല്ല സൌന്ദര്യക്കുറവും ഉണ്ടോ? മനുഷ്യൻ കണ്ണുതുറന്നു് അതിനെ കാണാൻ പഠിക്കണം എന്നുമാത്രം. നമുക്കതിന്നു സാധിക്കുന്നില്ല. ജർമ്മനി, നമ്മളുടെ ചായവ്യവസായത്തെ (colour industry) നശിപ്പിച്ചുകളഞ്ഞുവെന്നു പറയുന്നു. സഹോദരന്മാരേ, നിങ്ങളുടെ മനസ്സിൻെറ നിറം ആദ്യംതന്നെ നശിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാലാണു് നിങ്ങൾക്ക് ഈ കൃത്രിമനിറങ്ങളിൽ താല്പര്യംതോന്നുന്നതു്. അതുനിമിത്തം നിങ്ങൾ പരാവലംബികളായിത്തീർന്നിരിക്കുന്നു. വാസ്തവം

മനസ്സിലാക്കാതെ നിങ്ങൾ ഈ ശാരീരികശൃംഗാരത്തിന്റെ വ്യാമോഹത്തിൽ പെട്ടുപോയിരിക്കുന്നു. മനസ്സിനെ ശൃംഗാരപ്പെടുത്തുക, ബുദ്ധിയെ വികസിപ്പിക്കുക, ഹൃദയത്തെ സുന്ദരമാക്കുക ഇതെല്ലാം ഒരുവശത്തു കെട്ടിവെച്ചുകളഞ്ഞു.

## 4

അതിനാൽ, ഭഗവാൻ ഈ പതിമൂന്നാം അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ള സംഗതികൾ മഹത്ത്വമേറിയവയാണ്. "നീ ദേഹമല്ല, ആത്മാവാണ്." തത്ത്വമസി; ആ ആത്മരൂപം തന്നെയാകുന്നു നീ. ഇതു വളരെ മഹനീയവും പവിത്രവുമായ ഒരു സന്ദേശമാണ്. സംസ്കൃതസാഹിത്യത്തിൽ, വളരെ മഹത്തായ ഈ വിചാരം നന്നായി പ്രകടിതമായിട്ടുണ്ട്. "ഈ പുറമെയുള്ള കവചം, തോൽ, ഓട് നീയല്ല, അതിന്റെ ഉള്ളിലുള്ള അനശ്വരമായ ബീജമാണ്, ആത്മാവാണ് നീ." എപ്പോഴെങ്കിലും മനുഷ്യന്റെ ഹൃദയത്തിൽ, "അതുതന്നെയാകുന്നു നീ; ഈ ദേഹമല്ല; ആ പരമാത്മാവാകുന്നു" എന്ന ഭാവനയുണ്ടാവുന്നതായാൽ, ആ നിമിഷത്തിൽ, ഇതുവരെ അനാഭൂതമാവാത്ത ഒരാനന്ദം അവന്റെ മനസ്സിൽ തിരതല്ലാൻ തുടങ്ങും. "എന്റെ ആ രൂപത്തെ നശിപ്പിക്കുവാൻ—ഇല്ലാതാക്കുവാൻ—സാമർത്ഥ്യമുള്ള ഒന്നും തന്നെ ഈ ലോകത്തിലില്ല. ആർക്കും അതിന്നുള്ള ശക്തിയില്ല." ഈ സൂക്ഷ്മവിചാരമാണ് പ്രസ്തുതസന്ദേശത്തിൽ അടങ്ങിയിരിക്കുന്നത്.

ഈ ദേഹത്തിന്നതീതമായ, അനശ്വരവും നിഷ്കളങ്കവുമായ ആത്മതത്ത്വമാണു ഞാൻ. ആ ആത്മതത്ത്വത്തിന്നുവേണ്ടിയാണ് എനിക്കു ഈ ശരീരം ലഭിച്ചിട്ടുള്ളതു്. ആത്മതത്ത്വത്തിന്നു കേടുതട്ടാൻ ഇടയുണ്ടെന്നു കാണുമ്പോൾ, അതിനെ രക്ഷിക്കുന്നതിന്നായി, ഞാൻ ഈ ശരീരത്തെ വലിച്ചെറിയും. ആത്മതത്ത്വത്തെ ഉജ്ജ്വലമാക്കിവെക്കുന്നതിന്നായി ഈ ദേഹത്തെ ഹോമിക്കുവാൻ ഞാൻ എപ്പോഴും ഒരുക്കമാണ്. ഞാൻ ഈ ദേഹത്തിൽ കയറി വന്നിരിക്കുന്നതു് എന്റെ മഹത്ത്വത്തെ വർദ്ധിക്കാൻ വേണ്ടിയാണോ? ദേഹം എന്റെ അധീനത്തിലാവണം. ഞാൻ ദേഹത്തെ ശരിയായവിധത്തിൽ ഉപയോഗപ്പെടുത്തി ലോകക്ഷേമം വർദ്ധിപ്പിക്കും. "മൂന്നുലോകങ്ങളിലും നന്മയുണ്ടാക്കും." ഞാൻ ഈ ദേഹത്തെ മഹത്തത്ത്വങ്ങൾക്കുവേണ്ടി വലിച്ചെറിഞ്ഞു് ഈശ്വരന്നു് "ജൈ" വിളിക്കും. പണക്കാരും പ്രഭുക്കളും അഴുക്കായ വസ്ത്രം വലിച്ചെറിഞ്ഞു മറെറാന്നെടുക്കുന്നു. ഞാനും അതുപോലെ ചെയ്യും.

പ്രവൃത്തി ചെയ്യുന്നതിന്നു ദേഹം ആവശ്യമാണ്. പ്രവൃത്തിക്കു പററിയതല്ലെന്നു തോന്നുമ്പോൾ അതിനെ വലിച്ചെറിയുവാൻ മടിക്കുന്നതെന്തിനാണ്? സത്യാഗ്രഹംമുഖേന നമുക്കു കിട്ടുന്നതു് ഇത്തരം വിദ്യാഭ്യാസമാണ്. ദേഹവും ആത്മാവും വ്യത്യസ്തവസ്തുക്കളാണ്. ഈ മർമ്മം മനസ്സിലാകുമ്പോൾമാത്രമേ മനുഷ്യന്റെ ശരിയായ വിദ്യാഭ്യാസം, അഥവാ വികാസം, ആരംഭിക്കുകയുള്ളൂ. അപ്പോൾമാത്രമേ നാം സത്യാഗ്രഹത്തിന്നു് അധികാരികളാവുകയുള്ളൂ. അതിനാൽ, നാമോരോരുത്തനും, ഹൃദയത്തിൽ ഈ ഭാവന ഉറപ്പിക്കണം: ദേഹം 'നിമിത്തം' മാത്രമാണ്; ഒരു സാധനം മാത്രമാണ്. പരമേശ്വരൻ നമുക്കു തന്നിട്ടുള്ള ഒരായുധമാണ്. ഉപയോഗശൂന്യമായിത്തീരുമ്പോൾ അതു വലിച്ചെറിയണം. തണുപ്പുകാലത്തുപയോഗിച്ചുപോന്ന ചൂടുള്ള വസ്ത്രങ്ങൾ നാം വേനൽക്കാലത്തു വലിച്ചെറിയുന്നു. രാവിലെ ഉടുത്തവസ്ത്രം വൈകുന്നേരം മാററുന്നു. രാത്രിഉടുത്തതു രാവിലെ എടുക്കുന്നില്ല. അതുപോലെതന്നെ, ഈ ദേഹത്തേയും കണക്കാക്കണം. ആവശ്യമുള്ളേടത്തോളംകാലം ഇതിനെ രക്ഷിക്കും. ഉപയോഗമില്ലെന്നു കണ്ടാൽ അതു നിമിഷംതന്നെ, വസ്ത്രത്തെപ്പോലെ ഇതിനേയും വലിച്ചെറിയും. ആത്മവികാസത്തിന്നായി ഭഗവാൻ നമുക്കു് ഇങ്ങനെ ഒരു യുക്തി പറഞ്ഞു തന്നിരിക്കുന്നു.

## 5

"ദേഹത്തിൽനിന്നു വ്യത്യസ്തനാണ് ഞാൻ" എന്നബോധം ഉണ്ടാകാതിരിക്കുന്നേടത്തോളംകാലം ശത്രുക്കൾ നമ്മെ, അക്രമിച്ചുകൊണ്ടിരിക്കും; അടിമകളാക്കിക്കൊണ്ടിരിക്കും: നമുക്കു് എന്തെന്നില്ലാത്ത ക്ലേശങ്ങൾ നൽകിക്കൊണ്ടിരിക്കും. നമ്മുടെ ഭയം ഹേതുവായിട്ടാണ് അവർക്കു് അക്രമങ്ങൾ നടത്താൻകഴിയുന്നതു്. ഒരു രാക്ഷസൻ ഒരു മനുഷ്യനെ പിടിച്ചുകൊണ്ടുവന്നു. ആയാളെക്കൊണ്ടു പല പ്രവൃത്തികളും ചെയ്യിക്കാൻതുടങ്ങി. വല്ലപ്പോഴും മടി കാണിച്ചാൽ ഉടനേ ആ രാക്ഷസൻ പറയും: "ഞാൻ നിന്നെ പിടിച്ചുതിന്നും; ഭസ്മമാക്കിക്കളയും." ആദ്യകാലത്തു് ആ സാധുമനുഷ്യൻ ഇതു കേട്ടുഭയപ്പെട്ടിരുന്നു. പക്ഷേ, ഈ 'ഭീഷണി' അസഹ്യമായിത്തീർന്നപ്പോൾ ആയാൾ പറഞ്ഞു: "ശരി; തിന്നണമെങ്കിൽ തിന്നുകൊൾക." എന്നാൽ, രാക്ഷസൻ ആയാളെ തിന്നാനല്ല കൊണ്ടുവന്നിരിക്കുന്നതു്. അവന്നു് ഒരു അടിമ ആവശ്യമാണ്. തിന്നാൽ പിന്നെ, തന്റെ പ്രവൃത്തിനടത്താൻ സാധിക്കുന്നതെങ്ങനെ? അവൻ തിന്നുമെന്നു ഭയപ്പെടുത്തുകമാത്രമാണ് ചെയ്തിരുന്നതു്. "തിന്നുകൊൾക" എന്ന സമ്മതം കിട്ടിയ

തോട്ടുകൂടി അവൻെറ പേടിപ്പെടുത്തൽ അവസാനിച്ചു. അതുപോലെതന്നെ, മിക്കവരും ദേഹത്തിൽ അതിയായ ആസക്തിയുള്ളവരാണെന്നു അക്രമികൾക്കറിയാം: "ദേഹത്തിന്നു ക്ലേശം നൽകുമെന്നു ഭയപ്പെടുത്തിയാൽ അവർ അടിമകളായി എന്തും ചെയ്തുകൊള്ളും." പക്ഷേ, ദേഹത്തിലുള്ള ആസക്തി വിട്ടുകഴിഞ്ഞാൽ ഉടനേ രാജാധിരാജനായി, സ്വതന്ത്രനായി. നിങ്ങൾക്കു് എല്ലാവിധ സാമത്ഥ്യവും കരഗതമായി. പിന്നെ ആക്കും നിങ്ങളുടെമേൽ അധികാരം നടത്താൻ സാധിക്കയില്ല. അക്രമം ചെയ്യാനുള്ള ആഗ്രഹത്തിൻെറ അടിത്തറതന്നെ ഇളകിപ്പോയി. ഞാൻ ദേഹമാണു് എന്ന ഭാവനയാണു് ആ അടിത്തറ. ദേഹത്തിന്നു ക്ലേശം കൊടുക്കാത്തതുകൊണ്ടാണു് ഇവർ വശഗതരാവാത്തതു് എന്നു മനസ്സിലാക്കി അക്രമികൾ ഭീതിപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

"ഞാൻ ദേഹമാകുന്നു" എന്ന ഭാവന നിമിത്തമാണു് അന്യക്കു് നമ്മുടെമേൽ അക്രമങ്ങൾ നടത്താനും നമ്മെ മർദ്ദിക്കാനും ആഗ്രഹമുണ്ടാവുന്നതു്. പക്ഷേ, ഇംഗ്ലണ്ടിൽ സ്വന്തം ആത്മാവിനെ ബലിയപ്പിച്ച 'ക്രാൻമർ' പറഞ്ഞു: "നിങ്ങൾക്കു് എന്നെ ചുട്ടുകരിക്കാൻ ആഗ്രഹമുണ്ടോ? ശരി, ചുട്ടുകരിച്ചുകൊൾക. ആദ്യം എൻെറ ഈ വലത്തുകയ്യിനെ ചുടുക." ഇതുപോലെതന്നെ 'റിഡ്‌ലേ'യും 'ലൈററിമറും' പറഞ്ഞിട്ടുണ്ടു്: ഞങ്ങളെ ദഹിപ്പിക്കാൻ ആഗ്രഹമുണ്ടോ? ആക്കാണു് ഞങ്ങളെ ദഹിപ്പിക്കാൻ—തീയിലിട്ടു ചുടുവാൻ—സാധിക്കുക? ഞങ്ങൾ കൊളുത്തിയ ധാർമ്മിക ജ്യോതിസ്സിനെ കെടുത്താൻ ആക്കും കഴിയുകയില്ല. ശരീരത്തിൻെറ രൂപത്തിലുള്ള ഈ മെഴുകുതിരിയെ—ഈ കൊഴുപ്പിനെ—കത്തിച്ചു് സഭാസ്ഥക്കളുടെ പ്രകാശം വദ്ധിപ്പിക്കുക എന്നതാണു് ഞങ്ങളുടെ പ്രവൃത്തി. ദേഹംകരിഞ്ഞുപോകും, നശിച്ചുപോകും. അതു് ഒരു ദിവസം സംഭവിക്കാതിരിക്കയില്ല." സോക്രട്ടീസിനെ വിഷം കൊടുത്തുകൊല്ലാൻ വിധിച്ചു. അദ്ദേഹം അതുകേട്ടപ്പോൾ പറഞ്ഞു: ഞാൻ ഇപ്പോൾ വയസ്സനായിരിക്കുന്നു. നാലുദിവസം കഴിഞ്ഞാൽ ഈ ദേഹം കൈവിടും. തീർച്ചയായും മരിക്കുന്ന ഒന്നിനെ കൊന്നുകളഞ്ഞു നിങ്ങൾ എന്തു യോഗ്യതയാണു് സമ്പാദിക്കാൻ പോകുന്നതു്? അല്പം ആലോചിച്ചാൽ, ഈ ദേഹം ഒരു ദിവസം നശിക്കുന്നതാണെന്നു മനസ്സിലാവും. മരിക്കുന്നവനെ കൊല്ലുന്നതുകൊണ്ടു് എന്തു കീത്തിയാണു് കിട്ടുക?" വിഷംകൊടുക്കുന്നതിൻെറ തലേദിവസം രാത്രി സോക്രട്ടീസ്സു് ശിഷ്യന്മാരോടു് ആത്മാവിൻെറ അമരത്വത്തെപ്പററി പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. ശരീരത്തിൽ വിഷം പ്രവേശിച്ചാൽ തനിക്കു് എന്തെല്ലാം

വേദനകളാണ് സഹിക്കേണ്ടിവരിക എന്നു് അദ്ദേഹം രസകരമായി വൎണ്ണിച്ചിരുന്നു. അദ്ദേഹത്തിന്നു യാതൊരു പരിഭ്രമവും ഉണ്ടായിരുന്നില്ല. ആത്മാവിന്റെ അനശ്വരതയെപ്പററിയുള്ള ഇത്ര ചർച്ച അവസാനിച്ചപ്പോൾ ശിഷ്യരിൽ ഒരാൾ ചോദിച്ചു: "മരണാനന്തരം അങ്ങയുടെ അന്തിമകർമ്മങ്ങൾ എങ്ങനെയെല്ലാമാണു ചെയ്യേണ്ടതു്?" അദ്ദേഹം പറഞ്ഞു: "ശരി, എന്നെ, അവർ കൊല്ലും, നിങ്ങൾ മറചെയ്യും. അപ്പോൾ എന്നെ കൊല്ലുന്നവർ എന്റെ ശത്രുക്കളും മറചെയ്യുന്നവർ എന്റെ ബന്ധുക്കളുമാണോ? എന്നെ അവർ ബുദ്ധിപൂർവ്വം കൊല്ലും; നിങ്ങൾ വിവേകപൂർവം മറചെയ്യും. എന്നെ മറചെയ്യുന്ന നിങ്ങൾ ആരാണു്? ഞാൻ നിങ്ങളിൽനിന്നെല്ലാം വ്യത്യാസപ്പെട്ടവനാണു്. നിങ്ങൾ എവിടെയാണു് എന്നെ മറചെയ്യുക? മണ്ണിൽ, അല്ലെങ്കിൽ സുഗന്ധദ്രവ്യങ്ങളിൽ — അല്ലേ? എന്നാൽ, എന്നെ ആൎക്കും കൊല്ലാൻ കഴിയുകയില്ല; മറചെയ്യാനും കഴിയുകയില്ല. ഞാൻ ഇതുവരെ എന്താണു് നിങ്ങൾക്കു മനസ്സിലാക്കിത്തന്നതു്? ആത്മാവു് അനശ്വരമാണു്. ആൎക്കാണു് അതിനെ കൊല്ലാൻ കഴിയുക?" രണ്ടുരണ്ടരസഹസ്രാബ്ദങ്ങളായി ആ മഹാനായ സോക്രട്ടീസ് നമ്മുടെയെല്ലാം ഇടയിൽ, നമ്മളിൽനിന്നെല്ലാം ഭിന്നനായി വൎത്തിച്ചുവരുന്നുണ്ടു്.

## 6

ഇതിന്റെയെല്ലാം താല്പൎയ്യം ഇതാണു്: ദേഹത്തിൽ ആസക്തിയോ ദേഹത്തെപ്പററിയ ഭയമോ ഉള്ളേടത്തോളംകാലം വാസ്തവമായ രക്ഷ ഉണ്ടാവുകയില്ല. എപ്പോഴും ഭയമാണു് ഉണ്ടായിരിക്കുക. അല്പം ഉറക്കംവരുമ്പോഴേയ്ക്കു്, പാമ്പുവന്നു കടിച്ചുവോ, കള്ളന്മാർവന്നു കൊള്ളയടിച്ചുവോ, എന്നെല്ലാം വിചാരിച്ചു് പേടിച്ചു് ഞെട്ടിയുണരുന്നു. മനുഷ്യൻ കിടന്നുറങ്ങുമ്പോൾ തലയ്ക്കൽ ഒരു വടി വെക്കുന്നു. ആയാൾ പറയുന്നു: "വടി അടുത്തുള്ളതു നല്ലതാണു്. വല്ല കള്ളന്മാരോ മററോ വന്നാലോ?" എന്നാൽ, കള്ളൻ ആ വടിയെടുത്തു് തന്റെ തലയ്ക്കുതന്നെ അടിച്ചാലോ എന്നു് ആയാൾ ആലോചിക്കുന്നില്ല. കള്ളൻ വടി കൊണ്ടുവരാൻ മറന്നാലും തരക്കേടില്ല; നിങ്ങൾ അതവിടെ ഒരുക്കിവെച്ചിട്ടുണ്ടു്! നിങ്ങൾ ആരെ വിശ്വസിച്ചുകൊണ്ടാണു് ഉറങ്ങുന്നതു്? ഉണർന്നിരിക്കുമ്പോൾ ആത്മരക്ഷചെയ്യുക നിങ്ങൾക്കു് സാധ്യമാണോ? ഉറക്കത്തിൽ നിങ്ങളെ ആരാണു് രക്ഷിക്കുക?

ഞാൻ ഏതോ ഒരു ശക്തിയെ ആശ്രയിച്ചുകൊണ്ടാണു് ഉറങ്ങുന്നതു്. സിംഹം, പശു മുതലായ മൃഗങ്ങൾ ഏതൊരു ശക്തിയെ

വിശ്വസിച്ചുകൊണ്ടാണോ ഉറങ്ങുന്നതു്, അതിനെ വിശ്വസിച്ചുകൊണ്ടാണു് ഞാനും ഉറങ്ങുന്നതു്. ഉറങ്ങുമ്പോൾ ആ ശക്തി എന്നെ രക്ഷിക്കും എന്നാണു് എൻെറ വിശ്വാസം. സിംഹത്തിനും കൂടി ഉറക്കംവരുന്നു. ഈ ലോകത്തോടു മുഴുവനും വൈരം വെക്കുകയും തന്മൂലം എപ്പോഴും പിന്തിരിഞ്ഞുനോക്കുകയും ചെയ്യുന്ന സിംഹവും ഉറങ്ങുന്നുണ്ടു്. പ്രസ്തുതശക്തിയിൽ വിശ്വസിക്കുന്നില്ലെങ്കിൽ സിംഹങ്ങൾക്കു്, ഉറങ്ങുമ്പോൾ അന്യോന്യം കാവൽ നില്ക്കാൻ ഏർപ്പാടുചെയ്യേണ്ടിവരുമായിരുന്നു. സിംഹം പുലി മുതലായ ക്രൂരമൃഗങ്ങൾ ഏതൊരുശക്തിയിൽ വിശ്വസിച്ചുകൊണ്ടാണോ ഉറങ്ങുന്നതു് ആ വിശ്വവ്യാപകമായ മഹാശക്തിയുടെ മടിയിൽ തല വെച്ചുകൊണ്ടുതന്നെയാണു ഞാനും ഉറങ്ങുന്നതു്. കുട്ടി അമ്മയുടെ മടിയിൽ നിശ്ചിന്തനായി കിടന്നുറങ്ങുന്നു. ആ സമയത്തു് അവൻ ലോകത്തിൻെറ ചക്രവർത്തിയെപ്പോലെയാണു്. നാമും വിശ്വംഭരയായ ആ മാതാവിൻെറ മടിയിൽ ഇതുപോലെ തന്നെ പ്രേമത്തോടും വിശ്വാസത്തോടും ജ്ഞാനത്തോടുംകൂടി കിടന്നുറങ്ങാൻ പരിശീലിക്കണം. എൻെറ ജീവിതത്തിനു മുഴുവനും ആധാരമായിരിക്കുന്ന ആ മഹാശക്തിയുമായി അധികമധികം പരിചയപ്പെടുന്നതു് ആവശ്യമാണു്. അതിനെ അധികമധികം അനുഭവപ്പെടുത്തണം. ആ ശക്തിയിലുള്ള വിശ്വാസം വർദ്ധിക്കുന്നതോടൊപ്പം ഞാൻ കൂടുതൽ സുരക്ഷിതനായിത്തീരും. ആ ശക്തിയുടെ അനുഭവം വർദ്ധിക്കുന്നതോടൊപ്പം എനിക്കു കൂടുതൽ വികാസം ലഭിക്കും. ഈ പതിമൂന്നാമദ്ധ്യായത്തിൽ, അതു് ഏതു ക്രമത്തിലാണെന്നു സ്വല്പമൊന്നു സൂചിപ്പിച്ചിട്ടുണ്ടു്.

## 7

ദേഹത്തിലുള്ള ആത്മാവിനെപ്പററിയ വിചാരം വരാതിരിക്കുന്നേടത്തോളംകാലം മനുഷ്യൻ സാധാരണ ക്രിയകളിൽമാത്രം നിമഗ്നനായിരിക്കും. വിശന്നാൽ ഉണ്ണണം; ദാഹിച്ചാൽ വെള്ളംകുടിക്കണം; ക്ഷീണിക്കുമ്പോൾ വിശ്രമിക്കണം; ഉറങ്ങണം: അവനു് ഇതിലധികമായി ഒന്നും അറിയുകയില്ല. അവൻ ഇവയ്ക്കായി യുദ്ധംചെയ്യും. എപ്പോഴും ഇതുതന്നെ ആഗ്രഹിച്ചുകൊണ്ടിരിക്കും. ഇങ്ങനെ അവൻ ദേഹസംബന്ധമായ ക്രിയകളിൽത്തന്നെ നിമഗ്നനായിരിക്കും. ഇതിനുശേഷമാണു് വികാസം ആരംഭിക്കുന്നതു്. അതുവരെ ആത്മാവു് വെറുതേ നോക്കിക്കൊണ്ടിരിക്കുക മാത്രമാണുചെയ്യുന്നതു്. കുട്ടി കിണററിൻെറ വക്കത്തേയ്ക്കു പോകുമ്പോൾ അമ്മ പിന്നിൽത്തന്നെ നോക്കി നില്ക്കുന്നുണ്ടായിരിക്കും.

അതുപോലെതന്നെ, ആത്മാവ് എപ്പോഴും നമ്മുടെമേൽ ദൃഷ്ടി പതിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ട്; വളരെ ശാന്തമായി നമ്മുടെ എല്ലാക്രിയകളേയും നോക്കിക്കൊണ്ടിരിക്കുന്നുണ്ട്. ഈ സ്ഥിതിക്കു "ഉപദ്രഷ്ടാവ്"—സാക്ഷിയുടെ നിലയിൽ എല്ലാം നോക്കിക്കൊണ്ടിരിക്കുന്നവൻ—എന്നു പറയുന്നു.

ഈ സ്ഥിതിയിൽ, ആത്മാവ് വെറുതെ നോക്കുകയാണു ചെയ്യുന്നത്. സമ്മതിക്കുകയോ സ്വീകരിക്കുകയോ ചെയ്യുന്നില്ല. പക്ഷേ, അതുവരെ താൻ ദേഹമാണെന്ന് എന്നുധരിച്ച് എല്ലാ പ്രവൃത്തികളും ചെയ്തിരുന്ന ജീവൻ പിന്നേയും മുമ്പോട്ടു പോകുമ്പോൾ ഉണരുന്നു. അപ്പോൾ ജീവന്, താൻ വെറും മൃഗങ്ങളെപ്പോലെ ജീവിതം നയിക്കുകയാണെന്നബോധം ഉണ്ടാവുന്നു. അവനു നൈതികബോധം ഉളവാകുന്നു. അതോടുകൂടി താൻ ചെയ്യുന്ന ഓരോ പ്രവൃത്തിയുടേയും ഔചിത്യത്തെപ്പററി ആലോചിക്കാൻ തുടങ്ങുന്നു. വിവേകപൂർവം പ്രവർത്തിക്കാൻതുടങ്ങുന്നു. വ്യാവർത്തനബുദ്ധി ജാഗ്രത്തായിത്തീരുന്നു. സ്വച്ഛന്ദവൃത്തികൾ കുറയുന്നു. ആ സ്ഥാനത്ത് ആത്മസംയമം ഉണ്ടാവുന്നു. ജീവന് ഈ ബോധം ഉളവാകുന്നതോടുകൂടി ആത്മാവ്, സ്വസ്ഥനായിരിക്കാതെ, അകത്തുനിന്നു അനുമോദിക്കാൻതുടങ്ങുന്നു. അകത്തുനിന്ന് 'ബലേ, ഭേഷ്!' എന്ന ശബ്ദങ്ങൾ കേട്ടുതുടങ്ങുന്നു. അതായത് 'ഉപദ്രഷ്ടാ'വായിരുന്ന ആത്മാവ് 'അനുമന്താ'വായിത്തീരുന്നു.

നിങ്ങൾ ഭക്ഷണം കഴിക്കാനിരുന്നപ്പോഴേക്ക് നിങ്ങളുടെ വാതിൽക്കൽ വിശപ്പോടുകൂടിയ ഒരതിഥി വന്നുചേർന്നുഎന്നും, നിങ്ങൾ ആ വിളമ്പിവെച്ച ഭക്ഷണം ആയാൾക്ക് എടുത്തുകൊടുത്തു എന്നും വിചാരിക്കുക. അന്നുരാത്രി ആ സൽപ്രവൃത്തിയെപ്പററി ആലോചിക്കുമ്പോൾ നിങ്ങൾക്ക് എന്തൊരാനന്ദമാണ് ഉണ്ടാവുക? വളരെ നല്ലപ്രവൃത്തിയാണ് ചെയ്തതെന്നു നിങ്ങളുടെ ആത്മാവ് ചെവിയിൽ മന്ത്രിക്കുന്നതു കേൾക്കാം. അമ്മ കുട്ടിയുടെ പുറത്തു തലോടിക്കൊണ്ട്, "മകനേ, നീ ചെയ്തതു വളരെനന്നായി" എന്നു പറയുമ്പോൾ, ആ കുട്ടിക്ക്, തനിക്കു ലോകത്തിന്റെമുഴുവൻ അനുമോദനം ലഭിച്ചതുപോലെ തോന്നുന്നു. ഇതുപോലെതന്നെ, ആത്മാവ് അകത്തുനിന്ന് 'ബലേ, ഭേഷ്!' എന്നു പറഞ്ഞു നമ്മെ പ്രോത്സാഹിപ്പിക്കുമ്പോഴും തോന്നുന്നു. അതോടുകൂടി ജീവനു ഭോഗത്തിലുള്ള താല്പര്യം സദാചാരത്തിലായിത്തീരുന്നു. നാം സദാചാരപരമായ ജീവിതം നയിക്കാനാരംഭിക്കുന്നു. പിന്നീടുള്ള സ്ഥിതി ഇതാണ്: സദാചാരപരമായ ജീവിതം ആരംഭിച്ചതോടുകൂടി മനുഷ്യൻ കർത്തവ്യകർമ്മങ്ങൾവഴിയായി തന്റെ

മനസ്സിലെ മാലിന്യങ്ങളെ കഴുകിക്കളയുവാൻ പ്രയത്നിക്കുന്നു. പക്ഷേ; ഇതിലും, പ്രവൃത്തി ചെയ്തുചെയ്തു മനുഷ്യൻ തളൎന്നുപോകുന്ന ഒരു ഘട്ടം എത്തിച്ചേരുന്നു. അപ്പോൾ ജീവൻ പ്രാൎത്ഥിക്കുവാൻതുടങ്ങുന്നു: "ഹേ ഭഗവൻ, അടിയൻ ആവുംപോലെയെല്ലാം പ്രയത്നിച്ചുനോക്കി. അടിയൻെറ ശക്തിയുടെ അതിരുകണ്ടു. അടിയന്നു് ഇനിയും കൂടുതൽ ശക്തിതന്നു് അടിയനെ അനുഗ്രഹിച്ചാലും!" തനിക്കു കഴിയുംപോലെയെല്ലാം പ്രയത്നിച്ചിട്ടും ഒററയ്ക്കു സഫലത സിദ്ധിക്കുകയില്ലെന്നു കാണുമ്പോൾമാത്രമാണു് മനുഷ്യന്നു പ്രാൎത്ഥനയുടെ രഹസ്യം മനസ്സിലാവുന്നതു്. തൻെറ ശക്തി മുഴുവനും പ്രയോഗിച്ചിട്ടും മതിയാവുന്നില്ലെന്നു കാണുമ്പോൾ അവൻ ആൎത്തഭാവത്തോടുകൂടി, ദ്രൗപദി ചെയ്തതുപോലെ, പരമാത്മാവിനെ വിളിച്ചു നിലവിളിക്കുന്നു. ഭഗവാൻെറ കൃപയും സഹായവും എപ്പോഴും ഒഴുകിക്കൊണ്ടിരിക്കുന്നുണ്ടു്. ദാഹംതോന്നുന്നവൎക്കു് അധികാരപൂൎവ്വം അതിൽനിന്നു് എടുത്തു കുടിക്കാം. മതിയാകാത്തവൎക്കു വീണ്ടും വീണ്ടും ആവശ്യപ്പെടാം. മൂന്നാമത്തെ നിലയിൽ ഇപ്രകാരമുള്ള സംബന്ധമാണു് കാണിക്കപ്പെട്ടിരിക്കുന്നതു്. പരമാത്മാവു കുറേക്കൂടി അടുത്തെത്തുന്നു. ഇപ്പോൾ വാക്കുകൊണ്ടു പ്രോത്സാഹിപ്പിക്കുകയല്ല ചെയ്യുന്നതു്; പ്രത്യക്ഷമായി സഹായിക്കുകതന്നെ ചെയ്യുന്നു.

ആദ്യം പരമേശ്വരൻ ദൂരേനിന്നു നോക്കുകയാണുചെയ്തിരുന്നതു്. ഗുരു ശിഷ്യനോടു്, 'ചോദ്യം ചോദിച്ചുകൊൾക' എന്നുപറഞ്ഞു് ദൂരേ നില്ക്കുകയോ ഇരിക്കുകയോ ചെയ്യുന്നു. അതുപോലെതന്നെ, ജീവൻ ഭോഗതല്പരനായിരിക്കുന്നേടത്തോളംകാലം പരമാത്മാവു് നോക്കിക്കൊണ്ടു ദൂരെനില്ക്കും. പരമാത്മാവു പറയുന്നു: 'നിന്നെക്കൊണ്ടു് ആവുംപോലെ പ്രയത്നിക്കുക! ക്രമേണ ജീവാത്മാവിന്നു സദാചാരത്തിൽ താല്പൎയ്യം വൎദ്ധിക്കുന്നു. അപ്പോൾ പരമാത്മാവിന്നു നിഷ്പക്ഷമായി നോക്കിനില്ക്കാൻ സാധിക്കാതാവുന്നു. ജീവൻ സല്കൎമ്മങ്ങൾ ചെയ്യുന്നുണ്ടെന്നു കാണുമ്പോൾ ഭഗവാൻ പതുക്കെപ്പതുക്കെ 'ബലേ, ഭേഷ!' എന്നുപറഞ്ഞു പ്രോത്സാഹിപ്പിക്കാൻ തുടങ്ങും. സല്കൎമ്മങ്ങൾ ചെയ്യുമ്പോൾ ക്രമേണ മനസ്സിലെ സ്ഥൂലമായ മാലിന്യങ്ങളെല്ലാം ദൂരീകരിക്കപ്പെടുന്നു. പിന്നെ സൂക്ഷ്മങ്ങളായ മാലിന്യങ്ങളും കഴുകിക്കളയണം. അതിന്നു സ്വന്തം പ്രയത്നം മതിയാകാതാവുകയും അപ്പോൾ ജീവാത്മാവു് പരമാത്മാവിനെ വിളിച്ചു നിലവിളിക്കുകയും ചെയ്യുന്നു. ഉടനേ പരമാത്മാവു്, "ഇതാ എത്തി" എന്നുപറഞ്ഞു ഓടിവരുന്നു. ഭക്തൻെറ ഉത്സാഹം കുറയാൻ തുടങ്ങുമ്പോഴേക്കു് ഭഗവാൻ ഓടിയെത്തുന്നു.

ലോകത്തിന്റെ സേവകനായ സൂര്യനാരായണൻ രാവിലെ നിങ്ങളുടെ വാതില്ക്കൽ വന്നുനില്ക്കുന്നു; അടച്ചിട്ട വാതിൽ തുറക്കുകയില്ല. കാരണം, അദ്ദേഹം സേവകനാണു്. സ്വാമിയുടെ യോഗ്യതയെ പാലിക്കുവാൻ എപ്പോഴും സന്നദ്ധനാണു്. അതിനാൽ, വാതിലിന്മേൽ മുട്ടുകപോലും ചെയ്യില്ല. അകത്തു യജമാനൻ കിടന്നുറങ്ങുന്നുണ്ടു്. സൂര്യന്റെ രൂപത്തിലുള്ള ആ സേവകൻ വാതില്ക്കൽതന്നെ നില്ക്കുന്നു. വാതിൽ അല്പം തുറക്കുമ്പോഴേയ്ക്കു് അദ്ദേഹം തന്റെ മുഴുവൻ പ്രകാശത്തോടുംകൂടി അകത്തേക്കു കടക്കുന്നു; അന്ധകാരത്തെ അകററുന്നു. പരമാത്മാവിന്റെ സ്ഥിതിയും ഇതാണു്. സഹായം ആവശ്യപ്പെട്ടാൽ പരമാത്മാവും, കയ്യുംനീട്ടിക്കൊണ്ടു് ഓടിവരും. ഭഗവാൻ 'ഭീമാ'നദിയുടെ തീരത്തു് (പാണ്ഡരീപുരം) അരയിൽ കയ്യുംവെച്ചു് തയാറായിനില്ക്കുന്നുണ്ടു്.

"സാധുസംരക്ഷണത്തിന്നായി പ്രഭു കൈകൾ ഉയർത്തിക്കൊണ്ടു നില്ക്കുകയാണു്" എന്നാണു് തുക്കാറാം പറയുന്നതു്. മൂക്കു തുറന്നാൽ വായു അകത്തുകടക്കും. വാതിൽ തുറക്കുമ്പോഴേക്കു് വെളിച്ചം അകത്തുകടക്കുന്നു. വാതിലിന്റേയും വെളിച്ചത്തിന്റേയും ഉദാഹരണം മതിയായി എന്നു തോന്നുന്നില്ല. പരമാത്മാവു് അവയെ അപേക്ഷിച്ചു് അധികം അടുത്താണിരിക്കുന്നതു്; ഔൽസുക്യവും അധികമുണ്ടു്. അതു് 'ഉപദ്രഷ്ടാ'വോ 'അനുമന്താ'വോആയി നില്ക്കാതെ 'ഭർത്താ'വായിത്തീരുന്നു; എല്ലാ സഹായങ്ങളും ചെയ്യുന്നവനായിത്തീരുന്നു. മനസ്സിന്റെ മാലിന്യങ്ങളെ അകററാൻ മറെറാരു മാർഗ്ഗവും ഇല്ലെന്നുകാണുമ്പോൾ നാം പ്രാർത്ഥിക്കുന്നു: "ഭഗവാനേ, അങ്ങുന്നുമാത്രമാണു് അടിയന്നു സഹായമായിട്ടുള്ളതു്. അങ്ങയുടെ കാരുണ്യമാണു് അടിയന്നു ആശ്രയമായിട്ടുള്ളതു്." പിന്നെ, ആ ദയാലുവായ ഭഗവാന്നു് അടുത്തുവരാതിരിക്കുവാൻ സാധിക്കുമോ? ഭക്തവത്സലനായ ഭഗവാൻ— അപൂർണ്ണമായതിനെ പൂർണ്ണമാക്കുന്ന ആ പ്രഭു—ഓടിയെത്തുന്നു. അപ്പോൾ ഭഗവാൻ, 'രോഹിദാസ'ന്റെ അടുക്കൽ ഊതാൽകഴുകുന്നു; 'സജനൻ' എന്ന കശാപ്പുകാരന്റെ അടുക്കൽ മാംസം വില്ക്കുന്നു; 'കബീറി'ന്റെ കുടിലിൽ പുതപ്പു നെയ്യുന്നു; 'ജനാബായി'യുടെ ഭവനത്തിൽ തിരികല്ലിൽ ധാന്യം പൊടിക്കുന്നു.

ഇതിന്നുശേഷം അടുത്തപടിയായി: പരമേശ്വരന്റെ കൃപയാൽ കർമ്മത്തിന്നു കിട്ടിയ ഫലത്തേയും താനനുഭവിക്കാതെ ഭഗവാന്നു് അർപ്പിക്കുക. ഈ നിലയിൽ ജീവാത്മാവു പരമാത്മാവിനോടു പറയുന്നു: "അങ്ങയുടെ ഫലം അങ്ങുതന്നെ അനുഭവിച്ചുകൊൾക!" നാമദേവൻ വാശിപിടിച്ചു് അടുത്തുതന്നെ ഇരുന്നപ്പോൾ പ്രഭുവി

ന്നു പാൽ കുടിക്കേണ്ടിവന്നു. ഹാ, എത്ര മനോഹരമായ രംഗം! നാമദേവൻ, തൻെറ സകലവിധ കർമ്മങ്ങളുടേയും ഫലമായിട്ടുള്ള ക്ഷീരം ഭഗവാന്നു സമർപ്പിച്ചുകൊണ്ടിരുന്നു. ഇങ്ങനെതന്നെ ജീവൻ തൻെറ സകല മൂലധനവും, സകല സമ്പാദ്യവും, ഏതൊരു പ്രഭുവിൻെറ കൃപയാൽ തനിക്കു കിട്ടിയോ ആ പരമാത്മാവിന്നുതന്നെ സമർപ്പിക്കണം. ധർമ്മപുത്രർ സ്വർഗ്ഗത്തിലേയ്ക്കു കാൽവെയ്ക്കാൻ തുടങ്ങിയപ്പോൾ അദ്ദേഹത്തിൻെറ കൂടെയുണ്ടായിരുന്ന ശ്വാവിനെ അകത്തു കടക്കാൻ അനുവദിച്ചില്ല. ഉടനേ അദ്ദേഹം തൻെറ ജീവിതത്തിൻെറ മുഴുവൻ പുണ്യഫലം—സ്വർഗ്ഗം—പരിത്യജിച്ചു. ഇതുപോലെ ഭക്തനും, തനിക്കു കിട്ടിയ ഫലത്തെ മുഴുവനും പരമാത്മാവിന്നു സമർപ്പിക്കുന്നു. ഉപദ്രഷ്ടാവു്, അനുമന്താവു്, ഭർത്താവു് ഈ രൂപങ്ങളിൽ മുൻപു പ്രകടിതനായ പരമാത്മാവു് ഇപ്പോൾ ഭോക്താവായിത്തീരുന്നു; അതായതു്, പരമാത്മാവുതന്നെ ഈ ശരീരത്തിൽ ഇരുന്നുകൊണ്ടു് ഭോഗങ്ങൾ അനുഭവിക്കുന്നു എന്നനിലയിൽ എത്തിച്ചേരുന്നു.

ഇതിന്നുശേഷം, മുമ്പോട്ടുള്ള സങ്കല്പംതന്നെ ഉപേക്ഷിച്ചുകളയുന്നു. കർമ്മത്തിൽ മൂന്നു പടികൾ വരുന്നുണ്ടു്; ആദ്യം സങ്കല്പം, പിന്നെ അനുഷ്ഠാനം, ഒടുവിൽ ഫലപ്രാപ്തി. പ്രഭുവിൻെറ സഹായത്തോടുകൂടിച്ചെയ്ത കർമ്മത്തിന്നു കിട്ടിയ ഫലവും പ്രഭുവിന്നു തന്നെ സമർപ്പിക്കുക. കർമ്മംചെയ്യുന്നതും പരമേശ്വരൻ; ഫലം അനുഭവിക്കുന്നതും പരമേശ്വരൻതന്നെ. ഇപ്പോൾ, ആ കർമ്മത്തിൻെറ സങ്കല്പയിതാവും പരമേശ്വരനായിത്തീരുന്നു. ഇങ്ങനെ കർമ്മത്തിൻെറ ആദ്യത്തിലും മദ്ധ്യത്തിലും അവസാനത്തിലും എല്ലാം പ്രഭുതന്നെ ആയിത്തീരുന്നു.

തോട്ടക്കാരൻ കൊണ്ടുപോകുന്ന സ്ഥലത്തേയ്ക്കു് വെള്ളം മിണ്ടാതെ എത്തുന്നു. തോട്ടക്കാരൻ ആഗ്രഹിക്കുന്ന ചെടികളുടെയെല്ലാം ചുവട്ടിൽ എത്തുകയും അവയെ വളർത്തുകയുംചെയ്യുന്നു. ഇതുപോലെതന്നെ, എൻെറ കയ്യിലുള്ളതെല്ലാം അദ്ദേഹത്തിൻെറ ഇഷ്ടംപോലെ ഉപയോഗപ്പെടുത്തുന്നതിന്നുള്ളതാണു്. എൻെറ മനസ്സിലെ സകലവിധ സങ്കല്പങ്ങളുടെയും ചുമതല അദ്ദേഹത്തിന്നു സമർപ്പിക്കുവാൻ എന്നെ അനുവദിക്കുക. ഞാൻ കുതിരപ്പുറത്തു കയറിയിരിക്കയാണു്. എന്നെസ്സംബന്ധിച്ച ഭാരം മുഴുവനും കുതിരപ്പുറത്തുണ്ടു്. പിന്നെ എന്തിനാണു് കുറച്ചുഭാരം എടുത്തു ഞാൻ തലയിൽ വെക്കുന്നതു്? അതും കുതിരപ്പുറത്തു വെച്ചുകൂടേ? എൻെറ തലയിൽ ഭാരം വെച്ചുകൊണ്ടു് കുതിരപ്പുറത്തിരുന്നാലും അതിൻെറ ഭാരം കുതിരതന്നെയാണു വഹിക്കേണ്ടിവരുന്നതു്.

പിന്നെ എന്തുകൊണ്ടു ഭാരം മുഴുവനും കതിരപ്പുറത്തു വെച്ചുകൂടാ? ഇങ്ങനെ, ജീവിതത്തിന്റെ ഓട്ടവും ചാട്ടവും, കയററവും ഇറക്കവും, എല്ലാം, അവസാനം പരമാത്മാവായിത്തീരുന്നു. പരമാത്മാവു് എന്റെ ജീവിതത്തിന്റെ മഹേശ്വരനായിത്തീരുന്നു. ഇപ്രകാരം വികസിച്ചുവികസിച്ചു് മുഴുവൻ ജീവിതവും പരമേശ്വരമയമായിത്തീരുന്നു. ദേഹമാകുന്ന ഒരു പട്ടമാത്രം ബാക്കിയാവുന്നു. അതുംകൂടി പോകുമ്പോൾ, ജീവനും ശിവനും, ആത്മാവും പരമാത്മാവും, ഒന്നായിത്തീരുന്നു. ഇങ്ങനെ,

"ഉപദ്രഷ്ടാ∫നുമന്താ ച
ഭർത്താ ഭോക്താ മഹേശ്വരഃ"

എന്നതു വ്യാഖ്യാതമായി.

നാം ഈ സ്വരൂപത്തിൽ പരമാത്മാവിനെ അധികമധികം അനുഭവപ്പെടുത്തണം. ആദ്യം ആദ്യം നിഷ്പക്ഷനായിനിന്നു നോക്കുന്നു. പിന്നെ സദാചാരപരമായ ജീവിതം ആരംഭിക്കുമ്പോൾ, നാം ചെയ്യുന്നതെല്ലാം സൽക്കർമ്മമായിത്തീരുകയും ഭഗവാൻ നമ്മെ പ്രോത്സാഹിപ്പിക്കുകയുംചെയ്യുന്നു. അപ്പോഴും, മനസ്സിലെ സൂക്ഷ്മമായ മാലിന്യങ്ങൾ പോകയില്ല. അതിനു തന്റെ പ്രയത്നങ്ങൾ പര്യാപ്തമല്ലെന്നു് അനുഭവപ്പെട്ട ഭക്തൻ ഭഗവാനെ വിളിച്ചു കരയാൻതുടങ്ങുന്നു: അപ്പോൾ അനാഥന്മാരെസ്സഹായിക്കുന്നതിനു് എപ്പോഴും സന്നദ്ധനായിരിക്കുന്ന ഭഗവാൻ ഓടിയെത്തുന്നു. അതിനുശേഷം, ഫലത്തേയും ഭഗവാങ്കൽ സമർപ്പിച്ചു് അദ്ദേഹത്തെ ഭോക്താവാക്കിത്തീർക്കുന്നു; അവസാനം, എല്ലാവിധ സങ്കല്പങ്ങളും അദ്ദേഹത്തിനു സമർപ്പിച്ചു് നാം ജീവിതംമുഴുവനും ഹരിമയമാക്കിത്തീർക്കണം. ഇതുമാത്രമാണു് മനുഷ്യന്റെ അന്തിമലക്ഷ്യം. കർമ്മയോഗത്തിന്റേയും ഭക്തിയോഗത്തിന്റേയും രൂപത്തിലുള്ള രണ്ടു ചിറകുകൾകൊണ്ടു പറന്നുപറന്നു് ഭക്തൻ—സാധകൻ—ആ അന്തിമലക്ഷ്യത്തിലെത്തിച്ചേരണം.

ഇതെല്ലാം സാധിപ്പിക്കുന്നതിന്നു് 'സാധന'യാകുന്ന ഉറപ്പേറിയ അടിത്തറ ആവശ്യമാണു്. സത്യാസത്യവിവേചനംചെയ്തു് എപ്പോഴും സത്യത്തെത്തന്നെ മുറുകെപ്പിടിക്കണം. സാരാസാരങ്ങളെ വേർതിരിച്ചു് സാരംമാത്രം സ്വീകരിക്കണം. ചിപ്പി വലിച്ചെറിഞ്ഞു് മുത്തെടുക്കണം. ജീവിതം ഇങ്ങനെ ആരംഭിക്കണം. പിന്നെ സ്വപ്രയത്നത്തിന്റേയും ഭഗവൽകൃപയുടേയും സഹായംകൊണ്ടു മേലോട്ടു കയറിക്കൊണ്ടേഇരിക്കുക. ഈ സാധനയിലെല്ലാം, നാം ദേഹത്തിൽനിന്നു് ആത്മാവിനെ വേർതിരിക്കാൻ പഠി

ശീലിക്കണം. അതു നമുക്കു് വളരെ സഹായകമായിരിക്കും. ഈ അവസരത്തിൽ എനിക്കു്, യേശുക്രിസ്തുവിന്റെ ആത്മോൽപ്പണം ഓർമ്മവരുന്നു. അദ്ദേഹത്തിന്റെ ദേഹത്തിൽ ആണിയടിച്ചിരിക്കുകയായിരുന്നു. ആ സമയത്തു് അദ്ദേഹത്തിന്റെ വായിൽനിന്നു് ഈ വാക്കുകൾ പുറത്തുവന്നു: "ഭഗവാനേ, എന്തിനാണു് ഇത്രയും യാതനകൾ നൽകുന്നതു്?" ഉടനേ അദ്ദേഹം തന്റെ മനസ്സിനെ സുസ്ഥിരമാക്കിക്കൊണ്ടു പറഞ്ഞു: "അങ്ങയുടെ ഇഷ്ടം പൂർണ്ണമാവട്ടെ. ഈ ജനങ്ങളിൽ ക്ഷമയരുളണം — ഇവൎക്കു്, തങ്ങൾ എന്താണു് ചെയ്യുന്നതെന്നു് അറിഞ്ഞുകൂടാ!" യേശുക്രിസ്തുവിന്റെ ഈ ഉദാഹരണത്തിൽ വലുതായ ഒരു രഹസ്യം അടങ്ങിയിട്ടുണ്ടു്: ദേഹത്തിൽനിന്നു് ആത്മാവിനെ എത്രകണ്ടു് വേർതിരിക്കണം എന്നതിന്റെ ഒരു സൂചനയാണു് അതു്. നമ്മുടെ ലക്ഷ്യം എന്താണു്, നമുക്കു് ഏതുവരെ എത്താൻകഴിയും — എന്നതു്, യേശുക്രിസ്തുവിന്റെ ജീവിതത്തിൽനിന്നു മനസ്സിലാക്കാം ദേഹം ഒരു കവചം അതായതു് തോട്ടുപോലെ വേറിട്ടുപോകുന്നു — ലക്ഷ്യം ഇതുവരെ എത്തിക്കഴിഞ്ഞു. ആത്മാവിനെ ദേഹത്തിൽനിന്നു വേർതിരിക്കേണ്ട വിചാരംവരുമ്പോഴെല്ലാം യേശുക്രിസ്തുവിന്റെ ജീവിതത്തിലെ ഈ 'ദൃശ്യം' (ഈ സന്ദർഭം) എന്റെമുമ്പിൽ വരുന്നു. ദേഹവും താനുംതമ്മിലുള്ള പ്രത്യക്ഷമായ വ്യത്യാസത്തിന്നു് — അവ തമ്മിൽ ബന്ധംതന്നെ ഇല്ലാതായിത്തീരുന്നതിന്നു് — യേശുക്രിസ്തുവിന്റെ ജീവിതം ഉദാഹരണമാണു്.

സത്യാസത്യവിവേചനംചെയ്യാൻ സാധിക്കാതിരിക്കുന്നേടത്തോളംകാലം, ദേഹത്തേയും ആത്മാവിനേയും ഇങ്ങനെ പൃഥക്കരിക്കാൻ കഴിയുകയില്ല. ഈ വിവേകം, ഈ ജ്ഞാനം, നമ്മുടെ ഓരോ സിരയിലും വ്യാപിക്കണം. ജ്ഞാനം എന്നതിന്നു ഞാൻ നല്കുന്ന അൎത്ഥം 'അറിയുക' എന്നാകുന്നു. എന്നാൽ, ബുദ്ധികൊണ്ടറിയുന്നതു ജ്ഞാനമായില്ല. വായിൽ ഉരുളയിടുന്നതു് ആഹാരംകഴിക്കലാവുന്നില്ല. വായിലിട്ട ഉരുള ചവച്ചു് തൊണ്ടയിലെത്തണം, അവിടെനിന്നിറങ്ങി വയററിലെത്തി ദഹിച്ചു് അതിന്റെ രസം — രക്തം — ശരീരംമുഴുവനും വ്യാപിച്ചു് പുഷ്ടിയുണ്ടാവണം. അപ്പോൾ മാത്രമേ അതു ശരിയായ ആഹാരംകഴിക്കലാവുന്നുള്ളു. ഇതുപോലെ തന്നെ, വെറുതേ ബുദ്ധിഗതമായ ജ്ഞാനംകൊണ്ടു യാതൊരു പ്രയോജനവുമില്ല. ആ അറിവു്, ജ്ഞാനം, ജീവിതത്തിൽ വ്യാപിക്കണം; ഹൃദയത്തിൽ സഞ്ചിതമായിത്തീരണം. നമ്മുടെ കയ്യു്, കാലു്, കണ്ണു് മുതലായ ഇന്ദ്രിയങ്ങൾവഴിയായി പ്രകടിതമാവണം. എല്ലാ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും വിചാരത്തോടുകൂ

ടിയേ പ്രവത്തിക്കൂ എന്നനിലയിൽ വന്നുകൂടണം. അതിനാൽ, ഭഗവാൻ പതിമൂന്നാമദ്ധ്യായത്തിൽ ജ്ഞാനത്തിന്ന വളരെ വിശിഷ്ടമായ വ്യാഖ്യാനമാണു് നല്കിയിരിക്കുന്നതു്. സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളെപ്പോലെതന്നെ ജ്ഞാനത്തിന്റെ ലക്ഷണങ്ങളും പറഞ്ഞിട്ടുണ്ടു്.

നമ്രത, ദംഭശൂന്യത, അഹിംസ, ഋജുത, ക്ഷമ മുതലായ ഇരുപതു ഗുണങ്ങളെ ഭഗവാൻ എടുത്തു പറഞ്ഞിട്ടുണ്ടു്. ഈ ഗുണങ്ങളെ 'ജ്ഞാനം' എന്നുപറയുന്നു എന്നുമാത്രം പ്രസ്താവിച്ചു ഭഗവാൻ വിരമിച്ചിട്ടില്ല. ഇവയ്ക്കു വിപരീതമായി എന്തെല്ലാം ഉണ്ടോ അതെല്ലാം അജ്ഞാനമാണെന്നും പറഞ്ഞിട്ടുണ്ടു്. ജ്ഞാനത്തിന്റെ 'സാധന'തന്നെയാണു് ജ്ഞാനം. സോക്രട്ടീസ് പറയുന്നു: "ഞാൻ സദ്ഗുണങ്ങളെയാണു് ജ്ഞാനം എന്നു പറയുന്നതു്. സാധനയും സാധ്യവും ഐകരൂപ്യമുള്ളവയാണു്."

ഗീതയിലേ ഈ ഇരുപതു സാധനങ്ങളെ—ഗുണങ്ങളെ—ജ്ഞാനദേവൻ പതിനെട്ടാക്കി ചുരുക്കിയിട്ടുണ്ടു്. ഗീത ഈ ഗുണങ്ങളെ വെറും അഞ്ചു ശ്ലോകങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നു. എന്നാൽ, ജ്ഞാനദേവൻ തന്റെ ജ്ഞാനേശ്വരിയിൽ ഇതിന്നായി 700 പദങ്ങളുള്ള ഒരദ്ധ്യായംതന്നെ വിനിയോഗിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്നു്, സമുദായത്തിൽ സദ്ഗുണങ്ങൾ വികസിക്കുകയും സത്യസ്വരൂപനായ പരമേശ്വരന്റെ മഹിമ വ്യാപിക്കുകയും ചെയ്യുകാണാനാഗ്രഹമുണ്ടായിരുന്നു. ഈ ഗുണങ്ങളെ വർണ്ണിച്ചുകൊണ്ടു് അദ്ദേഹം തന്റെ അനുഭവം മുഴുവനും ആ പദങ്ങളിൽ ഉൾപ്പെടുത്തിയിട്ടുണ്ടു്. ജ്ഞാനദേവന്റെ ഓരോ രോമത്തിലും പ്രസ്തുത ഗുണങ്ങൾ വ്യാപിച്ചിരുന്നു. എരുമയുടെ പുറത്തടിച്ചതിന്റെ വടു ജ്ഞാനദേവന്റെ പുറത്തു കാണപ്പെട്ടുവത്രെ അദ്ദേഹത്തിന്ന ഭൂതമാത്രയുടെ പേരിൽ ഇത്രയും 'സമവേദന'യുണ്ടായിരുന്നു. ജ്ഞാനദേവന്റെ ഏതാദൃശമായ, കരുണാപൂർണ്ണമായ, ഹൃദയത്തിൽനിന്നു ജ്ഞാനേശ്വരി പ്രകടിതമായി. അദ്ദേഹം അതിൽ ഈ ഗുണങ്ങളെ വർണ്ണിച്ചിരിക്കുന്നതു് അവശ്യം വായിക്കേണ്ടതാണു്. അവ, മനനത്തിന്നും ഹൃദയത്തിൽ രേഖപ്പെടുത്തുന്നതിന്നും പററിയവയാണു്. ജ്ഞാനദേവന്റെ ആ മധുരമായ ഭാഷ എനിക്കാസ്വദിക്കാൻ സാധിച്ചു; അതിനാൽ, ഞാൻ എന്നെ ധന്യനായിക്കരുതുന്നു! അദ്ദേഹത്തിന്റെ ആ മധുരമായ ഭാഷ എന്റെ നാവിലും വരട്ടെ. അതിന്നായി ഒരിക്കൽക്കൂടി ജന്മമെടുക്കേണ്ടതായിവന്നാൽ ഞാൻ അതിൽ സന്തോഷിക്കുകയാണുചെയ്യുക! അസ്തു!

സാരാംശം: അവനവനെ അധികമധികം വികസിപ്പിക്കുകയും (തന്നെപ്പോലെതന്നെയാണ് മററു സകല ജീവികളും എന്നു കരുതുകയും) ആത്മാവിൽനിന്നു വിഭിന്നമാണ് ദേഹംഎന്നു മനസ്സിലാക്കുകയും ചെയ്തുകൊണ്ട് എല്ലാവരും അവനവൻെറ ജീവിതത്തെ പരമേശ്വരമയമാക്കിത്തീർക്കാൻ പരിശ്രമിക്കണം.

---

# പതിനാലാമദ്ധ്യായം

22—5—'32

സഹോദരന്മാരേ, ഇന്നത്തെ (പതിന്നാലാമത്തെ)അദ്ധ്യായം, ഒരർത്ഥത്തിൽ കഴിഞ്ഞ അദ്ധ്യായത്തെ പൂരിപ്പിക്കുകമാത്രമാണു ചെയ്യുന്നത്. വാസ്തവം പറയുന്നതായാൽ, ആത്മാവിന്നു സ്വയം ചെയ്യേണ്ടതായി ഒന്നുമില്ല. കാരണം, അതു സ്വയംസംപൂർണ്ണമാണ്.

ആത്മാവ് സ്വാഭാവികമായിത്തന്നെ ഊർദ്ധ്വഗാമിയാണ്; പക്ഷേ, ഒരു സാധനത്തോടു ഘനമുള്ള വല്ലതും കൂട്ടിക്കെട്ടുന്നതായാൽ അതു താഴോട്ടു വലിക്കപ്പെടുന്നതുപോലെതന്നെ ശരീരമാകുന്ന ഈ ഭാരം ആത്മാവിനെ താഴോട്ടു വലിച്ചുകൊണ്ടുപോകുന്നു. ദേഹത്തിനേയും ആത്മാവിനേയും ഏതെങ്കിലും ഉപായംകൊണ്ടു വേർതിരിക്കാൻ കഴിയുമെങ്കിൽ നമുക്കു മുന്നോട്ടുപോകാൻ സാധിക്കും എന്നു നാം കഴിഞ്ഞ അദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു. ഇതു വളരെ വിഷമമുള്ള ഒരു കാര്യമാണെങ്കിലും, ഇതിൻെറഫലം അത്രതന്നെ മഹത്തായതാണ്. ആത്മാവിൻെറ കാലുകളെ ബന്ധിച്ചിട്ടുള്ള ദേഹരൂപമായ ചങ്ങല മുറിച്ചുകളയണം. എന്നാൽ മാത്രമേ മുന്നോട്ടുപോകാൻ സാധിക്കയുള്ളൂ. അപ്പോഴുണ്ടാകുന്ന ആനന്ദം സീമാതീതമാണ്. പിന്നെ ആർക്കാണ് നമ്മുടെമേൽ അധികാരം ചുമത്തുവാൻ സാധിക്കുക? തന്നെത്താൻ ഭരിക്കുന്നവൻ ലോകൈകചക്രവർത്തിയാണ്. അതിനാൽ, ആത്മാവിൻെറമേൽ ദേഹത്തിന്നുണ്ടായിട്ടുള്ള അധികാരത്തെ തട്ടിനീക്കുക. ദേഹത്തിൻെറ ഈ സുഖദുഃഖങ്ങളെല്ലാം വിദേശ്യങ്ങളാണ്; വിജാതീയങ്ങളാണ്. ആത്മാവിന്ന് അവയോട് അല്പംപോലും ബന്ധമില്ല.

ഈ സുഖദുഃഖങ്ങളെ ദേഹത്തിൽനിന്ന് എത്രത്തോളം അകററാൻ കഴിയുമെന്നു ഞാൻ യേശുക്രിസ്തുവിനെ ഉദാഹരിച്ച് നി

ങ്ങൾക്ക മനസ്സിലാക്കിത്തന്നുകഴിഞ്ഞു. ദേഹത്തിന്ന മർമ്മഭേദകമായ വേദന ഉണ്ടായിക്കൊണ്ടിരിക്കുമ്പോൾക്കൂടി മനസ്സിനെ ശാന്തവും ആനന്ദമയവുമാക്കിവെയ്ക്കാൻ സാധിക്കുന്നതെങ്ങനെയെന്ന് അദ്ദേഹം കാണിച്ചുതന്നിട്ടുണ്ട്. എന്നാൽ, ഇങ്ങനെ ആത്മാവിൽനിന്നു ദേഹത്തെ അകററിനിൎത്തുന്നതിന്ന് ഒരു വശത്തു വിവേകവും മറുവശത്തു നിഗ്രഹവും അവശ്യം ആവശ്യമാണ്.

'വിവേകത്തോടൊപ്പം വൈരാഗ്യത്തിൻെറ ബലം'

വിവേകവും വൈരാഗ്യവും, രണ്ടും, ആവശ്യമാണെന്നു തുക്കാറാം പറഞ്ഞിട്ടുണ്ട്. വൈരാഗ്യം എന്നതു് ഒരുതരത്തിലുള്ള നിഗ്രഹം അഥവാ തിതിക്ഷയാകുന്നു. ഈ പതിന്നാലാമദ്ധ്യായത്തിൽ നിഗ്രഹത്തിൻെറ ലക്ഷ്യം അഥവാ പ്രാപ്യസ്ഥാനം പറഞ്ഞുതന്നിട്ടുണ്ട്. തോണിയെ നയിയ്ക്കുന്നതു് തുഴയുന്നവരുടെ പണിയാണ്; പക്ഷേ, അതിനെ ഏതുവഴിക്കു നയിക്കണമെന്നു നിൎണ്ണയിക്കുക അമരക്കാരൻെറ പണിയാണ്. അതിനാൽ, തുഴയുന്നവരും അമരക്കാരനും ആവശ്യമാണ്. അതുപോലെതന്നെ, ദേഹത്തിൻെറ സുഖദുഃഖങ്ങളിൽനിന്ന് ആത്മാവിനെ വേർതിരിച്ചുനിൎത്തുന്നതിന്നു വിവേകവും നിഗ്രഹവും, രണ്ടും ആവശ്യമാണ്.

വൈദ്യൻ മനുഷ്യൻെറ പ്രകൃതിനോക്കി മരുന്നു നിശ്ചയിക്കുന്നു; അതുപോലെതന്നെ ഭഗവാൻ, പതിന്നാലാമദ്ധ്യായത്തിൽ എല്ലാവിധപ്രകൃതികളേയും പരീക്ഷിച്ചു്, പൃഥക്കരിച്ചു്, എന്തെല്ലാം രോഗങ്ങളാണുള്ളതെന്ന് പറഞ്ഞുതന്നിട്ടുണ്ട്. ഇതിൽ പ്രകൃതി ശരിയായ വിധത്തിൽ വേർതിരിക്കപ്പെട്ടിട്ടുണ്ട്. രാജനൈതികശാസ്ത്രത്തിൽ ഈ വേർതിരിക്കലിനെപ്പററി പലപല സൂത്രങ്ങളും വിരചിക്കപ്പെട്ടിട്ടുണ്ട്. മുമ്പിലുള്ള ശത്രുവിൻെറ സൈന്യത്തെ ഭേദിക്കാൻ (അണിമുറിക്കാൻ) സാധിക്കുന്നതായാൽ — ഭേദനയം സഫലമായി പ്രയോഗിക്കാൻസാധിച്ചാൽ പിന്നെ അവരെ എളുപ്പത്തിൽ തോല്പിക്കാം. ഭഗവാൻ ആ നയംതന്നെയാണ് ഇവിടെ സ്വീകരിച്ചിട്ടുള്ളതു്.

എൻേറയും നിങ്ങളുടേയും സവ്ചരാചരങ്ങളുടേയും പ്രകൃതിയിൽ മൂന്നു ഗുണങ്ങളുണ്ട്. ആയുർവേദത്തിൽ വാതപിത്തകഫങ്ങളെപ്പററി പറഞ്ഞിട്ടുള്ളതുപോലെതന്നെ പ്രകൃതിയിൽ സത്ത്വരജസ്തമോഗുണങ്ങൾ അടങ്ങിയിട്ടുണ്ട്. ഈ മൂന്നുഗുണങ്ങളും എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതു കാണാം. ചിലേടിക്കിൽ അല്പം കുറവാണെങ്കിൽ മറുചിലേടിക്കിൽ അല്പം അധികമായിരിക്കും. ഈ ഗുണങ്ങളിൽനിന്ന് ആത്മാവിനെ വേർതിരിക്കാൻ സാധിച്ചാൽ

അതു ദേഹത്തിൽനിന്നു വേറേ ആയിക്കഴിഞ്ഞു. ആത്മാവിനെ ദേഹത്തിൽനിന്നു വേർതിരിക്കാനുള്ള ഏകമാർഗ്ഗം ഈ ത്രിഗുണങ്ങളെ അറിഞ്ഞു് അവയെ ജയിക്കുകയാകുന്നു. നിഗ്രഹംകൊണ്ടു് ഓരോ വസ്തുവിനേയും ജയിച്ചു് അവസാനം പ്രധാനമായതിൽ എത്തിച്ചേരണം.

## 2

നമുക്കു് ആദ്യം തമോഗുണത്തെ എടുക്കാം. ഇന്നത്തെ സാമുദായികസ്ഥിതിയിൽ തമോഗുണത്തിന്റെ പരിണാമം അങ്ങേഅററത്തോളം ദുഷിച്ചതായിട്ടാണു് കാണപ്പെടുന്നതു്. അതു് (തമോഗുണം) ആദ്യം ആലസ്യമായി പരിണമിക്കുന്നു. പിന്നെ അതിൽനിന്നു നിദ്രയും പ്രമാദവും ഉളവായിത്തീരുന്നു. ഈ മൂന്നിനേയും ജയിച്ചാൽ തമോഗുണത്തെ ജയിച്ചുകഴിഞ്ഞു. ഇതിൽ ആലസ്യം വളരെ ഭയങ്കരമായതാണു്. വളരെ നല്ല ആളുകൾകൂടി, ഈ ആലസ്യംനിമിത്തം ചീത്തയായിത്തീരുന്നു; അവരെക്കൊണ്ടു സമുദായത്തിന്നു യാതൊരു ഉപയോഗവും ഇല്ലാതായിത്തീരുന്നു. സമുദായത്തിന്റെ സുഖത്തേയും സമാധാനത്തേയും നശിപ്പിക്കുന്നതു് ഈ ശത്രുവാണു്. ഇതു ഗുരുലഘുത്വഭേദമെന്നിയേ എല്ലാവരേയും ഒരേമാതിരി ഉപയോഗശൂന്യരാക്കിത്തീർക്കുന്നു. ഈ ശത്രു, എല്ലാവരേയും വിഴുങ്ങിയിരിക്കയാണു്; നമ്മുടെമേൽ അധികാരംനടത്താൻ അവസരം നോക്കിക്കൊണ്ടിരിക്കയാണു്. തരംകിട്ടിയാൽ ഉടനെ അകത്തു കടക്കും. കുറച്ചധികം ഭക്ഷണം കഴിക്കുമ്പോഴേക്കു് അതു നമ്മേ കിടക്കുവാൻ നിർബ്ബന്ധിക്കുന്നു. കുറച്ചു കിടക്കുമ്പോഴേക്കു് ആലസ്യം കണ്ണിലേക്കെത്തും; ഉറങ്ങാൻതുടങ്ങും. അതിനെ ഉന്മൂലനം ചെയ്യാതിരിക്കുന്നേടത്തോളം നമ്മുടെ എല്ലാ പ്രയത്നങ്ങളും വ്യർത്ഥമായിരിക്കും. എന്നാൽ, നമ്മൾ ആലസ്യത്തിൽ അതിവ താല്പര്യമുള്ളവരാണു്. എങ്ങനെയെങ്കിലും, രാവും പകലും അത്യദ്ധ്വാനംചെയ്തു്, കുറേ പണം സമ്പാദിച്ചു് പിന്നെ സ്വസ്ഥനായി ജീവിക്കണമെന്നാണു് നാം ആഗ്രഹിക്കുന്നതു്. പണം സമ്പാദിച്ചുവെക്കുക എന്നതിന്റെ അർത്ഥം, ആലസ്യത്തിന്നു് ആവശ്യകങ്ങളായ ഒരുക്കങ്ങൾ ചെയ്യുക എന്നാകുന്നു. നാം സാധാരണമായി വാർദ്ധക്യത്തിൽ വിശ്രമം ആവശ്യമാണെന്നു കരുതുന്നുണ്ടു്. എന്നാൽ, ഈ ധാരണ തെററാകുന്നു. നാം ശരിയായ ജീവിതം നയിക്കുന്നതായാൽ വാർദ്ധക്യത്തിലും പ്രവൃത്തിയെടുക്കുവാൻ സാധിക്കും. കൂടാതെ, അതുവരെ കിട്ടിയ അനുഭവംനിമിത്തം വാർദ്ധക്യത്തിൽ കൂടുതൽ ഉപകാരപ്രദമായ പ്രവൃത്തികൾ ചെയ്യാൻ സാധിക്കും. അക്കാലത്തു വിശ്രമംവേണം എന്നു പറയുന്നതു് ഒരബദ്ധധാരണയാണു്.

ആലസ്യം അടക്കാതിരിക്കാൻ നാം പ്രത്യേകം ശ്രദ്ധവെക്കണം. നളമഹാരാജാവു് എത്ര മഹാനായിരുന്നു! അദ്ദേഹം ഒരിക്കൽ കാൽ കഴുകുമ്പോൾ അതിന്റെ ഏതോ ഒരുഭാഗം കഴുകപ്പെടാതെ പോയി; ഒരു ലഘുവായ അലസത! ആ തക്കംനോക്കി കലി അകത്തുകടന്നുകൂടി. നളൻ വളരെ ശുദ്ധിയുള്ളവനും സ്വച്ഛത പാലിക്കുന്നവനും ആയിരുന്നു. ഒരു പ്രാവശ്യം ശരീരത്തിലേ ഒരു ചെറിയ ഭാഗം സ്വച്ഛമാക്കാതെ വിട്ടുപോയി. ആ ആലസ്യം അഥവാ അശ്രദ്ധനിമിത്തം കലിയ്ക്കു് അകത്തുകടക്കാൻ സാധിച്ചു! നമ്മുടെ ശരീരമോ? എവിടേയും കഴുകാതെയാണു കിടക്കുന്നതു്! ഏതുഭാഗത്തുടേ വേണമെങ്കിലും കലിയ്ക്കു് അകത്തുകടക്കാം. വല്ലവരും ശരീരത്തെ അലസമായി വെക്കുന്നില്ലെങ്കിൽ അവരുടെ മനസ്സും ബുദ്ധിയും ആലസ്യത്തിൽ ആണ്ടുകിടക്കുകയാണു്. ഇന്നത്തെ സമുദായരചനതന്നെ ഈ ആലസ്യത്തെ അടിസ്ഥാനമാക്കിക്കൊണ്ടുള്ളതാണു്. ഇതുനിമിത്തം അളവററ ദുഃഖം ഉളവായിത്തീർന്നിട്ടുണ്ടു്. അതിനാൽ, ഈ ആലസ്യത്തെ ദൂരീകരിക്കാൻ കഴിയുന്നതായാൽ നമ്മുടെ എല്ലാ ദുഃഖങ്ങളും ഏറെക്കുറെ ദൂരീകരിക്കപ്പെടും.

ഇന്നു് എവിടെ നോക്കിയാലും സാമുദായികപരിഷ്കാരങ്ങളെപ്പററിയ സമാലോചനകൾ നടക്കുന്നതു കാണാം. സാധാരണന്മാർക്കുപോലും ചുരുങ്ങിയതു് ഇന്നയിന്ന സുഖസൌകര്യങ്ങൾ കിട്ടണം; അതിന്നു സാമുദായികരചന ഇന്നപ്രകാരത്തിലാക്കിത്തീർക്കണം— എന്നെല്ലാം ആലോചിക്കപ്പെടുന്നുണ്ടു്. ഇന്നു് ഒരുവശത്തു് അതിയായ സുഖമാണെങ്കിൽ മറുവശത്തു് അതിയായ ദുഃഖമാണു കാണപ്പെടുന്നതു്. ഒരുഭാഗത്തു സമ്പത്തിന്റെ കുന്നാണുള്ളതെങ്കിൽ മറുവശത്തു ദാരിദ്ര്യത്തിന്റെ കുഴിയാണു്! സാമുദായികമായ ഈ 'വിഷമത'കളെ (നിരപ്പില്ലായ്മകളെ) എങ്ങനെ ദൂരീകരിക്കാം? നമുക്കാവശ്യമായ എല്ലാവിധ സുഖങ്ങളും സമ്പാദിക്കാൻ ഒരേ ഒരു ഉപായമേ ഉള്ളു അതിതാണു്: എല്ലാവരും ആലസ്യത്തെ ഉപേക്ഷിച്ചു് പണിയെടുക്കുവാൻ തയാറാവുക. നമ്മുടെ എല്ലാവിധ ദുഃഖങ്ങൾക്കും കാരണം ആലസ്യമാണു്. അതിനാൽ, എല്ലാവരും പണിയെടുക്കുവാൻ സന്നദ്ധരാവുന്നതായാൽ, നമ്മുടെ സകലവിധ ദുഃഖങ്ങളും പ്രായേണ ദൂരീകരിക്കപ്പെടും.

പക്ഷേ, ഇന്നു സമുദായത്തിൽ കാണുന്നതെന്താണു്? ഒരു വശത്തു്, യുദ്ധംനിമിത്തം ഉപയോഗശൂന്യരായിത്തീർന്നിട്ടുള്ളവർ, ഒരു പണിയും ചെയ്യാത്ത പണക്കാർ, പ്രഭുക്കന്മാർ, രാജാക്കന്മാർ മുതലായവരാണുള്ളതു്. ഒരുവിധത്തിലും ഉപയോഗപ്പെടുത്താത്തതിനാൽ ഇവരുടെ ശരീരം വ്യർത്ഥമായി നശിച്ചുപോകുന്നു. മറുവ

ശത്തു്, ഭൂരിഭാഗം ജനങ്ങൾക്കു് തടിയുടച്ചു പണിയെടുക്കേണ്ടതായി വരുന്നു. ഇന്നു സമുദായത്തിൽ അധികവും കാണപ്പെടുന്നതു്, കായികമായ അദ്ധ്വാനത്തിൽനിന്നു രക്ഷപ്പെടാനുള്ള ആഗ്രഹമാണു്. ആരുംതന്നെ സന്തോഷത്തോടുകൂടി ദേഹാദ്ധ്വാനംചെയ്യുന്നില്ല. ദേഹാദ്ധ്വാനംചെയ്യുന്നതു് ഗത്യന്തരമില്ലാഞ്ഞിട്ടാണു്. വിദ്യാഭ്യാസം ലഭിച്ചവർ, കായികമായ അദ്ധ്വാനത്തിൽനിന്നു് ഏതെങ്കിലുംതരത്തിൽ രക്ഷപ്പെടാൻവേണ്ടി പല കാരണങ്ങളും പൊക്കിക്കാണിക്കുന്നു. ചിലർ പറയുന്നു: "എന്തിനാണു് കായികമായ അദ്ധ്വാനത്തിൽ സമയം വൃഥാ വ്യയംചെയ്യുന്നതു്?" എന്നാൽ, ആരുംതന്നെ, എന്തിനാണു് ഉറങ്ങിക്കൊണ്ടു സമയംകഴിക്കുന്നതു്, ഭക്ഷണത്തിന്നായി സമയം വെറുതെകളയുന്നതു്— എന്നൊന്നും ചോദിക്കുന്നില്ല. വിശന്നാൽ ഉടനെ ഉണ്ണുന്നു. ഉറക്കംവന്നാൽ ഉറങ്ങുന്നു. പക്ഷേ, അദ്ധ്വാനത്തിന്റെ പ്രശ്നം വരുമ്പോൾ ചോദിക്കുന്നു: "എന്തിനാണു് ഇതിൽ ഇത്രസമയം ചെലവഴിക്കുന്നതു്? എന്തിനാണു് ശരീരത്തെ ഇത്ര കഷ്ടപ്പെടുത്തുന്നതു്? ഞങ്ങൾ മാനസികമായി എത്രയോ അദ്ധ്വാനിക്കുന്നുണ്ടല്ലോ." ശരിതന്നെ നിങ്ങൾ മാനസികമായി അദ്ധ്വാനിക്കുന്നുണ്ടെങ്കിൽ മാനസികമായിത്തന്നെ ഭക്ഷിക്കുകയും ഉറങ്ങുകയും ചെയ്തുകൊൾക. മാനസികമായി ഭക്ഷിക്കാനും ഉറങ്ങാനും തീരുമാനിച്ചുകൂടേ?

ഇങ്ങനെ, സമുദായത്തിൽ രണ്ടുതരം ആളുകൾ ഉണ്ടായിത്തീന്നിട്ടുണ്ടു്: ഒരുകൂട്ടർ രാവും പകലും ചത്തു പണിയെടുക്കുന്നു; മററുള്ളവരാകട്ടെ, കൈകാലുകൾ ഇളക്കാൻതന്നെ ഇഷ്ടപ്പെടുന്നില്ല. എന്റെ ഒരു സ്നേഹിതൻ ഒരിക്കൽ എന്നോടു പറയുകയുണ്ടായി: "കുറേ തലയും, കുറേ ഉടലും; ഒരുഭാഗത്തു് ഉടൽ, മറുഭാഗത്തു തല: ശരീരം ക്ഷയിക്കുകയും തല ചിന്തിക്കുകയും ചെയ്തുകൊണ്ടിരിക്കട്ടെ." ഇങ്ങനെ, സമുദായത്തിലെ ഈ 'രാഹുകേതുക്കൾ' തലയും ഉടലുമായിത്തീർന്നിരിക്കയാണു്. എന്നാൽ, അങ്ങനെ ആയതു ശരിയായ നിലയിലായിരുന്നുവെങ്കിൽ ഒരു തകരാറും ഉണ്ടാകുമായിരുന്നില്ല. അപ്പോൾ 'അന്ധപംഗുന്യായ' പ്രകാരം എന്തെങ്കിലും ചെയ്യാൻ സാധിക്കുമായിരുന്നു. കരുടൻ മുടന്തനെ ചുമലിൽ ഏററുകയും മുടന്തൻ വഴികാണിക്കുകയും ചെയ്താൽ അവക്കു മുന്നോട്ടുപോകാൻ കഴിയും. എന്നാൽ, ഈ തലയും ഉടലും ഇങ്ങനെ വ്യത്യസ്തമായവയല്ല. ഓരോ മനുഷ്യന്നും തലയും ഉടലും ഉണ്ടു്. തലയും ഉടലും ഒരുമിച്ചാണുള്ളതു്. അതിനാൽ ഗത്യന്തരമില്ലാതായിത്തീരുന്നു. ഈ ദുരവസ്ഥയിൽനിന്നു രക്ഷപ്പെടണമെങ്കിൽ, എല്ലാവരും ആലസ്യം ഉപേക്ഷിക്കണം.

ആലസ്യത്തെ ഉപേക്ഷിക്കുന്നതിന്നു കായികമായ അദ്ധ്വാനം ചെയ്യുന്നതു് അവശ്യം ആവശ്യമാണു്. ആലസ്യത്തെ ജയിക്കുവാൻ ഈ ഒരു ഉപായംമാത്രമേ ഉള്ളൂ. അതിനെ ഉപയോഗപ്പെടുത്താതിരുന്നാൽ അതിന്നുള്ള ശിക്ഷ പ്രകൃതിയിൽനിന്നു കിട്ടാതിരിക്കയില്ല. രോഗങ്ങളുടേയോ മറ്റെന്തെങ്കിലും ക്ലേശങ്ങളുടേയോ രൂപത്തിൽ ആ ശിക്ഷ അനുഭവിക്കുകതന്നെ വേണ്ടിവരും. ശരീരം കിട്ടിയതോടുകൂടി നാം കായികമായ അദ്ധ്വാനംചെയ്യാൻ കടപ്പെട്ടവരായിത്തീർന്നു. അതിൽ ചെലവഴിക്കുന്ന സമയം വ്യർത്ഥമായിപ്പോകുന്നില്ല. അതിന്നു നല്ല പ്രതിഫലംകിട്ടുന്നുണ്ടു്; ആരോഗ്യം ഉത്തമമായിത്തീരുന്നതിനുപുറമെ ബുദ്ധി തേജോമയവും തിവ്രവും ശുദ്ധവുമായിത്തീരും.

പല ചിന്തകന്മാരുടേയും ചിന്തയിൽ, അവരുടെ വയററിൽ വേദനയും തലവേദനയും നിഴലിച്ചു കാണാറുണ്ടു്. ചിന്താശീലരായവർ വെയിലിൽ, തുറസ്സായ സ്ഥലത്തു്, പ്രകൃതിയുടെ മടിത്തട്ടിൽ, ദേഹാദ്ധ്വാനം ചെയ്യുന്നതായാൽ ഈ ദോഷം കാണാതാവും. അവരുടെ ചിന്ത തേജോമയമായിത്തീരും. ശാരീരികരോഗങ്ങളുടെ പ്രഭാവംപോലെതന്നെ ആരോഗ്യത്തിൻെറ പ്രഭാവവും മനസ്സിൽ കാണപ്പെടും. ഇതു് അനുഭവസിദ്ധമാണു്. ക്ഷയരോഗം ഉണ്ടായശേഷം ശുദ്ധവായു അന്വേഷിച്ചു് വല്ല മലയുടേയും മുകളിലേക്കു പോകയോ സൂര്യരശ്മികൊണ്ടു പരീക്ഷണങ്ങൾ നടത്തുകയോ ചെയ്യുന്നതിന്നുപകരം അതിന്നുമുമ്പുതന്നെ തുറന്നസ്ഥലത്തു കൈക്കോട്ടെടുത്തു കിളയ്ക്കുക, തോട്ടത്തിൽ ചെടികൾക്കു നനയ്ക്കുക, വിറകു വെട്ടുക മുതലായവചെയ്താൽ—ദേഹംകൊണ്ടു കുറച്ചുവല്ലതും അദ്ധ്വാനിച്ചാൽ—എന്താണു് ദോഷം?

## 3

ആലസ്യത്തെ എന്നപോലെതന്നെ നിദ്രയേയും ജയിക്കണം. വാസ്തവത്തിൽ ഉറക്കം വളരെ പവിത്രമായതാണു്. സേവനംനിമിത്തം ക്ഷീണിച്ചു്സംന്യാസികളുടെ ഉറക്കം ഒരു 'യോഗം'തന്നെയാണു്. ഇപ്രകാരമുള്ള, ശാന്തവും ഗാഢവുമായ, ഉറക്കം കിട്ടണമെങ്കിൽ അതിയായ ഭാഗ്യംവേണം. ഉറക്കം ശാന്തവും ഗാഢവുമായിരിക്കണം. ഉറക്കത്തിൻെറ മഹത്ത്വം നീളത്തിലോ വീതിയിലോ അല്ല. വിരിപ്പു് എത്ര നീളമുള്ളതായിരുന്നു, അതിന്മേൽ മനുഷ്യൻ എത്രനേരം കിടന്നു—എന്നൊന്നും നോക്കിയിട്ടു കാര്യമില്ല. ഉറക്കം അതിനെയൊന്നും ആശ്രയിച്ചിരിക്കുന്നില്ല. കിണററിന്നു് എത്രകണ്ടു ആഴമുണ്ടോ അത്രകണ്ടു് അതിലെ വെള്ളം

സ്ത്രുമാവും മധുരവുമായിരിക്കും. അതുപോലെതന്നെ, ഉറക്കം കുറച്ചാണെങ്കിലും അതു് അഗാധമാണെങ്കിൽ, ഗാഢമാണെങ്കിൽ, അധികം ഉപയോഗപ്രദമായിരിക്കും. മനസ്സു നിർത്തി അരമണിക്കൂർനേരം പഠിക്കുന്നതു മനസ്സുനിർത്താതെ മൂന്നുമണിക്കൂർനേരം പഠിക്കുന്നതിനേക്കാൾ അധികം ഉപയോഗപ്രദമായിരിക്കും. ഉറക്കത്തിൻെറകാര്യവും ഇതുതന്നെ. നീണ്ടഉറക്കം, അവസാനം ഹിതകരമായിരിക്കുമെന്നു കരുതാൻ തരമില്ല. രോഗികൾ 24 മണിക്കൂറും വിരിപ്പിൽ കിടക്കുന്നു: അതിൽനിന്നെഴുന്നേല്ക്കുന്നതു തന്നെയില്ല. എന്നിട്ടും ഉറക്കം അവരെ തിരിഞ്ഞുനോക്കുന്നില്ല. ശരിയായ ഉറക്കം, അഗാധവും സ്വപ്നരഹിതവുമായിരിക്കും. മരണാനന്തരമുണ്ടാകുന്ന 'യമയാതന'യെ അപേക്ഷിച്ചു് ശരിയായ ഉറക്കംവരാത്തവരുടെ, ദുഃസ്വപ്നം കാണുന്നവരുടെ, യാതന അധികം ഭയങ്കരമാണു്. വേദത്തിൽ ഋഷി ഭയപ്പെട്ടുകൊണ്ടു പറയുന്നു:—

"പരാ ദുഃസ്വപ്നം സുവ"

"എനിക്കു് ഇത്തരം ദുഷിച്ച ഉറക്കം ആവശ്യമില്ല." ഉറക്കം വിശ്രമത്തിനുള്ളതാണു്. അപ്പോഴും, പലതരത്തിലുള്ള സ്വപ്നങ്ങളും വിചാരങ്ങളും വിടാതെ വന്നുകൊണ്ടിരിക്കയാണെങ്കിൽ, പിന്നെ വിശ്രമം ഉണ്ടാകുന്നതെങ്ങനെ?

എന്നാൽ, ഇങ്ങനെ അഗാധവും ഗാഢവുമായ ഉറക്കം വരുന്നതെങ്ങനെ? ആലസ്യത്തിനു പറഞ്ഞ ഉപായംതന്നെയാണു നിദ്രയ്ക്കും. ശരീരംകൊണ്ടു പ്രവൃത്തി ചെയ്തുകൊണ്ടേയിരിക്കണം. എന്നാൽ വിരിപ്പിൽ വീഴുമ്പോഴേക്കു് ശവംപോലെ ആയിത്തീരും. ഉറക്കം ഒരു ചെറിയ മരണംതന്നെയാണു്. ഇങ്ങനെ സുന്ദരമായ മരണം വരുന്നതിനു പകൽ നല്ലപോലെ മുന്നൊരുക്കംചെയ്യണം. ശരീരം പ്രവൃത്തികൊണ്ടു തളരണം. ഷേക്‌സ്പീയർ ഒരിടത്തു് ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: "രാജാവിൻെറ തലയിൽ, പുറമേ കിരീടമുണ്ടു്, അകത്തു പലതരം വിചാരങ്ങളും!" ആ രാജാവിന്നു് ഉറക്കം വരികയില്ല. അതിനുള്ള ഒരു കാരണം, അദ്ദേഹം യാതൊരു ദേഹാദ്ധ്വാനവും ചെയ്യുന്നില്ല എന്നതാണു്. ജാഗ്രത്തിൽത്തന്നെ ഉറങ്ങിക്കൊണ്ടിരിക്കുന്നവർ എന്തുകൊണ്ടു് ഉറങ്ങേണ്ട സമയത്തു് ഉണർന്നിരിക്കുന്നില്ല? പകൽ മനസ്സും ശരീരവും ഉപയോഗിക്കാതിരിക്കുന്നതു് ഒരുതരം ഉറക്കംതന്നെയാണു്. പിന്നെ ഉറങ്ങേണ്ടുസമയത്തു്, മനസ്സു് ചിന്തിക്കുകയും ദേഹം ശരിയായ നിദ്രാസുഖമില്ലാതെ വഞ്ചിക്കപ്പെടുകയും ചെയ്യാതിരിക്കുന്നതെങ്ങനെ? നിങ്ങൾ എത്രനേരം വേണമെങ്കിലും കിടന്നുകൊൾക. ജീവിതത്തിലേ പര

മപുരുഷാൎത്ഥമായ 'സാധന'യെ ഉറക്കം വിഴുങ്ങിക്കളഞ്ഞാൽ പിന്നെ പുരുഷാൎത്ഥം കൈവരുന്നതെങ്ങനെ? പകുതിജീവിതം ഉറക്കത്തിൽതന്നെ കഴിഞ്ഞുപോയാൽ പിന്നെ, നമുക്കു് കാൎയ്യമായി വല്ലതും സമ്പാദിക്കുവാൻ കഴിയുമോ?

അധികസമയം ഉറക്കത്തിന്നുതന്നെ ചെലവഴിക്കപ്പെടുമ്പോൾ തമോഗുണത്തിന്റെ മൂന്നാമത്തെ ദോഷം—പ്രമാദം—പുറത്തുവരാൻ തുടങ്ങുന്നു. നിദ്രാശീലനായ മനുഷ്യന്റെ മനസ്സിന്നു ദക്ഷതയോ ശ്രദ്ധയോ ഉണ്ടായിരിക്കയില്ല. ആ സ്ഥാനത്തു് അശ്രദ്ധയും അനവധാനതയും ഉണ്ടായിത്തീരും. ഉറക്കം അധികമായാൽ ആലസ്യം വൎദ്ധിക്കും. ആലസ്യത്തിൽനിന്നു വിസ്മൃതിയുണ്ടാവുന്നു. വിസ്മൃതി പാരമാൎത്ഥികജീവിതത്തിന്നു ഹാനികരമാണു്. വ്യാവഹാരികജീവിതത്തിന്നും അതു ഹാനികരമാണു്. പക്ഷേ, നമ്മുടെ സാമുദായികജീവിതത്തിൽ വിസ്മൃതി ഒരു സാധാരണ സംഗതിയായിത്തീൎന്നിട്ടുണ്ടു്. അതൊരു വലിയ ദോഷമാണെന്നു് ആരും കരുതുന്നില്ല. ഒരാളെ ചെന്നു കാണാൻ നിശ്ചയിക്കുന്നു; പിന്നെ അങ്ങോട്ടു പോകുന്നില്ല. ചോദിക്കുമ്പോൾ പറയുന്നു: "അയ്യോ സഹോദരാ, ഞാൻ മറന്നുപോയല്ലോ!" ആയാൾക്കു് അതിൽ പശ്ചാത്താപംപോലും തോന്നുന്നില്ല. കേട്ട ആളും ഇതുകൊണ്ടു സന്തോഷിക്കുന്നു. ഈ വിസ്മൃതിക്കു യാതൊരു പ്രതിവിധിയും ഇല്ലെന്നാണു് ആളുകൾ ധരിച്ചിരിക്കുന്നതു് എന്നുകൂടി തോന്നിപ്പോകുന്നു. ഈ അശ്രദ്ധ, പാരമാൎത്ഥികജീവിതത്തിലും വ്യാവഹാരികജീവിതത്തിലും ഒരേമാതിരി ഹാനികരമാണു്. വാസ്തവത്തിൽ, വിസ്മൃതി ഒരു മഹാരോഗമാണു്. അതുനിമിത്തം ജീവിതം വെറും പൊള്ളയായിത്തീരുന്നു.

വിസ്മൃതിക്കുകാരണം മനസ്സിന്റെ ആലസ്യമാണു്. മനസ്സു് ജാഗ്രത്തായിരുന്നാൽ പിന്നെ വിസ്മൃതിയുണ്ടാവില്ല. അങ്ങുമിങ്ങും അലഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിന്നു് വിസ്മൃതിരൂപമായ രോഗം ഉണ്ടാവാതിരിക്കാൻ തരമില്ല. ഭഗവാൻ ബുദ്ധൻ പറയുന്നു:—

"പമാദോ മച്ചുനോ പദം"

പ്രമാദം—വിസ്മൃതി—മരണത്തിന്നുതുല്യമാണു്. ഈ പ്രമാദത്തെ ജയിക്കുവാൻ ആലസ്യത്തേയും നിദ്രയേയും വശീകരിക്കണം; ദേഹാദ്ധ്യാനംചെയ്യണം; എപ്പോഴും സശ്രദ്ധനായിരിക്കണം; ഏതു പ്രവൃത്തിയും ആലോചിച്ചു് ശ്രദ്ധവെച്ചുചെയ്യണം; ഒന്നുംതന്നെ വല്ലമട്ടിലും ചെയ്യരുതു്. ചെയ്യുന്നതിന്നുമുമ്പു് ആലോചിക്കണം, ചെയ്തശേഷവും ആലോചിക്കണം. മുന്നിലും പിന്നിലും എല്ലായി

ടത്തും ആലോചനയുടെ രൂപത്തിലുള്ള പരശ്രമശ്രദ്ധൻ ഉണ്ടായിരിക്കണം. ഈ സ്വഭാവം ഉളവാക്കുന്നതായാൽ അനവധാനതയുടെ, അഥവാ അശ്രദ്ധയുടെ, രൂപത്തിലുള്ള രോഗം ദൂരീകരിക്കപ്പെട്ടും. മുഴുവൻസമയത്തെയും സുവ്യവസ്ഥിതമാക്കിത്തീർക്കണം. ഓരോനിമിഷത്തിനും കണക്കുവെക്കുന്നതായാൽപിന്നെ ആലസ്യത്തിനു കടന്നുകൂടാൻസാധിക്കുകയില്ല. ഇങ്ങനെ തമോഗുണത്തെ മുഴുവൻ ജയിക്കുവാൻ പ്രയത്നിക്കണം.

## 4

ഇനി രജോഗുണത്തെപ്പററി ചിന്തിക്കാം. അതും ഒരു ഭയങ്കരശത്രുവാണു്. അതു തമോഗുണത്തിൻെറതന്നെ മറെറാരുവശമാണു്. അല്ലെങ്കിൽ രണ്ടും പര്യായശബ്ദങ്ങളാണെന്നു പറയാം. ശരീരം കുറേനേരം ഉറങ്ങിക്കഴിഞ്ഞാൽ പിന്നെ കുറേനേരം പ്രവൃത്തിയിലേർപ്പെട്ടുകൊണ്ടിരിക്കും. കുറേനേരം ഓടിച്ചാടിയാൽ പിന്നെ കിടക്കയിൽ വന്നുവീഴാൻ ആഗ്രഹിക്കും. ഇങ്ങനെ തമോഗുണത്തിൽനിന്നു രജോഗുണവും രജോഗുണത്തിൽനിന്നു തമോഗുണവും ഉണ്ടാകുന്നു. ഒന്നുള്ള ദിക്കിൽ മററതു വന്നുകഴിഞ്ഞുവെന്നു നിശ്ചയിക്കാം.

റൊട്ടിയുടെ ഒരുഭാഗം തീയിലും മറുഭാഗം വെണ്ണീറിലുംപെട്ടുപോകുന്നതുപോലെ, മനുഷ്യൻെറ മുമ്പിലും പിമ്പിലും ഈ രജസ്തമോഗുണങ്ങൾ വിടാതെ നില്ക്കുന്നുണ്ടു്. രജോഗുണം പറയുന്നു: "ഇങ്ങോട്ടുവരൂ, നിങ്ങളെ തമോഗുണത്തിൻെറ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോകാം." തമോഗുണം പറയുന്നു: "എൻെറ അടുക്കലേക്കുവന്നാൽ രജോഗുണത്തിൻെറഅടുക്കലേക്കു ഞാൻ തള്ളിവിടാം." ഇങ്ങനെ ഈ രണ്ടു ഗുണങ്ങളും അന്യോന്യം സഹകരിച്ചുകൊണ്ടു മനുഷ്യനെ നശിപ്പിക്കുന്നു. നാലുഭാഗത്തുനിന്നും തട്ടുകൊള്ളുവാനാണു് ഫുട്ട്ബാൾ ജനിക്കുന്നതു്. അതുപോലെതന്നെ, ഈ രജോഗുണത്തിൻേറയും തമോഗുണത്തിൻേറയും തട്ടു് കൊണ്ടുകൊണ്ടു് മനുഷ്യജീവിതം നശിച്ചുപോകുന്നു!

രജോഗുണത്തിൻെറ പ്രധാനലക്ഷണം, നാനാപ്രകാരത്തിലുള്ള പ്രവൃത്തികൾ ചെയ്യാനുള്ള ഉത്സാഹമാകുന്നു; അവസാനമില്ലാതെ പ്രവർത്തിപ്പാനുള്ള അതിയായ ആഗ്രഹം. രജോഗുണംനിമിത്തം, കർമ്മത്തിൽ വലുതായ സംഗം ഉളവായിത്തീരുന്നു; ലോഭാത്മകമായ കർമ്മാസക്തി ഉണ്ടാകുന്നു. പിന്നെ, വാസനകളുടേയും വികാരങ്ങളുടേയും വേഗതയെ നിയന്ത്രിക്കുവാൻ സാധിക്കാതെയാവുന്നു. ഇവിടെയുള്ള പർവ്വതത്തെ അങ്ങോട്ടു കൊണ്ടുപോകുവാനും, അവിടേയു

ള്ള കുഴി തട്ടിമൂടുവാനും ആഗ്രഹം ജനിക്കുന്നു. ഇവിടെ സമുദ്രത്തിൽ മണ്ണിട്ടു സമനിരപ്പാക്കുവാനും, അവിടെ 'സഹാറാ'മരുഭൂമിയെ വെള്ളത്തിലാഴ്ത്തി സമുദ്രമാക്കുവാനും മോഹംതോന്നുന്നു ഇവിടെ സൂയസ്തോടും അവിടെ പനാമാതോടും വെട്ടാൻ ഉത്സാഹംതോന്നുന്നു. ചേർക്കുകയും മുറിക്കുകയും ചെയ്യാതെ യാതൊരു സമാധാനവും കിട്ടുന്നില്ല. ചെറുകുട്ടികൾ ഒരു നിക്ഷേപണം എടുത്തു് അതു കീറുകയും പിന്നെ അതു തുന്നിക്കൂട്ടിപലതും ഉണ്ടാക്കിക്കളിക്കുകയും ചെയ്യുന്നതുപോലെതന്നെയാണു് ഈ പ്രവൃത്തിയും. ഇതിൽ അതുചേർക്കുക, അതിൽഇതു താഴ്ത്തുക, അതിനെ ഇങ്ങനെ ഉരുട്ടുക, ഇതിനെ അങ്ങനെയാക്കിത്തീർക്കുക—ഇങ്ങനെ രജോഗുണത്തിന്റെ കളിക്കുയാതൊരതിരുമില്ല. പക്ഷി ആകാശത്തിൽ പറക്കുന്നു: നമുക്കും എന്തുകൊണ്ടു പറന്നുകൂടാ? മത്സ്യം വെള്ളത്തിൽ ജീവിക്കുന്നു; നമുക്കും എന്തുകൊണ്ടു് ഒരു മുങ്ങിക്കപ്പലായി വെള്ളത്തിന്നുള്ളിൽ സഞ്ചരിച്ചുകൂടാ?—ഇങ്ങനെ, മനുഷ്യദേഹത്തോടെ വന്നുജനിച്ചിട്ടും, മൃഗങ്ങളോടു മത്സരിക്കുന്നതിൽ നമുക്കു് ഒരു കൌതുകം തോന്നിപ്പോകുന്നു! പരകായപ്രവേശത്തിന്നുള്ള—അതായതു്, ഇതരജീവികളുടെ ശാരീരികങ്ങളായ ആശ്ചര്യങ്ങളെ അനുഭവപ്പെടുത്തുവാനുള്ള—മോഹവും ഈ മനുഷ്യന്നു മാത്രമേ ഉണ്ടാകുന്നുള്ളു. ചിലർ പറയുന്നു: "നമുക്കു കുജനിൽ പോയി അവിടുത്തെ ആളുകളുടെ മാതിരി നോക്കിവരാം." നമ്മുടെ മനസ്സു് ഒരേമാതിരി ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. അനേകം വാസനകൾ നമ്മുടെ ശരീരത്തിൽ കുടികൊള്ളുന്നതായി തോന്നുന്നു. ഒന്നുംതന്നെ അതതിന്റെ സ്ഥാനത്തു കാണപ്പെടരുതു്; എല്ലാം മാററിമറിക്കണം. മനുഷ്യൻ വിചാരിക്കുന്നു: "ഞാനിത്രവലിയൊരു ജീവിയായിട്ടും ഞാൻ ജീവിച്ചിരിക്കുമ്പോൾ ഈ സൃഷ്ടി ഇതേനിലയിൽത്തന്നെ ഇരിക്കുകയോ?" ചില മല്ലന്മാർ, തങ്ങളുടെ ശക്തി സഹിക്കാതെ, ചുമരിന്മേൽ ഇടിക്കുകയും മരംപിടിച്ചു കുലുക്കുകയും മററും മററും ചെയ്യുന്നു. രജോഗുണത്തിന്റെ ആവേശവും ഇതുപോലെതന്നെയാണെന്നു കരുതാം. ഇതിന്റെ പ്രഭാവംനിമിത്തം മനുഷ്യൻ ഭൂമിയെ അഗാധമായിക്കുഴിച്ചുനോക്കുന്നു; അതിന്റെ ഉദരത്തിൽനിന്നു് മിന്നിത്തിളങ്ങുന്ന കല്ലുകൾ എടുത്തുകൊണ്ടുവന്നു് അവയ്ക്കു് മാണിക്യം, മരതകം എന്നെല്ലാം പേരുകൊടുക്കുന്നു. ഇതേആവേശംനിമിത്തം, അവൻ സമുദ്രത്തിൽ മുങ്ങി അതിന്റെ അടിത്തട്ടിലുള്ള ചപ്പും ചവറും വാരി മുകളിലേക്കു കൊണ്ടുവരുന്നു. അതിന്നു 'മുത്തു്' എന്നു പേരുകൊടുക്കുന്നു. മുത്തിൽ ദ്വാരം ഉണ്ടായിരിക്കുകയില്ല. അതിനാലതു തുളയ്ക്കുന്നു. ആ മുത്തു് എവിടെ ധരിക്കും? അതിന്നായി (തട്ടാനെക്കൊണ്ടു) കാതിലും മൂക്കിലും മററും തുളയുണ്ടാക്കുന്നു. മനുഷ്യൻ എന്തിനായിട്ടാണു് ഈ

പരാക്രമങ്ങളെല്ലാം കാണിക്കുന്നതു്?—ഇതു മുഴുവനും രജോഗുണ ത്തിന്റെ പ്രഭാവമാണു്!

രജോഗുണത്തിന്റെ മറെറാരു പരിണാമം, മനുഷ്യന്നു് സ്ഥിരതയുണ്ടായിരിക്കില്ല എന്നതാണു്. അതു് താല്ക്കാലികഫലത്തെ മാത്രമേ നോക്കുന്നുള്ളു. വല്ല ചെറിയ തടസ്സവും നേരിട്ടാൽ ഉടനേ, താൻ സ്വീകരിച്ച മാർഗ്ഗത്തെ ഉപേക്ഷിക്കുന്നു. രജോഗുണിയായ മനുഷ്യൻ എപ്പോഴും, അതെടുക്കുകയും ഇതുപേക്ഷിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. അവൻ ഓരോ ദിവസവും ഓരോന്നു മാറിമാറി തെരഞ്ഞെടുത്തുകൊണ്ടിരിക്കുന്നു. ഇതിന്റെ ഫലമായി അവന്നു് അവസാനം ഒന്നുമില്ലാതാവുന്നു.

"രാജസം ചലമധ്രുവം!"

രജോഗുണത്തിന്റെ പ്രവൃത്തി മുഴുവനും ചഞ്ചലവും അനിശ്ചിതവും ആയിരിക്കും. ചെറിയ കുട്ടികൾ കോതമ്പു് വിതയ്ക്കുകയും മുളയ്ക്കുമ്പോൾത്തന്നെ അതു പറിച്ചുനോക്കുകയും ചെയ്യുന്നു. രജോഗുണിയായ മനുഷ്യന്റെ സ്ഥിതിയും ഇതുതന്നെയാണു്. അവന്നു് എല്ലാം വേഗം വേഗം കയ്യിലാവണം. അവന്നു ക്ഷമയില്ല. അവന്റെ ആത്മസംയമം എവിടേയ്ക്കോ പോകുന്നു. ഒരിടത്തു് കാലുറപ്പിച്ചു വെയ്ക്കാൻതന്നെ അവന്നറിയില്ല. ഇവിടെ കുറച്ചു പണിചെയ്തു, അവിടെ കുറച്ചു സംസാരിച്ചു, ഉടനേ മറെറാരു ദിക്കിലേയ്ക്കു പുറപ്പെട്ടു: ഇന്നു മദ്രാസിലൊരു മംഗളപത്രം, നാളെ കല്ക്കത്തയിലൊരു സമ്മേളനം, മററന്നാൾ ബോമ്പായിലോ നാഗപ്പൂരിലോ ഒരു ഘോഷയാത്ര! എത്ര മുനിസിപ്പാലിററികളുണ്ടോ അത്ര മംഗളപത്രങ്ങൾ സ്വീകരിക്കാൻ അയാൾക്കാഗ്രഹമുണ്ടു്. മംഗളം തന്നെ മംഗളം! അയാൾ അതുമാത്രമാണു് എവിടേയും കാണുന്നതു്. ഒരിടത്തു സ്ഥിരമായിരുന്നു ജോലിചെയ്യുന്ന സമ്പ്രദായംതന്നെ അയാൾക്കില്ല. ഇതുനിമിത്തം, രജോഗുണിയായ മനുഷ്യന്റെ സ്ഥിതി വളരെ ഭയങ്കരമായിത്തീരുന്നു.

രജോഗുണത്തിന്റെ പ്രഭാവംനിമിത്തം മനുഷ്യൻ നാനാതരം പ്രവൃത്തികളിൽ കയ്യിട്ടുകൊണ്ടിരിക്കുന്നു. ആയാൾക്കു് സ്വധർമ്മം എന്നൊന്നു് ഇല്ലതന്നെ. സ്വധർമ്മാചരണം എന്നതിന്റെ ശരിയായ അർത്ഥംതന്നെ, മററു പലതരം കർമ്മങ്ങളും ഉപേക്ഷിക്കുക എന്നാകുന്നു. ഗീതയിലേ കർമ്മയോഗം രജോഗുണത്തിന്നുള്ള രാമബാണമാണു്. രജോഗുണത്തിൽ എല്ലാം ഇളകിക്കൊണ്ടിരിക്കയാണു്. പർവ്വതശിഖരത്തിൽ വീണ വെള്ളം പലഭാഗത്തേയ്ക്കുമായി ഒഴുകുവാൻ തുടങ്ങിയാൽ അതു് ഒരിടത്തുമില്ലാതെ മുഴുവനും ഉപയോ

ഗശ്ശൂന്യമായിത്തീരും. നേരെമറിച്ചു്, ഒരുഭാഗം മാത്രമായിത്തന്നെ ഒഴുകുന്നതായാൽ അതു് ക്രമേണ ഒരു നദിയായിത്തീരും; അതുകൊണ്ടു് നാട്ടിന്നു നന്മയുണ്ടാകും. അതുപോലെതന്നെ, മനുഷ്യൻ തന്റെ ശക്തി പലതരം പ്രവൃത്തികളിൽ ചെലുത്തുന്നതിന്നു പകരം, അതു മുഴുവനും ഏകീകരിച്ചു് ഒരേ പ്രവൃത്തിയിൽ സുവ്യവസ്ഥിതമായി ഉപയോഗപ്പെടുത്തുന്നതായാൽ ആയാൾക്കു് പല നല്ല കാര്യങ്ങളും ചെയ്യാൻ കഴിയും. അതിനാൽ, സ്വധർമ്മത്തിന്നു് വലുതായ മഹത്ത്വമുണ്ടു്.

അതായതു്, എപ്പോഴും സ്വധർമ്മത്തെപ്പററി ചിന്തിക്കുകയും തന്റെ ശക്തിമുഴുവനും അതിൽത്തന്നെ ചെലുത്തുകയുംചെയ്യണം. മററൊന്നിലേക്കും ശ്രദ്ധപോകരുതു്. ഇതാണു് സ്വധർമ്മത്തിന്റെ ഉരകല്ലു്. സ്വധർമ്മം, അതിമാത്രമായതോ അതിരില്ലാത്തതോ ആയ കർമ്മമല്ല. വെറുതേ വല്ലതും കുറേ കർമ്മം ചെയ്തുകൂട്ടിയാൽ അതിനെ കർമ്മയോഗമെന്നു പറയാൻവയ്യ. അതല്ല ഗീതയിലെ കർമ്മയോഗം. അതിന്റെ വിശേഷം (വിശിഷ്ടത) ഇതാണു്. ഫലത്തെപ്പററിച്ചിന്തിക്കാതെ, സ്വാഭാവികമായിസ്സിദ്ധിച്ച അനിവാര്യമായ സ്വധർമ്മത്തെ പാലിക്കുകയും അതുമുഖേന ചിത്തശുദ്ധിവരുത്തുകയും ചെയ്തുകൊണ്ടിരിക്കുക. അതല്ലാത്തപക്ഷം, ഈ സൃഷ്ടിയിൽ മുഴുവനും കർമ്മകലാപം ഉള്ളവയായിത്തീരും. അതിനാൽ, കർമ്മയോഗം എന്നതിന്റെ അർത്ഥം, വിശിഷ്ടമായ മനോഭാവത്തോടുകൂടി സമസ്തകർമ്മങ്ങളും ചെയ്യുക എന്നാകുന്നു. വിത്തു വിതയ്ക്കുന്നതിന്നും വലിച്ചെറിയുന്നതിന്നും തമ്മിൽ വലുതായ വ്യത്യാസമുണ്ടു്. രണ്ടും തീരേ വ്യത്യസ്തമാണു്. ധാന്യം വിതച്ചാൽ അതു വളരെ അധികമായി തിരിച്ചുകിട്ടുന്നു; വലിച്ചെറിഞ്ഞതു് വെറുതെ നഷ്ടമായിപ്പോകയാണു ചെയ്യുന്നതു്. ഗീത ഉപദേശിക്കുന്ന കർമ്മം വിതയ്ക്കുന്നപോലെയുള്ളതാണു്. സ്വധർമ്മത്തിന്റെ ശ്രദ്ധയോടുകൂടിയുള്ള കർമ്മങ്ങളിൽ അമിതമായ ശക്തി അടങ്ങിയിരിക്കുന്നുണ്ടു്. അവിടെ ഏതുതരം പരിശ്രമവും അപര്യാപ്തമായിത്തീരുന്നു. അതിനാൽ, അതിൽ വലിയ ഓട്ടത്തിന്നോ ചാട്ടത്തിന്നോ അവകാശം ഉണ്ടാവുന്നില്ല.

## 5

അപ്പോൾ, ഈ സ്വധർമ്മത്തെ എങ്ങനെയാണു് നിർണ്ണയിക്കുക എന്നു വല്ലവരും ചോദിക്കുന്നതായാൽ, അതിന്നുള്ള ഉത്തരം വളരെ സരളമാണു്—അതു സ്വാഭാവികമാണു്; സ്വധർമ്മം സഹജമാണു്. അതിനെ അന്വേഷിക്കാനുള്ള ആലോചനതന്നെ വിചി

ത്രമായി തോന്നുന്നു. മനുഷ്യൻെറ ജന്മത്തോടൊപ്പം അവൻെറ സ്വധർമ്മവും ജനിച്ചു. കുട്ടിക്കു് അമ്മയെ അന്വേഷിക്കേണ്ടിവരില്ല. അതുപോലെതന്നെ, സ്വധർമ്മത്തേയും ആർക്കും അന്വേഷിക്കേണ്ടിവരികയില്ല. അതു് ആദ്യംതന്നെ കിട്ടിക്കഴിഞ്ഞിട്ടുണ്ടു്. നമ്മുടെ ജന്മത്തിന്നു മുമ്പുതന്നെ ഈ ലോകം ഉണ്ടായിട്ടുണ്ടു്; അതെന്നും ഉണ്ടായിരിക്കയും ചെയ്യും. നമ്മുടെ പിന്നിൽ ഒരു വലിയ പ്രവാഹമുണ്ടായിരുന്നു; മുമ്പിലും അതുണ്ടായിരിക്കും. ഇങ്ങനെ ആദിയോ അന്തമോ ഇല്ലാത്ത ഒരു പ്രവാഹത്തിലാണു് നാം ജന്മമെടുത്തിരിക്കുന്നതു്. എൻെറ മാതാപിതാക്കന്മാരുടേയും അയൽപക്കക്കാരുടേയും സേവനം എനിക്കു സ്വാഭാവികമായിസ്സിദ്ധിച്ചതാണു്. പിന്നെ, എൻെറ നിത്യവൃത്തികളെല്ലാം എനിക്കു് അനുഭവപ്പെട്ടവയാണു്. എനിക്കു വിശക്കുകയും ദാഹിക്കുകയും ചെയ്യുന്നു. അതിനാൽ, വിശക്കുന്നവനു ഭക്ഷണംകൊടുക്കുക, ദാഹിക്കുന്നവനു് വെള്ളം കൊടുക്കുക—ഈ രണ്ടു സേവാകർമ്മങ്ങളും എനിക്കു സ്വയം സിദ്ധിച്ചവയാണു്. ഇങ്ങനെ നോക്കുന്നതായാൽ സേവനത്തിൻേറയും ഭൂതദയയുടേയും രൂപത്തിലുള്ള സ്വധർമ്മത്തെ നമുക്കു് അന്വേഷിച്ചുപോകേണ്ട ആവശ്യമില്ല എന്നു മനസ്സിലാകും. വല്ലവരും സ്വധർമ്മത്തെ അന്വേഷിക്കുന്നതു കണ്ടാൽ, അവിടെ അല്പമെങ്കിലും പരധർമ്മം അഥവാ അധർമ്മം കടന്നുകൂടിയിട്ടുണ്ടെന്നു മനസ്സിലാക്കണം.

സേവകൻ, സേവനം അന്വേഷിച്ചുംകൊണ്ടു് എങ്ങും പോകേണ്ടതില്ല. അതു് അയാളുടെ അടുക്കൽ തനിയേ വന്നുചേരുന്നു. എന്നാൽ, അനായാസേന ലഭിച്ചതെല്ലാം എപ്പോഴും സ്വധർമ്മമായിരിക്കുമെന്നു വിചാരിക്കാൻ തരമില്ല. ഒരു കൃഷികൻ ഒരുദിവസം രാത്രി എന്നോടു വന്നുപറഞ്ഞു: "നമുക്കു പോയി ആ ചിറ (അണക്കെട്ടു്) കുറച്ചൊന്നു പൊളിക്കാം; എന്നാൽ എൻെറ വയലിലേക്കു വേണ്ടത്ര വെള്ളംകിട്ടും. ഇപ്പോൾ ഇവിടെ ആരുമില്ല. യാതൊരൊച്ചപ്പാടും ഉണ്ടാക്കാതെ എളുപ്പത്തിൽ കാര്യം സാധിപ്പിക്കാം". ആ കാര്യം എന്നോടു് എൻെറ അയൽപക്കക്കാരൻ പറഞ്ഞതാണു്. അതു സഹജമായി സിദ്ധിച്ചതാണു്. എന്നാലും, അസത്യം അടങ്ങിയിട്ടുള്ളതിനാൽ അതു് എൻെറ കർത്തവ്യമാകുന്നില്ല. ചാതുർവർണ്ണ്യവ്യവസ്ഥയിൽ സ്വാഭാവികതയും ധർമ്മവും ഉള്ളതിനാലാണു് അതു് എനിക്കു മധുരമായിത്തോന്നുന്നതു്. ഈ സ്വധർമ്മത്തെ ഉപേക്ഷിച്ചാൽ കാര്യം നടക്കുകയില്ല. എൻെറ അമ്മയച്ഛന്മാർ എന്നും എൻെറ അമ്മയച്ഛന്മാർ തന്നെയാണു്. ഞാനവരെ ഇഷ്ടപ്പെടുന്നില്ലെന്നു പറഞ്ഞാൽ കാര്യം നടക്കുമോ? അമ്മയച്ഛന്മാരുടെ തൊഴിൽ കുട്ടികൾക്കു സ്വാഭാവികമായിത്തന്നെ—

പാരമ്പര്യമായിത്തന്നെ—കിട്ടുന്നുണ്ടു്. പരമ്പരാഗതമായ തൊഴിൽ നീതിവിരുദ്ധമല്ലെങ്കിൽ അതുതന്നെ ചെയ്യണം. ആ ജോലിയെ അഥവാ തൊഴിലിനെ തുടൻകൊണ്ടുപോക എന്നതു ചാതുർവർണ്യത്തിലെ ഒരു പ്രത്യേകതയാണു്. ഈ വർണ്ണവ്യവസ്ഥ ഇന്നു ഛിന്നഭിന്നമായിപ്പോയിരിക്കുന്നു. ഇന്നു് അതിനെ പാലിക്കുന്നതു തുലോം ദുഷ്കരമായിത്തീന്നിരിക്കുന്നു. എന്നാൽ, അതിനെ വീണ്ടും ശരിയായ നിലയിൽ കൊണ്ടുവരാൻ സാധിക്കുമെങ്കിൽ അതു് ഏററവും മനോഹരമായിരിക്കും. അതു സാധിക്കാത്തപക്ഷം, ആയുഷ്കാലത്തിൽ നമുക്കു് ആദ്യത്തേ പത്തു മുപ്പതുകൊല്ലം, പുതിയ ജോലികളും തൊഴിലുകളും പഠിക്കുന്നതിന്നായി ചെലവാക്കേണ്ടിവരും. തൊഴിൽ പഠിച്ചശേഷം മനുഷ്യൻ തന്റെ സേവാക്ഷേത്രം അഥവാ കർമ്മക്ഷേത്രം അന്വേഷിച്ചുനടക്കുന്നു. ഇങ്ങനെ അവൻ ആദ്യത്തെ ഇരുപത്തിയഞ്ചുകൊല്ലം പഠനത്തിന്നായി വിനിയോഗിക്കുന്നു. ആ വിദ്യാഭ്യാസത്തിന്നു് അവന്റെ ജീവിതത്തോടു യാതൊരു ബന്ധവും ഇല്ലതാനും. അവൻ പറയുന്നു: “ഞാൻ ഭാവിജീവിതത്തിന്നുള്ള ഒരുക്കംക്രൂട്ടുകയാണു്” അതുകേട്ടാൽ, വിദ്യയഭ്യസിക്കുന്ന കാലമത്രയും അവൻ ജീവിക്കുകയല്ല ചെയ്യുന്നതു് എന്നു തോന്നിപ്പോകുന്നു. അതിന്നുശേഷമാണു് നമുക്കു ജീവനുണ്ടാവുന്നതു് അഥവാ നാം ജീവിക്കാൻതുടങ്ങുന്നതു്! ആദ്യം പഠിക്കുക പിന്നെ ജീവിക്കുക എന്നു പറയുന്നതുപോലെ തോന്നുന്നു. ജീവിക്കുന്നതിനേയും പഠിക്കുന്നതിനേയും വേർതിരിച്ചു ട്ടുണ്ടെന്നാണു തോന്നുക. എന്നാൽ, ശരിയാണു്; ജീവിക്കുന്നതിനോടു്—ജീവിതത്തോടു്—ബന്ധം ഇല്ലാത്തതിനെ മരണം എന്നുതന്നെ പറയണം. ഹിന്ദുസ്ഥാനത്തിലെ ഒരാളുടെ ശരാശരി വയസ്സു് 23 കൊല്ലമാണു്. അതുവരെ, അതായതു് 25-കൊല്ലം, ഒരാൾ ഒരുക്കംചെയ്തുകൊണ്ടേയിരിക്കുന്നു. ഇങ്ങനെ ഹിന്ദുസ്ഥാനത്തിലെ ജനങ്ങളുടെ ജീവിതം മുഴുവനും പുതിയ തൊഴിലുകൾ പഠിക്കുന്നതിന്നായി ചെലവായിപ്പോകുന്നു! പിന്നെ എപ്പോഴെങ്കിലുമാണു് ആയാളുടെ ജോലി ആരംഭിക്കുന്നതു്. അങ്ങനെ, ആശാവഹമായ അഥവാ മഹത്തപൂർണ്ണമായ കാലംമുഴുവനും വ്യർത്ഥമാക്കിക്കളയുന്നു. ഉത്സാഹത്തോടും ആശയോടും പൊതുജനസേവനത്തിൽ ഏർപ്പെട്ടുകൊണ്ടു സാർത്ഥമാക്കിത്തീർക്കേണ്ട ജീവിതം ഇങ്ങനെ വെറുതേ കളയുന്നു. ജീവിതം വെറും കളിയോ ചിരിയോ അല്ല. എന്നിട്ടും, ജീവിതത്തിലെ ആദ്യത്തെ അമൂല്യമായ 25-കൊല്ലം ജീവിതത്തിന്നുള്ള തൊഴിൽ അന്വേഷിക്കുന്നതിൽതന്നെ ചെലവാക്കിക്കളയുന്നു. അതുകൂടാതെകഴിക്കാൻവേണ്ടിയാണു് നമ്മുടെ പൂർവികന്മാർ വർണ്ണ-ധർമ്മവ്യവസ്ഥാരൂപമായ ഒരു ഉപായം കണ്ടുപിടിച്ചതു്.

ചാതുർവർണ്ണ്യവ്യവസ്ഥ ഒരിടത്തു വെച്ചുകൊൾക. എന്നാലും, എല്ലാരാഷ്ട്രങ്ങൾക്കും — ഈ വ്യവസ്ഥയില്ലാത്തേടത്തിൽക്കൂടി — എല്ലാവർക്കും സ്വധർമ്മം ജന്മനാ സിദ്ധിച്ചിട്ടുണ്ടു്. നാം എല്ലാവരും ഈ പ്രവാഹത്തിൽ, ഏതെങ്കിലും ഒരു പരിതഃസ്ഥിതിയേയും കൂടെ എടുത്തുകൊണ്ടാണു് ജനിച്ചിരിക്കുന്നതു്. സ്വധർമ്മാചരണരൂപമായ കർത്തവ്യം നമുക്കു സ്വാഭാവികമായി സിദ്ധിച്ചിട്ടുണ്ടു്. അതിനാൽ, ദൂരവർത്തിയായ കർത്തവ്യം — അതിനെ കർത്തവ്യം എന്നു പറയാൻ തന്നെ വയ്യ! — ശ്രേയസ്കരമാണെന്നുതോന്നിയാൽക്കൂടി സ്വീകരിക്കരുതു്. പലപ്പോഴും, അകലെയുള്ളതു് അധികംഭംഗിയുള്ളതായിത്തോന്നാറുണ്ടു്. മനുഷ്യൻ ദൂരത്തുള്ള കാര്യങ്ങളിലാണു് താല്പര്യം കാണിക്കുന്നതു്. നോക്കുക: താൻ നില്ക്കുന്നേടത്തിൽത്തന്നെ ധാരാളം പുകയുണ്ടെങ്കിലും അവൻ ദൂരത്തേക്കു വിരൽ ചൂണ്ടിക്കൊണ്ടു പറയുന്നു: "അവിടെ എന്തൊരു പുകയാണു്!" എന്നാൽ, അവനു തന്റെ അടുത്തുള്ളതു കാണാൻകഴിയുന്നില്ല. ഇതുപോലെ, മനുഷ്യനു ദൂരത്തുള്ള വസ്തുക്കൾ ആകർഷകങ്ങളായിത്തോന്നുന്നു. അടുത്തുള്ളതു് അവിടെ കിടക്കട്ടെ; അവൻ ദൂരത്തുള്ളതിനെ സ്വപ്നം കാണുകയാണുചെയ്യുന്നതു്. ഇതു വെറും വ്യാമോഹമാണു്. ഇതിനെ ഉപേക്ഷിക്കുകതന്നെചെയ്യണം. നമുക്കു കിട്ടിയ സ്വധർമ്മം സർവ്വസാധാരണമാണെന്നിരുന്നാലും, അപൂർണ്ണമാണെന്നുതോന്നിയാലും, നീരസംജനിപ്പിക്കുന്നതായാലും, അതുതന്നെയാണു് നല്ലതു്. അതാണു് എനിക്കു് ഏററവുംപററിയതു്. സമുദ്രത്തിൽമുങ്ങിച്ചാകാറായ ഒരാൾക്കു തീരെ കൊള്ളരുതാത്ത — വഷളായ — ഒരു മരക്കഷണംകിട്ടിയാലും അതു വളരെ ഉപകാരപ്രദമായിരിക്കും. ദൂരെ കിടക്കുന്ന മരം നല്ലപോലെ പോളിഷ്കൊടുത്തു ഭംഗിയാക്കിയിട്ടുള്ളതാണെങ്കിലും, അതുകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? ആശാരിയുടെ പണിസ്ഥലത്തു്, വളരെ ഭംഗിയുള്ളതും ചിത്രപ്പണികളോടുകൂടിയതുമായ മരക്കഷണങ്ങൾ ധാരാളം കിടക്കുന്നുണ്ടു്. പക്ഷേ, ഇവിടെ ഈ മനുഷ്യൻ സമുദ്രത്തിൽ മുങ്ങിച്ചാകാൻപോകയാണു്! അതിനാൽ, ഇപ്പോൾ, ആ ഭംഗിയില്ലാത്ത മരക്കഷണമാണു് ആയാൾക്കു 'താരക'മായിരിക്കുന്നതു്. അതിനെ മുറുകെപ്പിടിക്കുകതന്നെ ചെയ്യണം. ഇതുപോലെ തന്നെ, എനിക്കു പ്രാപ്തമായ സേവാകർമ്മം താണതരത്തിലുള്ളതാണെന്നു തോന്നിയാലും അതാണു് എനിക്കു ഉപയോഗപ്രദമായിരിക്കുക, ഹിതകരമായിരിക്കുക അതിൽ നിമഗ്നനായിരിക്കുന്നതാണു് എനിക്കു് ഉചിതമായിട്ടുള്ളതു്. അതിലാണു് എന്റെ ഉദ്ധാരണം. ഞാൻ അതുപേക്ഷിച്ചു മറെറാന്നന്വേഷിക്കാൻതുടങ്ങുന്നതായാൽ — കയ്യിൽകിട്ടിയതിനെ വിട്ടു പറക്കുന്നതിനെപ്പിടിക്കാൻ ശ്രമിച്ചാൽ — രണ്ടും

നഷ്ടമാവും. ലോഭംനിമിത്തം മനുഷ്യൻ സേവാവൃത്തിയിൽനിന്നു തന്നെ അകന്നുപോകുന്നു. അതു ശരിയല്ല. നാം സ്വധർമ്മരൂപമായ കർത്തവ്യത്തിൽത്തന്നെ നിമഗ്നരായിരിക്കണം.

സ്വധർമ്മത്തിൽ നിമഗ്നരായിരിക്കുമ്പോൾ രജോഗുണത്തിന്റെ ശോഭ മങ്ങിപ്പോകുന്നു, അതു അമർത്തപ്പെടുന്നു കാരണം. അപ്പോൾ മനസ്സ് ഏകാഗ്രമായിത്തീരുന്നു. സ്വധർമ്മത്തെത്തന്നെ മുറുകെപ്പിടിക്കുന്നു. ഇതുനിമിത്തം, ചഞ്ചലമായ രജോഗുണത്തിന്റെ ശക്തി കുറഞ്ഞുപോകുന്നു. നദി ശാന്തവും അഗാധവും ആയിത്തീർന്നാൽപിന്നെ എത്ര വെള്ളംവന്നാലും അതിനെ മുഴുവനും തന്റെ ഉള്ളിലൊതുക്കുന്നു. ഇതുപോലെതന്നെ, സ്വധർമ്മരൂപമായ നദിക്കു മനുഷ്യന്റെ സർവ്വവിധശക്തികളേയും, വികാരങ്ങളേയും ദഹിപ്പിക്കാൻകഴിയും. അതിനാൽ, സ്വധർമ്മത്തെ എത്രതന്നെ മുറുകെപ്പിടിച്ചാലും അധികമായിപ്പോകയില്ല. നിങ്ങൾ മുഴുവൻശക്തിയും സ്വധർമ്മത്തിൽ ചെലുത്തുന്നതായാൽ, രജോഗുണത്തിന്റെ ചഞ്ചലിപ്പെല്ലാം അവിടെനശിക്കുന്നതു കാണാം. ചാഞ്ചല്യത്തിന്റെ വായ മൂടിക്കെട്ടിയതുപോലാവുന്നു. രജോഗുണത്തെ വശീകരിക്കാനുള്ള ഏകമാർഗ്ഗം ഇതാണ്.

## 6

ഇനി ബാക്കിയായിട്ടുള്ളതു് സത്വഗുണമാണ്. അതിനോടു വളരെ ശ്രദ്ധവെച്ചുപെരുമാറണം. ആത്മാവിനെ അതിൽനിന്നു വേർപെടുത്തേണ്ടതെങ്ങനെയെന്നതാണ് പ്രശ്നം ഇതിനു വളരെ സൂക്ഷ്മമായ വിചാരത്തോടാണ് ബന്ധം. സത്വഗുണത്തെ ഉന്മൂലനംചെയ്യേണ്ടതില്ല. രജസ്തമോഗുണങ്ങളെ നിശ്ശേഷം നശിപ്പിക്കുകതന്നെചെയ്യണം. എന്നാൽ, സത്വഗുണത്തിന്റെ കാര്യം ഇതിൽനിന്നു വിഭിന്നമാണ്. വലിയ ജനക്കൂട്ടത്തെ പിരിച്ചുവിടേണ്ടിവരുമ്പോൾ അരയ്ക്കുമീതേ വെടിവെക്കാനനുമതിയില്ല; കാലിന്മേലേക്കു വെടിവെയ്ക്കാൻ കല്പനകൊടുക്കുന്നു. എന്നാൽ ആരും മരിക്കുകയില്ലല്ലോ. മുറിപ്പെടും എന്നതു ശരിതന്നെ രജോഗുണവും തമോഗുണവും പോയിക്കഴിഞ്ഞാൽ ശുദ്ധമായ സത്വഗുണം ബാക്കിയാവുന്നു. നമ്മുടെ ശരീരം ഉള്ളേടത്തോളംകാലം നമുക്ക് ഏതെങ്കിലുംതരത്തിൽ ജീവിക്കുകതന്നെ ചെയ്യണം. ആ സ്ഥിതിക്ക്, രജസ്തമോഗുണങ്ങൾ പോയശേഷം ബാക്കിയാവുന്ന സത്വഗുണത്തിൽനിന്നു വേർപെടുക എന്നതിന്റെ അർത്ഥം എന്താണ്?

വല്ല കാരണത്താലും സത്വഗുണത്തോടുകൂടി അഭിമാനവും ഉണ്ടാകുന്നതായാൽ അതു് ആത്മാവിനെ അതിന്റെ ശുദ്ധമായ

രൂപത്തിൽനിന്നു താഴോട്ടു വലിച്ചുകൊണ്ടുവരും. വിളക്കിൻെറ പ്രകാശംമുഴുവനും സ്വച്ഛമായ രൂപത്തിൽ പുറത്തേയ്ക്കു വ്യാപിക്കണമെങ്കിൽ കുപ്പി (ചിമ്മിനി)യെ നിർമ്മലമാക്കണം. കുപ്പിയുടെ ഉള്ളിലുള്ള കരിയും പുറമെ പററിയിട്ടുള്ള പൊടിയും (തമോരജസ്സുകളെ) തുടച്ചുനീക്കണം. അതുപോലെതന്നെ, ആത്മാവു ശരിയായ വിധത്തിൽ പ്രകാശിക്കണമെങ്കിൽ, അതിനുചുററും പററിപ്പിടിച്ചിട്ടുള്ള 'തമസ്സി'നെ മുഴുവനും ദൂരീകരിക്കണം; പിന്നെ 'രജസ്സി'നേയും തുടച്ചുകളയണം. ഇങ്ങനെ രജോഗുണത്തേയും തമോഗുണത്തേയും നീക്കിക്കഴിഞ്ഞാൽ സത്വഗുണത്തിൻെറ രൂപത്തിലുള്ള കുപ്പി ബാക്കിയാവുന്നു. സത്വഗുണത്തേയും ദൂരീകരിക്കുക എന്നതിൻെറ അർത്ഥം ആ കുപ്പിയേയും പൊട്ടിച്ചുകളയുക എന്നാകുന്നു. കുപ്പിയും പൊട്ടിച്ചുകളഞ്ഞാൽ വിളക്കിൻെറ സ്ഥിതിയെന്താവും? ദീപനാളത്തിൻെറ പ്രകാശം വ്യാപിപ്പിക്കുവാൻ ആ കുപ്പി അവശ്യം ആവശ്യമാണു്. അതിനാൽ ആ സ്വച്ഛമായ കുപ്പിയെ ഒരിക്കലും കളയേണ്ടതില്ല. എന്നാൽ, കണ്ണിലേക്കു ചൂടുതട്ടാതിരിക്കാൻ അതിൻെറ അടുത്തു് ഒരു ചെറിയ കടലാസ്സുകഷണം വെക്കാം. അതു കണ്ണിനു് ഒരു രക്ഷനൽകും. സത്വഗുണത്തെജ്ജയിക്കുക എന്നതിൻെറ അർത്ഥം അതിൽ നമുക്കുള്ള അഭിമാനം അഥവാ ആസക്തി ഇല്ലാതാക്കുക എന്നതാകുന്നു. സത്വഗുണത്തെ ഉപയോഗപ്പെടുത്താം. പക്ഷേ, അതു സുവ്യവസ്ഥിതമായ രീതിയിൽ ആയിരിക്കണം എന്നുമാത്രം. അതായതു് സത്വഗുണത്തിൻെറ അഹങ്കാരത്തെ നശിപ്പിക്കണം.

എങ്ങനെയാണു ഈ അഹങ്കാരത്തെ ദൂരീകരിക്കുക? അതിന്നു് ഒരു ഉപായംമാത്രമേയുള്ളൂ. സത്വഗുണത്തെ നമ്മുടെ അകത്തു സ്ഥിരമാക്കിത്തീർക്കുക. സാതത്യംകൊണ്ടു് അഭിമാനത്തെ നശിപ്പിക്കുക. എപ്പോഴും സത്വഗുണപ്രധാനമായ കർമ്മങ്ങൾമാത്രം ചെയ്തുകൊണ്ടിരിക്കുക. അതു സ്വാഭാവികമായിത്തീരണം. സത്വഗുണം, വീട്ടിലേക്കു്, ഒരു മണിക്കൂർനേരത്തേക്കു്, വന്ന ഒരു വിരുന്നുകാരനെപ്പോലെ ആവരുതു്. അതു വീട്ടിലെ ഒരാളായിത്തീരണം. നാം ഇടയ്ക്കിടെ ചെയ്യുന്ന കാര്യങ്ങളിൽ നമുക്കു് അഭിമാനംതോന്നുന്നു. നാം ദിവസേന ഉറങ്ങുന്നുണ്ടു്, അതിനെപ്പററി ആരോടും ഒന്നും പറയുന്നില്ല. എന്നാൽ, പതിനഞ്ചു ദിവസമായി ഉറങ്ങാത്ത ഒരു രോഗി, ഒരുദിവസം കുറച്ചു് ഉറങ്ങുമ്പോഴേക്കു് എല്ലാവരോടും പറയുന്നു: "ഇന്നലെ കുറച്ചുറങ്ങാൻ സാധിച്ചു!" ആയാൾക്കതു ഒരു വലിയ കാര്യമായിത്തോന്നുന്നു. നമ്മുടെ ശ്വാസോച്ഛ്വാസത്തിൻെറ ഉദാഹരണം ഇതിലുമധികം യോജിച്ചതാണു്. നാം 24 മണിക്കൂറും ശ്വാസം കഴിക്കുന്നുണ്ടു്.

എന്നിട്ടും, ആരോടെങ്കിലും അതിനെപ്പററി വല്ലതും പറയാറുണ്ടോ? ആരെങ്കിലും, എപ്പോഴെങ്കിലും, താൻ ശ്വാസംകഴിക്കുന്ന ഒരു പ്രാണിയാണെന്നു വല്ലവരോടും അഭിമാനപൂർവ്വം പറയാറുണ്ടോ? ഹരിദ്വാരത്തിൽനിന്നു് ആരോ വലിച്ചെറിഞ്ഞ ഒരു പുൽക്കൊടി ഗംഗയിലൂടെ ഒലിച്ചൊലിച്ചു് 1400 നാഴിക ദൂരെ കൽക്കത്തയിൽ എത്തിച്ചേരുന്നു ഇതിൽ ആ പുൽക്കൊടിക്കു് അഭിമാനിക്കാൻ വല്ലതുമുണ്ടോ? അതു് ഒഴുക്കിലൂടെ സ്വാഭാവികമായി ഒലിച്ചു പോന്നു എന്നുമാത്രം. എന്നാൽ, വല്ലവരും, വെള്ളപ്പൊക്കത്തിൽ ഒഴുക്കിന്നെതിരായി അഞ്ചുപത്തു വാര ദൂരം നീന്തിയാൽ ആയാൾ എത്രമാത്രം ആത്മപ്രശംസ ചെയ്യുകയില്ല! ഇപ്പറഞ്ഞതിന്റെയെല്ലാം സാരം, സ്വാഭാവികമായിത്തീർന്ന കാര്യങ്ങളിൽ നമുക്കു് അഭിമാനംതോന്നുകയില്ല എന്നത്രേ

നാം ഇടയ്ക്കെപ്പോഴോ ഒരു നല്ല കാര്യം ചെയ്യുമ്പോൾ നമുക്കു് അതിൽ അഭിമാനംതോന്നുന്നു. കാരണം, അതു സ്വാഭാവികമല്ല. തന്റെ ഓമനമകൾ ഒരു നല്ല കാര്യംചെയ്താൽ അമ്മ അവളുടെ പുറത്തു തലോടുന്നു. രാത്രി ഘോരമായ അന്ധകാരത്തിൽ ഒന്നോ രണ്ടോ മിന്നാമിനുങ്ങുകളുണ്ടെങ്കിൽ അവയുടെ അഹംഭാവം ഒന്നു കാണേണ്ടതുതന്നെയാണു്. അവ ഒരിക്കലുംതന്നെ പ്രകാശം മുഴുവനും പുറത്തു കാണിക്കുകയില്ല. ഇടയ്ക്കിടെ ഒന്നു മിന്നുകമാത്രമേ ചെയ്യുകയുള്ളൂ. ഇങ്ങനെ, പ്രകാശത്തെ മൂടുകയും തുറക്കുകയും ചെയ്തുകൊണ്ടിരിക്കും. എന്നാൽ, അതിന്നു് എപ്പോഴും പ്രകാശം ഉണ്ടെങ്കിൽ ഈ അഹംഭാവം ഉണ്ടാകുമായിരുന്നില്ല. സാതത്യം കൊണ്ടു പ്രത്യേകത വിസ്മരിക്കപ്പെട്ടും ഇപ്രകാരം നമ്മുടെ എല്ലാ പ്രവൃത്തികളിലും എപ്പോഴും സത്വഗുണം പ്രകടിതമാവാൻ തുടങ്ങിയാൽ അതു നമ്മുടെ സ്വഭാവംതന്നെ ആയിത്തീരും. സിംഹത്തിന്നു തന്റെ ശൌര്യത്തെപ്പററി അഭിമാനമില്ല. ശൌര്യമുണ്ടെന്നുപോലും അതിന്നു തോന്നുന്നില്ല. ഇതുപോലെതന്നെ, നമ്മുടെ സാത്വികവൃത്തികളെ—നമുക്കവയുടെ ഓർമ്മപോലും ഇല്ലാതാവത്തക്കവിധത്തിൽ അത്രമാത്രം—സ്വാഭാവികങ്ങളാക്കിത്തീർക്കണം. പ്രകാശംനൽകുന്നതു സൂര്യന്റെ നൈസർഗ്ഗികമായ പ്രവൃത്തിയാണു്. സൂര്യന്നു് അതിൽ യാതൊരഭിമാനവും ഇല്ല അതിന്നായി വല്ലവരും ഒരു മംഗളപത്രം സമർപ്പിക്കാൻതുടങ്ങിയാൽ സൂര്യൻ പറയും: "ഞാനെന്തെങ്കിലും വിശേഷിച്ചു ചെയ്തുവുണ്ടായോ? പ്രകാശം നൽകുന്നതു മഹത്തായ ഒരു കാര്യമാണോ? അതു എന്റെ ജീവൻതന്നെയാണു്. അതാണു് എന്റെ ജീവിതം. പ്രകാശംനൽകാതിരുന്നാൽ ഞാൻ മരിച്ചുപോകും. എനിക്കു മറെറാന്നും അറിയുകയില്ല." സത്വഗുണപ്രധാനനായ മനുഷ്യന്റെ സ്ഥിതിയും ഇതാണു്.

ആയാളുടെ ഓരോ രോമത്തിലും സത്ത്വഗുണം നിറഞ്ഞിരിക്കണം. സ്വഭാവംതന്നെ അങ്ങനെയായിത്തീരുമ്പോൾ അതിൻ്റെ അഭിമാനം തോന്നുകയില്ല. സത്ത്വഗുണത്തെ നിസ്തേജസ്കമാക്കുവാൻ—ജയിക്കുവാൻ—ഉള്ള ഒരു ഉപായമാണു് ഇതു്.

ഇനി മറെറാരുപായമുണ്ടു്: സത്ത്വഗുണത്തിലുള്ള ആസക്തിയെ ഉപേക്ഷിച്ചുകളയുക. അഹങ്കാരവും ആസക്തിയും രണ്ടു വ്യത്യസ്തവസ്തുക്കളാണു്. എന്നാൽ, ഇവയുടെ വ്യത്യാസം വളരെ സൂക്ഷ്മമാണു്. ഒരു ഉദാഹരണംകൊണ്ടു് അതു മനസ്സിലാക്കിത്തരാം. സത്ത്വഗുണത്തിലുള്ള അഹങ്കാരം പോയാലും അതിലുള്ള ആസക്തി വിടാതെ നില്ക്കുന്നു. ശ്വാസോച്ഛ്വാസത്തിൻ്റെ ഉദാഹരണംതന്നെ എടുക്കാം. ശ്വാസം കഴിക്കുന്നതിലുള്ള അഭിമാനംപോയാലും അതിലുള്ള ആസക്തി വിടാതെനില്ക്കുന്നു. അഞ്ചുമിനിട്ടുനേരം ശ്വാസം ഒക്കിനിർത്താൻ പറഞ്ഞാൽ അതു സാധ്യമാവുന്നില്ല. മൂക്കിനു ശ്വാസോച്ഛ്വാസത്തിൽ അഭിമാനമില്ല. എന്നാലും, അതു വായുവിനെ ഉൾക്കൊള്ളുകയും പുറംതള്ളുകയും ചെയ്തുകൊണ്ടേയിരിക്കുന്നുണ്ടു്. സോക്രട്ടീസിനെപ്പററി രസകരമായ ഒരു കഥയുണ്ടു്: അദ്ദേഹത്തിൻ്റെ മൂക്കു് അല്പം പരന്നതായിരുന്നു. അതിനാൽ, ജനങ്ങൾ അദ്ദേഹത്തെ കാണുമ്പോൾ ചിരിക്കുക പതിവാണു്. പക്ഷേ, ഹാസ്യപ്രിയനായ സോക്രട്ടീസ് അവരോടു പറയും: "എൻ്റെ മൂക്കു വളരെ വിശേഷപ്പെട്ടതാണു്. നാസാദ്വാരം വലുതായതുകൊണ്ടു വളരെയധികം ശ്വാസം കഴിക്കാൻ സാധിക്കും. അതിനാൽ, ഇതു് ഏററവും സുന്ദരമായതാണു്." അതായതു്, മൂക്കിനു ശ്വാസോച്ഛ്വാസത്തിൽ അഭിമാനമില്ല. പക്ഷേ, ആസക്തിയുണ്ടു്. സത്ത്വഗുണത്തിൻ്റെനേരേ ഇപ്രകാരം ആസക്തിയുണ്ടാവുന്നു. ഉദാഹരണമായി ഭൂതദയയെ എടുക്കാം. ഈ ഗുണം വളരെ ഉപയോഗപ്രദമായ ഒന്നാണു്. പക്ഷേ, അതിലും ആസക്തിയില്ലാതെ ജീവിക്കാൻ സാധിക്കണം. ഭൂതദയ ആവശ്യമാണു് പക്ഷേ, അതിൽ ആസക്തിയുണ്ടാവരുതു്.

സാധുക്കളും സംന്യാസിമാരും, ഈ സത്ത്വഗുണം നിമിത്തമാണു് ഇതരന്മാർക്കു് മാർഗ്ഗദർശികളായിത്തീരുന്നതു്. അവരുടെ ശരീരം ഭൂതദയനിമിത്തം ഒരു പൊതുസ്വത്തായിത്തീരുന്നു. ഈച്ച ശർക്കരയെ വന്നുമൂടുന്നതുപോലെ ലോകർ ഈ സാധുസംന്യാസികളെ തങ്ങളുടെ പ്രേമംകൊണ്ടു മൂടിക്കളയുന്നു. അവരിലുള്ള പ്രേമത്തിൻ്റെ പ്രകർഷംനിമിത്തം ലോകം മുഴുവനും അവരോടു പ്രേമംകാണിക്കാൻ തുടങ്ങുന്നു. അവർ ദേഹത്തിലുള്ള ആസക്തിയെ ഉപേക്ഷിച്ചിരിക്കുന്നു. അതിനാൽ, ലോകം മുഴുവനും അവ

രിൽ ആസക്തി കാണിക്കുന്നു; അവരുടെ ശരീരത്തെപ്പററിച്ചിന്തിക്കുന്നു. പക്ഷേ, സജ്ജനങ്ങൾ ഈ ആസക്തിയേയും ഉപേക്ഷിച്ചുകളയണം. ലോകത്തിൻെറ മുഴുവനും പ്രേമത്തെ, ആ മഹാഫലത്തെ തങ്ങളുടെ ആത്മാവിൽനിന്നു വേർതിരിക്കണം. താനൊരു വിശിഷ്ടവ്യക്തിയാണെന്ന വിചാരംതന്നെ ഉണ്ടാവരുത്. ഇങ്ങനെ സത്ത്വഗുണത്തേയും ഹോമിച്ച് ശരീരത്തിൽ ചേർക്കണം.

ആദ്യം അഹങ്കാരത്തെജ്ജയിക്കുക; പിന്നെ ആസക്തിയേയും. സാതത്ത്വംകൊണ്ട് അഹങ്കാരത്തെജ്ജയിക്കാം. ഫലത്തിലുള്ള ആസക്തിയെ ഉപേക്ഷിച്ച്, സത്ത്വഗുണത്തിൽനിന്നു കിട്ടിയ ഫലത്തേയും ഈശ്വരങ്കൽ സമർപ്പിച്ചാൽ, ആസക്തിയേയും ജയിക്കാം. ജീവിതത്തിൽ സത്ത്വഗുണം സുസ്ഥിരമായിത്തീരുമ്പോൾ, ചിലപ്പോൾ കീർത്തിയുടെ രൂപത്തിലും ചിലപ്പോൾ സിദ്ധിയുടെരൂപത്തിലും ഫലം മുമ്പിൽ വന്നുവീഴുന്നു. ആ ഫലത്തേയും തുച്ഛമായിക്കരുതണം. മരം ഒരൊററ കായപോലും തിന്നുന്നില്ല. ആ പഴം എത്ര വിശേഷപ്പെട്ടതായാലുംശരി, അതിന്നു് എത്രതന്നെ മാധുര്യമുണ്ടെങ്കിലുംശരി, രസമുണ്ടെങ്കിലുംശരി, മരത്തിന്നു് അതു തിന്നുന്നതിനെഅപേക്ഷിച്ച് തിന്നാതിരിക്കുന്നതാണു് അധികം ഇഷ്ടം. ഭോഗത്തെ അപേക്ഷിച്ച് ത്യാഗമാണു് അധികം മധുരമായിട്ടുള്ളതു്. ധർമ്മപുത്രർ ജീവിതംമുഴുവനും ചെയ്ത പുണ്യത്തിന്നു തനിക്കു കിട്ടിയ — സ്വർഗ്ഗസുഖരൂപമായ — ഫലത്തേയും അവസാനംതട്ടിനീക്കി. ജീവിതത്തിലെ എല്ലാ ത്യാഗങ്ങളുടേയും തലയിൽ അദ്ദേഹം ഒരു 'കലശം' കഴിച്ചു. ആ മധുരഫലം ആസ്വദിക്കാൻ അദ്ദേഹത്തിന്നധികാരമുണ്ടായിരുന്നു. പക്ഷേ, ആസ്വദിച്ചാൽ അതോടുകൂടി അതവസാനിക്കും "ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി!" ഈ ചക്രം അദ്ദേഹത്തിന്റെ പിന്നാലെ പിന്നെയും വിടാതെ കൂടും. ധർമ്മപുത്രൻെറ ഈ ത്യാഗം എത്ര വിശിഷ്ടമായതാണു്! ഇതു് എപ്പോഴും എൻെറ കണ്ണുകൾക്കു മുമ്പിൽ വന്നുകൊണ്ടിരിക്കുന്നു. ഇങ്ങനെ സത്ത്വഗുണത്തെ സ്വാഭാവികമാക്കി അതിലുള്ള അഹങ്കാരത്തേയും ജയിക്കണം. നിഷ്പക്ഷമായിനിന്നു് എല്ലാ ഫലത്തേയും ഈശ്വരങ്കൽ സമർപ്പിക്കണം; അതുപോലെ, അതിലുള്ള ആസക്തിയേയും ഉപേക്ഷിക്കണം. അപ്പോൾ സത്ത്വഗുണത്തേയും ജയിച്ചു എന്നു പറയാം.

## 7

ഇനി അവസാനം പറയാനുള്ളതും കേൾക്കുക. നിങ്ങൾ, സത്ത്വഗുണികളായിത്തീർന്നു; അഹങ്കാരത്തെ ജയിച്ചു; ഫലാസക്തിയെ ഉപേക്ഷിച്ചു; എല്ലാംചെയ്തു! എന്നാലും, ഈ ശരീരം ഉള്ളേ

ടത്തോളംകാലം ഇടയ്ക്കിടെ രജസ്തമോഗുണങ്ങളുടെ ആക്രമണം ഉണ്ടായിക്കൊണ്ടിരിക്കും. നാം ഈ ഗുണങ്ങളെയെല്ലാം ജയിച്ചാലും അവ ഇടയ്ക്കിടെ തലപൊക്കുന്നുണ്ടെന്നു നമുക്കു തോന്നിയേക്കാം. അതിനാൽ, എപ്പോഴും ജാഗ്രത്തയോടുകൂടിയിരിക്കണം. സമുദ്രത്തിലെ വെള്ളം (തിര) അടിച്ചടിച്ച് വലിയ ഉൾക്കടലുകൾ ഉണ്ടായിത്തീരുന്നതുപോലെതന്നെ രജസ്തമോഗുണങ്ങളുടെ ശക്തിമത്തായ പ്രവാഹം നമ്മുടെ മനോഭൂമിയിൽ പ്രവേശിച്ച് വലിയ ഉൾക്കടലുകൾ ഉണ്ടാക്കിത്തീർക്കുന്നു. അതിനാൽ, ഒരു ചെറിയ ഛിദ്രംപോലും ഉണ്ടായിരിക്കാൻ അനുവദിക്കരുത്. എല്ലാഭാഗത്തും കാവൽ നിൽക്കണം. നിങ്ങൾ എത്രതന്നെ ശ്രദ്ധ വെച്ചിരുന്നാലും, ഭക്തി കാണിച്ചാലും ആത്മജ്ഞാനം ഇല്ലാതിരിക്കുന്നേടത്തോളംകാലം, ആത്മദർശനം സാധിക്കാതിരിക്കുന്നേടത്തോളംകാലം, സ്ഥിതി അപകടത്തിലാണെന്നു മനസ്സിലാക്കണം. ആകയാൽ, എല്ലാപ്രകാരത്തിലും പരിശ്രമിച്ച് ആത്മജ്ഞാനം സമ്പാദിക്കണം.

ജാഗ്രത്തയോടുകൂടി ഇരിക്കാൻ അഭ്യസിച്ചതുകൊണ്ടുമാത്രം ആത്മജ്ഞാനം കൈവരികയില്ല. പിന്നെ എങ്ങനെ കൈവരും? അഭ്യാസംകൊണ്ടോ? അല്ല. അതിന്ന് ഒരു ഉപായംമാത്രമേയുള്ളൂ. ഹൃദയപൂർവ്വം, ഹൃദയംഗമമായ വ്യഗ്രതയോടുകൂടി, ഭഗവാനിൽ ഭക്തി കാണിക്കുക, നിങ്ങൾക്ക് ഈ ഗുണങ്ങളേയും ജയിക്കാം. സത്വഗുണത്തെ സുസ്ഥിരമാക്കിത്തീർത്ത് അതിന്റെ ഫലത്തിലുള്ള ആസക്തിയേയും ഉപേക്ഷിക്കാം. എന്നാൽ, ഇതുകൊണ്ടും സഫലത കൈവരികയില്ല. അതിന്ന് ആത്മജ്ഞാനംതന്നെ വേണം. അവസാനം ഭഗവത്കൃപ കൂടാതെ കഴികയില്ല. യഥാർത്ഥമായ, ഹൃദയംഗമമായ, ഭക്തികൊണ്ടു ഭഗവത്കൃപയ്ക്കു പാത്രമായിത്തീരണം. എനിക്ക് മറെറാരുവഴിയും തോന്നുന്നില്ല. ഈ അദ്ധ്യായത്തിന്റെ അവസാനത്തിൽ അർജ്ജുനൻ ഇതുതന്നെയാണു ചോദിച്ചിരിക്കുന്നത്. അതിന്നു ഭഗവാൻ കൊടുത്ത മറുപടി ഇതാണ്: "അത്യന്തം ഏകാഗ്രമായ മനസ്സോടുകൂടി, നിഷ്കാമഭാവത്തോടുകൂടി, എന്നിൽ ഭക്തിയുള്ളവനായിത്തീരുക, എനിക്കു വേണ്ട സേവനംചെയ്യുക! ഇങ്ങനെ എന്നെസ്സേവിക്കുന്നവർക്ക്, മായയുടെ മറുകരയെത്താൻ കഴിയും. അല്ലാതെ, ഈ അഗാധമായ മായയെ കടക്കുക സാദ്ധ്യമല്ല." ഇതാണ് ഭക്തിയുടെ സരളമായ ഉപായം. അതിന്നുള്ള ഏകമാർഗ്ഗം ഇതാണ്.

# പതിനഞ്ചാമദ്ധ്യായം.

29 - 5 - '32.

## 1

നാം ഇന്നു ഒരർത്ഥത്തിൽ ഗീതയുടെ അററത്തെത്തിക്കഴിഞ്ഞു. പതിനഞ്ചാമദ്ധ്യായത്തിൽ എല്ലാ വിചാരങ്ങളും പരിപൂർണ്ണത പ്രാപിച്ചിട്ടുണ്ടു്. 16, 17 അദ്ധ്യായങ്ങൾ പരിശിഷ്ടത്തിൻെറ രൂപത്തിലുള്ളവയും പതിനെട്ടാമത്തേതു് ഉപസംഹാരവുമാണു്. ഈ കാരണത്താൽ, ഭഗവാൻ ഈ അദ്ധ്യായത്തിൻെറ അവസാനത്തിൽ ഇതിന്നു ശാസ്ത്രം എന്ന പേർ കൊടുത്തിരിക്കുന്നു.

"ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ!" എന്നാണു് ഭഗവാൻ അവസാനം പറഞ്ഞിട്ടുള്ളതു്. ഇങ്ങനെ പറഞ്ഞതു്, ഇതു് അവസാനത്തേ അദ്ധ്യായമായതുകൊണ്ടല്ല; പ്രത്യുത ഇതോടുകൂടി ഇതുവരെ പ്രതിപാദിച്ച ജീവിതശാസ്ത്രം, അതായതു് ജീവിതസിദ്ധാന്തങ്ങൾ, പരിപൂർണ്ണമായിട്ടുള്ളതുകൊണ്ടാണു്. ഈ അദ്ധ്യായത്തിൽ പാരമാർത്ഥികജീവിതത്തിൻെറ സിദ്ധാന്തങ്ങളെപ്പററിയ വിവരണം പൂർത്തിയായിരിക്കുന്നു. പാരമാർത്ഥികജീവിതത്തിൽ താല്പര്യം ഉളവാക്കിത്തീർക്കുക എന്നതാണു് വേദങ്ങളുടെ കാര്യം. അതു് ഈ അദ്ധ്യായത്തിൽ സാധിച്ചിട്ടുണ്ടു്. അതിനാൽ, ഇതിന്നു വേദസാരം എന്ന ഗൌരവപൂർണ്ണമായ പദവി ലഭിച്ചിട്ടുണ്ടു്

പതിമൂന്നാമദ്ധ്യായത്തിൽ നാം, ദേഹത്തിൽനിന്നു ആത്മാവിനെ വേർതിരിക്കുന്നതിൻെറ ആവശ്യകത കണ്ടുകഴിഞ്ഞു. 14-ാമദ്ധ്യായത്തിൽ അതിന്നുള്ള പരിശ്രമങ്ങളെപ്പററിയും പ്രതിപാദിച്ചു. രജോഗുണത്തേയും തമോഗുണത്തേയും നിഗ്രഹിച്ചുകൊണ്ടു് ത്യാഗത്തെ അവലംബിക്കണം; സത്വഗുണത്തെ വികസിപ്പിച്ചുകൊണ്ടുപോയി അതിലുള്ള ആസക്തിയെ ജയിക്കണം: ഇങ്ങനെ ഈ പ്രയത്നം തുടൎന്നുകൊണ്ടേപോകണം. അവസാനം, ഈ പ്രയത്നങ്ങൾക്കു പൂർണ്ണമായ സഫലത സിദ്ധിക്കണമെങ്കിൽ ആത്മജ്ഞാനം ആവശ്യമാണെന്നും അതു ഭക്തികൂടാതെ സാദ്ധ്യമല്ലെന്നും പറഞ്ഞിട്ടുണ്ടു്.

എന്നാൽ, ഭക്തിമാർഗ്ഗം പ്രയത്നമാർഗ്ഗത്തിൽനിന്നു വിഭിന്നമല്ല. ഇതു സ്പഷ്ടമാക്കിത്തരുന്നതിന്നുവേണ്ടിയാണു് ഈ പതിനഞ്ചാമദ്ധ്യായത്തിൻെറ ആരംഭത്തിൽത്തന്നെ ഈ സംസാരത്തെ ഒരു വലിയ വൃക്ഷത്തോടുപമിച്ചിരിക്കുന്നതു്. ഈ വൃക്ഷത്തിൻെറ ശാഖകൾ വളരെ വലിയവയാണു്. അവ ത്രിഗുണങ്ങളാൽ പോഷിപ്പിക്കു

പ്പെട്ടവയാണ്. അതിനാൽ, ആരംഭത്തിൽത്തന്നെ അനാസക്തിയുടേയും വൈരാഗ്യത്തിന്റേയും രൂപത്തിലുള്ള ആയുധങ്ങളെക്കൊണ്ട് ഈ വൃക്ഷത്തെ മുറിച്ചുകളയണം എന്നു പറഞ്ഞിരിക്കുന്നു. കഴിഞ്ഞ അദ്ധ്യായത്തിൽ 'സാധന'യ്ക്കായി പറഞ്ഞിട്ടുള്ള മാർഗ്ഗങ്ങളെ ഇവിടെ ആവർത്തിച്ചിട്ടുണ്ട്. രജസ്തമോഗുണങ്ങളെ നീക്കി സത്വഗുണത്തെ പുഷ്ടിപ്പെടുത്തിക്കൊണ്ട് ആത്മവികാസം വരുത്തണം. ഇതിൽ ഒരു പ്രവൃത്തി വിനാശകവും മറേറതു വിധായകവുമാണ്. രണ്ടുംചേർന്നു പ്രയത്നം പൂർത്തിയായിത്തീരുന്നു. പുല്ലും ചെടികളും കളയുകയും വിത്തു വിതയ്ക്കുകയും ചെയ്യുന്നത് ഒരേപ്രവൃത്തിയുടെതന്നെ രണ്ടു ഭാഗങ്ങളാണ്. അതുപോലെതന്നെയാണ് ഇതും. രാമായണത്തിൽ രാവണൻ, കുംഭകർണ്ണൻ, വിഭീഷണൻ എന്നു മൂന്നു സഹോദരന്മാരുണ്ട്. കുംഭകർണ്ണൻ തമോഗുണവും രാവണൻ രജോഗുണവും വിഭീഷണൻ സത്വഗുണവുമാണ്. നമ്മുടെ ദേഹത്തിൽ ഇവ മൂന്നിന്റേയും രാമായണം വിരചിക്കപ്പെട്ടുകൊണ്ടിരിക്കുന്നുണ്ട്. ഈ രാമായണത്തിൽ രാവണന്റേയും കുംഭകർണ്ണന്റേയും നാശംതന്നെയാണ് കാമ്യമായിരിക്കുന്നത്. ഒരേ ഒരു വിഭീഷണതത്വം, അതു് ഭഗവത്പാദങ്ങളെ ശരണംപ്രാപിക്കുന്നതായാൽ ഉന്നതിയെസ്സാധിപ്പിക്കുന്നതും പോഷിപ്പിക്കുന്നതും ആയിത്തീരാം. അതിനാൽ, അതു സ്വായത്തമാക്കേണ്ടതാണ്. നാം 14-ാമദ്ധ്യായത്തിൽ ഇതു മനസ്സിലാക്കിക്കഴിഞ്ഞു. 15-ാമദ്ധ്യായത്തിൽ ഇതേസംഗതി വീണ്ടും ആവർത്തിക്കപ്പെട്ടിട്ടുണ്ട്. സത്വരജസ്തമോഗുണങ്ങളാൽ അഭിവ്യാപ്തമായ ഈ സംസാരത്തെ അസംഗരൂപത്തിലുള്ള ശസ്ത്രംകൊണ്ടു മുറിച്ചുകളയണം. രജസ്തമോഗുണങ്ങളെ അമർക്കുകയും സത്വഗുണത്തെ വികസിപ്പിക്കുകയും ചെയ്തുകൊണ്ട് പരിശുദ്ധനായിത്തീരണം. അത്രമാത്രം പോരാ; അവസാനം അതിലുള്ള ആസക്തിയേയും ജയിച്ച് അലിപ്തനായിത്തീരണം. ഭഗവാൻ ഗീതയിൽ താമരയെയാണ് ആദർശമായിട്ട് എടുത്തുകാണിച്ചിരിക്കുന്നത്. ഭാരതീയസംസ്കാരത്തിൽ ജീവിതത്തിന്റെ ആദർശവസ്തുക്കളെ— എന്നല്ല; ഉത്തമമായ ഏതൊരു വസ്തുവേയും—താമരയോടാണ് ഉപമിച്ചിരിക്കുന്നത്. താമര ഭാരതീയസംസ്കാരത്തിന്റെ അടയാളമാണ്. സർവോത്തമമായ വിചാരങ്ങളെ പ്രകടിപ്പിക്കുന്നതിന്റെ അടയാളമാണ് താമര. അതു സ്വച്ഛവും പവിത്രവുമാണെങ്കിലും എപ്പോഴും അലിപ്തമായിരിക്കുന്നുണ്ട്. താമരയ്ക്ക് ഈ രണ്ടുഗുണങ്ങളും—പവിത്രതയും അലിപ്തതയും—ഉണ്ട്. ഭഗവാന്റെ എല്ലാ അവയവങ്ങളേയും താമരയോടുപമിക്കാറുണ്ട്. നേത്രകമലം, പാദകമലം, കരകമലം, മുഖകമലം, നാഭികമലം, ഹൃദയകമലം, ശിരഃകമലം മററും മററും! ഇവമുഖേന, നമ്മുടെ

ഹൃദയത്തിൽ സർവ്വത്ര സൌന്ദര്യവും പവിത്രതയും അതോടൊപ്പം അലിപ്തതയും ഉണ്ടാവണം എന്നബോധം ഉളവാക്കപ്പെട്ടുകൊണ്ടിരിക്കുന്നു.

കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞ സാധനകൾ പൂർണ്ണത പ്രാപിക്കുന്നതിനുവേണ്ടിയാണ് ഈ അദ്ധ്യായം ചേർത്തിരിക്കുന്നതു്. പ്രയത്നത്തോടൊപ്പം ആത്മജ്ഞാനവും ഭക്തിയും ഉണ്ടാവുന്നതായാൽ പൂർണ്ണത തനിയേ സിദ്ധിക്കും. ഭക്തി പ്രയത്നമാർഗ്ഗത്തിൻെറ തന്നെ ഒരു ഭാഗമാകുന്നു. ആത്മജ്ഞാനവും ഭക്തിയും ഒരേ സാധനയുടെ അംഗങ്ങളാണ്. വേദങ്ങളിൽ ഋഷിമാർ പറയുന്നു:

"യോ ജാഗരത ഋചഃ കാമയന്തേ
യോ ജാഗരത മുസാമാനിയന്തി"

"ജാഗ്രത്തയോടുകൂടിയിരിക്കുന്നവനോടു വേദം പ്രേമംകാണിക്കുന്നു. വേദം അവരെ മുഖംകാണിക്കാൻ വരുന്നു." അതായതു്, ജാഗ്രത്തയോടുകൂടിയിരിക്കുന്നവൻെറ അടുക്കലേയ്ക്കു വേദനാരായണൻ സ്വയം വരുന്നു. ആയാളുടെ അടുക്കലേയ്ക്കു്, ജ്ഞാനവും ഭക്തിയും എല്ലാം വരുന്നു. പ്രയത്നമാർഗ്ഗത്തിൽനിന്നു വിഭിന്നമല്ല ജ്ഞാനവും ഭക്തിയും. ഈ അദ്ധ്യായത്തിൽ ഈ രണ്ടു തത്ത്വങ്ങളും പ്രയത്നത്തിൽ മാധുര്യമുളവാക്കുന്നവയാണെന്നു കാണിച്ചിട്ടുണ്ടു്. അതിനാൽ, ഏകാഗ്രമനസ്സോടുകൂടി ഭക്തിയുക്തമായ ജ്ഞാനത്തിൻെറ ഈ സ്വരൂപം ശരിയായിക്കേട്ടുകൊൾക.

## 2

ഞാൻ ജീവിതത്തെ ക്ഷണംക്ഷണമാക്കി മുറിക്കാൻ ഇഷ്ടപ്പെടുന്നില്ല. കർമ്മം, ജ്ഞാനം, ഭക്തി—ഇവയെ എനിക്കു വേർതിരിക്കാൻവയ്യ. ഇവ വിഭിന്നവസ്തുക്കളല്ല. ഉദാഹരണമായി, ജയിലിൽ ഭക്ഷണം പാകംചെയ്യുന്ന പണിതന്നെ നോക്കാം. ഏതാനും ചിലരാണ്, 600–700 ആളുകൾക്കു ഭക്ഷണം പാകംചെയ്യുന്നതു്. അവരിൽ ആർക്കെങ്കിലും ഭക്ഷണം പാകംചെയ്യാനറിയില്ലെങ്കിൽ ഭക്ഷണം ചീത്തയാവും. ഒന്നുകിൽ വേവില്ല അല്ലെങ്കിൽ കരിഞ്ഞുപോകും. ഇനി, ഭക്ഷണം പാകംചെയ്യുവാൻ നല്ലവണ്ണം അറിയുന്നവരാണെന്നുതന്നെ കരുതുക. എന്നാലും, അവരുടെ ഹൃദയത്തിൽ ആ കർമ്മത്തിൻെറനേരേ പ്രേമമില്ലെങ്കിൽ, ഭക്തിഭാവമില്ലെങ്കിൽ, "ഈ റൊട്ടി എൻെറ സഹോദരന്മാർക്ക് അതായതു നാരായണന്നുതന്നെ കിട്ടേണ്ടവയാണ്; അതിനാൽ, ഓരോന്നും ഭംഗിയായിളുണ്ടാക്കി നല്ലപോലെ ചുടണം; ഇതു ഭഗവത്സേവയാണ്"

എന്ന 'ഭാവം' ഇല്ലെങ്കിൽപിന്നെ, എത്രതന്നെ ജ്ഞാനമുണ്ടായാലും അയാൾക്ക് യോഗ്യതയില്ല എന്നു പറയേണ്ടിവരും. ഈ അടുക്കളപ്പണിക്ക് ജ്ഞാനത്തെപ്പോലെതന്നെ പ്രേമവും ആവശ്യമാണ്. ഭക്തിതത്ത്വത്തിന്റെ രസം ഹൃദയത്തിൽ ഇല്ലാതിരിക്കുന്നേടത്തോളംകാലം ആ ഭക്ഷണപദാർത്ഥങ്ങൾ രുചികരമാവുകയില്ല. അതിനാൽ, അമ്മയില്ലാത്ത അടുക്കള പ്രകാശശൂന്യമായിത്തീരുന്നു. അമ്മയല്ലാതെ മററാരാണ് ഈ പ്രവൃത്തി ഇത്ര ആസ്ഥയോടും പ്രേമത്തോടുംകൂടി ചെയ്യുക? കൂടാതെ, ഇതിന്നു തപസ്യയും ആവശ്യമാണ്. താപംസഹിക്കാതെ, കഷ്ടപ്പെടാതെ, ഇതെങ്ങനെ സാധ്യമാവും. ഇത്രയും പറഞ്ഞതിൽനിന്നു, ഏതൊരു പ്രവൃത്തിയും സഫലമായിത്തീരുന്നതിന്നു പ്രേമം, കർമ്മം, ജ്ഞാനം —ഇവ മൂന്നും ആവശ്യമാണെന്നു തെളിയുന്നു. ജീവിതത്തിലെ സകലവിധകർമ്മങ്ങളും ഈ മൂന്നു ഗുണങ്ങളിന്മേലാണ് നില്ക്കുന്നതു്. മുക്കാലിയുടെ (പീഠത്തിന്റെ) ഒരു കാൽ പൊട്ടിപ്പോയാൽ പിന്നെ അതിന്നു ശരിയായിനില്ക്കാൻ കഴിയുകയില്ല. മൂന്നു കാലും ശരിക്കുള്ളതായിരിക്കണം. അതിന്റെ പേരിൽത്തന്നെ അതിന്റെ സ്വരൂപം അടങ്ങിയിട്ടുണ്ട്. ജീവിതത്തിന്റെ സ്ഥിതിയും ഇതുതന്നെ. ജ്ഞാനം, ഭക്തി, കർമ്മം അഥവാ നിരന്തരപരിശ്രമം— ഇവ ജീവിതത്തിന്റെ മൂന്നു് ആധാരങ്ങളാണ്. ഈ മൂന്നു കാലുകളിന്മേൽ ജീവിതത്തിന്റെരൂപത്തിലുള്ള ഭാരകം പണിചെയ്യണം. ഈ മൂന്നു് ആധാരങ്ങളുംചേർന്നു് ഒരു വസ്തുവുണ്ടായിത്തീരുന്നു. ഇവിടെ മുക്കാലിയുടെ ഉദാഹരണം ഏററവും യോജിച്ചതാണ്. ഭക്തി-ജ്ഞാന-കർമ്മങ്ങൾ വിഭിന്നവസ്തുക്കളാണെന്നു നിങ്ങൾക്കു തർക്കംകൊണ്ടു സ്ഥാപിക്കാൻസാധിച്ചേയ്ക്കാം. പക്ഷേ, പ്രത്യക്ഷത്തിൽ ഇവയെ വേർതിരിക്കുക സാധ്യമല്ല. മൂന്നുംചേർന്നു് ഒരൊററവസ്തു ഉണ്ടാക്കപ്പെടുന്നു.

ഇങ്ങനെയാണെങ്കിലും, ഭക്തിക്കു വിശേഷമില്ലെന്നില്ല. ഏതൊരുകർമ്മത്തിലും ഭക്തിതത്ത്വംചേരുമ്പോൾമാത്രമേ അതു സുലഭമായിത്തോന്നുകയുള്ളൂ. "സുലഭമായിത്തോന്നുക" എന്നതിന്റെ അർത്ഥം ക്ലേശംതന്നെയില്ല എന്നല്ല, ക്ലേശമുണ്ടെങ്കിലും അതു ക്ലേശമായിത്തോന്നുകയില്ല, നേരേമറിച്ചു്, അതൊരാനന്ദമായിട്ടാണു് തോന്നുകഎന്നാണ്. ശൂലവും പുഷ്പംപോലെ തോന്നും. ശരി; ഭക്തിമാർഗ്ഗം സരളമാണെന്നുപറഞ്ഞുവല്ലോ. അതിന്റെ താല്പര്യം എന്താണു്? ഭക്തിഭാവംനിമിത്തം കർമ്മത്തിന്റെ ഭാരംതന്നെ തോന്നുകയില്ല എന്നുമാത്രം. കർമ്മത്തിന്റെ കാഠിന്യം നശിക്കുന്നു. എത്ര കർമ്മംചെയ്താലും ഒന്നുംചെയ്തില്ല എന്നാണു് തോന്നുക. യേശുഭഗവാൻ ഒരിടത്തു് ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: "നിങ്ങൾ

ഉപവാസം അനുഷ്ഠിക്കുന്നതായാൽ മുഖത്തു ക്ഷീണം കാണരുത്; നേരേമറിച്ച്, നിങ്ങളുടെമുഖത്ത് ആനന്ദവും പ്രസന്നതയും കളിയാടണം. ഉപവാസം ക്ലേശഹേതുവാണ് എന്ന് മുഖഭാവംകൊണ്ടു തോന്നരുത്. അതായത്, നമ്മുടെ പ്രവൃത്തി അത്രമാത്രം ഭക്തിമയമായിരിക്കണം; നാം അതിൽ തന്മയരായിരിക്കണം. അപ്പോൾ അതിലെ ക്ലേശം മറന്നുപോകും." നാം പറയുന്നു: ആ പരാക്രമശാലി, ആ ധീരപുരുഷൻ, ആ ഭക്തൻ ചിരിച്ചുകൊണ്ടു തൂക്കമരത്തിന്മേൽ കയറി! സുധന്വാവ് തിളയ്ക്കുന്ന എണ്ണയിൽ കിടന്നു ചിരിക്കുകയായിരുന്നുവത്രെ. വായിൽനിന്ന്, "ഹരേ, കൃഷ്ണ, ഗോവിന്ദ, രാമ!" എന്നീശബ്ദങ്ങൾ പുറപ്പെട്ടുകൊണ്ടിരുന്നു. അപാരമായ ക്ലേശം വരുമ്പോഴും ഭക്തിയുടെ പ്രഭാവംനിമിത്തം അതു നിസ്സാരമായിത്തോന്നുന്നു എന്നുമാത്രമേ ഇതിന്നർത്ഥമുള്ളൂ. വെള്ളത്തിൽകിടക്കുന്ന തോണി മറിച്ചിടാൻ യാതൊരുപ്രയാസവുമില്ല. എന്നാൽ, അതിനെത്തന്നെ മണ്ണിൽനിന്ന്, പാറപ്പുറത്തുനിന്ന്, വലിച്ചുകൊണ്ടുവരണമെങ്കിൽ എത്രമാത്രം അദ്ധ്വാനിക്കേണ്ടിവരും? തോണിയുടെ അടിയിൽ (താഴെ) വെള്ളമുണ്ടെങ്കിൽ നമുക്ക എളുപ്പത്തിൽ അക്കരെഎത്താം; അതിനുള്ള ക്ലേശം വളരെ കുറഞ്ഞുപോകും. അതുപോലെതന്നെ, നമ്മുടെ ജീവിതമാകുന്ന തോണിയുടെ താഴെ ഭക്തിരൂപമായ വെള്ളമുണ്ടെങ്കിൽ അതിനെ എളുപ്പത്തിൽ തുഴഞ്ഞുകൊണ്ടുപോകാം. പക്ഷേ, ജീവിതം ശുഷ്കമായിത്തീർന്നാൽ, വഴിയിൽ മണൽത്തിട്ടുണ്ടെങ്കിൽ, കല്ലും ചരലും കൂടിക്കിടക്കുന്നുണ്ടെങ്കിൽ, ഈ തോണിയെ വലിച്ചുകൊണ്ടുപോകുന്നതു വളരെ വിഷമമായിത്തീരും. അതിനാൽ ഈ ഭക്തിതത്ത്വം നമ്മുടെ ജീവിതമാകുന്ന തോണിക്ക് വെള്ളം എന്നപോലെ സുലഭത ഉളവാക്കിക്കൊണ്ടിരിക്കുന്നു.

ഭക്തിമാർഗ്ഗംകൊണ്ടു സാധനയിൽ സുലഭത സിദ്ധിക്കുന്നു. പക്ഷേ, ആത്മജ്ഞാനമില്ലാതെ ത്രിഗുണങ്ങളെ തരണംചെയ്യാമെന്നാശിക്കുന്നതു വ്യർത്ഥമാണ്. അപ്പോൾ പിന്നെ, ആത്മജ്ഞാനത്തിനുള്ള 'സാധനം' എന്താണ്? നിരന്തരപരിശ്രമത്താൽ സത്ത്വഗുണത്തെ ആത്മസാത്കരിച്ച് അതിന്റെ അഹങ്കാരത്തേയും, ഭക്തികൊണ്ടു ഫലാസക്തിയേയും ജയിക്കാൻ പ്രയത്നിക്കുക. ഇങ്ങനെ നിരന്തരം (അഖണ്ഡമായി)പ്രയത്നിച്ചുകൊണ്ടിരുന്നാൽ ഒരുദിവസം ആത്മദർശനം ലഭിക്കും. അതുവരെ നമ്മുടെ പ്രയത്നം തുടർന്നുകൊണ്ടിരിക്കണം. അതിന്ന് അവസാനം ഉണ്ടാവുകയില്ല. ഇതു പരമമായ പുരുഷാർത്ഥംകൊണ്ടുമാത്രമേ സാധിക്കയുള്ളൂ. ആത്മദർശനം, ചിരിയും കളിയും മററുമല്ല, വഴിയിലൂടെ നടന്നുപോകുമ്പോൾ ആത്മദർശനം കിട്ടുമെന്നു വിചാരിക്കേണ്ട. അതിന്നായി

എപ്പോഴും പ്രയത്നിച്ചുകൊണ്ടിരിക്കണം. നിരാശതയ്ക്കു സ്വല്പം പോലും ഇടംകൊടുക്കരുതു്. അതാണു് പാരമാർത്ഥികജീവിതത്തിന്നുള്ള ഏകമാർഗ്ഗം. സാധകൻ ഇടയ്ക്കിടെ ക്ഷീണിച്ചു പറയുന്നു: "ഭഗവാനേ, അടിയൻ അങ്ങയ്ക്കുവേണ്ടി ഇങ്ങനെ എത്രകാലം തപസ്സനുഷ്ഠിച്ചുകൊണ്ടിരിക്കണം?" പക്ഷേ, ഈ സ്ഥിതി ഗൗണമാണു്, അത്ര പ്രധാനമല്ല. തപസ്സും സംയമവും നമ്മുടെ സ്വഭാവമായിത്തീരുന്നതുവരെ നാം അഭ്യസിച്ചുകൊണ്ടേയിരിക്കണം. "ഏതുവരെ സാധന ചെയ്തുകൊണ്ടിരിക്കണം" എന്ന ഭാഷ ഭക്തിമാർഗ്ഗത്തിൽ ശോഭാവഹമല്ല. ക്ഷമകേട്ടുകൊണ്ടോ നിരാശതകൊണ്ടോ ഭക്തി ഉളവാക്കുക സാദ്ധ്യമല്ല. ഒരിക്കലും മനസ്സുമടുക്കരുതു്. ഭക്തിയിൽ ഉത്സാഹവും ഉല്ലാസവും മേല്ക്കുമേൽ തോന്നിക്കൊണ്ടിരിക്കണം. ഈ അദ്ധ്യായത്തിൽ അതിന്നനുകൂലമായ പല കാര്യങ്ങളും വളരെ ഭംഗിയായി പറഞ്ഞിട്ടുണ്ടു്.

## 3

ഈ ലോകത്തിൽ നാം പലവസ്തുക്കളും കാണുന്നുണ്ടു്. ഇവയെ മൂന്നായി തരംതിരിക്കാം. ഒരു ഭക്തൻ പ്രഭാതത്തിൽ ഉണന്നെഴുന്നേല്ക്കുമ്പോൾ മൂന്നു വസ്തുക്കൾ മാത്രമേ ആയാളുടെ ദൃഷ്ടിയിൽപ്പെടുന്നുള്ളു. ആദ്യം ആയാളുടെ ശ്രദ്ധ ഭഗവാങ്കലേയ്ക്കു പോകുന്നു. ഉടനേ ആയാൾ ഭഗവത്പൂജയ്ക്കുവേണ്ട സാമഗ്രികൾ ഒരുക്കാൻതുടങ്ങുന്നു. സേവകനായ ഭക്തനും (ഞാനും) സേവ്യനായ ഭഗവാനും—സ്വാമിയും—(അദ്ദേഹവും) രണ്ടും, സജ്ജമായിരിക്കെ, സേവന സാമഗ്രികളെപ്പററിയേ, ചിന്തിക്കാനുള്ളു: ശിഷ്ടമായ ബ്രഹ്മസൃഷ്ടി മുഴുവനും സേവനസാമഗ്രിതന്നെ! അങ്ങനെ ആകെ മൂന്നു വസ്തുക്കളായി: സേവകനായ ഭക്തൻ, സേവ്യനായ ഭഗവാൻ, സേവനത്തിനുള്ള സാമഗ്രികളുടെ രൂപത്തിലുള്ള സൃഷ്ടി. ഈ ഒരു കാര്യത്തെപ്പററിയാണു് ഈ അദ്ധ്യായത്തിൽ നമുക്കു മനസ്സിലാക്കിത്തരുന്നതു്. പക്ഷേ, ഒരു മൂർത്തിയെമാത്രം പൂജിച്ചുകൊണ്ടിരിക്കുന്ന സേവകന്നു് ഈ സൃഷ്ടിയിലേ സകല പദാർത്ഥങ്ങളും പൂജാദ്രവ്യങ്ങളാണു് എന്നു തോന്നുന്നില്ല. ആയാൾ തോട്ടത്തിൽനിന്നു പത്തു പുഷ്പം അറുത്തുകൊണ്ടുവരുന്നു; എവിടെനിന്നെങ്കിലും കുറച്ചു ചന്ദനത്തിരി വാങ്ങിക്കൊണ്ടുവരുന്നു; എന്തെങ്കിലും കുറച്ചു നിവേദ്യവും തയാറാക്കുന്നു. ആയാൾ സാധനങ്ങൾ തിരഞ്ഞെടുക്കാനാഗ്രഹിക്കുന്നു. പക്ഷേ, പതിനഞ്ചാമദ്ധ്യായത്തിൽ പറഞ്ഞ സംഗതികളെ വെച്ചു നോക്കിയാൽ, ഇങ്ങനെ തിരഞ്ഞെടുക്കേണ്ടുന്ന ആവശ്യംതന്നെ ഇല്ല എന്നു മനസ്സിലാവും. തപസ്യയ്ക്കോ കർമ്മത്തിന്നോ ഉള്ള എല്ലാ

സാധനങ്ങളേയും പരമേശ്വരസേവനത്തിന്നായി ഉപയോഗപ്പെടുത്തണം. നമുക്ക് അവയിൽ ചിലതിനെ പുഷ്പമെന്നും ചിലതിനെ ഗന്ധമെന്നും ചിലതിനെ നിവേദ്യമെന്നും പറയാം. ഇങ്ങനെ ഈ സൃഷ്ടിയിലുള്ളതിനെയെല്ലാം പൂജാദ്രവ്യങ്ങളാക്കിത്തീർക്കണം. നാം ഈ 'ദൃഷ്ടി'യാണു സമ്പാദിക്കേണ്ടതു്. കഴിഞ്ഞു; ഈ ലോകത്തിൽ ഈ മൂന്നു പദാർത്ഥങ്ങൾമാത്രമേ ഉള്ളു. ഗീത നമ്മുടെ മനസ്സിൽ രേഖപ്പെടുത്താനാഗ്രഹിക്കുന്ന വൈരാഗ്യമയമായ സാധനയുടെ ഭക്തിമയമായ സ്വരൂപമാണു് ഇവിടെ വിവരിക്കപ്പെട്ടിരിക്കുന്നതു്.

ആശ്രമത്തിൽ വല്ലവർക്കും വളരെയധികം പ്രവൃത്തിചെയ്യേണ്ടിവരുമ്പോൾ ആയാൾ, "ഞാനൊററയ്ക്കു് എന്തിനാണു ഇത്രയധികം പ്രവൃത്തിചെയ്യുന്നതു്?" എന്നു വിചാരിക്കാറില്ല. ഇതിൽ ഒരു വലിയ സാരം അടങ്ങിയിരിക്കുന്നുണ്ടു്. ഒരു ആരാധകനു രണ്ടു മണിക്കൂറിനുപകരം നാലു മണിക്കൂറുനേരം ആരാധന ചെയ്യേണ്ടിവന്നാൽ ആയാൾ മനസ്സുമടുത്തു്, "അഹോ, രാമാ! ഇന്നു നാലുമണിക്കൂറു പൂജ ചെയ്യേണ്ടിവന്നുവല്ലോ!" എന്നു പറയുകയില്ല. നേരെമറിച്ചു്, ആയാൾ അതിൽ ആനന്ദിക്കുകയാണു് ചെയ്യുക. ആശ്രമത്തിലെ സ്ഥിതിയും ഇതുതന്നെയാണു്. നമുക്കു ജീവിതത്തിൽ എല്ലായിടത്തും ഇതേ അനുഭവം ഉണ്ടാവണം. ജീവൻ സേവാപരായണനായിത്തീരണം. സേവ്യനായ പുരുഷോത്തമന്റെ സേവനത്തിന്നു് സദാ സന്നദ്ധനായിരിക്കുന്ന ഞാൻ അക്ഷരപുരുഷനാണു്. അക്ഷരപുരുഷൻ എന്നതിന്റെ അർത്ഥം ഒരിക്കലും സ്ഥാനംവിടാത്തവൻ, സൃഷ്ടിയുടെ ആരംഭംമുതൽ സേവനമനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന സനാതനസേവകൻ എന്നാകുന്നു. ഉദാഹരണം: ഹനുമാൻ രാമന്റെമുമ്പിൽ എപ്പോഴും കൈ കൂപ്പിക്കൊണ്ടുനില്ക്കുന്നു. അദ്ദേഹത്തെ ആലസ്യം തീണ്ടിയിട്ടില്ല. ഹനുമാനെപ്പോലെതന്നെ ചിരഞ്ജീവിയായ ഈ സേവകൻ എല്ലായ്പോഴും സേവാതല്പരനായി നില്ക്കുന്നു.

അങ്ങനെയുള്ള ആജന്മസേവകൻതന്നെയാണു് അക്ഷരപുരുഷൻ. 'പരമാത്മാവു്' അനശ്വരമാണു്; അതിന്റെ സേവകനായ ഞാനും എല്ലായ്പോഴും സന്നദ്ധനായിരിക്കുന്നുണ്ടു്. പ്രഭു ഉറച്ചുനില്ക്കുന്നുണ്ടെങ്കിൽ ഞാനും അങ്ങനെതന്നെ നില്ക്കുന്നുണ്ടു്. സേവനം സ്വീകരിച്ചുകൊണ്ടു് അദ്ദേഹമോ, സേവനംചെയ്തുകൊണ്ടു ഞാനോ, ആരാണു് തളരുക എന്നു നോക്കാമല്ലോ. അദ്ദേഹം പത്തുപ്രാവശ്യം അവതരിച്ചിട്ടുണ്ടെങ്കിൽ ഞാനും പത്തുപ്രാവശ്യം അവതരിച്ചിട്ടുണ്ടു്. അദ്ദേഹം രാമനായിട്ടുണ്ടെങ്കിൽ ഞാൻ ഹനുമാനായിട്ടുണ്ടു്. അദ്ദേഹം കൃഷ്ണനായിട്ടുണ്ടെങ്കിൽ ഞാൻ ഉദ്ധവ

നായിട്ടുണ്ട്. അദ്ദേഹത്തിന്ന് എത്ര അവതാരമുണ്ടോ അത്രതന്നെ എനിക്കും! ഞങ്ങൾ തമ്മിൽ ശരിക്കുള്ള ഒരു പന്തയമാണു നടന്നുകൊണ്ടിരിക്കുന്നത്. ഇങ്ങനെ യുഗംതോറും പരമേശ്വരസേവ ചെയ്തുകൊണ്ടിരിക്കുന്ന, ഒരിക്കലും നശിക്കാത്ത, ഈ ജീവൻ അക്ഷരപുരുഷനാണ്. അദ്ദേഹം പുരുഷോത്തമനായ സ്വാമി; ഈ അടിമ സേവകൻ. ഈ ഭാവന എപ്പോഴും ഹൃദയത്തിലുണ്ടായിരിക്കണം. പിന്നെ, പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്ന, അനന്തരൂപങ്ങളാൽ അലങ്കരിക്കപ്പെട്ട ഈ സൃഷ്ടിയെ പൂജാദ്രവ്യങ്ങൾ, അഥവാ സേവനസാമഗ്രികൾ, ആക്കിത്തീർക്കണം. അപ്പോൾ, ഓരോ ക്രിയയും പുരുഷോത്തമപൂജയായിത്തീരുന്നു.

സേവ്യനായ പരമാത്മാവു പുരുഷോത്തമൻ; സേവകനായ ജീവൻ അക്ഷരപുരുഷൻ: സാധനരൂപത്തിലുള്ള ഈ സൃഷ്ടിയാകട്ടെ ക്ഷരം! അതു ക്ഷരമായിരിക്കുന്നതിൽ വലിയ അർത്ഥമുണ്ട്. ഇതു സൃഷ്ടിയുടെ ദോഷമല്ല; പ്രത്യുത ഗുണമാണ്, ഭൂഷണമാണ്. ഇതുനിമിത്തം സൃഷ്ടിയിൽ നിത്യവും നവീനത (പുതുമ) ഉളവായിക്കൊണ്ടിരിക്കുന്നു. ഇന്നലെത്തെ പഴം കൊണ്ട് ഇന്ന് ഉപയോഗമില്ല. അതും നിർമ്മാല്യമായിക്കഴിഞ്ഞു. സൃഷ്ടി നശിക്കുന്നതാണ്; അതൊരു വലിയ ഭാഗ്യമാണ്. അതു സേവനത്തിന്റെ വൈഭവമാകുന്നു. ദിവസേന പൂജയ്ക്കു പുതിയ പുഷ്പം കിട്ടുന്നു. അതുപോലെതന്നെ ഞാൻ പുതിയ ശരീരം ധരിച്ചു പരമേശ്വരനെസ്സേവിക്കും. എന്റെ സാധനങ്ങൾക്ക്, ഞാൻ നിത്യവും പുതിയ രൂപം നൽകും. അവയെക്കൊണ്ട് അദ്ദേഹത്തെ പൂജിക്കുകയും ചെയ്യും. സൃഷ്ടിയുടെ സൌന്ദര്യത്തിന്നു കാരണം ഈ നശ്വരസ്വഭാവമാണ്. ഇന്നു നാം കാണുന്ന ചന്ദ്രക്കല നാളെ കാണുന്നില്ല. ചന്ദ്രന്റെ ലാവണ്യം ഓരോ ദിവസവും പുതുതായിക്കൊണ്ടിരിക്കുന്നു. ദ്വിതീയാദിവസം കാണുന്ന ആ ചന്ദ്രക്കല ഓരോ ദിവസം ചെല്ലുംതോറും വലുതായിക്കൊണ്ടിരിക്കുന്നതു കാണാൻ എന്തൊരാനന്ദമാണ്! ശ്രീശങ്കരന്റെ നെററിത്തടത്തിൽ ആ ചന്ദ്രക്കല എത്ര ഭംഗിയായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു! അഷ്ടമിദിവസത്തെ ചന്ദ്രന്റെ സൌന്ദര്യം അനുപമമാണ്. അന്ന് ആകാശത്തിൽ എവിടേയും മുത്തുകൾ കാണപ്പെടുന്നു. പൌർണ്ണമിദിവസം ചന്ദ്രന്റെ തേജസ്സുകൊണ്ടു നക്ഷത്രങ്ങൾ ഒളിച്ചുകളയുന്നു. അന്നു പരമേശ്വരന്റെ മുഖചന്ദ്രനെത്തന്നെയാണ് ദർശിക്കുന്നത്. അമാവാസ്യയുടെ ആനന്ദം വളരെ അഗാധമായതാണ്. അന്നുരാത്രി എന്തൊരു ശാന്തതയാണു സർവ്വത്ര വ്യാപിച്ചിരിക്കുന്നത്! ചന്ദ്രന്റെ തേജസ്സിന്റെ മർദ്ദനം ഇല്ലാതാവുമ്പോൾ ചെറുതും വലുതുമായ അസം

ഖ്യം നക്ഷത്രങ്ങൾ വളരെ സ്വാതന്ത്ര്യത്തോടുകൂടി മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്നു. അമാവാസ്യനാൾ ആ പരിപൂർണ്ണസ്വാതന്ത്ര്യമാണു് കാണപ്പെടുന്നതു്. തന്റെ തേജസ്സുകൊണ്ടു ദേദീപ്യമാനനായ ചന്ദ്രൻ അന്നു് അവിടെയില്ല. അന്നു ചന്ദ്രൻ, തന്റെ പ്രകാശദാതാവായ സൂര്യനോടു് ഐക്യം പ്രാപിച്ചിരിക്കയാണു്; പരമേശ്വരനോടുതന്നെ ചേർന്നിരിക്കയാണു്. ജീവൻ സ്വാത്മാർപ്പണംകൊണ്ടു്, താൻ നിമിത്തം ലോകത്തിനു് അല്പവും ക്ലേശം ഉണ്ടാവരുതെന്നു കാണിക്കാൻ ആഗ്രഹിക്കയാണോ എന്നു തോന്നിപ്പോകുന്നു. ചന്ദ്രന്റെ സ്വരൂപം, 'ക്ഷര'മാണു്; പരിവർത്തനസ്വഭാവമുള്ളതാണു്. അതു പല പല രൂപങ്ങളിലായി ആനന്ദം നല്കിക്കൊണ്ടിരിക്കുന്നു.

സൃഷ്ടിയുടെ നാശസ്വഭാവം അതായതു നശ്വരതതന്നെയാണു് അതിന്റെ അമരത. സൃഷ്ടിയുടെ രൂപം ഇളകിയിളകി മന്ദം മന്ദം ഒഴുകിക്കൊണ്ടിരിക്കുന്നു. ഈ ഗംഗയുടെ ഒഴുക്കുനിന്നുപോയാൽ അതു മലിനമായിത്തീരും. നദീജലം അഖണ്ഡമായി ഒഴുകിക്കൊണ്ടിരിക്കുന്നു. ഒരു തുള്ളിപോയി മറ്റൊന്നുവന്നു. ഇങ്ങനെ മാറിക്കൊണ്ടിരിക്കുന്നു. അതിനാൽ, ആ വെള്ളം സജീവമായിരിക്കുന്നു. വാസ്തവത്തിൽ നമുക്കു ആനന്ദം തോന്നുന്നതു പദാർത്ഥങ്ങളുടെ പുതുമനിമിത്തമാണു്. വേനൽക്കാലത്തു ഭഗവാനു പല തരത്തിലുള്ള പൂക്കൾ അർച്ചിക്കുന്നു. വർഷകാലത്തു പച്ചയിലകൾ—തുളസി വില്വം മുതലായവ—അർച്ചിക്കുന്നു. ശരൽക്കാലത്തു ഭംഗിയേറിയ താമരപ്പൂ അതതുകാലത്തു കിട്ടുന്ന പത്രപുഷ്പഫലങ്ങളെക്കൊണ്ടു ഭഗവാനെ പൂജിക്കുന്നു. അതിനാൽ, ആ പൂജ നിത്യനൂതനമായിത്തോന്നുന്നു; അതിൽ മടുപ്പുതോന്നുന്നില്ല. 'ക' എന്നെഴുതി, ഒരു ചെറിയ കുട്ടിയോടു് അതിലൂടെ വിരൽനടത്താൻ പറയുമ്പോൾ അവനു് അതു വളരെ നീരസമായിത്തോന്നുന്നു. എഴുതിയെഴുതി ആ അക്ഷരത്തെ കറെ തടിപ്പിക്കുന്നതെന്തിനാണെന്നവന്നറിയുകയില്ല. ക്രമേണ അവൻ പുതിയ അക്ഷരങ്ങൾ പഠിക്കുകയും അതിന്റെ സമുദായത്തെ മനസ്സിലാക്കുകയും ചെയ്യുന്നു; അതോടുകൂടി പല പുസ്തകങ്ങളും വായിക്കാൻതുടങ്ങുന്നു: സാഹിത്യരസം അനുഭവപ്പെടുന്നു. ഇതാണു് സേവനത്തിന്റെയും കാര്യം. സാധനങ്ങളുടെ പുതുമനിമിത്തം സേവനത്തിലുള്ള താല്പര്യം വർദ്ധിക്കുന്നു സേവാവൃത്തി വികസിതമായിത്തീരുന്നു.

സൃഷ്ടിയുടെ ഈ നാശസ്വഭാവമാണു് ദിവസേന പുതിയ പുഷ്പങ്ങളെ വിടർത്തുന്നതു്. ഗ്രാമത്തിന്റെ സമീപത്തു ശ്മശാനം ഉള്ളതുകൊണ്ടാണു് ഗ്രാമം രമണീയമായിരിക്കുന്നതു്. പഴയ ആളുകൾ

പോകുന്നു; പുതിയവർ വരുന്നു. ഇങ്ങനെ, നിത്യവും പുതുതായിക്കൊണ്ടു സൃഷ്ടി മുന്നോട്ടുപോകുന്നു. പുറമെയുള്ള ആ ശ്മശാനം നീക്കംചെയ്താൽ അതു വീട്ടിനുള്ളിൽ സ്ഥലംപിടിക്കും. എന്നും ഒരേ ആളുകളെത്തന്നെ കണ്ടുകണ്ടു് നിങ്ങൾക്കു മനസ്സുമടുക്കും. വേനൽക്കാലത്തു നല്ല ചൂടുണ്ടായിരിക്കും; നിലം ചുട്ടുപൊള്ളും. പക്ഷേ, അതുകൊണ്ടു നിങ്ങൾ പരിഭ്രമിക്കേണ്ട. ആ രൂപം മാറും. വർഷത്തിലെ സുഖം അനുഭവിക്കുന്നതിന്നു് വേനലിലെ ഈ ചൂടു് ആവശ്യമാണു്. ഭൂമി നല്ലപോലെ ചുടാതിരുന്നാൽ മഴപെയ്യുമ്പോഴേക്കു് എല്ലാടിക്കിലും ചളിനിറയും. പിന്നെ അതിൽ പുല്ലോ ധാന്യങ്ങളോ വളരുകയില്ല. ഞാൻ വേനൽക്കാലത്തു് ഒരുദിവസം കാൽനടയായി എങ്ങോട്ടോ പോകയായിരുന്നു. നല്ല വെയില്! എനിക്കു് അതിയായ ആനന്ദംതോന്നി. ഒരു സ്നേഹിതൻ എന്നോടു ചോദിച്ചു: "തലയ്ക്കു വല്ലാതെ ചൂടുതട്ടി വല്ലരോഗവും ഉണ്ടായാലോ?" ഞാൻ പറഞ്ഞു: "താഴേനിലവും ചുട്ടുപൊള്ളുന്നുണ്ടു്. ഈ മൺകലത്തേയും കുറച്ചൊന്നു ചുടാൻവിട്ടേക്കു" ഹാ, ഹാ! ഇവിടെ അടിയും മുടിയും ഒരുപോലെ ചുടുന്നു. അപ്പോഴേയ്ക്കും മഴപെയ്യാൻ തുടങ്ങി. എന്തൊരാനന്ദം! പക്ഷേ, വേനൽക്കാലത്തു് വെയിൽകൊള്ളാതിരിക്കുന്നവർക്കു് മഴക്കാലത്തു തങ്ങളുടെ പുസ്തകത്തിൽത്തന്നെ തലയുംവെച്ചിരിക്കേണ്ടിവരും. അവർ തങ്ങളുടെ മുറിയിൽത്തന്നെ — ആ കൂട്ടിൽത്തന്നെ — ബന്ധനസ്ഥരായിരിക്കും. അവർക്കു പുറത്തു്, ഈ അഭിഷേകപാത്രത്തിന്റെ താഴേനിന്നു നൃത്തം വെക്കാൻ സാധിക്കയില്ല. നമ്മുടെ മഹർഷി, മനു, വലിയ രസികനും സൃഷ്ടിപ്രേമിയുമായിരുന്നു. അദ്ദേഹം തന്റെ സ്മൃതിയിൽ എഴുതിയിരിക്കുന്നു: "മഴപെയ്യാൻതുടങ്ങിയാൽ ഒഴിവുകൊടുക്കുക." മഴതുടങ്ങിയാൽ പിന്നേയും ആശ്രമത്തിനുള്ളിൽതന്നെ ഉരുവിട്ടുകൊണ്ടിരിക്കയോ? വർഷക്കാലത്തു് ആടുകയും പാടുകയും ചെയ്യണം. സൃഷ്ടിയോടു് ഐക്യംപ്രാപിക്കണം. വർഷക്കാലത്തു് ആകാശവും ഭൂമിയും അന്യോന്യം കൂട്ടിമുട്ടുന്നു. ഈ ഭവ്യമായ ദർശനം എത്ര ആനന്ദമയമാണു! ഇങ്ങനെ ഈ സൃഷ്ടി നമുക്കു പലതും പഠിപ്പിച്ചുതരുന്നുണ്ടു്.

സാരാംശം:— സൃഷ്ടിയുടെ ക്ഷരത, നാശസ്വഭാവം, എന്നതിന്റെ അർത്ഥംതന്നെ പദാർത്ഥങ്ങളുടെ നവീനത എന്നാണു്. ഇപ്രകാരം, (1) പുതിയ പുതിയ പദാർത്ഥങ്ങളെ (സാധനങ്ങളെ) നൽകിക്കൊണ്ടിരിക്കുന്ന സൃഷ്ടി (2) അരയും തലയും മുറുക്കി സേവനത്തിന്നു് ഒരുങ്ങിനില്ക്കുന്ന സനാതനസേവകൻ അക്ഷരപുരുഷൻ. (3) ആ സേവ്യപരമാത്മാവു പുരുഷോത്തമനും! ഈ കളിയാണു് നടന്നു

കൊണ്ടിരിക്കുന്നതു്. ആ പരമപുരുഷനായ പുരുഷോത്തമൻ സേവനത്തിനുള്ള പുതിയ പുതിയ പദാർത്ഥങ്ങൾതന്നു് എന്നെക്കൊണ്ടു പ്രേമപൂർവ്വം സേവനംചെയ്യിക്കുന്നു. പലവിധ പദാർത്ഥങ്ങളും തന്നു് അദ്ദേഹം എന്നെ തിററിക്കൊണ്ടിരിക്കുന്നു. എന്നെക്കൊണ്ടു പല പരീക്ഷണങ്ങളും ചെയ്യിക്കുന്നു. നമുക്കു് ജീവിതത്തിൽ ഇത്തരം 'ദൃഷ്ടി' ഉളവാകുന്നതായാൽ എത്രതന്നെ ആനന്ദം ലഭിക്കുകയില്ല!

## 4

ഗീത നമ്മുടെ ഓരോ കൃതിയും (പ്രവൃത്തിയും) ഭക്തിമയമായിരിക്കണമെന്നാഗ്രഹിക്കുന്നു. നാം ദിവസേന ഒന്നോ രണ്ടോ മണിക്കൂറുനേരം ഈശ്വരപൂജ ചെയ്യുന്നുണ്ടായിരിക്കാം. രാവിലേയും വൈകുന്നേരവും മനോഹരമായ സൂര്യരശ്മി വ്യാപിച്ചുകൊണ്ടിരിക്കെ, ചിത്തത്തെ ഏകാഗ്രമാക്കി കുറച്ചുനേരം സംസാരത്തെ മറക്കുകയും 'അനന്ത'ത്തെപ്പററി ചിന്തിക്കുകയുംചെയ്യുന്നതു വളരെ നല്ലതുതന്നെ. ഈ സദാചാരത്തെ ഒരിക്കലും ഉപേക്ഷിക്കരുതു്. പക്ഷേ, ഗീത ഇത്രയുംകൊണ്ടു തൃപ്തിപ്പെടുന്നില്ല. നാം രാപ്പകൽ ഇടവിടാതെചെയ്യുന്ന എല്ലാ ക്രിയകളും ഭഗവത്പൂജയായിരിക്കണം. കുളിക്കുമ്പോഴും, ഉണ്ണുമ്പോഴും, നടക്കുമ്പോഴും, ഇരിക്കുമ്പോഴും, മുററം അടിക്കുമ്പോഴ —എല്ലാം—ഭഗവത്സ്മരണയുണ്ടായിരിക്കണം. മുററമടിക്കുമ്പോൾ ഞാൻ എൻെറ പ്രഭുവിൻെറ, എൻെറ പ്രാണേശ്വരൻെറ, മുററം വൃത്തിയാക്കുകയാണു് എന്ന ഭാവനയുണ്ടായിരിക്കണം. നമ്മുടെ എല്ലാ കമ്മങ്ങളും ഇങ്ങനെ പൂജാകർമ്മങ്ങളായിത്തീരണം. ഈ 'ദൃഷ്ടി' ഉളവായാൽപിന്നെ നിങ്ങളുടെ 'വ്യവഹാര'ത്തിൽ എത്ര വ്യത്യാസമാണു വരിക എന്നു കണ്ടുതന്നെ അറിയണം! പിന്നെ നാം പൂജയ്ക്കുള്ള 'പുഷ്പങ്ങൾ' വളരെ ശ്രദ്ധവെച്ചു തിരഞ്ഞെടുക്കും; അവയെ കേടുവരാതെ സൂക്ഷിച്ചുവെക്കും; അമത്തുകയില്ല; വാടാതെകഴിക്കാൻ പ്രത്യേകം ശ്രദ്ധവെക്കും; ഒരിക്കലും മലിനമാകരുതെന്നുകരുതി മൂക്കിന്നടുത്തുപോലും കൊണ്ടുപോകയില്ല: ഈ ദൃഷ്ടി, ഈ ഭാവന, നമ്മുടെ ഓരോദിവസത്തെ കർമ്മങ്ങളിലും കാണപ്പെടണം. എൻെറ ഗ്രാമത്തിൽ എൻെറ അയൽപക്കക്കാരൻെറ രൂപത്തിൽ എൻെറ നാരായണൻ—എൻെറ പ്രഭു—തന്നെയാണു് വസിക്കുന്നതു്. അതിനാൽ, ഞാൻ ഗ്രാമം വൃത്തിയാക്കി, വെടുപ്പാക്കി വെക്കും. ഗീത ആഗ്രഹിക്കുന്നതു്, നമ്മുടെ ദൃഷ്ടിയെ ഇത്തരത്തിലാക്കുവാനാണു്; നമ്മുടെ ഏതൊരു കർമ്മവും സ്വാമിപൂജയായിത്തീരണമെന്നാണു്. ഗീതയെപ്പോലുള്ള ഗ്രന്ഥരാജൻ, ഒരുമണിക്കൂറോ അരമണിക്കൂറോ പൂജചെയ്യുന്നതുകൊണ്ടു

തൃപ്തിപ്പെടുകയില്ല. ജീവിതം മുഴുവനും ഹരിമയമായിത്തീരണം; പൂജാരൂപമായിത്തീരണം. അതാണ് ഗീതയുടെ ആഗ്രഹം!

അതിനാൽ, ഗീത പുരുഷോത്തമയോഗം ഉപദേശിച്ചുകൊണ്ടു കർമ്മമയമായ ജീവിതത്തെ പൂർണ്ണതയിലെത്തിക്കുന്നു. സേവ്യനായി പുരുഷോത്തമൻ; സേവകനായി ഞാൻ; പൂജാദ്രവ്യമായി ഈ സൃഷ്ടിമുഴുവനും! നമുക്കു ഒരിക്കൽ ഈ 'ദർശനം' കിട്ടിക്കഴിഞ്ഞാൽ പിന്നെ എന്തുവേണം! തുക്കാറാം പറയുന്നു:

"പ്രഭോ! അങ്ങയുടെ ദർശനം സിദ്ധിച്ചാൽ പിന്നെ അടിയന്നു മറ്റൊന്നും ആവശ്യമില്ല. അടിയൻ എപ്പോഴും അങ്ങയുടെ പരിചര്യകൾ ചെയ്തുകൊണ്ടിരിക്കും!"

പിന്നെ നാം അഖണ്ഡമായി സേവനംചെയ്തുകൊണ്ടേയിരിക്കും. അപ്പോൾ, 'ഞാൻ' എന്നഭാവന തീരേ ഇല്ലാതാവും. 'എന്റെ,' 'ഞാൻ' എന്ന ഭാവനകൾ തീരേ മാഞ്ഞുപോകും. ഇപ്പോൾ ഉള്ളതും ഇനി ഉണ്ടാവുന്നതും എല്ലാം പരമാത്മാവിന്നുള്ളതാണ്". പരഹിതത്തിന്നായി ജീവിക്കണം എന്നല്ലാതെ മറ്റൊരു വിചാരവും ഉണ്ടാവരുതു്. 'ഞാൻ' എന്ന ഭാവനയെ ദൂരീകരിച്ചു് ഹരിപരായണനായിജ്ജീവിക്കുക!; ജീവിതം ഭക്തിമയമാക്കിത്തീർക്കുക!—എന്നാണു് ഗീത ഉച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുന്നതു്. സേവ്യ-സേവക-സേവനങ്ങളുടെ സമ്യഗ്ദൃഷ്ടിയുണ്ടായാൽ പിന്നെ 'പരിഗ്രഹം' എന്ന പേരുതന്നെ എവിടെ? പിന്നെ ജീവിതത്തിൽ മറ്റെന്തിനെപ്പററിയ ചിന്തയാണുണ്ടാവുക?

## 5

ഇങ്ങനെ, ഇതേവരെയായി, നാം, കർമ്മത്തിൽ ഭക്തിയെ ചേർക്കണം എന്നു കണ്ടുകഴിഞ്ഞു എന്നാൽ, അതുമാത്രംപോരാ; 'മേമ്പൊടി'യായി ജ്ഞാനവും ചേർക്കണം ഇല്ലെങ്കിൽ ഗീത സന്തോഷിക്കുകയില്ല. ഇവ മൂന്നും വിഭിന്നവസ്തുക്കളാണെന്നല്ല ഇതിന്റെ അർത്ഥം. ശരിയായി മനസ്സിലാക്കുന്നതിനുവേണ്ടി വേറെവേറെ വാക്കു ഉപയോഗിച്ചു എന്നുമാത്രം. കർമ്മത്തിന്റെ സാരംതന്നെ ഭക്തിയാണു്. ഭക്തി മറ്റെവിടേനിന്നെങ്കിലും കൊണ്ടുവന്നു കർമ്മത്തിൽ ചേർക്കേണ്ടതായി വരുന്നില്ല. ജ്ഞാനത്തിന്റെ കാര്യവും ഇതുതന്നെ. ഈ ജ്ഞാനം എങ്ങനെ കിട്ടും? ഗീത പറയുന്നു: "സർവ്വത്ര 'പുരുഷ'നെ ദർശിക്കുന്നതുകൊണ്ടു്" നിങ്ങൾ, സേവനംചെയ്തുകൊണ്ടിരിക്കുന്ന സനാതനസേവകൻ, അതായതു് സേ

വാപുരുഷൻ; അതു് പുരുഷോത്തമനായ സേവ്യപുരുഷൻ. നാം നാരൂപംധരിച്ച ഈ സൃഷ്ടി, പല സാധനങ്ങളേയും നൽകിക്കൊണ്ടിരിക്കുന്ന ഇതും, പുരുഷൻ തന്നെ.

ഇത്തരം ദൃഷ്ടിവെക്കുന്നതിൻെറ താല്പര്യം എന്താണ്? സർവ്വത്ര, അവ്യയവും നിർമ്മലവുമായ സേവാഭാവംവെക്കുക. നിങ്ങളുടെ ചെരിപ്പുവല്ലാതെ ശബ്ദമുണ്ടാക്കാൻതുടങ്ങുന്നു; ഉടനേ അല്പം എണ്ണ കൊടുക്കുക. അതിലും പരമാത്മാവിൻെറ അംശമുണ്ടു്. അതിനാൽ, അതിനെ സൂക്ഷിച്ചു നല്ലനിലയിൽ വെക്കണം. ഈ ചക്ക സേവനത്തിനുള്ള ഒരു സാധനമാണു്. അതിൽ എണ്ണ ഒഴിക്കണം. നോക്കൂ, അതു ശബ്ദിച്ചുകൊണ്ടിരിക്കുന്നു! "നേതി, നേതി;" തുലുണ്ടാവുകയില്ല, തുലുണ്ടാവുകയില്ല—എന്നു പറയുന്നു. ഈ ചക്ക, സേവനത്തിനുള്ള ഈ സാധനം, തീർച്ചയായും 'പുരുഷ'നാണു്. ഇതിൻെറ ചരടു് അതായതു് 'ബ്രഹ്മസൂത്രം' നന്നാക്കവെക്കണം. ഈ സൃഷ്ടിയെ മുഴുവനും ചൈതന്യമയമായിക്കരുതുക. ഇതു ജഡമാണെന്നു കരുതരുതു്. 'ഓം'കാരം, ആ സുന്ദരമായ നാദം—ഉളവാക്കിക്കൊണ്ടിരിക്കുന്ന ഈ ചക്ക ഒരു ജഡവസ്തുവാണോ? ഇതു പരമാത്മാവിൻെറ മൂർത്തിതന്നെയാണു്. ശ്രാവണമാസത്തിലേ അമാവാസിദിവസം നാം എല്ലാ അഹങ്കാരവും ഉപേക്ഷിച്ചു് 'നന്ദി'യെ – കാളയെ—പൂജിക്കുന്നു. ഇതൊരു വലിയകാര്യമാണു്. ഈ ഉത്സവത്തെ ദിവസേന സ്മരിക്കുകയും കാളകളുടെ നില നന്നാക്കി, അവയെക്കൊണ്ടു് ഉചിതമായ വിധത്തിൽ പ്രവൃത്തിചെയ്യിക്കുകയും വേണം. ഉത്സവദിവസത്തേ ഭക്തി ആ ഒരു ദിവസംകൊണ്ടു് അവസാനിച്ചുപോകരുതു്. കാളയും പരമാത്മാവിൻെറതന്നെ മൂർത്തിയാണു്. ആ കലപ്പ എന്നുവേണ്ട, കൃഷിക്കുള്ള എല്ലാ ആയുധങ്ങളും ഞാൻ നല്ല നിലയിൽവെക്കും. കാരണം, സേവനത്തിനുള്ള എല്ലാ സാമഗ്രികളും പവിത്രമായവയാണു്. ഈ ദൃഷ്ടി അത്ര വിശാലമാണു്. പൂജചെയ്യുക എന്നതിൻെറ അർത്ഥം കുങ്കുമം, ഗന്ധം, അക്ഷതം, പുഷ്പം മുതലായവ അർച്ചിക്കുക എന്നല്ല നാം ഉപയോഗിക്കുന്ന പാത്രങ്ങൾ തേച്ചു മിനുക്കിവെക്കുന്നതു് പാത്രത്തെ പൂജിക്കുകയാണു്. തിരിശരിയായി മഷി തട്ടുമുറിച്ചുവെക്കുന്നതു വിളക്കിനെപ്പൂജിക്കലാണു്. അരിവാൾ മൂർച്ചവരുത്തി പുല്ലരിയാൻ തയാറാക്കിവെക്കുന്നതു് അതിൻെറ പൂജയാണു്. വാതിലിൻെറ തഴുതു് തുരുമ്പുപിടിച്ചിട്ടുണ്ടെങ്കിൽ അതിന്നു എണ്ണകൊടുക്കുന്നതു് അതിനെ സന്തോഷിപ്പിക്കുന്നതു് അതിൻെറ പൂജയാണു്. ജീവിതത്തിൽ എല്ലായിടത്തും ഈ ദൃഷ്ടിയോടുകൂടി പ്രവർത്തിക്കണം. സേവാദ്രവ്യങ്ങളെല്ലാംഉൽകൃഷ്ടമായിരിക്കണം.

അവയെ എപ്പോഴും നിർമ്മലമാക്കിവെക്കണം. ഇതിൻെറ യെല്ലാം സാരം ഇതാണ്: ഞാൻ അക്ഷരപുരുഷൻ, എൻെറ പ്രഭു പുരുഷോത്തമൻ, സാധനത്തിൻെറ രൂപത്തിലുള്ള ഈ സൃഷ്ടിയും പുരുഷോത്തമൻതന്നെ: സർവ്വത്ര ഒരേ ചൈതന്യം വിരാജിച്ചു കൊണ്ടിരിക്കുന്നു. ഈ ദൃഷ്ടിവന്നാൽ നമ്മുടെ കർമ്മത്തിൽ ജ്ഞാനവും ഉളവായി എന്നു കരുതാം.

ആദ്യം കർമ്മത്തിൽ ഭക്തിയാകുന്ന 'മേമ്പൊടി' ചേർക്കുക; പിന്നെ ജ്ഞാനവും. അപ്പോൾ, അപൂർവ്വമായ ജീവനരസായനം നിർമ്മിക്കപ്പെടുന്നു. ഇങ്ങനെ അവസാനം ഗീത നമ്മെ, അദ്വൈതമായ സേവാമാർഗ്ഗത്തിൽ കൊണ്ടുവന്നിട്ടുപോകുന്നു! ഈ സൃഷ്ടി മുഴുവനും എവിടെനോക്കിയാലും, അതേ മൂന്നു പുരുഷനാണ് കാണപ്പെടുന്നതു്. ഒരേ പുരുഷോത്തമൻ ഈ മൂന്നു രൂപങ്ങൾ ധരിച്ചിരിക്കുന്നു. വാസ്തവത്തിൽ മൂന്നും ചേർന്ന് ഒരേ പുരുഷോത്തമനായിത്തീരുന്നു, ശരിയായ അദ്വൈതംതന്നെ! ഇവിടെ ഗീത നമ്മെ ഏററവും മുകളിലെനിലയിൽ കൊണ്ടുചെന്ന് ഇരുത്തിക്കഴിഞ്ഞു. കർമ്മവും ജ്ഞാനവും ഭക്തിയും എല്ലാം ഒരേരൂപമായിത്തീർന്നു. ജീവനും ശിവനും സൃഷ്ടിയും, ഐക്യം പ്രാപിച്ചു; ഒരേ ജീവനായിത്തീർന്നു. കർമ്മം, ജ്ഞാനം, ഭക്തി—ഇവ തമ്മിൽ യാതൊരു സംഘട്ടനവുമില്ലാതായിത്തീർന്നു. അമൃതാനുഭവത്തിൽ ജ്ഞാനദേവൻ തനിക്കു് വളരെ പ്രിയമായ ഒരു ദൃഷ്ടാന്തം നൽകിയിട്ടുണ്ട്.

ഒരു കല്ലുവെട്ടി അമ്പലം പണിചെയ്തു. ആ അമ്പലത്തിൽ കല്ലുകൊണ്ടുതന്നെയുള്ള ഒരു ഭഗവന്മൂർത്തി. അതിനു മുമ്പിൽ കല്ലുകൊണ്ടുതന്നെയുള്ള ഒരു ഭക്തൻ. അടുത്തു് കല്ലുകൊണ്ടുതന്നെ ഉണ്ടാക്കിയ ഒരു പുഷ്പം: ഇവയെല്ലാം ഒരേ പാറപൊളിച്ച കല്ലുകൊണ്ടുണ്ടാക്കിയവയാണു. ഒരേകല്ലുതന്നെ പലരൂപത്തിൽ അലങ്കരിച്ചതാണ്. അതുപോലെതന്നെ, ഭക്തിയുടെ വിഷയത്തിലും, എന്തുകൊണ്ടായിക്കൂടാ? സ്വാമിസേവകസംബന്ധം ഉണ്ടെങ്കിലും എന്തുകൊണ്ട് ഇത്തരം ഐക്യം സാധിച്ചുകൂടാ? ഈ ബാഹ്യസൃഷ്ടി, ഈ പൂജാദ്രവ്യം—ഇവ വ്യത്യസ്തമായിരിക്കുന്നുണ്ടെങ്കിലും എന്തുകൊണ്ട് ഇതെല്ലാം ആത്മരൂപമായിക്കൂടാ? മൂന്നു പുരുഷന്മാരും ഒന്നുതന്നെയാണ്. ജ്ഞാനം, കർമ്മം, ഭക്തി—ഇവമൂന്നിനേയുംചേർത്തു ശാന്തവും അഗാധവുമായ ഒരു ജീവിതപ്രവാഹം ഉളവാക്കിത്തീർക്കണം. ഇതാണ് പരിപൂർണ്ണമായ പുരുഷോത്തമയോഗം. സ്വാമി, സേവകൻ, സേവാദ്രവ്യം—എല്ലാം ഒരേ രൂപമാവണം.

ഇങ്ങനെയുള്ള ഈ പുരുഷോത്തമയോഗം ആരുടെ ഹൃദയത്തിൽ അങ്കിതമായിത്തീരുന്നുവോ ആയാൾതന്നെയാണു് ശരിയായ ഭക്തൻ.

"സ സർവ്വവിദ് ഭജതി മാം സർവ്വഭാവേന ഭാരത!"

അത്തരം പുരുഷൻ ജ്ഞാനിയും പരിപൂർണ്ണഭക്തനുമായിരിക്കും. ജ്ഞാനം ഉള്ളവനിൽ പ്രേമവും ഉണ്ടായിരിക്കും. പരമേശ്വരന്റെ ജ്ഞാനവും പരമേശ്വരന്റെ പ്രേമവും രണ്ടു വിഭിന്ന വസ്തുക്കളല്ല. കയ്പുക്ക കയ്ക്കുന്നതാണെന്നറിഞ്ഞാലും അതിൽ പ്രേമം തോന്നുന്നില്ലേ? ഒന്നോ രണ്ടോ 'അപവാദ'ങ്ങൾ ഉണ്ടായിരിക്കാം; എന്നാലും, കയ്പു് അനുഭവപ്പെടുന്ന ദിക്കിൽ മനസ്സുമടുക്കുന്നു. നേരെമറിച്ചു്, പഞ്ചസാരയെപ്പററിയ സ്മരണ വരുമ്പോഴേയ്ക്കു് വായിൽനിന്നു് വെള്ളം ഊറുകന്നു. പ്രേമം പ്രവഹിക്കാൻ തുടങ്ങുന്നു. പരമേശ്വരനെപ്പററിയ ജ്ഞാനം ഉണ്ടാവുക, പ്രേമം ഉണ്ടാവുക— ഇവരണ്ടും ഒന്നുതന്നെയാണു്. പരമേശ്വരരൂപത്തിന്റെ മാധുര്യത്തെ ആ പൊട്ടപ്പഞ്ചസാരയോടു് ഉപമിക്കുവാൻ കഴിയുമോ? ആ പരമേശ്വരന്റെ ജ്ഞാനം ഉണ്ടാവുന്നതോടൊപ്പംതന്നെ പ്രേമഭാവവും ഉളവാകും. പ്രേമം ഉണ്ടാവുന്നതും ജ്ഞാനം ഉണ്ടാവുന്നതും രണ്ടു വിഭിന്നക്രിയകളല്ലെന്നു മനസ്സിലാക്കുക. അദ്വൈതത്തിൽ ഭക്തിക്കു സ്ഥാനമുണ്ടോ ഇല്ലയോ എന്ന വാദത്തിന്നു യാതൊരു പ്രസക്തിയും ഇല്ല. ജ്ഞാനദേവൻ പറയുന്നു:

"ഒരേഒരു വിഷ്ണുഭഗവാൻ ജ്ഞാനവും ഭക്തിയും ആണെന്നു മനസ്സിലാക്കുക."

ഭക്തിയും ജ്ഞാനവും ഒരേവസ്തുവിന്റെ രണ്ടു പേരാണു്. ജീവിതത്തിൽ പരമമായ ഭക്തി ഉളവാകുന്നതോടുകൂടി നമ്മുടെ ഏതൊരുകർമ്മവും ജ്ഞാനത്തിൽനിന്നോ ഭക്തിയിൽനിന്നോ വ്യത്യസ്തമായിരിക്കയില്ല; കർമ്മം, ഭക്തി, ജ്ഞാനം—ഇവ മൂന്നും ചേർന്നു് ഒരേഒരു രമണീയരൂപം ആയിത്തീരുന്നു. അതോടുകൂടി പ്രേമമയവും ജ്ഞാനമയവുമായ സേവനം സഹജമായിത്തീരുന്നു. അമ്മയോടു പ്രേമമുണ്ടു്. അതിനെ കർമ്മംമുഖേന പ്രകടിപ്പിക്കുമ്പോൾമാത്രമേ അതു സാർത്ഥകമാവുകയുള്ളു. പ്രേമം സേവാരൂപത്തിലാണു് പ്രകടിതമായിക്കൊണ്ടിരിക്കുന്നതു്. പ്രേമത്തിന്റെ ബാഹ്യരൂപം സേവനമാണു്. പ്രേമം അസംഖ്യം സേവാകർമ്മങ്ങളാൽ അലംകൃതമായി നൃത്തംവെക്കുന്നു. പ്രേമമുള്ള ദിക്കിൽ ജ്ഞാനവും വന്നുചേരുന്നു. ഞാൻ സേവിക്കാനാഗ്രഹിക്കുന്ന ആൾക്കു് ഏതുതരം സേവനമാണു് പ്രിയമായിട്ടുള്ളതു്, അഥവാ പ്രിയമാവുക, എന്നതിന്റെ ജ്ഞാനം എനിക്കുണ്ടായിരിക്കണം.

അല്ലെങ്കിൽ, ആ സേവനം അസേവനമായോ കുസേവനമായോ തീരും. സേവ്യവസ്തുവിന്റെ ജ്ഞാനം പ്രേമത്തിന്നുണ്ടായിരിക്കണം. പ്രേമത്തിന്റെ പ്രഭാവം കർമ്മംമുഖേന പ്രചരിപ്പിക്കാൻ ജ്ഞാനം ആവശ്യമാണ്. എന്നാലും, അതിന്റെ മുട്ടിൽ പ്രേമം വേണം. അതില്ലെങ്കിൽ, ജ്ഞാനം ഉപയോഗശൂന്യവും വ്യർത്ഥവുമാവും. പ്രേമപൂർവ്വം ചെയ്യപ്പെടുന്ന കർമ്മം സാധാരണ കർമ്മത്തിൽനിന്ന് വ്യത്യസ്തമാണ്. കളിച്ചു ക്ഷീണിച്ചുവരുന്ന കുട്ടിയെ അമ്മ പ്രേമപൂർവ്വം കടാക്ഷിച്ചുകൊണ്ടു "മകനേ, ക്ഷീണിച്ചുപോയോ?" എന്നു ചോദിക്കുന്നു. ഈ ഒരു ലഘുക്രിയയ്ക്കു് എത്രമാത്രം പ്രഭാവം ഉണ്ടെന്നുനോക്കുക! അതിനാൽ, അവനവന്റെ ജീവിതത്തിലെ ഏതുകർമ്മത്തിലും ജ്ഞാനവും ഭക്തിയും 'ഓതപ്രോത'മാക്കിത്തീർക്കണം. ഇതാണ് പുരുഷോത്തമയോഗം ഉപദേശിക്കുന്നതു്.

## 6

ഇതെല്ലാം വേദങ്ങളുടെ സാരമാണ്. വേദം അവസാനമില്ലാത്തതാണ്. പക്ഷേ, ആ അനന്തമായ വേദങ്ങളുടെ സാരസംഗ്രഹമാണ് ഈ പുരുഷോത്തമയോഗം. എന്നാൽ, ഈ വേദങ്ങളെല്ലാം എവിടെയാണ്? വേദങ്ങളുടെ കാര്യം വിചിത്രമാണ്. "ഛന്ദാംസി യസ്യ പർണ്ണാനി;" "സഹോദരാ, വേദം ഇതിന്റെ—സംസാരരൂപമായ ഈ വൃക്ഷത്തിന്റെ – ഓരോ ഇലയിലും നിറഞ്ഞിരിക്കുന്നുണ്ടു്." വേദം സംഹിതകളിൽ, നിങ്ങളുടെ ഗ്രന്ഥങ്ങളിലും പുസ്തകങ്ങളിലും, ഒളിച്ചുകിടക്കുന്നില്ല. അതു ലോകത്തിൽ എല്ലായിടത്തും വ്യാപിച്ചുകിടക്കുന്നുണ്ടു്. ഷേക്സ്പിയർ എന്താണ് പറയുന്നതു്:—

"ഒഴുകിക്കൊണ്ടിരിക്കുന്ന പുഴയിൽ സദ്ഗ്രന്ഥം കാണപ്പെടുന്നു; പാറയിൽനിന്നും കല്ലിൽനിന്നും പ്രവചനം കേൾക്കപ്പെടുന്നു!" അതായതു വേദം സംസ്കൃതത്തിലല്ല; സംഹിതകളിലും അല്ല. അതു് അനന്തമായ സൃഷ്ടിയിലാണ്. സേവനംചെയ്താൽ അതു പ്രത്യക്ഷപ്പെടും. "പ്രഭാതേ കരദർശനം;" പ്രഭാതത്തിൽ എഴുന്നേററ ഉടനേ തന്റെ കൈ നോക്കണം. സകല വേദങ്ങളും ആ കൈപ്പടത്തിൽ ഒതുങ്ങിയിട്ടുണ്ടു്. ആ വേദം പറയുന്നു: "സേവനം ചെയ്യൂ." ഇന്നലേ കൈ പ്രവൃത്തിചെയ്തിരുന്നുവോ ഇല്ലയോ; ഇന്നു പ്രവൃത്തിചെയ്യാൻ യോഗ്യമാണോ അല്ലയോ, അതിൽ പ്രവൃത്തിചെയ്തതിന്റെ അടയാളം കാണപ്പെടുന്നുണ്ടോ ഇല്ലയോ; ഇതാണ് നോക്കേണ്ടതു്. സേവനംചെയ്തു് കൈ കഴയുമ്പോൾ ബ്രഹ്മലി

ഖിതം തുറക്കപ്പെടുന്നു. അപ്പോൾ അതു വായിക്കാം. ഇതാണു്, 'പ്രഭാതേ കരദർശനം' എന്നതിൻെറ സാരം.

വേദം എവിടെയാണെന്നു ചോദിക്കുന്നു. സഹോദരാ, അതു നിങ്ങളുടെ ഉള്ളംകയ്യിൽതന്നെയുണ്ടു്. ശങ്കരാചാര്യർക്കു് എട്ടാമത്തെവയസ്സിൽ എല്ലാ വേദങ്ങളും അറിയാറായി എന്നു പറഞ്ഞു കേട്ടിട്ടുണ്ടു്. പാവം! ശങ്കരാചാര്യർ മന്ദബുദ്ധിയായിരുന്നു!! അദ്ദേഹത്തിന്നു് എട്ടുകൊല്ലം വേണ്ടിവന്നില്ലേ? നമുക്കു ജനിക്കുമ്പോൾ തന്നെ അതു കിട്ടിക്കഴിഞ്ഞിരിക്കുന്നു. എന്തിനാണു് എട്ടുകൊല്ലം? ഞാൻതന്നെ സജീവമായ വേദമാണു്. ഇന്നേവരെയുള്ള എല്ലാ പരമ്പരകളും എന്നിൽ ആത്മസാത്കരിച്ചിട്ടുണ്ടു്. ഞാൻ ആ പരമ്പരയുടെ ഫലമാണു്; ആ വേദബീജത്തിൻെറ ഫലമാണു്. ഈ ഫലത്തിൽ ഞാൻ അസംഖ്യം വേദങ്ങളുടെ ബീജം ശേഖരിച്ചു വെച്ചിട്ടുണ്ടു്. എൻെറ ഉദരത്തിൽ വെച്ചു വേദം പത്തമ്പതിരട്ടി വലുതായിട്ടുണ്ടു്. ഇതിൻെറയെല്ലാം സാരാംശം ഇതാണു്: വേദങ്ങളുടെ സാരം നമ്മുടെ കൈകളിലുണ്ടു്. സേവനം, പ്രേമം, ജ്ഞാനം ഇവയാകുന്ന അടിത്തറയിൽ നമുക്കു ജീവിതത്തെ കെട്ടിപ്പൊന്തിക്കണം. അപ്പോൾമാത്രമേ നമുക്കു വേദം കരഗതമായെന്നു പറവാൻ സാധിക്കയുള്ളൂ. ഞാൻ വ്യാഖ്യാനിക്കുന്ന പ്രകാരത്തിലായിരിക്കും വേദം; അതു പുറത്തെവിടെയും ഇല്ല. ഭഗവാൻ പറയുന്നു: "എല്ലാ വേദവും എന്നെത്തന്നെയാണു് അറിയുന്നതു്. എല്ലാ വേദങ്ങളുടേയും അർത്ഥം പുരുഷോത്തമൻ—ഞാൻ—ആകുന്നു. ഈ വേദസാരത്തെ, പുരുഷോത്തമയോഗത്തെ, നമുക്കു ജീവിതത്തിൽ കൊണ്ടുവരാൻ കഴിയുമെങ്കിൽ എത്ര വിശേഷമായിരിക്കും! പിന്നെ ആ പുരുഷൻ ചെയ്യുന്നതിലെല്ലാം വേദം പ്രകടിതമായിരിക്കും എന്നു ഗീത പറയുന്നു. ഈ അദ്ധ്യായത്തിൽ ഗീതയുടെ അർത്ഥം മുഴുവനും വന്നിട്ടുണ്ടു്. ഗീതയുടെ ഉപദേശം ഇതിൽ പൂർണ്ണരൂപത്തിൽ അടങ്ങിയിരിക്കുന്നുണ്ടു്. അതിനെ നമ്മുടെ ജീവിതത്തിലേക്കു് കൊണ്ടുവരാൻ നാം രാവും പകലും പ്രയത്നിക്കണം.

## പതിനാറാമദ്ധ്യായം

5 – 6 – '32

### 1

നാം ഗീതയുടെ ആദ്യത്തേ അഞ്ചദ്ധ്യായങ്ങളിൽ ജീവിതത്തിന്റെ പ്രകാരഭേദങ്ങളേവയെന്നും നമ്മുടെ ജീവിതത്തെ സഫലമാക്കാൻ എങ്ങനെയാണു് സാധിക്കുകയെന്നും കണ്ടു. പിന്നെ, ആറാമദ്ധ്യായംമുതൽ പതിനൊന്നാമദ്ധ്യായംവരെ, ഭക്തിയെപ്പററി പലപ്രകാരത്തിലും ചിന്തിച്ചു. പതിനൊന്നാമദ്ധ്യായത്തിൽ ഭക്തിയെ ദർശിച്ചു. അതിൽ സഗുണഭക്തിയേയും നിർഗ്ഗുണഭക്തിയേയും താരതമ്യപ്പെടുത്തി ഭക്തിയുടെ മഹനീയലക്ഷണങ്ങളെ മനസ്സിലാക്കി. പന്ത്രണ്ടാമദ്ധ്യായത്തിന്റെ അവസാനംവരെ കർമ്മം, ഭക്തി ഈ രണ്ടു തത്ത്വങ്ങളെ കൂലങ്കഷമായി പരിശോധിച്ചു. ജ്ഞാനരൂപമായ മൂന്നാംഭാഗം ബാക്കിയായിട്ടുണ്ടായിരുന്നു. അതിനെ നാം 13–14–15 അദ്ധ്യായങ്ങളിൽ പരിക്ഷിച്ചു. അതിൽ നമുക്കു്, ജീവിതത്തിന്റെ സമ്പൂർണ്ണശാസ്ത്രം ലഭിച്ചു:—ആത്മാവിനെ ദേഹത്തിൽനിന്നു വേർപെടുത്തുക; അതിന്നായി ത്രിഗുണങ്ങളെജ്ജയിച്ചു് അവസാനം പ്രഭുവിനെ സർവ്വത്ര ദർശിക്കുക. 'പുരുഷോത്തമയോഗ'ത്തിൽ ജീവിതം പൂർണ്ണത പ്രാപിച്ചിട്ടുണ്ടു്. പിന്നെ ഒന്നും ബാക്കിയാവുന്നില്ല.

കർമ്മം, ജ്ഞാനം, ഭക്തി—ഇവയുടെ വിഭിന്നതയെപ്പററി എനിക്കു് വിചാരിക്കാൻപോലും സാധിക്കുന്നില്ല. ചില സാധകന്മാർ തങ്ങളുടെ നിഷ്ഠനിമിത്തം കർമ്മത്തിന്നുമാത്രമേ പ്രാധാന്യം നല്കുന്നുള്ളു. മററു ചിലർ ഭക്തിയുടെ സ്വതന്ത്രമാർഗ്ഗം ആരായുകയും അതിന്നു വളരെയധികം പ്രാധാന്യം നല്കുകയുംചെയ്യുന്നു. ചിലരുടെ പ്രവണത (ചായ്വു്) ജ്ഞാനത്തിലേക്കാണു്. ജീവിതംഎന്നാൽ വെറും ജ്ഞാനമാണു്, വെറും ഭക്തിയാണു്, വെറും കർമ്മമാണു്— ഇത്തരം 'വെറും' വാദത്തെ സ്വീകരിക്കുവാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. നേരെമറിച്ചു്, കർമ്മം, ഭക്തി, ജ്ഞാനം—ഇവയുടെ സംയോഗരൂപത്തിലുള്ള സമഷ്ടിവാദവും ഞാൻ സ്വീകരിക്കുന്നില്ല. പിന്നെ കുറച്ചു ഭക്തി, കുറച്ചു ജ്ഞാനം, കുറച്ചു കർമ്മം എന്നു പറയുന്നവരുടെ പ്രായോഗികവാദവും എനിക്കു രുചിക്കുന്നില്ല. ആദ്യം കർമ്മം പിന്നെ ഭക്തി പിന്നെ ജ്ഞാനം എന്നിങ്ങനെയുള്ള ക്രമവാദത്തോടും ഞാൻ യോജിക്കുന്നില്ല. മൂന്നും കൂട്ടിച്ചേർക്കുന്ന സമന്വയവാദവും സ്വീകാര്യമല്ല. കർമ്മം എന്തോ അതുതന്നെയാണു ഭക്തി,

അതുതന്നെയാണ് ജ്ഞാനം—എന്നാണ് എനിക്ക് അനുഭവത്തിൽനിന്നു മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളത്. ഒരു കഷണം 'ബർഫി' * എടുക്കുക. അതിന്റെ മാധുര്യം, രൂപം, ഘനം—ഇവയെ വേർതിരിക്കുക സാധ്യമാണോ? നാം 'ബർഫി' വായിലിട്ടതോടുകൂടി അതിന്റെ ആകാരത്തെ നാം തിന്നുകളഞ്ഞു, അതിന്റെ ഘനം നമ്മളിൽ ലയിച്ചു, അതിന്റെ മാധുര്യം നാം ആസ്വദിച്ചു. മൂന്നും ഒരേസ്ഥലത്ത് ഒന്നിച്ചുള്ളതാണ്. 'ബർഫി'യുടെ ഓരോ കഷണത്തിലും ആകാരം, മാധുര്യം, ഘനം ഇവ അടങ്ങിയിരിക്കുന്നുണ്ട്. അതിന്റെ ഒരു കഷണത്തിൽ വെറും ആകാരം, മറെറാന്നിൽ വെറും മാധുര്യം, മൂന്നാമതൊന്നിൽ വെറും ഘനം ഇങ്ങനെയല്ല. ഇതുപോലെതന്നെ, ജീവിതത്തിലെ ഓരോ ക്രിയയിലും പരമാത്ഥം പരിപൂണ്ണമായിക്കാണപ്പെടണം. ഓരോ പ്രവൃത്തിയും സേവാമയവും, പ്രേമമയവും, ജ്ഞാനമയവുമാവണം. ജീവിതത്തിന്റെ ഓരോ അംഗത്തിലും പ്രത്യംഗത്തിലും, കർമ്മവും ഭക്തിയും ജ്ഞാനവും നിറഞ്ഞിരിക്കണം. ഇതിനെ 'പുരുഷോത്തമയോഗം' എന്നു പറയുന്നു. ജീവിതത്തെ മുഴുവനും പരമാത്ഥമാക്കിത്തീക്കണം—ഇതു പറയാൻ എളുപ്പമാണ്. പക്ഷേ, അതിന്റെ അടിയിലുള്ള 'ഭാവ'ത്തെപ്പററി ചിന്തിക്കുമ്പോൾ ശരിയായ സേവനം ചെയ്യുന്നതിന്ന് അന്തഃകരണത്തിൽ ശുദ്ധമായ ജ്ഞാനവും ഭക്തിയും ആത്മാത്ഥതയും ഉണ്ടായിരിക്കേണ്ടതാണെന്ന് അനുഭവപ്പെടും. ഇവ ഐക്യംപ്രാപിക്കുന്ന ആ പരമാവസ്ഥയ്ക്കാണ് 'പുരുഷോത്തമയോഗം' എന്നു പറയുന്നത്. ഇവിടെ നാം ജീവിതത്തിന്റെ അതിത്തിയിൽ എത്തിക്കഴിഞ്ഞു.

ഇനി, പതിനാറാമദ്ധ്യായത്തിൽ എന്താണു പറഞ്ഞിട്ടുള്ളത്? സൂര്യോദയത്തിന്നു മുമ്പായി സൂര്യപ്രകാശം പരക്കാൻതുടങ്ങുന്നു. അതുപോലെതന്നെ, ജീവിതത്തിൽ കർമ്മ-ഭക്തി-ജ്ഞാനങ്ങളാൽ പുരുഷോത്തമയോഗം ഉദിക്കുന്നതിന്നുമുമ്പായി സദ്ഗുണങ്ങളുടെ പ്രകാശം പുറത്തു കാണാൻതുടങ്ങുന്നു. പരിപൂണ്ണജീവിതത്തിന്നുണ്ടാകുന്ന പ്രകാശത്തെയാണ് ഈ പതിനാറാമദ്ധ്യായത്തിൽ വണ്ണിച്ചിരിക്കുന്നത്. ഈ പ്രകാശത്തെ വ്യാപിപ്പിക്കുവാൻ അന്ധകാരത്തെ നശിപ്പിക്കണം; അതിനെപ്പററിയും ഇവിടെ വിവരിച്ചിട്ടുണ്ട്. ഏതൊരു കാര്യത്തേയും സ്ഥാപിക്കുന്നതിന്നായി നാം ആദ്യം പ്രത്യക്ഷലക്ഷ്യങ്ങളെ ആരായുന്നു. സേവ, ഭക്തി, ജ്ഞാനം—ഇവ നമ്മുടെ ജീവിതത്തിൽ വന്നിട്ടുണ്ടെന്ന് എങ്ങനെ മനസ്സിലാക്കാം? നാം പാടത്തു പണിയെടുത്താൽ അതിന്റെ ഫലമായ ധാന്യം അളന്നോ

* ഒരു മധുരപലഹാരം.

തുക്കിയോ വീട്ടിലേക്ക കൊണ്ടുവരുന്നു. അതുപോലെ, നാം ചെയ്യു ന്ന സാധനകൎമ്മനിമിത്തം നമുക്ക് എന്തെല്ലാം അനുഭവങ്ങളുണ്ടായി, എന്തെല്ലാം സദ്വൃത്തികൾ ഉളവായി, നമുക്ക് എന്തെല്ലാം സദ്ഗുണങ്ങളുണ്ടായിട്ടുണ്ട് എന്നെല്ലാം പരിശോധിച്ചുനോക്കാൻ ഈ അദ്ധ്യായം നമ്മെ പ്രേരിപ്പിക്കുന്നു. ജീവിതത്തിന്റെ കല എത്രകണ്ടു വൎദ്ധിച്ചിട്ടുണ്ട്, ഉയൎന്നിട്ടുണ്ട് എന്നതിന്റെ അളവാണ് ഈ അദ്ധ്യായത്തിൽ പറയപ്പെട്ടിട്ടുള്ളതു്. ജീവിതത്തിന്റെ വൎദ്ധമാനമായ ഈ കലയെ ഗീത 'ദൈവീസമ്പത്തു്' എന്നാണു പറയുന്നതു്. ഇതിന്നെതിരായിട്ടുള്ളതിനെയെല്ലാം 'ആസുരീസമ്പത്തു്' എന്നും പറഞ്ഞിട്ടുണ്ട്. പതിനാറാമദ്ധ്യായത്തിൽ ദൈവീസമ്പത്തും ആസുരീസമ്പത്തും തമ്മിലുള്ള സംഘൎഷണമാണ് പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്.

## 2

ഒന്നാമദ്ധ്യായത്തിൽ, ഒരുഭാഗത്തു കൌരവസേനയും മറുഭാഗത്തു പാണ്ഡവസേനയും അഭിമുഖമായി അണിനിരന്നിട്ടുള്ളതുപോലെതന്നെ, ഇവിടെ സദ്ഗുണങ്ങളുടെ രൂപത്തിലുള്ള 'ദൈവീസേന'യും ദുൎഗ്ഗുണങ്ങളുടെ രൂപത്തിലുള്ള 'ആസുരീസേന'യും അടുത്തടുത്തായി നിൎത്തപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ മനസ്സിലെ സദ്വൃത്തികളും ദുൎവൃത്തികളും തമ്മിൽ നടന്നുകൊണ്ടിരിക്കുന്ന മത്സരത്തെ വളരെ പ്രാചീനകാലംമുതല്ക്കുതന്നെ, രൂപകാലങ്കാരരീത്യാ, വൎണ്ണിക്കുന്ന ഒരു പതിവുണ്ടായിത്തീൎന്നിട്ടുണ്ട്. വേദങ്ങളിൽ ഇന്ദ്രനും വൃത്രനും, പുരാണങ്ങളിൽ ദേവന്മാരും അസുരന്മാരും, കാവ്യത്തിൽ രാമനും രാവണനും, പാൎസികളുടെ ധൎമ്മഗ്രന്ഥങ്ങളിൽ അഹുരാമസ്ദും അഹരിമാനും, ക്രിസ്തുമതത്തിൽ ദൈവവും ചെകുത്താനും, ഇസ്ലാംമതത്തിൽ അല്ലാഹുവും ഇബിലിസും—ഇങ്ങനെ പരസ്പരവിരുദ്ധമായ ശക്തികളും അവതമ്മിലുള്ള മത്സരവും എല്ലാ ധൎമ്മഗ്രന്ഥങ്ങളിലും വിവരിക്കപ്പെട്ടിട്ടുണ്ട്. കാവ്യങ്ങളിൽ സ്ഥൂലവിഷയങ്ങളെ സൂക്ഷ്മവസ്തുക്കളുടെ രൂപംമുഖേനയാണ് വൎണ്ണിച്ചിരിക്കുന്നതു്. എന്നാൽ, ധൎമ്മഗ്രന്ഥങ്ങളിൽ ഇതിന്നു വിപരീതമായി, സൂക്ഷ്മമായ മനോഭാവങ്ങളെ വൎണ്ണിച്ചിരിക്കുന്നതു് സ്ഥൂലമായ രൂപം നല്കിക്കൊണ്ടാണ്. കാവ്യത്തിൽ സ്ഥൂലത്തെ സൂക്ഷ്മംമുഖേനയാണ് വൎണ്ണിച്ചിരിക്കുന്നതെങ്കിൽ ഇവിടെ സൂക്ഷ്മത്തെ സ്ഥൂലംവഴിയാണ് വൎണ്ണിച്ചിരിക്കുന്നതു്. എന്നാൽ, ഇതുകൊണ്ടു് ഗീതയുടെ ആരംഭത്തിൽ വൎണ്ണിച്ചിട്ടുള്ള യുദ്ധം സാങ്കല്പികമാണെന്നു സൂചിപ്പിക്കപ്പെടുന്നില്ല. അതൊരു ഐതിഹാസികസംഘടനയായിരിക്കാം. പക്ഷേ,

കവി അതിനെ തൻെറ ഇഷ്ടഹേതുവിനെ സിദ്ധമാക്കുന്നതിന്നായി ഉപയോഗപ്പെടുത്തുകയാണു് ചെയ്തിരിക്കുന്നതു്. കർത്തവ്യത്തെക്കുറിച്ചു് മനസ്സിൽ 'മോഹ'മുണ്ടാവുമ്പോൾ മനുഷ്യൻ ചെയ്യേണ്ടതെന്താണെന്നു്, ഇങ്ങനെ ഒരു യുദ്ധത്തിൻെറ 'രൂപകം' വഴിയായി മനസ്സിലാക്കിത്തന്നിരിക്കുന്നു. ഈ പതിനാറാമദ്ധ്യായത്തിൽ നന്മയും തിന്മയും തമ്മിലുള്ള പോരാട്ടമാണു് പറയപ്പെട്ടിരിക്കുന്നതു്. ഗീതയിൽ യുദ്ധത്തിൻെറ 'രൂപക'വും നല്കപ്പെട്ടിട്ടുണ്ടു്.

കുരുക്ഷേത്രം പുറത്തെന്നപോലെ നമ്മുടെ അകത്തും ഉണ്ടു്. സൂക്ഷ്മമായി നോക്കിയാൽ, നമ്മുടെ മനസ്സിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന അഥവാ എപ്പോഴും ഉള്ള യുദ്ധംതന്നെയാണു് നമുക്കു ബാഹ്യലോകത്തിൽ മൂർത്തമായിക്കാണപ്പെടുന്നതു് എന്നു മനസ്സിലാവും. പുറത്തു നില്ക്കുന്ന ശത്രു എൻെറ മനസ്സിൻെറ സാകാരസ്വരൂപമാണു്. കണ്ണാടിയിൽ എൻെറ സൌന്ദര്യവും വൈരൂപ്യവും പ്രതിബിംബിക്കുന്നു. അതുപോലെതന്നെ, എൻെറ മനസ്സിലെ നല്ലതും ചീത്തയുമായ വിചാരങ്ങളും വികാരങ്ങളുമാണു് എനിക്കു് ശത്രുമിത്രങ്ങളുടെ രൂപത്തിൽ പുറമെ കാണപ്പെടുന്നതു്. ഇങ്ങനെ, നാം ഉണർന്നിരിക്കുമ്പോൾ സ്വപ്നംകാണുന്നതുപോലെതന്നെ, നമ്മുടെ മനസ്സിലുള്ളതെന്തോ അതുതന്നെ നാം പുറത്തും കാണുന്നു. അകത്തും പുറത്തുമുള്ള യുദ്ധങ്ങൾക്കു തമ്മിൽ യാതൊരു വ്യത്യാസവുമില്ല. വാസ്തവം ആലോചിച്ചാൽ, ശരിയായ യുദ്ധം അകത്താണു നടക്കുന്നതു്.

നമ്മുടെ അന്തഃകരണത്തിൽ ഒരുഭാഗത്തു് സദ്ഗുണങ്ങളും മറുഭാഗത്തു് ദുർഗ്ഗുണങ്ങളും നില്ക്കുന്നുണ്ടു്. അവ താന്താങ്ങളുടെ വ്യൂഹം ഉറപ്പിച്ചിട്ടുണ്ടു്. സൈന്യത്തിൽ ഒരു നായകൻ ആവശ്യമാണു്. സദ്ഗുണങ്ങളുടെ നായകൻെറ പേരു് "അഭയം" എന്നാണു്. ഈ അദ്ധ്യായത്തിൽ അഭയത്തിന്നു പ്രഥമസ്ഥാനം നൽകപ്പെട്ടിരിക്കുന്നു. ഇതൊരു യാദൃച്ഛികസംഭവമല്ല; വേണ്ടത്ര ആലോചിച്ചിട്ടുതന്നെയാണു് അഭയത്തിന്നു പ്രഥമസ്ഥാനംനല്കിയിരിക്കുന്നതു്. അഭയമില്ലാതെ ഒരു സദ്ഗുണവും പുഷ്ടിപ്പെടുകയില്ല. സത്യമില്ലെങ്കിൽപിന്നെ സദ്ഗുണങ്ങൾക്കു യാതൊരുവിലയുമില്ല. പക്ഷേ, സത്യത്തിന്നു നിർഭയത അത്യാവശ്യമാണു്. ഭയചകിതമായ അന്തരീക്ഷത്തിൽ സദ്ഗുണങ്ങൾ വികസിക്കുകയില്ല. നേരേ മറിച്ചു്, ക്രമേണ അവ ദുർഗ്ഗുണങ്ങളായിത്തീരും. സത്പ്രവൃത്തികളും കുറെക്കഴിയുമ്പോൾ ഒളിന്നുപോകുന്നു. അതിനാൽ, 'അഭയം' എല്ലാ സദ്ഗുണങ്ങളുടേയും പ്രധാനനായകനാണു്. പക്ഷേ, അതുകൊണ്ടായില്ല. സൈന്യത്തെ മുമ്പിലും പിമ്പിലും, ഇരുപുറത്തും, ഒരുപോലെ കാത്തുനില്ക്കണം. ശരിയായ യുദ്ധം മുൻഭാഗ

ത്തുനിന്നാണ് ഉണ്ടാവുക. പക്ഷേ, അതേസമയത്തുതന്നെ, യാതൊരൊച്ചപ്പാടുംഉണ്ടാക്കാതെ ശത്രു പിന്നിലൂടെ ഉള്ളിൽകടന്നേക്കാനും ഇടയുണ്ട്. അതിനാൽ, മുമ്പിൽ 'അഭയം' നില്ക്കുന്നതുപോലെതന്നെ പിന്നിൽ 'നമ്രത'യും ഒരുങ്ങിനില്ക്കുന്നുണ്ട്. ഇങ്ങനെ, ഇതൊരു വിശിഷ്ടമായ രചനയാണ് — വ്യവസ്ഥയാണ്. ആകെ ഇരുപത്തറുഗുണങ്ങളാണ് പറയപ്പെട്ടിരിക്കുന്നത്. ഇതിൽ ഇരുപത്തഞ്ചും കിട്ടിക്കഴിഞ്ഞു; ഏതോവഴിക്ക് അഹങ്കാരവും അകത്തുകടന്നു എന്നിരിക്കട്ടെ. ആ ശത്രു അകത്തുകടന്നതോടുകൂടി, അതുവരെ സമ്പാദിച്ചതെല്ലാം നഷ്ടമായിഎന്നു കരുതാം. അതിനാൽ, പിന്നിൽ കാവലിന്നായി 'നമ്രത'യില്ലെങ്കിൽ നമ്മുടെ ജയം എപ്പോഴാണ് പരാജയമായിപ്പരിണമിക്കുക എന്നു പറവാൻവയ്യ. ഇങ്ങനെ, മുന്നിൽ 'അഭയ'ത്തേയും പിന്നിൽ 'നമ്രത'യേയുംനിർത്തി അവയുടെ രക്ഷയിൽ എല്ലാ സദ്ഗുണങ്ങളേയും വികസിപ്പിക്കാം. മഹത്തുക്കളായ ഈ രണ്ടു ഗുണങ്ങളുടേയും ഇടയിൽ വെയ്ക്കപ്പെട്ടിട്ടുള്ള ഇരുപത്തിനാലുഗുണങ്ങൾ ഏറെക്കുറെ അഹിംസയുടെ പര്യായശബ്ദങ്ങളാണെന്നുപറഞ്ഞാൽ അതു് ഒട്ടും അനുചിതമായിരിക്കയില്ല. ഭൂതദയ, മാർദ്ദവം, ക്ഷമ, ശാന്തി, അക്രോധം, അഹിംസ, അദ്രോഹം —ഇവയെല്ലാം അഹിംസയുടെതന്നെ അപരനാമങ്ങളാണ്. അഹിംസ, സത്യം എന്നീ രണ്ടുഗുണങ്ങളിൽ എല്ലാസദ്ഗുണങ്ങളും അടങ്ങിയിരിക്കുന്നുണ്ട്. ഈ സദ്ഗുണങ്ങളെയെല്ലാം സംക്ഷേപിക്കുന്നതായാൽ അവസാനം അഹിംസയും സത്യവുംമാത്രമേ അവശേഷിക്കുകയുള്ളു. മററുഗുണങ്ങളെല്ലാം ഇവയുടെ ഉദരത്തിൽ ഒതുങ്ങിക്കളയും. പക്ഷേ, നിർഭയതയുടേയും നമ്രതയുടേയും കാര്യം ഇതിൽനിന്നു വിഭിന്നമാണ്. നിർഭയതകൊണ്ടു മുന്നോട്ടുപോകാനും നമ്രതകൊണ്ടു പിന്നിൽ തടുക്കാനും സാധിക്കുന്നു. നിർഭയത സത്യത്തിൻേറയും നമ്രത അഹിംസയുടേയും 'പ്രതീക'ങ്ങളാണ്. ഇങ്ങനെ സത്യം, അഹിംസ എന്ന രണ്ടു ഗുണങ്ങളാകുന്ന മൂലധനവും എടുത്തുകൊണ്ടു് നാം യാതൊരു തടസ്സവുംകൂടാതെ മുന്നോട്ടു പോയിക്കൊണ്ടിരിക്കണം. ജീവിതം വിശാലമാണ്. അതിൽ ആരുടേയും എതിർപ്പുകൂടാതെ നാം മുന്നോട്ടുപോകണം. നമ്രത ഒപ്പംതന്നെയുള്ളതുകൊണ്ടു് കാലിടറുമെന്ന ഭയത്തിന്നവകാശമില്ല. അതിനാൽ, ഉത്സാഹത്തോടുകൂടി സത്യാഹിംസകളെ പ്രയോഗിച്ചുകൊണ്ടു് യാതൊരു ഭയവുംകൂടാതെ മുന്നോട്ടുപോവുക! അതായതു്, അഭയവും നമ്രതയുംമുഖേനയാണ് സത്യത്തിൻേറയും അഹിംസയുടേയും വികാസം ഉണ്ടായിക്കൊണ്ടിരിക്കുന്നതു് എന്നു താല്പര്യം. ഇങ്ങനെ ഒരുവശത്തു് സദ്ഗുണങ്ങളുടെ സൈന്യം ഒരുങ്ങിനില്ക്കുന്നുണ്ടെങ്കിൽ മറുവശത്തു് ദുർഗ്ഗുണങ്ങളുടേതും തയാറാ

യിനില്ക്കുന്നുണ്ട്. ഡംഭ്, അജ്ഞാനംമുതലായ ദുർഗ്ഗുണങ്ങളെപ്പററി അധികമൊന്നും പറയേണ്ടതില്ല. ഇവ നമുക്ക നിത്യപരിചയമുള്ളവയാണ്. ഡംഭ്, നമ്മുടെജീവിതത്തിൽ അനിവാര്യമായ ഒരു ഭാഗമായിത്തീർന്നിട്ടുണ്ട്. മുഴുവൻജീവിതവും ഡംഭിന്റെ അടിത്തറമേൽ നിർമ്മിക്കപ്പെട്ടതുപോലെയാണ് ഇരിക്കുന്നത്! അജ്ഞാനത്തെപ്പററിപ്പറകയാണെങ്കിൽ അതും മനോഹരമായ ഒരു കാരണമായിത്തീർന്നിട്ടുണ്ട്. അതിനെ നാം ഓരോഅടിയിലും, മുന്നിലേയ്ക്കു കൊണ്ടുവന്നുകാണിക്കുന്നു. അജ്ഞാനം ഒരപരാധമല്ലെന്നു കരുതപ്പെട്ടിരിക്കുന്നതുപോലെതോന്നുന്നു. പക്ഷേ, ഭഗവാൻ പറയുന്നു: "അജ്ഞാനം പാപമാണ്!" സോക്രട്ടീസ് പറഞ്ഞതു് ഇതിന്നുവിപരീതമാണ്. അദ്ദേഹം പറയുന്നതുനോക്കുക: "നിങ്ങൾ പാപമാണെന്നു പരിഗണിക്കുന്നതു് അജ്ഞാനമാണ്. അജ്ഞാനം ക്ഷന്തവ്യമാണ്. അജ്ഞാനമല്ലാതെ പാപം സംഭവിക്കുന്നതെങ്ങനെ? അജ്ഞാനത്തിന്നു നിങ്ങൾ എങ്ങനെ ശിക്ഷനൽകും?" ഭഗവാനാകട്ടെ, അജ്ഞാനവും ഒരു പാപമാണെന്നു പറയുന്നു. ന്യായമം അറിയുകയില്ല എന്നുപറയുന്നതിനെ ഒരു വാദമായി സ്വീകരിക്കുന്നതല്ലെന്നു ന്യായമത്തിൽതന്നെ പറഞ്ഞിട്ടുണ്ട്. ഇതുപോലെതന്നെ, ദൈവികനിയമങ്ങളുടെ അജ്ഞാനവും ഒരു വലിയ അപരാധമാണ്. ഭഗവാന്റേയും സോക്രട്ടീസിന്റേയും വാക്കുകളുടെ ഭാവാർത്ഥം ഒന്നുതന്നെയാണ്. ഓരോമനുഷ്യനും തന്റെ അജ്ഞാനത്തെ എങ്ങനെ വീക്ഷിക്കണമെന്നു ഭഗവാൻ പറഞ്ഞു; ഓരോമനുഷ്യനും അന്യരുടെ പാപത്തെ എങ്ങനെയാണ് വീക്ഷിക്കേണ്ടതു് എന്നു സോക്രട്ടീസും പറഞ്ഞു. അന്യരുടെ പാപത്തിന്നു് അവരെ ക്ഷമിക്കണം. എന്നാൽ, അവനവന്റെ അജ്ഞാനത്തെ സ്വയംക്ഷമിക്കുന്നതു പാപമാകുന്നു. നാം, അജ്ഞാനം അല്പംപോലും അവശേഷിക്കാൻ അനുവദിക്കരുതു്.

## 3

ഇങ്ങനെ ഒരുവശത്തു് ദൈവീസമ്പത്തിന്റേയും മറുവശത്തു് ആസുരിസമ്പത്തിന്റേയുംരൂപത്തിലുള്ള രണ്ടു സൈന്യങ്ങൾ ഒരുങ്ങിനില്ക്കുന്നുണ്ട്. ഇതിൽ ആസുരിസമ്പത്തിനെ ഉപേക്ഷിച്ച് ദൈവീസമ്പത്തിനെ കൈക്കൊള്ളണം. മനുഷ്യൻ, സത്യം അഹിംസ മുതലായ ദൈവികഗുണങ്ങളെ വികസിപ്പിക്കാൻതുടങ്ങിയിട്ട് എത്രകാലമായിഎന്നു പറവാൻ സാധിക്കയില്ല. ഇതുവരെയായി ഇവയെ വളരെയെല്ലാം വികസിപ്പിക്കാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും ഇപ്പോഴും അത്രയ്ക്കുത്ര ബാക്കിയാണ്. വികാസത്തിന്റെ അതിരു

കണ്ടുഎന്നു വരികയില്ല. ഈ സാമുദായികശരീരം ഉള്ളേടത്തോളം കാലം വികാസത്തിന്നു് ഇടമുണ്ടായിരിക്കും. വ്യക്തിപരമായ വികാസം സിദ്ധിച്ചുകഴിഞ്ഞാൽപിന്നെ സാമുദായികവും രാഷ്ട്രീയവും സാർവ്വലൌകികവുമായ വികാസങ്ങൾ വഴിക്കുവഴിയേ വരുന്നു. വ്യക്തി സ്വന്തംവികാസമാകുന്ന വളംനല്കി സമുദായത്തിലെ, അതായതു രാഷ്ട്രത്തിലെ ലക്ഷക്കണക്കായ വ്യക്തികളുടെ വികാസംവരുത്താൻ പ്രയത്നിക്കണം. മനുഷ്യൻ അനാദികാലംമുതൽക്കുതന്നെ അഹിംസയെ വികസിപ്പിച്ചുവരുന്നുണ്ടെങ്കിലും ഇന്നും ആ ക്രിയ തുടൎന്നുകൊണ്ടിരിക്കുന്നുണ്ടു്.

അഹിംസ എങ്ങനെയാണു് വികസിച്ചുകൊണ്ടിരുന്നതെന്നു പരിശോധിച്ചുനോക്കുന്നതു നന്നായിരിക്കും. അപ്പോൾ പാരമാൎത്ഥികജീവിതം എങ്ങനെയാണു് മേൽക്കുമേൽ വികസിച്ചുവന്നതു് എന്നും ഇനിയും അതിൽ വികാസത്തിന്നു് എത്രമാത്രം ഇടമുണ്ടു് എന്നും മനസ്സിലാവും. അഹിംസകരായ മനുഷ്യർ ആദ്യം, ഹിംസകരിൽനിന്നു രക്ഷപ്പെടേണ്ടതെങ്ങനെ എന്നാലോചിച്ചു ആദ്യം സാമുദായികരക്ഷയ്ക്കായി ക്ഷത്രിയവൎഗ്ഗം ഉണ്ടാക്കപ്പെട്ടു. പക്ഷേ, കാലാന്തരത്തിൽ അവർ, സമുദായത്തിന്റെ രക്ഷകരായിരിക്കുന്നതിന്നുപകരം ഭക്ഷകരായി പരിണമിച്ചു. സമുദായത്തിന്നു് അവരിൽനിന്നു നന്മയേക്കാളധികം തിന്മയാണു് സംഭവിച്ചുകൊണ്ടിരുന്നതു്. അപ്പോൾ, ഉന്മത്തരായ ക്ഷത്രിയരിൽനിന്നു് സമുദായത്തെ എങ്ങനെയാണു രക്ഷിക്കേണ്ടതു് എന്നു്, അഹിംസകരായ ബ്രാഹ്മണർ ആലോചിക്കാൻതുടങ്ങി. സ്വയം അഹിംസകനായിരുന്ന പരശുരാമൻ ഹിംസയെ ആശ്രയിച്ചു ക്ഷത്രിയരെ നശിപ്പിക്കാൻ ഒരുങ്ങി. ക്ഷത്രിയന്മാരുടെ ഹിംസയെ ഇല്ലാതാക്കുവാനായി അദ്ദേഹം സ്വയം ഹിംസചെയ്യാൻതുടങ്ങി. അതു് അഹിംസയുടെ ഒരു പരീക്ഷണമായിരുന്നു; പക്ഷേ, അതു സഫലമായില്ല. അദ്ദേഹം ക്ഷത്രിയന്മാരെ 21-പ്രാവശ്യം കൊന്നൊടുക്കി; പിന്നേയും ക്ഷത്രിയന്മാർ ബാക്കിയായി. കാരണം, അതൊരു തെററായ പരീക്ഷണമായിരുന്നു. ക്ഷത്രിയരെ നശിപ്പിക്കാനായി സ്വയം ക്ഷത്രിയത്വം സ്വീകരിച്ചു്, നശിപ്പിക്കുന്നതിന്നുപകരം അവരുടെ ബലം വൎദ്ധിപ്പിച്ചാൽ, പിന്നെ എങ്ങനെയാണു് അതു സഫലമാവുക? ഞാൻ ഹിംസകനായ ക്ഷത്രിയനായിത്തീൎന്നു; ആ ബീജം സ്ഥിരമായിത്തന്നെ നിന്നു. ബീജത്തെ സ്ഥിരമായിനിൎത്തി കൊമ്പും ചില്ലയും വെട്ടിക്കളയുന്നതായാൽ മരം വീണ്ടും വീണ്ടും തളിൎത്തുവരുന്നതുകാണാം. പരശുരാമൻ നല്ല മനുഷ്യനായിരുന്നു. പക്ഷേ, അദ്ദേഹത്തിന്റെ പരീക്ഷണം വളരെ 'വിചിത്ര'മായിരുന്നു. സ്വയം ക്ഷത്രിയനായി അദ്ദേഹം ലോകത്തിലെ ക്ഷത്രിയരെ മുഴുവനും നശിപ്പിക്കുവാൻ

ആഗ്രഹിച്ചു! വാസ്തവത്തിൽ അദ്ദേഹം, ആ പരീക്ഷണം തന്നിൽ നിന്നുതന്നെ ആരംഭിക്കേണ്ടതായിരുന്നു; ആദ്യം സ്വന്തം തല വെട്ടിക്കളയേണ്ടതായിരുന്നു. ഞാൻ പരശുരാമനേക്കാൾ ബുദ്ധിമാനാണെന്നു കരുതിയിട്ടല്ല ഇവിടെ അദ്ദേഹത്തിന്റെ ദോഷം എടുത്തുകാണിക്കാൻ ആഗ്രഹിക്കുന്നതു്. ഞാൻ കുട്ടിയാണു്. പക്ഷേ, അദ്ദേഹത്തിന്റെ ചുമലിൽ കയറിയാണു് ഞാൻ നില്ക്കുന്നതു്. അതിനാൽ, എനിക്കു് അധികം ദൂരത്തേക്കു കാണാൻ കഴിയുന്നുണ്ടു്. പരശുരാമന്റെ പരീക്ഷണത്തിന്റെ അടിത്തറതന്നെ തെറ്റായിരുന്നു. ഹിംസാപരായണനായി ഹിംസയെ ദൂരീകരിക്കാൻ ഒരുകാലത്തും സാധിക്കയില്ല. അതുകൊണ്ടു ഹിംസകരുടെ സംഖ്യ വർദ്ധിക്കുകയാണു ചെയ്യുക. പക്ഷേ, അന്നു് ഇക്കാര്യം ആലോചനയിൽ പെട്ടില്ല. അക്കാലത്തു, ആ പുണ്യാത്മാക്കൾ, തങ്ങൾക്കു ശരിയാണെന്നു തോന്നിയപ്രകാരത്തിൽ പരീക്ഷണം നടത്തി. പരശുരാമൻ അന്നത്തെ മഹാനായ അഹിംസാവാദിയായിരുന്നു. അദ്ദേഹം ഹിംസയുടെ ഉദ്ദേശ്യത്തോടുകൂടിയ ഹിംസ ചെയ്തിട്ടില്ല. അദ്ദേഹം അഹിംസയെ സ്ഥാപിക്കുന്നതിന്നുവേണ്ടിയാണു് ഹിംസയെ ആശ്രയിച്ചതു്. ആകയാൽ, ആ പരീക്ഷണം സഫലമായില്ല. പിന്നെ ശ്രീരാമന്റെ കാലംവന്നു. അക്കാലത്തു ബ്രാഹ്മണർ വീണ്ടും ആലോചിച്ചു. അവർ ഹിംസയെ ഉപേക്ഷിച്ചവരാണു്. സ്വയം ഹിംസചെയ്യുന്നതല്ലെന്നു് അവർ നിശ്ചയിച്ചിട്ടുണ്ടു്. എന്നാൽ പിന്നെ, രാക്ഷസന്മാരിൽനിന്നു രക്ഷനേടാൻ കഴിയുന്നതെങ്ങനെ? അവർ ആലോചിച്ചു: "ഈ ക്ഷത്രിയന്മാർ ഹിംസചെയ്യുന്നവരാണു്; അവരെക്കൊണ്ടു രാക്ഷസന്മാരെ നശിപ്പിക്കണം. മുള്ളുകൊണ്ടുതന്നെ മുള്ളു് എടുത്തുകളയണം. നമുക്കു് അതിലൊന്നും പങ്കെടുക്കാതെ വിട്ടുനില്ക്കണം" അതനുസരിച്ചു വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുപോയി, അവരെക്കൊണ്ടു രാക്ഷസന്മാരെ കൊല്ലിച്ചു. സ്വയം സംരക്ഷിക്കാൻ സമർത്ഥമല്ലാത്ത, സ്വന്തംകാലിൽ നില്ക്കാൻ സാധിക്കാത്ത മുടന്തനായ, അഹിംസയ്ക്കു നിവർന്നുനില്ക്കാൻ സാധിക്കുന്നതെങ്ങനെ എന്നു് ഇന്നു നാം ആശ്ചര്യപ്പെട്ടേയ്ക്കാം. പക്ഷേ, അന്നു വസിഷ്ഠവിശ്വാമിത്രന്മാരെപ്പോലുള്ളവർക്കു ക്ഷത്രിയന്മാരുടെ ശക്തികൊണ്ടു് ആത്മരക്ഷ ചെയ്യുന്നതിൽ ഒരുതരത്തിലുള്ള ദോഷവും—ന്യൂനതയും—തോന്നിയില്ല. പക്ഷേ, രാമനെപ്പോലുള്ള ക്ഷത്രിയന്മാരെ കിട്ടാതിരുന്നാലോ? വിശ്വാമിത്രൻ പറഞ്ഞു: "ഞാൻ ചത്താലും ശരി, ഹിംസചെയ്യുകയില്ല". കാരണം, ഹിംസചെയ്യാൻ തുടങ്ങുന്നതോടുകൂടി അഹിംസയിലുള്ള പരീക്ഷണം അവസാനിച്ചുകളയുന്നു. അതിനാൽ അവർ സ്വയം ഹിംസചെയ്യുന്നതല്ലെന്നു തീരുമാനിച്ചു. ക്ഷത്രിയരെ കി

ട്ടാഞ്ഞാൽ അഹിംസകർ മരിക്കാനും ഒരുക്കമായിരുന്നു — അതായിരുന്നു അന്നത്തെ സ്ഥിതി. വിശ്വാമിത്രന്റെകൂടെ പോകുമ്പോൾ രാമൻ ചോദിച്ചു: "ഈ കൂമ്പാരമായിക്കിടക്കുന്നത് എന്താണ്?" വിശ്വാമിത്രൻ പറഞ്ഞു: "ഇതെല്ലാം ബ്രാഹ്മണരുടെ എല്ലാണ്. അഹിംസാവ്രതക്കാരായ ബ്രാഹ്മണർ അക്രമികളായ രാക്ഷസരോട് ഒരുവിധത്തിലും പ്രതികാരം ചെയ്തില്ല. അവർ വളരെപ്പേർ ചത്തുപോയി. അവരുടെ എല്ലാണ് ഈ കൂമ്പാരമായിക്കിടക്കുന്നത്" ഈ അഹിംസയിൽ ബ്രാഹ്മണരുടെ ത്യാഗം കാണപ്പെടുന്നുണ്ട്. പക്ഷേ, അതോടൊപ്പംതന്നെ അന്യരെക്കൊണ്ടു ആത്മരക്ഷചെയ്യിക്കാനുള്ള ആഗ്രഹവും കാണുന്നുണ്ട് ഇത്തരം ദൗർബല്യം ഉള്ളേടത്തോളംകാലം അഹിംസയ്ക്ക് പൂർണ്ണതപ്രാപിക്കാൻ സാധിക്കയില്ല.

പിന്നെ, സജ്ജനങ്ങൾ മൂന്നാമതൊരു പരീക്ഷണം നടത്തി. അവർ നിശ്ചയിച്ചു: "ഞങ്ങൾ ആത്മരക്ഷയ്ക്കായി അന്യരുടെ സഹായം ആവശ്യപ്പെടുകയില്ല. ഞങ്ങളുടെ അഹിംസതന്നെ ഞങ്ങളെ രക്ഷിക്കും. അതുമാത്രമേ ശരിയായ രക്ഷയായിരിക്കയുള്ളൂ". അവരുടെ ഈ പരീക്ഷണം വ്യക്തിനിഷ്ഠമായിരുന്നു. വ്യക്തിഗതമായ ഈ പരീക്ഷണത്തെ അവർ പരിപൂർണ്ണതവരെ എത്തിച്ചു. എന്നാലും, അതു വ്യക്തിഗതമല്ലേ? സമുദായത്തെ ഹിംസകന്മാർ ഉപദ്രവിക്കുകയും സമുദായം സജ്ജനങ്ങളോട്, "ഇനി എന്തുചെയ്യണം" എന്നു ചോദിക്കുകയും ചെയ്യുമ്പോൾ അവർക്ക് ശരിയായ മാർഗ്ഗദർശനം നൽകാൻ കഴിഞ്ഞിരുന്നില്ല. വ്യക്തിഗതമായ ജീവിതത്തിൽ പരിപൂർണ്ണമായ അഹിംസയെ കൊണ്ടുവന്നിരുന്ന ആ മഹാത്മാക്കൾ സമുദായത്തിനു നൽകിയിരുന്ന മറുപടി ഇതാണ്: "സഹോദരന്മാരേ, ഞങ്ങൾ വിവശരാണ്!" ഇങ്ങനെ ആ മഹാത്മാക്കളുടെ കുറവിനെ എടുത്തുകാണിക്കുന്നതു് എന്റെ ബാലസാഹസമാണ്. പക്ഷേ, അവരുടെ കഴുത്തിൽകയറി ഇരിക്കുമ്പോൾ എനിക്കു കാണാൻ കഴിഞ്ഞതു ഞാൻ പറഞ്ഞു എന്നുമാത്രം. അതിനെ അവർ ക്ഷമിക്കുകയും ചെയ്യും. കാരണം അവർ ക്ഷമാശീലരാണ്; മഹാത്മാക്കളാണ്. അഹിംസാത്മകങ്ങളായ സാധനകൾവഴിയായി സാമുദായികങ്ങളായ പരീക്ഷണങ്ങൾ നടത്തുന്ന കാര്യത്തെപ്പററി അവർ ആലോചിച്ചിട്ടുതന്നെയില്ല. ഒരുപക്ഷേ, അക്കാലത്തു അതത്ര ആവശ്യമായി തോന്നിയിട്ടില്ലായിരിക്കാം. അതിനാൽ, അവർ, വ്യക്തിപരമായ പരീക്ഷണം നടത്തിനോക്കുകയാണു ചെയ്തതു്. പക്ഷേ, ഇങ്ങനെ ഒററയ്ക്കൊററയ്ക്കു നടത്തിയ പരീക്ഷണങ്ങളാൽതന്നെയാണ് ശാസ്ത്രം വികസിക്കപ്പെടുന്നതു്; പല അനുഭവങ്ങളും കൂടിച്ചേർന്നാണ് ശാസ്ത്രം ഉണ്ടാവുന്നതു്.

'സാധു'ക്കളുടെ വ്യക്തിപരമായ അനുഭവത്തിനുശേഷം ഇപ്പോൾ നാം നാലാമതൊരു പരീക്ഷണം നടത്തിവരികയാണു്. അതിതാണു്: സമുദായം ഒത്തുചേൎന്നു് അഹിംസാത്മകമായ സാധനങ്ങളെക്കൊണ്ടു ഹിംസയ്ക്കു പ്രതികാരംചെയ്യുക. ഇങ്ങനെ, ഇതേവരെയായി നാലുതരം പരീക്ഷണങ്ങൾ നടത്തപ്പെട്ടു. ഇവ ഓരോന്നിലും അപൂൎണ്ണതയുണ്ടായിരുന്നു; ഇപ്പോൾ നടത്തുന്നതിലും അപൂൎണ്ണതയുണ്ടു്; അതു അപരിഹാൎയ്യമാണു്. പക്ഷേ, അക്കാലത്തു് ആ പരീക്ഷണങ്ങൾ പൂൎണ്ണമായിരുന്നു; അഥവാ, പൂൎണ്ണമാണെന്നു കണക്കാക്കപ്പെട്ടിരുന്നു — എന്നുതന്നെ പറയേണ്ടിവരും. ഇനി ഒരു പതിനായിരം കൊല്ലം കഴിഞ്ഞുനോക്കുമ്പോൾ, നമ്മുടെ ഇന്നത്തെ ഈ അഹിംസാത്മകമായ സമരത്തിലും ഹിംസയുടെ ഭാഗങ്ങൾ ധാരാളം കാണപ്പെട്ടേക്കാം. ശുദ്ധമായ അഹിംസയ്ക്കായി വേറെയും പരീക്ഷണങ്ങൾ നടത്തപ്പെടും. ഇങ്ങനെ ജ്ഞാനം, കൎമ്മം, ഭക്തി — ഇവ മാത്രമല്ല, മററു സദ്ഗുണങ്ങളും വികസിച്ചുകൊണ്ടിരിക്കുന്നുണ്ടു്. പൂൎണ്ണവസ്തു ഒന്നുമാത്രമേ ഉള്ളു. അതു പരമാത്മാവാണു്. ഭഗവദ്ഗീതയിലെ പുരുഷോത്തമയോഗം പൂൎണ്ണമാണു്. പക്ഷേ, വ്യക്തിയുടേയും സമുദായത്തിന്റേയും ജീവിതത്തിൽ അതിന്റെ വികാസം ഇനിയും പൂൎണ്ണത പ്രാപിച്ചിട്ടില്ല. മഹദ്വാക്യങ്ങളും വികസിക്കുന്നുണ്ടു്. ഋഷിമാരെ, മന്ത്രങ്ങളുടെ 'ദ്രഷ്ടാക്ക'ളായിട്ടാണു് കണക്കാക്കാറുള്ളതു്; കൎത്താക്കളായിട്ടില്ല. കാരണം, തങ്ങൾ കണ്ടതുമാത്രമാണു് അതിന്റെ അൎത്ഥം എന്നു അവർ അവകാശപ്പെടുന്നില്ല. അവർ അതിനെ ഒരുവിധത്തിൽ ദശിച്ചു എന്നു മാത്രം. പിന്നീടു്, നമുക്കു്, അതിന്റെ അൎത്ഥം കൂടുതൽ വികസിച്ചവിധത്തിൽ ദശിക്കാൻ സാധിച്ചേക്കാം. അതിനു കാരണം, നമ്മുടെ മഹത്ത്വമല്ല; നേരെമറിച്ചു്, നാം അവരെ ആധാരമാക്കി മുന്നോട്ടുപോകുന്നു എന്നതാണു്. നാം ഏതു സദ്ഗുണത്തിന്റെ സാരവും സാധാരണരൂപത്തിൽ എടുക്കുന്നതായാൽ അതു അഹിംസയുടെ രൂപത്തിലാണു പ്രത്യക്ഷപ്പെടുക. അതിനാലാണു് ഞാൻ, അഹിംസയുടെ വികാസത്തെപ്പററി ഇവിടെ ഇത്രയും വിവരിക്കുന്നതു്. കൂടാതെ, നാം ഇന്നു് അഹിംസാത്മകമായ ഒരു യുദ്ധത്തിൽ ഏൎപ്പെട്ടിരിക്കയാണു്. ഈ തത്ത്വം എങ്ങനെയാണു് വികസിച്ചുകൊണ്ടിരിക്കുന്നതെന്നു ഞാൻ പറഞ്ഞുകഴിഞ്ഞു.

## 4

അഹിംസയുടെ ഒരു വശത്തെപ്പററി നാം ചിന്തിച്ചു: അതായതു്, ഹിംസകരുടെ ആക്രമത്തിൽനിന്നു് അഹിംസകർ ആത്മ

രക്ഷ നേടിയതെങ്ങനെ; വ്യക്തികളുടെ പരസ്പരമത്സരത്തിൽ നിന്നു അഹിംസ വികാസംപ്രാപിച്ചതെങ്ങനെ—എന്നു നാം കണ്ടു.

എന്നാൽ, മനുഷ്യനും മൃഗവുംതമ്മിലും മത്സരം ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. മനുഷ്യർക്കു് ഇതേവരെയും തങ്ങളുടെ ഇടയിലെ കലഹത്തെ (പരസ്പരകലഹത്തെ) ഇല്ലാതാക്കാൻ കഴിഞ്ഞിട്ടില്ല. അവർ മൃഗങ്ങളെ വയററിലാക്കിക്കൊണ്ടാണു ജീവിക്കുന്നതു് അവൻ കൂട്ടുകാരോടു മത്സരിക്കുന്നുണ്ടു്; അവനു് തന്നിൽതാഴെയുള്ള ജീവികളെ തിന്നാതെ ജീവിക്കാൻവയ്യ. എന്നാൽ ഇതേവരെയായും മനുഷ്യൻ, അനേകായിരം കൊല്ലം ജീവിച്ചിരിക്കാൻ സാധിക്കുന്നതെങ്ങനെയെന്ന കാര്യത്തെപ്പററി ചിന്തിച്ചിട്ടില്ല. മനുഷ്യനു മനുഷ്യനായി ജീവിക്കുക സാധ്യമല്ല. എന്നാൽ, ഈ കാര്യവും വികാസം പ്രാപിച്ചുവരുന്നുണ്ടു്. മനുഷ്യൻ ഉപജീവനത്തിനു മൃഗങ്ങളെമാത്രം ആശ്രയിച്ചിരുന്ന ഒരുകാലം ഉണ്ടായിരുന്നു. പക്ഷേ, ഉത്തമന്മാരും ബുദ്ധിമാന്മാരും ആയിരുന്നവർക്കു് ഇതു ശരിയാണെന്നു തോന്നിയില്ല. അതിനാൽ, മാംസം തിന്നുകയാണെങ്കിൽ അതു യജ്ഞത്തിൽ ബലികഴിച്ച മൃഗത്തിൻേറതായിരിക്കണമെന്ന ഒരു നിബന്ധനവച്ചു. ഹിംസയ്ക്കു് ഒരു തടസ്സം വേണമെന്നായിരുന്നു അതിൻെറ ഉദ്ദേശ്യം. പലരും മാംസം തീരെ ഉപേക്ഷിച്ചു. അങ്ങനെ ഉപേക്ഷിക്കാൻ കഴിയാത്തവർ യജ്ഞത്തിൽ ഭഗവാനു ബലികഴിച്ചു്, കുറച്ചു തപസ്യചെയ്തു ഭക്ഷിക്കാം എന്ന അനുമതി നൽകപ്പെട്ടു "യജ്ഞത്തിൽമാത്രമേ മാംസം തിന്നാവൂ" എന്നൊരു നിബന്ധനവച്ചാൽ ഹിംസ തടയപ്പെടും എന്നാണു് അന്നു കരുതപ്പെട്ടിരുന്നതു്. പക്ഷേ, യജ്ഞം ഒരു നിത്യസംഭവമായിത്തീന്നു. തോന്നിയവരെല്ലാം യജ്ഞംചെയ്യാനും മാംസം തിന്നാനുംതുടങ്ങി. അപ്പോൾ ഭഗവാൻ കുറേക്കൂടി മുന്നോട്ടുവന്നു പറഞ്ഞു: "നിങ്ങൾ വേണമെങ്കിൽ മാംസം തിന്നുകൊൾക. പക്ഷേ, ആ സാധു ഭഗവാൻെറപേരുംപറഞ്ഞു തിന്നരുതു്". ഈ രണ്ടു വാക്കുകളുടേയും ഹേതു ഒന്നുതന്നേയാണു്; ഹിംസ തടയപ്പെടണം; യാഗാദികൾ ചെയ്താലും ശരി, ഇല്ലെങ്കിലും ശരി, മാംസാഹാരം സർവഥാ ഉപേക്ഷിക്കണം എന്നാണു് നമ്മേ പഠിപ്പിച്ചിരിക്കുന്നതു്. ഇങ്ങനെ നാം, പതുക്കെപ്പതുക്കെ മാംസഭക്ഷണത്തിൽനിന്നു വിരമിക്കാൻതുടങ്ങി.

ലോകചരിത്രത്തിൽ, ഭാരതവർഷത്തിൽമാത്രമേ, ഈ മഹത്തായ പരീക്ഷണം നടത്തപ്പെട്ടിട്ടുള്ളു. കോടിക്കണക്കിൽ ജനങ്ങൾ മാംസഭക്ഷണം ഉപേക്ഷിച്ചു. ഇന്നു നാം മാംസം ഭക്ഷിക്കാതിരിക്കുന്നുണ്ടെങ്കിൽ അതു നമ്മുടെ യോഗ്യതകൊണ്ടല്ല; അതിൻെറ

പ്രശംസ നമ്മുടെ പൂർവ്വികന്മാർക്കാണ്. അതു നമ്മുടെ സംസ്കാരത്തിൽവന്നുചേർന്ന പുരാതനകാലത്തെ മഹർഷിമാർ മാംസം തിന്നിരുന്നു എന്ന് ഇന്നു പുസ്തകങ്ങളിൽ വായിക്കുമ്പോൾ നാം അത്ഭുതപ്പെട്ടുപോകുന്നു "എന്ത്! മഹർഷിമാർ മാംസം തിന്നിരുന്നുവെന്നോ?!" അവർ മാംസം ഭക്ഷിച്ചുകൊണ്ടേ സംയമനം ചെയ്തുചെയ്ത് അതുപേക്ഷിച്ചു; ഇതാണ് വാസ്തവം. അതിന്റെ പ്രശംസ മുഴുവനും അവർക്കാണ്. ആ ക്ലേശങ്ങൾ ഇന്നു നമുക്കുണ്ടാകുന്നില്ല. നമുക്കവരെ പിന്തുടരുകമാത്രമേ ചെയ്യേണ്ടതുള്ളൂ. ഭവഭൂതിയുടെ ഉത്തരരാമചരിതത്തിലെ ഒരു രംഗം ഇതാണ്: വാല്മീകിയുടെ ആശ്രമത്തിലേക്കു വസിഷ്ഠൻ വന്നു. അദ്ദേഹത്തെ സത്കരിക്കുന്നതിന്നായി ഒരു പശുക്കുട്ടിയെക്കൊന്നു! അന്ന് ഒരു ചെറിയ മുനികുമാരൻ കുറച്ചു മുതിർന്ന ഒരു മുനികുമാരനോടു പറഞ്ഞു: "ഇന്നു നമ്മുടെ ആശ്രമത്തിലേക്കുവന്ന ആ താടിയുള്ള വ്യാഘ്രം നമ്മുടെ പശുക്കുട്ടിയെ തിന്നുകളഞ്ഞു, അല്ലേ?" മുതിർന്ന കുട്ടി മറുപടിപറഞ്ഞു: "വികൃത്! അതു വസിഷ്ഠമഹർഷിയാണ്! ഇങ്ങനെ തോന്നിയതു പറയരുത്!" അക്കാലത്ത് അവർ മാംസം ഭക്ഷിച്ചിരുന്നു. ഇന്നു നാം ഭക്ഷിക്കുന്നില്ല. ഇതിന്റെ അർത്ഥം, നാം അവരെക്കാളധികം വലുതായിട്ടുണ്ട് എന്നല്ല. അവരുടെ അനുഭവങ്ങളുടെ ലാഭം നമുക്ക് അനായാസേന ലഭിച്ചു എന്നുമാത്രം. നാം അവരുടെ ഈ അനുഭവത്തെ വികസിപ്പിക്കണം. നാം പാലും കൂടി തീരെ ഉപേക്ഷിച്ചുകൊണ്ടുള്ള ഒരു പരീക്ഷണമാണ് നടത്തേണ്ടതു്. മനുഷ്യൻ, ഇതരജീവികളുടെ പാൽ കുടിക്കുന്നതു ശരിയല്ല. പതിനായിരംകൊല്ലത്തിനുശേഷം ജീവിക്കുന്നവർ പറഞ്ഞേക്കാം: "എന്ത്! നമ്മുടെ പൂർവ്വന്മാർക്ക് 'പാലുപയോഗിക്കയില്ല' എന്ന വ്രതം അനുഷ്ഠിക്കേണ്ടിവന്നു എന്നോ? രാമ, രാമ! അവർക്ക് എങ്ങനെയാണ് പാൽകുടിക്കാൻ തോന്നിയതു്? അവർ അത്ര കാടന്മാരായിരുന്നു എന്നോ?" അതായതു്, നാം യാതൊരു തടസ്സവുംകൂടാതെ, നിർഭയരായി എന്നാൽ നമ്രതയോടുകൂടി പരീക്ഷണങ്ങൾ ചെയ്തുചെയ്ത് മുന്നോട്ടു പോയിക്കൊണ്ടേയിരിക്കണം; സത്യത്തിന്റെ പരിധി വർദ്ധിപ്പിച്ചുകൊണ്ടിരിക്കണം. വികാസത്തിന്ന് ഇനിയും ധാരാളം ഇടമുണ്ട്. ഇതേവരെയായും ഒരു ഗുണവും പൂർണ്ണവികാസം പ്രാപിച്ചിട്ടില്ല.

## 5

അതിനാൽ, നാം, ദൈവീസമ്പത്തിനെ വികസിപ്പിക്കുകയും ആസുരീസമ്പത്തിനെ ദൂരീകരിക്കുകയും ചെയ്തുകൊണ്ടിരിക്കണം. നമുക്ക് 'ആസുരീ'സമ്പത്തിൽനിന്നുവിട്ടു ദൂരെപ്പിരിയാൻകഴിയണം

എന്നുകരുതിയാണ് ഭഗവാൻ അതിനെപ്പററി ഇത്ര വസ്തരിച്ചുപറഞ്ഞിരിക്കുന്നതു്. ഇതിൽ ആകെ മൂന്നു കാര്യങ്ങളാണ് ഉള്ളതു്. ആസുരസ്വഭാവത്തിൻെറ സാരംമുഴുവനും, 'അധികാരം, സംസ്കാരം, സമ്പത്തു്' ഇവയിൽ അടങ്ങിയിരിക്കുന്നുണ്ടു്. അവർ പറയുന്നു: "ഞങ്ങളുടെ സംസ്കാരം ഒന്നുമാത്രമാണ് ശ്രേഷ്ഠമായതു്." അവർ അതിനെ ലോകംമുഴുവൻ വ്യാപിപ്പിക്കുവാൻ ആഗ്രഹിക്കുന്നു. എന്തിനു്? അവർ പറയും: "അതാണ് സർവ്വോത്തമമായതു്" എന്തുകൊണ്ടാണ് അതു സർവ്വോത്തമമാണെന്നു പറയുന്നതു? "കാരണം, അതു ഞങ്ങളുടേതാണ്." ആസുരശക്തി, വ്യക്തിഗതമായാലുംശരി, വ്യക്തിനിർമ്മിതസാമ്രാജ്യഗതമായാലുംശരി, അതിന്നു ഈ മൂന്നുകാര്യങ്ങളും ഒഴിച്ചുകൂടാത്തതാണ്.

ബ്രാഹ്മണരും, തങ്ങളുടെസംസ്കാരം സർവ്വോത്തമമാണെന്നു കരുതുന്നു. എല്ലാ ജ്ഞാനവും അവരുടെ വേദങ്ങളിൽ നിറഞ്ഞിരിക്കുന്നുണ്ടു്. വൈദികസംസ്കാരം ലോകത്തിലെങ്ങും വ്യാപിക്കണം. "അഗ്രതശ്ചതുരോ വേദാ നഃ പൃഷ്ഠതഃ സശരം ധനുഃ" ഇങ്ങനെ കച്ചകെട്ടിയൊരുങ്ങി തങ്ങളുടെ സംസ്കാരത്തിൻെറ പതാക ലോകംമുഴുവനും പറപ്പിക്കുക പക്ഷേ, പിന്നിൽ "സശരം ധനുഃ" ഉള്ളതിക്കിൽ, മുൻഭാഗത്തു കയ്യിൽവെച്ചിട്ടുള്ള വേദം നിസ്തേജസ്കമായി എന്നു കരുതാം. മുസൽമാന്മാർ, ഖുറാൻശരീഫിൽ എഴുതിയതുമാത്രമാണ് സത്യംഎന്നു കരുതുന്നു. ക്രിസ്ത്യാനികളുടെ വിചാരവും അതുപോലെതന്നെയാണ്: "മററമതക്കാർ — അവർ എത്രതന്നെ ഉന്നതമായ പദവി പ്രാപിച്ചവരായാലുംശരി—യേശുക്രിസ്തുവിനെ വിശ്വസിക്കാതിരിക്കുന്നേടത്തോളംകാലം, സ്വർഗ്ഗത്തിലേക്കുകടക്കാൻ കഴികയില്ല!" അവർ (ക്രിസ്ത്യാനികൾ), ഭഗവാൻെറ മന്ദിരത്തിന്നു ഒരൊററവാതിൽമാത്രമേ വെച്ചിട്ടുള്ളു — യേശുവാതിൽ! ജനങ്ങൾ അവനവൻെറവീട്ടിന്നു വളരെ വാതിലും ജനലും വെക്കുന്നുണ്ടു്. പക്ഷേ, സാധുഭഗവാൻെറമന്ദിരത്തിന്നു് ഒരൊററവാതിൽമാത്രമേ ഉള്ളുവത്രേ!

"ആഢ്യോഭിജനവാനസ്മി കോന്യോസ്തി സദൃശോ മയാ"

എല്ലാവരുടേയും ധാരണ ഇതാണ്. ഞാൻ ആരാണ്! രാജാവിൻെറ കുലത്തിൽ ജനിച്ചവൻ. എൻെറ ഈ പരമ്പര യാതൊരു തടസ്സവുംകൂടാതെ തുടൻുവരുന്നു. ഇതുതന്നെയാണ് പാശ്ചാത്യരുടെ സ്ഥിതിയും. തങ്ങളുടെ സിരകളിൽ 'നോർമ്മൻകാരു'ടെ ചോരയാണ് പ്രവഹിക്കുന്നതു് എന്നാണ് അവർ അവകാശപ്പെട്ടുന്നതു്. നമ്മുടെ നാട്ടിലാകട്ടെ,ഗുരുക്കന്മാരുടെ പരമ്പരപോലുമില്ലേ?

ആദ്യത്തെ മൂലഗുരു ശ്രീശങ്കരനാണു്, പിന്നെ ബ്രഹ്മദേവൻ, പിന്നെ പലരും, പിന്നെ നാരദൻ, വ്യാസൻ, പിന്നെ മറേറതോമഹർഷി, പിന്നെ ഇടയിൽ അഞ്ചുപത്തുപേർ വരുന്നു; പിന്നെഎന്റെ ഗുരുവിന്റെ പേരു്! അവസാനം ഞൻ!!—ഇങ്ങനെ ഒരു പരമ്പര പറയുന്നു! ഈ വംശാവലി പറഞ്ഞുകൊണ്ടു്, നാം വലിയവരാണു്, നമ്മുടെ സംസ്കാരം ശ്രേഷ്ഠമാണു്—എന്നു സ്ഥാപിക്കയല്ലാതേ മററെന്താണു ചെയ്യുന്നതു്!! സഹോദരാ, നിങ്ങളുടെ സംസ്കാരം സർവ്വശ്രേഷ്ഠമാണെങ്കിൽ അതു നിങ്ങളുടെ ആചാരത്തിൽ കാണിച്ചുകൂടേ? എന്നാൽ, അതല്ലാ ചെയ്യുന്നതു്; നമ്മുടെ ജീവിതത്തിലോ നമ്മുടെ കുടുംബത്തിലോ ഇല്ലാത്ത ഒരു സംസ്കാരത്തെ ലോകം മുഴുവനും വ്യാപിപ്പിക്കാൻ ആഗ്രഹിക്കുക!—ഈ വിചാരസരണിയെ 'ആസുരി' എന്നു പറയാം.

എന്റെ സംസ്കാരം സുന്ദരമാണു്, വിശിഷ്ടമാണു് എന്നെല്ലാം വിചാരിക്കുന്നതുപോലെതന്നെയാണു്, ലോകത്തിലേ സകലസമ്പത്തും സ്വായത്തമാക്കാൻ യോഗ്യനായിട്ടുള്ളവൻ ഞാൻമാത്രമാണു് എന്ന വിചാരവും! ലോകത്തിലേ എല്ലാ സമ്പത്തും എനിക്കു കിട്ടണം. ഞാനതു പ്രാപ്തമാക്കും. എന്തിനാണു് അതു മുഴുവനും കരസ്ഥമാക്കുന്നതു്? അതോ, എല്ലാവർക്കും തുല്യമായി വിതരണംചെയ്തുകൊടുക്കുവാൻ. അതിന്നായി ഞാൻ എന്നെ ധനധാന്യങ്ങൾക്കിടയിൽ കഴിച്ചുമൂടുകയാണു്. അക്ബർ ഇതുതന്നെയാണു് പറഞ്ഞിരുന്നതു്: "ഈ രജപുത്രർ എന്തുകൊണ്ടു് എന്റെ സാമ്രാജ്യത്തിൽ ചേരുന്നില്ല. ഇതു് ഒരു വലിയ സാമ്രാജ്യമായിത്തീർന്നാൽ, ലോകത്തിൽ ശാശ്വതമായ സമാധാനം സ്ഥാപിക്കപ്പെട്ടും!" അദ്ദേഹം അങ്ങനെ ആഗ്രഹിച്ചതു് ആത്മാർത്ഥമായിട്ടായിരുന്നു. ആധുനികകാലത്തേ അസുരന്മാരുടെ ധാരണയും ഇതുതന്നെയാണു്: ലോകത്തിലേ സമ്പത്തു മുഴുവനും ശേഖരിക്കുന്നതു് എന്തിനുവേണ്ടി?—പിന്നെ അതെല്ലാം അർഹതയുള്ളവർക്കു് വിതരണംചെയ്യുന്നതിന്നുവേണ്ടി!

അതിന്നു് എനിക്കു് അധികാരംവേണം എല്ലാ അധികാരവും ഒരേകയ്യിൽ കേന്ദ്രീകരിച്ചാലല്ലാതെ ഇതു സാധ്യമാവുകയില്ല. ലോകം മുഴുവനും, എന്റെ തന്ത്രത്തിൽ വന്നുചേരണം; എനിക്കധീനമാവണം; എന്റെ തന്ത്രത്തിന്നനുസരിച്ചു നടക്കണം. എന്റെ ആധിപത്യത്തിൽ, എന്റെ തന്ത്രത്തിന്നനുസരിച്ചു്, നടക്കുന്നതെന്തോ അതുമാത്രമാണു് സ്വാതന്ത്ര്യമായതു്. ഇങ്ങനെ സംസ്കാരം, അധികാരം, സമ്പത്തു് എന്നീ മൂന്നു മുഖ്യകാര്യങ്ങൾക്കും ആസുരീസമ്പത്തിൽ ശക്തി നല്കപ്പെടുന്നുണ്ടു്.

സമുദായത്തിൽ ബ്രാഹ്മണർക്കു പ്രാധാന്യം, അഥവാ പ്രഭുത്വം, ഉണ്ടായിരുന്ന ഒരു കാലമുണ്ടായിരുന്നു. അവർ ശാസ്ത്രങ്ങൾ, നിയമങ്ങൾ വിരചിച്ചിരുന്നു. അവരെ രാജാക്കന്മാർ ശ്രേഷ്ഠരായി പരിഗണിച്ചിരുന്നു. ആ കാലം മാറി; ക്ഷത്രിയരുടെ കാലം വന്നു. കുതിരയെ അഴിച്ചുവിട്ട് ദിഗ്വിജയം ആരംഭിച്ചു. ഈ ക്ഷത്രിയസംസ്കാരവും, വരികയും പോകയുംചെയ്തു. ബ്രാഹ്മണൻ പറയുന്നു: "ഞാൻ വിദ്യകൊടുക്കുന്നവൻ, മററുള്ളവർ അതു വാങ്ങുന്നവർ. ഞാനല്ലാതെ മററാരാണ് ഗുരുവായിട്ടുള്ളത്?" ബ്രാഹ്മണർക്ക് തങ്ങളുടെ സംസ്കാരത്തിൽ അഭിമാനമുണ്ടായിരുന്നു. ക്ഷത്രിയർ പ്രാധാന്യം നൽകിയിരുന്നത് അധികാരശക്തിക്കാണ്. "ഇന്നു ഇവനെ കൊന്നു; നാളെ അവനെ കൊല്ലും" അവർക്ക് ഇതുമാത്രമാണ് പ്രധാനമായി തോന്നിയിരുന്നത്. പിന്നെ വൈശ്യരുടെ കാലം വന്നു. അവരുടെ സിദ്ധാന്തം, "മുതുകിൽ അടിച്ചാലും ശരി, വയററത്തടിക്കരുതു" എന്നായിരുന്നു. അവരുടെ സർവസ്വം വയറാണ്. "ഈ ധനം എന്റേതാണ്; അതും എന്റേതാവും!" ഇതാണ് അവരുടെ ജപവും സങ്കല്പവും എല്ലാം. ഇംഗ്ലീഷുകാർ നമ്മോടു പറയുന്നില്ലേ: "സ്വരാജ്യംവേണമെങ്കിൽ എടുത്തുകൊൾക! ഞങ്ങൾക്ക്, ഞങ്ങളുണ്ടാക്കുന്ന സാമാനങ്ങൾ വില്ക്കാനുള്ള സൌകര്യംതന്നാൽ മതി. പിന്നെ നിങ്ങൾ വേണമെങ്കിൽ നിങ്ങളുടെ സംസ്കാരത്തെ ഉരുവിട്ടുകൊണ്ടിരുന്നുകൊൾക! ലങ്കോട്ടിധരിച്ച് നിങ്ങളുടെ സംസ്കാരത്തേയും മുറുകെപ്പിടിച്ചുകൊണ്ടിരിക്കാം." ഇന്ന് ഈ യുദ്ധം നടക്കുന്നതു് വ്യാപാരത്തിന്നുവേണ്ടിയാണ്. അതിന്നായിത്തന്നെ ഈ യുഗം അവസാനിക്കും; അവസാനിക്കാനുള്ള ആരംഭം കണ്ടുതുടങ്ങി. ഇപ്രകാരം ഇവ ആസുരിസമ്പത്തിന്റെ പ്രകാരഭേദങ്ങളാകുന്നു.

അതിനാൽ, നാം ആസുരിസമ്പത്തിനെ ദൂരീകരിക്കണം. ചുരുക്കിപ്പറഞ്ഞാൽ ആസുരീസമ്പത്ത് എന്നതിന്റെ അർത്ഥം, "കാമം–ക്രോധം–ലോഭം" എന്നാകുന്നു. ഇവ മൂന്നുമാണ് ഈ ലോകത്തെ ആകെ ആട്ടിക്കൊണ്ടിരിക്കുന്നതു്. ഇനി, ഈ ആട്ടം അവസാനിപ്പിക്കണം! നമുക്ക് ഇതിൽനിന്നു പിൻതിരിയേണ്ട കാലമായി. ക്രോധവും ലോഭവും കാമത്തിൽനിന്നുളവാകുന്നവയാണ്. പരിതഃസ്ഥിതികൾ അനുകൂലമാവുമ്പോൾ, കാമത്തിൽനിന്നു ലോഭം ഉളവാകുന്നു; പ്രതികൂലമാവുമ്പോൾ ക്രോധവും. ഗീതയിൽ, ഓരോ അടിവെക്കുമ്പോഴും, ഇവ മൂന്നിൽനിന്നും രക്ഷപ്പെട്ടുകൊണ്ടിരിക്കണം എന്നു പറഞ്ഞിട്ടുണ്ട്. പതിനാറാമദ്ധ്യായത്തിന്റെ അവസാനത്തിൽ ഇതുതന്നെയാണ് പറഞ്ഞിട്ടുള്ളതു്. കാമം, ക്രോധം, ലോഭം — ഇവ നരകത്തിന്റെ മൂന്നു വലിയ വാതി

ലുകളാണു്. ഇവയിൽ വളരെ ചുങ്കങ്ങളുണ്ടു്. അനേകം ആളുകൾ വന്നുപോയിക്കൊണ്ടിരിക്കുന്നു. നരകത്തിലേക്കുള്ള വഴി വളരെ വിസ്താരമുള്ളതാണു്. അതിലൂടേ മോട്ടോർകാറുകൾ ഓടുന്നുണ്ടു്. ധാരാളം കൂട്ടുകാരേയും വഴിയിൽ കിട്ടും. എന്നാൽ, സത്യത്തിൻെറ വഴി വളരെ ഇടുങ്ങിയതാണു്.

അപ്പോൾ, ഈ 'കാമക്രോധലോഭ'ങ്ങളിൽനിന്നു രക്ഷപ്പെടുന്നതെങ്ങനെ? അതിന്നു സംയമം ആവശ്യകമാണു്. ശാസ്ത്രീയമായ സംയമത്തിൻെറ സഹായം സ്വീകരിക്കണം. 'സാധു'ക്കളുടെ അനുഭവംതന്നെയാണു ശാസ്ത്രം. പരീക്ഷണങ്ങൾവഴി സജ്ജനങ്ങൾക്കു കിട്ടിയ അനുഭവങ്ങളെക്കൊണ്ടാണു് ശാസ്ത്രം ഉണ്ടായിത്തീരുന്നതു്. അതിനാൽ, ഈ സംയമസിദ്ധാന്തത്തിൻെറ കൈ പിടിക്കുക. വ്യർത്ഥമായ സംശയങ്ങൾക്കൊന്നും സ്ഥാനംകൊടുക്കരുതു്. കാമക്രോധാദികൾ ഇല്ലാതായിക്കഴിഞ്ഞാൽ ലോകത്തിൻെറ സ്ഥിതി എന്തായിത്തീരും? ലോകം എങ്ങനെ നടക്കും? കാമക്രോധങ്ങൾ ഒട്ടുംതന്നെ ബാക്കിയാവേണ്ടതില്ലേ?—ദയചെയ്തു, ഇത്തരം സംശയങ്ങളൊന്നും കൊണ്ടുവരരുതു്! പ്രിയസഹോദരന്മാരേ, ലോകത്തിൽ ആദ്യംമുതൽക്കുതന്നെ കാമക്രോധാദികൾ നിറഞ്ഞിരിക്കുന്നുണ്ടു്—നിങ്ങൾക്കാവശ്യമുള്ളതിനേക്കാൾ എത്രയോ അധികം ഉണ്ടു്. പിന്നെ നിങ്ങൾ എന്തിനാണു് വ്യർത്ഥമായി, 'ബുദ്ധിഭേദം' ഉളവാക്കിത്തീർക്കുന്നതു്? കാമക്രോധലോഭങ്ങൾ നിങ്ങൾക്കു വേണ്ടതിലധികം ലോകത്തിലുണ്ടു്. കാമം നശിച്ചുപോയാൽ പിന്നെ എങ്ങനെ സന്തതിയുണ്ടാവും എന്നു ഭയപ്പെടേണ്ടതില്ല. നിങ്ങൾ എത്രതന്നെ സന്താനങ്ങളെ ജനിപ്പിച്ചുകൊണ്ടിരുന്നാലും ശരി, ഈ ഭൂമിയിൽനിന്നു മനുഷ്യൻെറ പേരുപോലും നശിച്ചുപോകുന്ന ഒരു കാലം വരും. ശാസ്ത്രജ്ഞന്മാരും വൈജ്ഞാനികന്മാരും അതിനെ ശരിവെക്കുന്നുണ്ടു്. ഭൂമി ക്രമേണ തണുത്തുകൊണ്ടുവരികയാണു്. ഒരുകാലത്തു ഭൂമി വളരെ ചൂടുള്ളതായിരുന്നു. അന്നു ഭൂമിയിൽ ജീവികളൊന്നും വസിച്ചിരുന്നില്ല. ജീവൻതന്നെ ഉണ്ടായിരുന്നില്ല. ഇനി, ഭൂമി തണുത്തു്, സകലജീവികളും അതിൽ ലയിച്ചുപോകുന്ന ഒരു കാലവുംവരും. അതിന്നു് ഇനി ഒരുലക്ഷം കൊല്ലം വേണ്ടിവന്നേയ്ക്കാം. അതിനാൽ, നിങ്ങൾ എത്രതന്നെ സന്തതികളെ വർദ്ധിപ്പിച്ചാലും അവസാനം പ്രളയംവരും എന്നുതീർച്ചയാണു്. ഭഗവാൻ അവതാരം എടുക്കുന്നതു ധർമ്മസംരക്ഷണത്തിന്നു വേണ്ടിയാണു്; സംഖ്യാസംരക്ഷണത്തിന്നുവേണ്ടിയല്ല. ധർമ്മപരായണനായ, പാപഭീരുവായ, സത്യനിഷ്ഠനായ, ഒരൊററമനുഷ്യൻ ഉള്ളേടത്തോളംകാലം യാതൊരു ചിന്തയ്ക്കും അവകാശമില്ല.

ഈശ്വരൻ ആയാളുടെമേൽ ദൃഷ്ടിപതിപ്പിച്ചുകൊണ്ടിരിക്കും. ധർമ്മക്ഷയം സംഭവിച്ച അനേകായിരം ആളുകൾ ജീവിച്ചിരുന്നാലെന്താണ്, ഇല്ലെങ്കിലെന്താണ്? രണ്ടും ഒരേമാതിരിയാണ്.

ഈ കാര്യത്തിൽ ശ്രദ്ധപതിപ്പിച്ചുകൊണ്ട്, സൃഷ്ടിയിൽ ഉത്തമമായ രീതിയിൽ ജീവിക്കുക; ആത്മസംയമത്തോടുകൂടി മുന്നോട്ടു പോവുക. 'ലോകസംഗ്രഹം' എന്നതിൻെറ അർത്ഥം, ജനങ്ങൾ പറയുന്നതുപോലെ ചെയ്യുക അഥവാ നടക്കു എന്നല്ല. മനുഷ്യവർഗ്ഗത്തെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുക; സമ്പത്തു വർദ്ധിപ്പിക്കുക—ഇതും പരിഷ്കാരമോ പുരോഗതിയോ അല്ല. വികാസം സംഖ്യയെ അവലംബിച്ചിരിക്കുന്നില്ല സമുദായം യാതൊരാലോചനയും കൂടാതെ വർദ്ധിച്ചുകൊണ്ടേപോകുന്നതായാൽ, ജനങ്ങൾ അന്യോന്യം കൊല്ലാൻതുടങ്ങും. മനുഷ്യസമുദായം ആദ്യം പക്ഷിമൃഗാദികളെക്കൊന്നുതിന്നു ജീവിക്കും. പിന്നെ, തങ്ങളുടെതന്നെ സന്താനങ്ങളെ തിന്നു ജീവിക്കേണ്ടിവരും. കാമക്രോധാദികളിൽ വല്ല സാരമോ, അർത്ഥമോ, ഉപയോഗമോ ഉണ്ടെന്നു വിചാരിക്കുന്നതായാൽ അവസാനം മനുഷ്യൻ മനുഷ്യനെ കൊന്നുതിന്നുന്ന ഒരു കാലംവരും. ഇതിൽ അല്പംപോലും സംശയമില്ല. അതിനാൽ, ലോകസംഗ്രഹം എന്നതിൻെറ അർത്ഥം, സുന്ദരവും വിശുദ്ധവുമായ നൈതികമാർഗ്ഗം സാധാരണന്മാർക്കു കാണിച്ചുകൊടുക്കുക എന്നാകുന്നു. കാമക്രോധങ്ങളിൽനിന്നു മുക്തിനേടിയാൽ ഈ ലോകത്തിൽ മനുഷ്യവംശം ഇല്ലാതായിത്തീരുമെങ്കിൽ, നിങ്ങൾ അതിനെപ്പററി ചിന്തിക്കേണ്ട. അവർ കുജനിൽപോയി ജനിക്കും. അവ്യക്തനായ പരമാത്മാവു് എല്ലാടിക്കിലും വ്യാപിച്ചിരിക്കുന്നുണ്ടു്. എവിടെയാണു് പരമാത്മാവിൻെറ സാന്നിദ്ധ്യം ഇല്ലാത്തതു്? ആ പരമാത്മാവു നമ്മെപ്പററി ചിന്തിച്ചുകൊള്ളും. അതിനാൽ, നമുക്കു് ആദ്യം നമ്മുടെ മുക്തി സമ്പാദിക്കാം; അതിലധികം മുന്നോട്ടുനോക്കിയിട്ടു കാര്യമല്ല. സകല സൃഷ്ടികളുടേയും, മനുഷ്യസമുദായത്തിൻെറയും ഒട്ടാകെ, കാര്യത്തെപ്പററി ചിന്തിക്കാൻ നാം ആരാണു്? നിങ്ങൾ സ്വന്തം നൈതികശക്തിയെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുക; കാമക്രോധാദികളെ വേരോടെ പറിച്ചുകളയുക. ആദ്യം സ്വന്തം കഴുത്തു് ഊരിയെടുക്കുക. നിങ്ങളുടെകഴുത്തു് കുടുക്കിൽപെട്ടിരിക്കയാണു്. ആദ്യം അതു ഊരിയെടുക്കുക. എന്നാൽതന്നെ കുറെയൊക്കെ സാധിച്ചു.

സംസാരസാഗരത്തിൽനിന്നു ദൂരേ, അതിൻെറ വക്കത്തു്, നിന്നുകൊണ്ടു് ഉള്ളിലെ തമാശകാണാൻ നല്ലരസമാണു്. സമുദ്രത്തിൽ മുങ്ങിപ്പൊന്തുന്നവർക്കു്, കണ്ണിലും മൂക്കിലും വെള്ളംകടന്നിട്ടുള്ള

ആഠംക്ക്, സമുദ്രത്തിലെ തമാശകാണാൻ വല്ല രസവും ഉണ്ടായിരിക്കുമോ? സജ്ജനങ്ങഠം സമുദ്രതീരത്തുനിന്നുകൊണ്ട് ആനന്ദിക്കുന്നു. 'സാധു'ക്കളെപ്പോലെ സംസാരത്തിൽനിന്നു അലിപ്തരായാലല്ലാതെ നമുക്ക് ശരിയായ ആനന്ദം കിട്ടുകയില്ല. അതിനാൽ, താമരയിലപോലെ അലിപ്തനായിരിക്കണം. ബുദ്ധഭഗവാൻ പറഞ്ഞിട്ടുണ്ട്: "സജ്ജനങ്ങഠം കൊടുമുടിയിൽകയറി താഴെയുള്ള സംസാരത്തിൻെറനേക്കു നോക്കിക്കൊണ്ടിരിക്കയാണു്. അപ്പോഠം അവക്കു്, സംസാരം ക്ഷുദ്രമാണു്, നിസ്സാരമാണു് എന്നു തോന്നിപ്പോകുന്നു" അതുപോലെ നിങ്ങളും മുകളിൽകയറിനിന്നു നോക്കുക. അപ്പോഠം, വിശാലവും നിസ്സീമവുമായ ഈ സംസാരം ക്ഷുദ്രമായി കാണപ്പെടും. പിന്നെ മനസ്സു സംസാരത്തിൽ ഒട്ടിപ്പിടിക്കുകയില്ല.

സാരാംശം:—ഭഗവാൻ ഈ അദ്ധ്യായത്തിൽ, ആസുരീസമ്പത്തിനെ ദൂരീകരിച്ചു് ദൈവീസമ്പത്തിനെ സമ്പാദിക്കുക എന്നു്, വീണ്ടുംവീണ്ടും, ഉൽക്കണ്ഠാപൂവ്വം, ഹൃദയത്തിൻെറ അഗാധതയിൽനിന്നു്, വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുന്നു. വരൂ, നമുക്കു് അതിന്നായി പ്രയത്നിക്കാം.

---

## പതിനേഴാമദ്ധ്യായം

12-6-'32

### 1

പ്രിയസഹോദരന്മാരേ, നാം പതുക്കെപ്പതുക്കെ മുകഠംഭാഗത്തേക്കു കയറിവന്നുകൊണ്ടിരിക്കയാണു്. പതിനഞ്ചാമദ്ധ്യായത്തിൽ, ജീവിതത്തിൻെറ സമ്പൂണ്ണശാസ്ത്രം കണ്ടു. പതിനാറാമദ്ധ്യായത്തിൽ, അതിൻെറ ഒരു പരിശിഷ്ടവും കണ്ടു. മനുഷ്യൻെറ മനസ്സിലും, അവൻെറ മനസ്സിൻെറ പ്രതിബിംബരൂപമായ സമുദായത്തിലും രണ്ടു വൃത്തികഠം, സംസ്കാരങ്ങഠം അഥവാ സമ്പത്തികഠം, തമ്മിലുള്ള മത്സരം നടന്നുകൊണ്ടിരിക്കയാണു്. നാം ഇതിൽ ദൈവീസമ്പത്തിനെ വികസിപ്പിക്കണം. പതിനാറാമദ്ധ്യായത്തിൻെറരൂപത്തിലുള്ള പരിശിഷ്ടത്തിൽനിന്നു നമുക്കു് ഇതാണു് മനസ്സിലാക്കാൻകഴിയുന്നതു്. ഇന്നു്, പതിനേഴാമദ്ധ്യായത്തിൽ നമുക്കു മറെറാരു പരിശിഷ്ടമാണു് നോക്കാനുള്ളതു്. ഒരുപ്രകാരംനോക്കിയാൽ, ഇതിൽ 'കാര്യക്രമയോഗ'മാണു് പറയപ്പെട്ടിരിക്കുന്നതു്

എന്നു പറയാം. ഗീത ഈ അദ്ധ്യായത്തിൽ ദൈനംദിനകാര്യക്രമമാണ് പറഞ്ഞുതന്നിരിക്കുന്നത്. ഇന്നത്തെ അദ്ധ്യായത്തിൽ നമുക്കു നിത്യവൃത്തികളെപ്പററി ചിന്തിക്കാം.

നാം, നമ്മുടെ വൃത്തി, മുക്തവും പ്രസന്നവുമായിരിക്കണമെന്നാഗ്രഹിക്കുന്നുണ്ടെങ്കിൽ നമ്മുടെ എല്ലാവ്യവഹാരങ്ങളേയും ഒരുപ്രകാരത്തിൽ ക്രമപ്പെടുത്തണം. നമ്മുടെ ദൈനംദിനകാര്യക്രമം ചില നിശ്ചിതനിയമങ്ങൾക്കനുസരിച്ചു നടത്തണം. നമ്മുടെ ജീവിതം ആ പരിമിതികളിൽ, ആ നിയമങ്ങൾക്കനുസരിച്ച്, നടത്തിയാൽമാത്രമേ മനസ്സ് മുക്തമായിത്തീരുകയുള്ളൂ. നദി സ്വച്ഛന്ദം ഒഴുകുന്നു. പക്ഷേ, അതിനും ഒരു നിയമമുണ്ട്. അതു തെററിച്ചാൽ അതിൻെറ സ്വാതന്ത്ര്യം നഷ്ടമാവും. ജ്ഞാനികളെ ഉദാഹരണമായിഎടുക്കാം. അവരുടെ ആചാര്യൻ സൂര്യനാണ്. ഭഗവാൻ ആദ്യം കർമ്മയോഗംപഠിപ്പിച്ചതു സൂര്യനെയാണ്. സൂര്യനിൽനിന്ന് അതു മനുവിനും, അതായത് മനനംചെയ്യുന്ന മനുഷ്യനും, കിട്ടി. സൂര്യൻ സ്വതന്ത്രനാണ്, മുക്തനാണ്; പക്ഷേ, അതേസമയംതന്നെ നിയമംപാലിക്കുന്നവനും ആണ്. സൂര്യൻെറ സ്വാതന്ത്ര്യത്തിൻെറ സാരംതന്നെ നിയമപാലനത്തിലാണ് സ്ഥിതിചെയ്യുന്നത്. നാം പതിവായി ഒരേവഴിക്കുതന്നെ നടക്കാൻ പോകുന്നതായാൽ, വഴിയെപ്പററി ഒന്നും ആലോചിക്കാതെതന്നെ നടക്കാൻസാധിക്കും. ഇതു നമുക്കു നിത്യാനുഭവമുള്ള ഒരു കാര്യമാണ്. നേരേമറിച്ച്, ദിവസേന പുതിയ വഴിയിലൂടെ പോകാൻ തുടങ്ങിയാൽ നമ്മുടെ ശ്രദ്ധമുഴുവനും വഴിയുടെനേർക്കുതന്നെ തിരിക്കേണ്ടിവരും. അപ്പോൾ മനസ്സിന്നു മുക്തി ലഭിക്കുകയില്ല. അതായത്, നമ്മുടെ വ്യവഹാരങ്ങൾ നിയമമാക്കിത്തീർത്താൽമാത്രമേ നമ്മുടെ ജീവിതം ഒരു ഭാരമായിത്തോന്നാതിരിക്കയുള്ളൂ. ജീവിതത്തിൽ ആനന്ദംതോന്നുകയുള്ളൂ.

അതിനാൽ, ഭഗവാൻ ഈ അദ്ധ്യായത്തിൽ കാര്യക്രമം പറഞ്ഞുതന്നിരിക്കയാണ്. നാം ജനിക്കുമ്പോൾതന്നെ മൂന്നു സ്ഥാപനങ്ങൾകൂടെ കൊണ്ടുവന്നിട്ടുണ്ട്. മനുഷ്യൻ അവയുടെ കാര്യങ്ങൾ യഥാക്രമംനടത്തി തൻെറജീവിതം സുഖമയമാക്കിത്തീർക്കണം എന്ന ഉദ്ദേശ്യത്തോടുകൂടിയാണ് ഗീത ഈ കാര്യക്രമം പറഞ്ഞുതന്നിരിക്കുന്നത്.

ആ മൂന്നുസ്ഥാപനങ്ങൾ ഏവ? ആദ്യത്തേത്, നമ്മെ പററിപ്പിടിച്ചിരിക്കുന്ന ഈ ശരീരം രണ്ടാമത്തേത് നമ്മുടെ ചുററും വ്യാപിച്ചുകിടക്കുന്ന വിശാലമായ ഈ ബ്രഹ്മാണ്ഡം – അനന്തമായ ഈ സൃഷ്ടി. നാമും അതിൻെറ ഒരംഗമാണ്. നാം ജനിച്ചവ

ളർന്ന സമുദായം, നമ്മുടെ ജനനത്തെ പ്രതീക്ഷിച്ചിരുന്ന മാതാപിതാക്കന്മാർ, സഹോദരജനം, അയൽവാസികൾ — ഇതാണ് മൂന്നാമത്തേത്. നാം ദിവസേന, ഇവ മൂന്നിനേയും ഉപയോഗപ്പെടുത്തുന്നുണ്ട് — ഇവയ്ക്കു നാശം സംഭവിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ട്. അതിനെ പൂർത്തിയാക്കുന്നതിന്നായി നാം എപ്പോഴും പ്രയത്നിക്കുകയും നമ്മുടെ ജീവിതത്തെ സഫലമാക്കുകയുംചെയ്യണം എന്നാണ് ഗീത ആഗ്രഹിക്കുന്നത്. ഈ സ്ഥാപനങ്ങളുടെനേരേ ജന്മസിദ്ധമായ കർത്തവ്യത്തെ, അല്പംപോലും അഹംഭാവമില്ലാതെ അനുഷ്ഠിക്കണം.

ഈ കർത്തവ്യങ്ങളെ പൂർത്തിയാക്കണം; എന്നാൽ അതിന്നുള്ള പരിപാടിയെന്താണ്? യജ്ഞം, ദാനം, തപസ്സ് — ഇവ മൂന്നുംകൂടിച്ചേർന്നാണ് ആ പരിപാടി ഉണ്ടാക്കപ്പെട്ടിരിക്കുന്നത്. ഈ ശബ്ദങ്ങൾ നമുക്കു സുപരിചിതങ്ങളാണ്; എന്നാലും, അവയുടെ ശരിയായ അർത്ഥം അറിയുകയില്ല. നാം അവയുടെ അർത്ഥം മനസ്സിലാക്കുകയും അവയെ നമ്മുടെ ജീവിതത്തിന്റെ 'ധർമ്മ'മാക്കാൻ പരിശ്രമിക്കുകയുംചെയ്യുന്നതായാൽ ആ മൂന്നുസ്ഥാപനങ്ങളും സഫലമാവും; നമ്മുടെ ജീവിതം മുക്തമായും പ്രസന്നമായും തീരുകയും ചെയ്യും.

## 2

ഈ അർത്ഥം മനസ്സിലാക്കുന്നതിന്നായി, നമുക്ക് ആദ്യം, യജ്ഞം എന്നതിന്റെ അർത്ഥം എന്താണെന്നാലോചിക്കാം. ഈ സൃഷ്ടിയാകുന്ന സ്ഥാപനത്തെ നാം പ്രതിദിനം ഉപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്നുണ്ട്. നൂറാളുകൾ ഒന്നായി ഒരിടത്തു താമസിക്കുന്നതായാൽ പിറേറദിവസത്തേയ്ക്ക്, അവിടുത്തെ സൃഷ്ടി മുഴുവനും ദുഷിച്ചതായി കാണപ്പെടുന്നു. നാം, അവിടുത്തെ വായുവിനെ ദുഷിപ്പിക്കുന്നു, സ്ഥലം മലിനമാക്കിത്തീർക്കുന്നു; ആഹാരപദാർത്ഥങ്ങൾ തിന്നുതീർക്കുന്നു. ഇങ്ങനെ സൃഷ്ടിക്കു ക്ഷയം, അഥവാ തേയ്മാനം, വരുത്തുന്നു. ആ ക്ഷയത്തെ നികത്തുന്നതിന്നുവേണ്ടിയാണ് യജ്ഞം എന്ന സ്ഥാപനം ഉണ്ടാക്കപ്പെട്ടിരിക്കുന്നത്.

യജ്ഞത്തിന്റെ ഉദ്ദേശ്യം എന്താണ്? സൃഷ്ടിക്കു സംഭവിക്കുന്ന ഹാനിയെ നികത്തുന്നതുതന്നെയാണ് യജ്ഞം. നാം അനേകായിരം കൊല്ലങ്ങളായി നിലം ഉഴുതുവരുന്നു. ഇതുനിമിത്തം ഭൂമിയുടെ പശിമ കുറയുന്നുണ്ട്. യജ്ഞം പറയുന്നു: "ഭൂമിക്ക് അതിന്റെ പശിമയെ മടക്കിക്കൊടുക്കുക: നിലം ഉഴുക, ധാരാളം വെയിൽ കൊള്ളാനിടുക, അതിൽ വളമിടുക." നിലത്തിന്നു സംഭവി

ച്ച ഹാനിയെ നികത്തുക എന്നതാണ് യജ്ഞത്തിന്റെ ഒരുഹേതു. രണ്ടാമത്തേതു്, ഉപയോഗപ്പെടുത്തിയ വസ്തുക്കളെ ശുദ്ധീകരിക്കുകയാണ്. നാം കിണർ ഉപയോഗിക്കുന്നു. അതുനിമിത്തം ചുററുപാടും മലിനമായിത്തീരുന്നു; വെള്ളം കെട്ടിനില്ക്കുന്നു. ഇങ്ങനെ മലിനമായിത്തീർന്ന സൃഷ്ടിയെ നാം ശുദ്ധമാക്കണം. അവിടുത്തെ മലിനജലത്തെ നീക്കംചെയ്യണം. ചളിയെടുത്തുകളയണം. ക്ഷയത്തെ നികത്തുക, വൃത്തികേടിനെ നീക്കംചെയ്യുക. അതോടുകൂടി, മൂന്നാമതായി, പ്രത്യക്ഷത്തിൽ നിർമ്മാണപരമായ ചിലതുകൂടി ചെയ്യേണ്ടതുണ്ടു്. ഇതും യജ്ഞത്തിൽ അടങ്ങിയിട്ടുണ്ടു്. നാം ദിവസേന വസ്ത്രം ധരിക്കുന്നുണ്ടെങ്കിൽ, ദിവസേന നൂലുണ്ടാക്കി, അതു (വസ്ത്രധാരണം) നിമിത്തമുണ്ടാകുന്ന ക്ഷയത്തെ നികത്തണം: ഇങ്ങനെ, പരുത്തി കൃഷിചെയ്യുക, ധാന്യം ഉണ്ടാക്കുക, നൂലുണ്ടാക്കുക — ഇവയും യജ്ഞകർമ്മങ്ങളാണ്. യജ്ഞത്തിൽ നിർമ്മിക്കപ്പെടുന്നതൊന്നുംതന്നെ സ്വാർത്ഥത്തിന്നുള്ളതല്ല. നാം നിമിത്തം സംഭവിച്ച തേയ്മാനത്തെ — ക്ഷയത്തെ — നികത്തുക എന്ന ഭാവനയാണ് ഇതിൽ ഉണ്ടായിരിക്കേണ്ടതു്. ഇതു പരോപകാരമൊന്നുമല്ല. നാം ആദ്യംതന്നെ കടക്കാരാണ്. ജനിക്കുമ്പോൾതന്നെ തലയിൽ കടവുംപേറിക്കൊണ്ടാണു നാം വന്നിരിക്കുന്നതു്. ആ കടം തീർക്കുന്നതിന്നായി നാം എന്തെല്ലാം നിർമ്മിക്കുന്നുവോ അതെല്ലാം യജ്ഞമാകുന്നു, സേവനമാകുന്നു. അല്ലാതെ, അതു പരോപകാരമാണ് എന്നു വിചാരിക്കേണ്ട. നാം സേവനംകൊണ്ടു നമ്മുടെ കടം തീർക്കുന്നു; അത്രയേ ഉള്ളൂ. ഓരോ അടി വെക്കുമ്പോഴും നാം സൃഷ്ടിയാകുന്ന സ്ഥാപനത്തെ ഉപയോഗപ്പെടുത്തി ക്ഷയിപ്പിക്കുന്നുണ്ടു്. അതിനാൽ ആ ക്ഷയത്തെ (ആ ഹാനിയെ) നികത്തുന്നതിനായി, ആ മാലിന്യത്തെ നീക്കംചെയ്യുന്നതിനായി, പുതിയ സാധനങ്ങൾ ഉണ്ടാക്കുന്നതിന്നായി, നാം കർമ്മംചെയ്യണം; അതാണ് യജ്ഞം.

രണ്ടാമത്തെ സ്ഥാപനം നമ്മുടെ മാനവസമുദായമാണ്. അമ്മ, അച്ഛൻ, ഗുരു, ബന്ധുക്കൾ എന്നിവരെല്ലാം നമുക്കുവേണ്ടി പലതും ചെയ്തിട്ടുണ്ടു്. സാമുദായികമായ ഈ കടം വീട്ടുന്നതിന്നായി ദാനവ്യവസ്ഥ ഏർപ്പെടുത്തിയിരിക്കുന്നു. ദാനം എന്നതിന്റെ അർത്ഥം സാമുദായികമായ കടം വീട്ടുന്നതിന്നായി ചെയ്യപ്പെടുന്ന പരിശ്രമം എന്നാകുന്നു. അല്ലാതേ, പരോപകാരമെന്നല്ല. സമുദായത്തിൽനിന്നു ഞാൻ പല സേവനങ്ങളും സ്വീകരിച്ചിട്ടുണ്ടു്. ഞാൻ ഈ ലോകത്തിൽ ജനിച്ചപ്പോൾ ദുർബ്ബലനും നിസ്സഹായനും ആയിരുന്നു. ഈ സമുദായമാണു എന്നെ വളർത്തിയതു്. അതിനാൽ ഞാൻ സമുദായത്തിന്നു വേണ്ട സേവനങ്ങൾ ചെയ്യാൻ കട

പ്പെട്ടവനാണ്. അന്യരിൽനിന്ന് ഇങ്ങോട്ട് ഒന്നും സ്വീകരിക്കാതിരിക്കേ അങ്ങോട്ട ചെയ്യുന്ന സേവനം പരോപകാരമാണ്. ഇവിടെയാകട്ടെ, നാം സമുദായത്തിൽനിന്ന വേണ്ടത്ര എടുത്തുകഴിഞ്ഞു. ആ കടത്തിൽനിന്ന മുക്തി ലഭിക്കുന്നതിന്നായിച്ചെയ്യുന്ന സേവനം ദാനമാണ്. യജ്ഞം എന്നതു് സൃഷ്ടിയിലെ ഹാനിയെ നികത്തുന്നതന്നായിച്ചെയ്യുന്ന അദ്ധ്വാനമാണ്; ദാനം എന്നതു് സമുദായത്തോടുള്ള കടം വീട്ടുന്നതിന്നായി ശരീരം, മനസ്സ്, ധനം മുതലായവകൊണ്ട ചെയ്യുന്ന സഹായമാണ്.

ഇനി മൂന്നാമതൊരു സ്ഥാപനമുണ്ട്; അതു നമ്മുടെ ശരീരംതന്നെയാണ്. ശരീരവും ദിവസേന ക്ഷയിച്ചുവരുന്നുണ്ട്. നാം നമ്മുടെ മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവയെല്ലാം എപ്പോഴും ഉപയോഗപ്പെടുത്തുന്നുണ്ട; ഇവയെ ക്ഷയിപ്പിക്കുന്നുണ്ട്. ശരീരത്തിന്റെ രൂപത്തിലുള്ള ഈ സ്ഥാപനത്തിൽ ഉണ്ടാവുന്ന വികാരങ്ങളെ—മാററങ്ങളെ—നീക്കി അതിനെ (ശരീരത്തെ) പരിശുദ്ധമാക്കണം. അതിന്ന തപശ്ചര്യ ആവശ്യമാണ്.

ഇങ്ങനെ സൃഷ്ടി (പ്രകൃതി), സമുദായം, ശരീരം—ഈ മൂന്ന സ്ഥാപനങ്ങളുടേയും കാര്യം ശരിയാംവണ്ണം നടക്കത്തക്കവിധത്തിൽ നമ്മുടെ പ്രവൃത്തികളെ നിയന്ത്രിക്കുക—ഇതാണ് നമ്മുടെ കർത്തവ്യം. നാം യോഗ്യവും അയോഗ്യവുമായ പല സ്ഥാപനങ്ങളേയും നിർമ്മിക്കുന്നുണ്ട്. എന്നാൽ ഈ മൂന്ന സ്ഥാപനങ്ങളും ഉണ്ടാക്കിയവയല്ല. ഇവ സ്വാഭാവികമായിത്തന്നെ നമുക്ക കിട്ടിയവയാണ്; കൃത്രിമമായവയല്ല, അതിനാൽ, ഈ മൂന്ന സ്ഥാപനങ്ങൾക്കും നേരിടുന്ന ക്ഷയത്തെ യജ്ഞ-ദാന-തപസ്സുകളാൽ നികത്തണം. അതു നമുക്ക് സഹജമായ സ്വധർമ്മമാണ്. നാം ഈ ഭാവനയോടുകൂടി പ്രവർത്തിക്കുന്നേടത്തോളം, അതിന്നായി നമ്മുടെ ശക്തി മുഴുവനും വിനിയോഗിക്കേണ്ടിവരും. കബീരിനെപ്പോലെ നമുക്കും, "ഹേ പ്രഭോ! അങ്ങുന്ന് അടിയന്നുതന്ന പുതപ്പിനെ അതേമാതിരി തന്നെ മടക്കിത്തന്ന് അടിയൻ ഇതാ പോകുന്നു. അങ്ങുന്ന ഇതു് ശരിയായി സൂക്ഷിച്ചുകൊൾക," എന്ന പറവാൻ സാധിക്കണം. എന്നാലതൊരു വലിയ വിജയമായിരിക്കും. പക്ഷേ, അതിന്ന "യജ്ഞം, ദാനം, തപം"—ഇവ മൂന്നിനേയും ജീവിതത്തിലെ ഓരോ 'വ്യവഹാര'ത്തിലും പ്രത്യക്ഷപ്പെടുത്തേണ്ടിയിരിക്കുന്നു.

യജ്ഞദാനതപസ്സുകളെ നാം ഇവിടെ വ്യത്യസ്തവസ്തുക്കളായി കരുതിയിട്ടുണ്ട്. വാസ്തവത്തിൽ ഇവയ്ക്കുതമ്മിൽ യാതൊരു വ്യത്യാസവുമില്ല. കാരണം, സൃഷ്ടി–സമുദായ-ശരീരങ്ങൾ വിഭിന്നങ്ങളല്ല. ഈ സമുദായം സൃഷ്ടിയിൽ ഉൾപ്പെടാത്തതല്ല; അതു

പോലെതന്നെ, ശരീരവും സമുദായത്തിൽ ഉൾപ്പെടാതിരിക്കുന്നില്ല. ഇവ മൂന്നും ചേർന്ന്, ദൃശ്യമായ സൃഷ്ടി എന്ന ഒരൊററ സ്ഥാപനം ഉണ്ടായിത്തീരുന്നു. അതിനാൽ, നാം നിർമ്മാണപരമായി ചെയ്യുന്ന ദേഹാദ്ധ്യാനവും ദാനവും തപസ്സും, എല്ലാം, വ്യാപകമായ അർത്ഥത്തിൽ യജ്ഞംതന്നെയാണു് എന്നു പറയാം. ഗീത നാലാമദ്ധ്യായത്തിൽ ദ്രവ്യയജ്ഞം, തപോയജ്ഞം മുതലായി പല യജ്ഞങ്ങളെപ്പററിയും പറഞ്ഞിട്ടുണ്ടു്. ഗീത അവമുഖേന യജ്ഞത്തിന്റെ അർത്ഥം വ്യാപകമാക്കിത്തീർത്തിട്ടുണ്ടു്.

ഈ മൂന്നു സ്ഥാപനങ്ങൾക്കുവേണ്ടിയും നാം ചെയ്യുന്ന സേവാകാര്യങ്ങളെല്ലാം യജ്ഞരൂപമായിത്തീരും. പക്ഷേ, അതിലൊന്നും സ്വാർത്ഥം ഉണ്ടായിരിക്കരുതു് എന്നുമാത്രം. ഫലത്തെപ്പററിയ ആഗ്രഹംതന്നെ ഉണ്ടാവരുതു്. കാരണം, നാം ആദ്യംതന്നെ ഫലത്തെ സ്വീകരിച്ചുകഴിഞ്ഞു. നാം ലോകത്തിലേക്കു വന്നിട്ടുള്ളതുതന്നെ തലയിൽ കടവും പേറിക്കൊണ്ടാണു്. മേടിച്ചതു മടക്കിക്കൊടുക്കണം. യജ്ഞംകൊണ്ടു സൃഷ്ടിയാകുന്ന സ്ഥാപനത്തിലും, ദാനംകൊണ്ടു സമുദായത്തിലും, തപസ്സുകൊണ്ടു ശരീരത്തിലും സാമ്യാവസ്ഥ ഉളവായിത്തീരുന്നു. ഇങ്ങനെ ഈ മൂന്നു സ്ഥാപനങ്ങളിലും സാമ്യാവസ്ഥ ഉളവാക്കുന്നതിനുള്ളതാണു് ഈ കാര്യപരിപാടി. ഇതു നിമിത്തം ശുദ്ധിയുണ്ടാവും; മാലിന്യം നശിച്ചുപോകും; പുതുതായി ചിലതുണ്ടാവുകയും ചെയ്യും.

ഈ സേവനം ചെയ്യുന്നതിന്നു ഭോഗവും സ്വീകരിക്കേണ്ടിവരും. ഭോഗം യജ്ഞത്തിന്റെതന്നെ ഒരു ഭാഗമാണു്; ഈ ഭോഗത്തിനെ ഗീത ആഹാരം എന്നു പറയുന്നു. ശരീരരൂപമായ ഈ യന്ത്രത്തിന്നു് അന്നരൂപമായ കരി കൊടുക്കുന്നതാവശ്യമാണു്. ഈ ആഹാരം സ്വന്തം നിലയ്ക്കു് ഒരു യജ്ഞമായിത്തീരുന്നില്ലെങ്കിലും, ഇതു തീച്ചയായും ഒരു യജ്ഞാംശമാണു്. "ഉദരപോഷണം യജ്ഞകർമ്മമാണെന്നു കരുതരുതു്" എന്നു നാം പറയാറുണ്ടു്. തോട്ടത്തിൽനിന്നു പൂ പറിച്ചുകൊണ്ടുവന്നു ദേവനു ചാർത്തുന്നതു പൂജയാണല്ലോ. എന്നാൽ, ആ പൂ ഉണ്ടാക്കുന്നതിന്നായി ചെയ്യുന്ന അദ്ധ്വാനവും പൂജയാണു്. ഗീത ഈ കർമ്മങ്ങളെ "തദർത്ഥീയകർമ്മം", "യജ്ഞാർത്ഥകർമ്മം" എന്നെല്ലാം പറയുന്നു. ഞാൻ ഈ ശരീരത്തെ സേവനത്തിന്നു സമർത്ഥമാക്കിവെക്കുന്നതിന്നായി ഇതിൽ എന്തെല്ലാം ഇടുന്നുവോ അതെല്ലാം യജ്ഞരൂപംതന്നെയാണു്. സേവനത്തിന്നായി സ്വീകരിക്കുന്ന ആഹാരം പരിശുദ്ധമായതാണു്.

ഈ കാര്യങ്ങൾക്കെല്ലാം അടിസ്ഥാനമായി ശ്രദ്ധയും ആവശ്യമാണു്. എല്ലാ സേവനവും ഈശ്വരാർപ്പണം ചെയ്യുന്നു എന്ന

ഭാവം മനസ്സിലുണ്ടാവണം. ഇതു മഹത്വമേറിയ ഒരു കാര്യമാണു്. സേവാനിരതനാവാതെ ഈശ്വരാർപ്പണബുദ്ധിയുണ്ടാവുകയില്ല. ഈ പ്രധാനവസ്തുവിനെ—ഈശ്വരാർപ്പണബുദ്ധിയെ—മറന്നാൽ കാര്യം നടക്കുകയില്ല.

## 3

എന്നാൽ, എപ്പോഴാണു നമുക്കു് എല്ലാ കർമ്മങ്ങളും ഈശ്വരനു സമർപ്പിക്കുവാൻ കഴിയുക? അവ എപ്പോൾ സാത്വികമായിത്തീരുന്നുവോ അപ്പോൾമാത്രം! നമ്മുടെ കർമ്മങ്ങൾ സാത്വികമായിത്തീരുമ്പോൾ അവയെ ഈശ്വരാർപ്പണം ചെയ്യാൻ സാധിക്കുന്നു. യജ്ഞം, ദാനം, തപം—എല്ലാം—, സാത്വികമായിത്തീരണം. നമ്മുടെ ക്രിയകളെ സാത്വികമാക്കിത്തീർക്കുന്നതെങ്ങനെയെന്നു നാം പതിനാലാമദ്ധ്യായത്തിൽ കണ്ടുകഴിഞ്ഞു. ഈ അദ്ധ്യായത്തിൽ ഗീത ആ തത്വത്തെ പ്രവൃത്തിയിൽ കൊണ്ടുവരേണ്ടതെങ്ങനെയെന്നാണു പറഞ്ഞുതരുന്നതു്.

ഇതിൽ ഗീതയ്ക്കു രണ്ടുദ്ദേശ്യമാണുള്ളതു്. ഒന്നാമതു് ബാഹ്യമായി യജ്ഞദാനതപോരൂപങ്ങളിൽ എന്തെല്ലാം സേവനം ചെയ്യുന്നുണ്ടോ അവയ്ക്കെല്ലാം ആന്തരമായി 'ആദ്ധ്യാത്മികസാധന' എന്ന പേരുകൊടുക്കാൻ കഴിയണം. ലോകസേവനത്തിനും ആദ്ധ്യാത്മികസാധനയ്ക്കും വെവ്വേറെ കാര്യപരിപാടി ഉണ്ടായിരിക്കരുതു്. സേവനം, സാധന—ഇവ വിഭിന്നവസ്തുക്കളല്ല. രണ്ടിനും ഒരേ പ്രയത്നമാണു്—കർമ്മമാണു്—വേണ്ടതു്. ഇങ്ങനെ ചെയ്യുന്ന കർമ്മങ്ങളേയും അവസാനം ഈശ്വരനുതന്നെ സമർപ്പിക്കണം. സമുദായസേവനം, കൂടുതൽ സാധന, കൂടുതൽ ഈശ്വരാർപ്പണത—ഇവ മൂന്നും ഒരേ ക്രിയകൊണ്ടു സിദ്ധമാവണം.

യജ്ഞത്തെ സാത്വികമാക്കുന്നതിനു രണ്ടു കാര്യങ്ങൾ ആവശ്യമായിട്ടുണ്ടു്. ഫലം ഉണ്ടാവണം; പക്ഷേ, ഫലത്തിൽ ആശ വെക്കരുതു്. ഈ രണ്ടു കാര്യവും ഒരുപോലെ ആവശ്യമാണു്. ഫലത്തിൽ ആശയുണ്ടായാൽ യജ്ഞം രാജസമായി; ഫലം ഉണ്ടാവാതിരുന്നാൽ അതു താമസവുമായി.

നൂലുണ്ടാക്കുന്നതു യജ്ഞമാണു്. പക്ഷേ, നൂല്ക്കുമ്പോൾ നാം ആത്മാവിനെ അതിൽ പ്രവേശിപ്പിക്കാതിരുന്നാൽ—നമ്മുടെ മനസ്സു് ഏകാഗ്രമാവാതിരുന്നാൽ—ആ സൂത്രയജ്ഞം നിർജ്ജീവമാവും. പുറമേ, കൈ പ്രവർത്തിച്ചുകൊണ്ടിരിക്കെ, അകത്തു മനസ്സു ചേരാതിരുന്നാൽ—മനോയോഗം ഇല്ലെങ്കിൽ—ആ പ്രവൃത്തി മുഴുവനും വിധിഹീനമായിത്തീരും, നിർജ്ജീവമായിത്തീരും. അത്തരം

കർമ്മങ്ങളിൽ തന്മോത്ഗുണം വന്നുചേരുന്നു. ആ കർമ്മംകൊണ്ടു ഉൽകൃഷ്ടവസ്തുക്കൾ ഉണ്ടാക്കാൻ സാധിക്കയില്ല. അതിൽനിന്നു ഫലനിഷ്പത്തിയുണ്ടാവുകയില്ല. യജ്ഞത്തിൽ ഫലാശ വെക്കുന്നില്ലെങ്കിലും അതിൽനിന്നു് ഉൽകൃഷ്ടമായ ഫലം ലഭിക്കണം. കർമ്മത്തിൽ മനസ്സു ചേരാതിരുന്നാൽ—ഹൃദയപൂർവ്വം കർമ്മം ചെയ്യാതിരുന്നാൽ—അതൊരു ഭാരമായിത്തോന്നും. പിന്നെ ഉൽകൃഷ്ടഫലം എവിടെ? പുറമേ പ്രവൃത്തി മോശമായാൽ അകത്തു മനോയോഗം ഇല്ലെന്നു മനസ്സിലാക്കാം. അതിനാൽ, കർമ്മത്തിൽ ആത്മാവിനെ പ്രവേശിപ്പിക്കുക. ആന്തരമായ സഹയോഗം ഉളവാക്കുക. സൃഷ്ടിയാകുന്ന സ്ഥാപനത്തോടുള്ള കടം വീട്ടുന്നതിന്നായി നമുക്കു് ഉൽകൃഷ്ടമായ ഫലം ഉണ്ടാക്കണം. കർമ്മം ഫലശൂന്യമാവരുതു്. അതിനാൽ, മനോയോഗം അത്യന്താപേക്ഷിതമാണു്.

ഇങ്ങനെ, നമുക്കു ഫലത്തിൽ ആഗ്രഹം ഉണ്ടാവാതിരിക്കണം, കർമ്മം വിധിപ്രകാരം ചെയ്യണം, അതിന്നു ശരിയായ ഫലം ഉണ്ടാവുകയും വേണം. അപ്പോൾമാത്രമേ നമുക്കു ചിത്തശുദ്ധിയുണ്ടാവാൻതുടങ്ങുകയുള്ളൂ. ഈ ചിത്തശുദ്ധിയുടെ മാററുനോക്കേണ്ടതെങ്ങനെ? അതിന്നായി ബാഹ്യമായ പ്രവൃത്തികളെ പരിശോധിച്ചുനോക്കണം. അതു സുന്ദരവും നിർമ്മലവുമല്ലെങ്കിൽ മനസ്സു മലിനമാണെന്നു കരുതുന്നതിൽ യാതൊരു തെററുമില്ല. കർമ്മത്തിൽ സൗന്ദര്യം ഉണ്ടാവുന്നതെങ്ങനെ? പരിശുദ്ധമനസ്സോടുകൂടി അദ്ധ്വാനപൂർവ്വം ചെയ്യുന്ന കർമ്മത്തിൽ ഈശ്വരൻ തന്റെ ഇച്ഛയുടെ, പ്രസന്നതയുടെ, മുദ്ര പതിക്കും. സന്തുഷ്ടനായ പരമേശ്വരൻ കർമ്മത്തിന്റെ പുറത്തു തന്റെ പ്രേമഹസ്തങ്ങൾകൊണ്ടു തലോടുമ്പോൾ അതു സുന്ദരമായിത്തീരുന്നു. ഈ സൌന്ദര്യം എന്നതു എന്താണു്? പരിശുദ്ധമായ പരിശ്രമത്തിന്നു പരമേശ്വരൻ നൽകുന്ന പ്രസാദം തന്നെ. ഒരു മൂർത്തിയെ നിർമ്മിക്കുന്നതിൽ തന്മയനായിരിക്കുന്ന ഒരു ശില്പിക്കു് ആ മനോഹരവസ്തു തന്റെ കൈകൊണ്ടുണ്ടാക്കിയതല്ലെന്നു തോന്നുന്നു. മൂർത്തിയുടെ ആകൃതി മാറിമാറി അവസാനം എവിടെനിന്നോ അതിൽ അതിയായ സൗന്ദര്യം വന്നുചേരുന്നു. ചിത്തശുദ്ധിയില്ലാതെ ഈശ്വരീയകല പ്രകടമാവുമോ? മൂർത്തിയിലുള്ള സ്വാരസ്യം അഥവാ മാധുര്യം, അന്തഃകരണത്തിലുള്ള സൌന്ദര്യം മുഴുവനും മൂർത്തിയിലേക്കു പകർത്തയതുനിമിത്തം ഉണ്ടായതാണു്. ആ മൂർത്തി എന്താണു്? അതു നമ്മുടെ മനസ്സിന്റെ പ്രതിമയാണു്. നമ്മുടെ കർമ്മങ്ങളെല്ലാം നമ്മുടെ മനസ്സിന്റെ പ്രതിബിംബങ്ങളാണു്! മനസ്സു് സുന്ദരമാണെങ്കിൽ കർമ്മമയമായ ആ മൂർത്തിയും സുന്ദരമാവും. ബാഹ്യകർമ്മങ്ങളുടെ ശുദ്ധിയെ മനഃശുദ്ധികൊണ്ടും,

മനഃശുദ്ധിയെ ബാഹ്യകർമ്മങ്ങളെക്കൊണ്ടും—ഇങ്ങനെ അന്യോന്യം—പരിശോധിച്ചുനോക്കണം.

ഒരുകാര്യംകൂടി പറയാൻ ബാക്കിയുണ്ട്. അതിതാണ്: ഈവക എല്ലാ കർമ്മങ്ങളിലും മന്ത്രം ആവശ്യമാണ്. മന്ത്രഹീനമായ കർമ്മം വ്യർത്ഥമാണ്. നൂലുണ്ടാക്കുമ്പോൾ "ഞാൻ ഈ നൂലുകൊണ്ട് എന്നെ പാവങ്ങളോടു കൂട്ടിച്ചേർത്തുകൊണ്ടിരിക്കയാണ്!" എന്ന മന്ത്രം ഹൃദയത്തിൽ വെക്കുക. ഹൃദയത്തിൽ ഈ മന്ത്രമില്ലാതെ എത്ര മണിക്കൂർനേരം നൂലുണ്ടാക്കിയാലും അതു വ്യർത്ഥമാണ്. ആ ക്രിയകൊണ്ടു ചിത്തശുദ്ധി വരികയില്ല. ആ പഞ്ഞിത്തിരിയിൽനിന്ന് അവ്യക്തനായ പരമാത്മാവു നൂലിൻെറ രൂപത്തിൽ പ്രകടിതമായിക്കൊണ്ടിരിക്കുന്നു—തൻെറ ക്രിയയിലേക്ക് ഇത്തരം മന്ത്രം പകർന്നശേഷം അതിൻെറ നേരെ ഒന്നു നോക്കുക. അപ്പോൾ ആ ക്രിയ വളരെ സുന്ദരവും സാത്വികവും ആയിത്തീർന്നിട്ടുള്ളതായിക്കാണാം. ആ ക്രിയ പൂജയായിത്തീരുന്നു; യജ്ഞമായിത്തീരുന്നു. ആ ചെറിയ നൂലിഴവഴിക്ക് നാം നമ്മെ സമുദായത്തോട്, പൊതുജനങ്ങളോട്, ജഗദീശ്വരനോടുതന്നെ, കൂട്ടിക്കെട്ടുന്നു. ബാലകൃഷ്ണൻ തൻെറ ആ ചെറിയ വായയിൽ യശോദാമാതാവിന്നു ലോകംമുഴുവനും കാണിച്ചുകൊടുത്തു. തൻെറ മന്ത്രമയമായ ആ നൂലിഴയിൽ നിങ്ങൾക്ക് ഈ വിശാലമായ ലോകം മുഴുവനും പ്രത്യക്ഷമാവാൻതുടങ്ങും.

## 4

ഇത്തരം സേവനത്തിന്ന് ആഹാരശുദ്ധി ഒഴിച്ചുകൂടാത്തതാണ്. ആഹാരം എങ്ങനെയോ അങ്ങനെയാണ് മനസ്സും. ആഹാരം പരിമിതമായിരിക്കണം. ആഹാരം എങ്ങനെയുള്ളതായിരിക്കണം എന്നതിനെ അപേക്ഷിച്ച് അതു എത്രവേണം എന്ന കാര്യത്തിന്നാണ് അധികം മഹത്വം. ആഹാരം തിരഞ്ഞെടുക്കുന്നതിന്നു പ്രാധാന്യംതന്നെയില്ല എന്നല്ല പറയുന്നതു്; നാം കഴിക്കുന്ന ആഹാരം ഉചിതമായ മാത്രയിൽത്തന്നെയാണോ അല്ലയോ എന്നതിന്ന് അതിലുമധികം പ്രാധാന്യമുണ്ട് എന്നേ വിവക്ഷിച്ചിട്ടുള്ളൂ. നാം കഴിക്കുന്ന ആഹാരത്തിൻെറ പരിണാമം കാണപ്പെടാതിരിക്കയില്ല. നാം ഭക്ഷണംകഴിക്കുന്നതു് എന്തിനാണ്? ഉൽകൃഷ്ടമായ സേവനം സാദ്ധ്യമാവുന്നതിന്ന്! ആഹാരം ഒരു യജ്ഞാംശമാണ്. സേവാരൂപത്തിലുള്ള യജ്ഞത്തെ ഫലപ്രദമാക്കിത്തീർക്കുന്നതിന് ആഹാരം ആവശ്യമാണ്. ആഹാരം കഴിക്കുമ്പോൾ നമ്മുടെ ഭാവന ഇതായിരിക്കണം. ആഹാരം ശുദ്ധവും സ്വച്ഛവു

മായിരിക്കണം. ഒരു വ്യക്തിക്ക് എത്രകണ്ട ആഹാരശുദ്ധിവരുത്താൻ സാധിക്കും എന്ന് ഒരു അതിരിനിർണ്ണയിക്കുക സാധ്യമല്ല. എന്നാലും, നമ്മുടെ സമുദായം ആഹാരശുദ്ധിക്കായി ധാരാളം ഗവേഷണങ്ങൾ നടത്തിയിട്ടുണ്ട്. ആഹാരശുദ്ധിക്കുവേണ്ടി ഹിന്ദുസ്ഥാനത്തിൽ വളരെയധികം പ്രയത്നം ഉണ്ടായിട്ടുണ്ട്. ആ പരിക്ഷണങ്ങളിൽ വളരെ കൊല്ലങ്ങൾ ചെലവഴിക്കപ്പെട്ടിട്ടും ഉണ്ട്. അതിന്നായി എത്ര തപശ്ചര്യ വേണ്ടിവന്നു എന്നു പറയാൻ വയ്യ. ഈ ഭൂമിയിൽ മാംസഭക്ഷണം ഉപേക്ഷിച്ച അനേകം ജാതിക്കാരുള്ള ഒരേ ഒരു ദേശം ഹിന്ദുസ്ഥാനമാണ്. ഇവിടെ മാംസംകഴിക്കുന്നവരുടെ ഭക്ഷണത്തിലും അതൊരു പ്രധാന വസ്തുവല്ല; അതു ദിവസേന തിന്നുന്നുമില്ല. കൂടാതെ, മാംസം തിന്നുന്നവർക്കു തന്നെ, അതൊരു തുച്ഛമായ വസ്തുവാണെന്ന് അനുഭവപ്പെടുന്നുണ്ട്. മാനസികമായി അവരും മാംസഭക്ഷണം ഉപേക്ഷിച്ചിട്ടുണ്ട്. മാംസഭക്ഷണത്തെ നിയന്ത്രിക്കുന്നതിന്നായി യജ്ഞം പ്രചരിപ്പിക്കപ്പെട്ടു. അതിന്നായ തന്നെ അതിനെ നിർത്തുകയും ചെയ്തു. ശ്രീ കൃഷ്ണഭഗവാൻ യജ്ഞം എന്നതിന്റെ അർത്ഥംതന്നെ ഒന്നു മാററിക്കളഞ്ഞു. അദ്ദേഹം പാലിന്റെ മഹത്വം വർദ്ധിപ്പിച്ചു. ശ്രീകൃഷ്ണൻ അസാധാരണമായ പല കർമ്മങ്ങളും ചെയ്തിട്ടുണ്ട്. പക്ഷേ, ഹിന്ദുക്കൾ ഏതു കൃഷ്ണന്റെ പിന്നാലെയാണ് ഭ്രാന്തുപിടിച്ചു പാഞ്ഞിരുന്നതു്? ഹിന്ദുക്കൾക്കു ഏററവും പ്രിയപ്പെട്ടതു ഗോപാലകൃഷ്ണനാണ്; ആബാലവൃദ്ധം ജനങ്ങൾക്കു പരിചിതനായിട്ടുള്ളതു്, ഓടക്കുഴലുംവിളിച്ച് പശുക്കളെ മേച്ചുനടക്കുന്ന ആ ബാലഗോപാലനാണ്. മാംസഭക്ഷണം തടയുന്നതിനു 'ഗോരക്ഷ' വളരെ സഹായകമായിട്ടുണ്ട്. പശുവിന്റെ പാലിന്റെ മഹത്വം വർദ്ധിച്ചു; മാംസഭക്ഷണം നിലച്ചു

എന്നിട്ടും, പൂർണ്ണമായ ആഹാരശുദ്ധി സാധിച്ചു എന്നു പറയാറായിട്ടില്ല. ഇനി, നാം ആ കാര്യക്രമത്തെ മുന്നോട്ടു കൊണ്ടുപോകണം. ബങ്കാളികൾ മത്സ്യംതിന്നുന്നതുകണ്ട് പലരും ആശ്ചര്യപ്പെടുന്നു. പക്ഷേ, അതിന്ന് അവരെ ദൂഷ്യംപറയുന്നതു ശരിയായിരിക്കയില്ല. ബങ്കാളിൽ അരിമാത്രമേ ഉണ്ടാവുന്നുള്ളൂ. അതിൽനിന്നു ശരീരത്തിന്നു വേണ്ട എല്ലാ പോഷകപദാർത്ഥങ്ങളും കിട്ടുകയില്ല. മത്സ്യത്തിൽനിന്നു കിട്ടുന്ന പോഷകപദാർത്ഥങ്ങളെല്ലാം കിട്ടുന്നതിന്ന് ഏതു സസ്യഭക്ഷണമാണു കഴിക്കേണ്ടതു് എന്നു പരീക്ഷിച്ചറിയണം. ആമാതിരി പരീക്ഷണങ്ങൾ നടത്തുന്നതിന്ന് ഏതുതരം ത്യാഗങ്ങൾ ചെയ്യുന്നതിന്നും സന്നദ്ധരായ ആളുകൾ ഉണ്ടാവണം. അത്തരം വ്യക്തികൾക്കുമാത്രമേ സമുദായത്തെ

മുന്നോട്ടു കൊണ്ടുപോകുവാൻ സാധിക്കയുള്ളൂ. സൂര്യൻ പ്രകാശിച്ചു കൊണ്ടിരിക്കുന്നതിനാലാണു ജീവിക്കാനാവശ്യമായ 98 ഡിഗ്രി ചൂടു് നമ്മുടെ ശരീരത്തിനുണ്ടാവുന്നതു്. സമുദായത്തിൽ, വൈരാഗ്യത്തിന്റെ സൂര്യന്മാർ ഉളവാകണം. അവർ, വലുതായ ശ്രദ്ധയോടുകൂടി, പരിതഃസ്ഥിതികളുടെ സകലവിധ ബന്ധനങ്ങളേയും പൊട്ടിച്ചു്, ചിറകില്ലാതെ, തങ്ങളുടെ ധ്യേയമാകുന്ന ആകാശത്തിൽ പറക്കാൻ തുടങ്ങണം. അപ്പോൾ മാത്രമേ സംയമത്തിന്നാവശ്യമായ വൈരാഗ്യം, അല്പമെങ്കിലും സാധാരണജനങ്ങളിൽ ഉളവാകുകയുള്ളൂ. മാംസഭക്ഷണം നിർത്തുന്നതിന്നായി ഋഷികൾക്കു് എത്ര തപശ്ചര്യയാണു് ആവശ്യമായി വന്നിരിക്കുക! എന്തെല്ലാം ത്യാഗങ്ങളാണു് ചെയ്യേണ്ടിവന്നിരിക്കുക!!

സാരാംശം: ഇന്നു നമ്മുടെ സമുദായത്തിൽ ഇത്രയും ആഹാരശുദ്ധി ഉളവായിട്ടുണ്ടു്. നിരവധി ത്യാഗങ്ങൾചെയ്തു് നമ്മുടെ പൂർവ്വന്മാർ സമ്പാദിച്ചതിനെ നിങ്ങൾ വലിച്ചെറിയരുതു്. ഹൈന്ദവ സംസ്കാരത്തിന്റെ ഈ വ്യാവർത്തകതയെ വെള്ളത്തിൽ മുക്കിക്കളയരുതു്. നമുക്കു്, ഏതെങ്കിലുംപ്രകാരത്തിൽ ജീവിതം കഴിച്ചുകൂട്ടിയാൽപോരാ. അതുമതി എന്നു വിചാരിക്കുന്നവർക്കു് കാര്യം വളരെ എളുപ്പമാണു്. മൃഗങ്ങളും, ഏതോപ്രകാരത്തിൽ ജീവിക്കുന്നുണ്ടു്. നമ്മളും മൃഗങ്ങളെപ്പോലെയാവുകയോ? മൃഗങ്ങൾക്കും നമുക്കും തമ്മിൽ പല വ്യത്യാസങ്ങളുമുണ്ടല്ലോ. ആ വ്യത്യാസങ്ങളെ വിപുലങ്ങളും ശാശ്വതങ്ങളുമാക്കണം; അതാണു് സംസ്കാരം. നമ്മുടെ നാട്ടു്, മാംസഭക്ഷണം ഉപേക്ഷിക്കുന്നതിന്നായി പല വലിയ പരീക്ഷണങ്ങളും നടത്തിയിട്ടുണ്ടു്. ഇനിയും മുന്നോട്ടു കൊണ്ടുപോവുക! അതു സാധ്യമല്ലെങ്കിൽ നാം എത്തിച്ചേർന്ന സ്ഥലത്തുനിന്നു വഴുതിവീഴാതിരിക്കാനെങ്കിലും ശ്രമിക്കുക.

ഇന്നു പലർക്കും മാംസം ഭക്ഷിക്കുന്നതിൽ താല്പര്യം വർദ്ധിച്ചിട്ടുണ്ടു്; പലർക്കും, അതു് ആവശ്യമാണെന്നു തോന്നുന്നുണ്ടു്. അതിനാലാണു് ഇവിടെ ഇത്രയും എടുത്തുപറഞ്ഞതു്. ഇന്നു പൗരസ്ത്യപരിഷ്കാരത്തിന്നും പാശ്ചാത്യപരിഷ്കാരത്തിന്നും അന്യോന്യം പ്രഭാവം ഉളവായിക്കൊണ്ടിരിക്കയാണു്. ഇതിന്റെ പരിണാമം ശുഭമായിരിക്കുമെന്നാണു ഞാൻ വിശ്വസിക്കുന്നതു്. പാശ്ചാത്യസംസ്കാരംനിമിത്തം നമ്മുടെ ജഡമായ ശ്രദ്ധയ്ക്കു് ഇളക്കം തട്ടിയിരിക്കുന്നു അന്ധമായ ശ്രദ്ധ നശിച്ചുപോയാൽ, അതുകൊണ്ടു യാതൊരു ഹാനിയും ഉണ്ടാവാനില്ല. നല്ലതു നിലനില്ക്കും, ചത്ത നശിക്കും. അന്ധമായ ശ്രദ്ധ പോയാൽ ആ സ്ഥാനത്തു് അന്ധമായ അശ്രദ്ധ ഉളവാകാതിരിക്കണം. ശ്രദ്ധ മാത്രമാണു് അന്ധമായിട്ടു

ള്ളതെന്നു വിചാരിക്കേണ്ടാ; 'അന്ധമായ' എന്ന വിശേഷണം ശ്ര
ദ്ധയ്ക്കുമാത്രം പററിയതാണെന്നു വിചാരിക്കരുതു്; അശ്രദ്ധയും അ
ന്ധമാവാം.

മാംസഭക്ഷണത്തെപ്പററി ഇന്നു വീണ്ടും ചിന്തിക്കാൻ തുടങ്ങി
യിട്ടുണ്ടു്. അതൊരു ശുഭലക്ഷണമായിട്ടാണു ഞാൻ കരുതുന്നതു്.
അതുകൊണ്ടു്, ജനങ്ങൾ ഉണൎന്നിട്ടുണ്ടെന്നും അവർ കാൎയ്യംകാ
ണാൻ തപ്പിനോക്കുന്നുണ്ടെന്നും അനുഭവപ്പെടുന്നു. ഉണൎച്ചയുടെ
ലക്ഷണങ്ങൾ നല്ലതുതന്നെ. പക്ഷേ, ഉണൎന്ന ഉടനേ കണ്ണുംതിരു
മ്മി നടക്കാൻതുടങ്ങിയാൽ വീഴുമോ എന്നും ഭയപ്പെടണം. അതി
നാൽ, ഉറക്കം തെളിയുന്നതുവരെ, നല്ലപോലെ കണ്ണുതുറന്നു കാ
ണാൻ തുടങ്ങുന്നതുവരെ, കൈകാലുകളെ അതതിന്റെ കർമ്മപരി
ധിയിൽതന്നെ വെക്കുന്നതാണു് ഉത്തമം. നല്ലപോലെ ആലോചി
ക്കുക; ഇടത്തും വലത്തും, തിരിച്ചും മറിച്ചും, എല്ലാഭാഗത്തുനിന്നും,
നല്ലപോലെ ആലോചിക്കുക. ധർമ്മത്തിന്റെമേലും ചിന്തയാകുന്ന
കത്തിരി നടത്തുക. നല്ലപോലെ ആലോചിച്ചശേഷം ധർമ്മമാ
ണെന്നു തോന്നുന്നതെന്തോ അതിന്നുമാത്രമേ മൂന്നു ചില്ലിയെങ്കിലും
വിലയുള്ളു. കത്തിരി നടത്തുമ്പോൾ മുറിഞ്ഞുപോകുന്നതെല്ലാം
പോകട്ടെ. നിങ്ങളുടെ കത്തിരികൊണ്ടു മുറിക്കാൻ കഴിയാത്തതു്,
അഥവാ നിങ്ങളുടെ കത്തിരിയെത്തന്നെ മുറിച്ചുകളയുന്നതു്, എ
ന്തോ അതുമാത്രമാണു് ശരിയായ ധർമ്മം. ധർമ്മത്തിന്നു ചിന്ത
യെ ഭയമില്ല. അതിനാൽ ചിന്തിക്കുക. പക്ഷേ, പെട്ടെന്നു്, അ
വിവേകമായി ഒന്നും ചെയ്യരുതു്. ഉറക്കം തെളിയുന്നതിന്നുമുമ്പേ
വല്ലതും ചെയ്താൽ 'പ്ടേ' എന്നു വീണുകളയും. അഗാധമായി
ചിന്തിക്കുക, അതോടൊപ്പം ആചാരത്തേയും നിയന്ത്രിക്കുക! നിങ്ങ
ളുടെ ഏതു 'കൃതി'യിലും സംയമം ഉണ്ടായിരിക്കണം. പൂർവ്വാർജ്ജിത
മായ പുണ്യത്തെ കളഞ്ഞുകുളിക്കരുതു്.

## 5

ആഹാരശുദ്ധികൊണ്ടു മനസ്സു് ശുദ്ധമാവും, ശരീരത്തിന്നും
ബലംകിട്ടും, നല്ലപോലെ സമുദായസേവചെയ്യാൻ സാധിക്കും,
മനസ്സിന്നു സന്തോഷമുണ്ടാവും, സമുദായത്തിലും സന്തോഷം വ്യാ
പിക്കും. യജ്ഞം, ദാനം, തപം — ഇവ മന്ത്രത്തോടുകൂടി, വിധി
പൂർവ്വം, അനുഷ്ഠിക്കുന്ന ദിക്കിൽ യാതൊരു വൈരുദ്ധ്യവും ഉണ്ടാവു
കയില്ല. രണ്ടു കണ്ണാടികൾ അന്യോന്യം അഭിമുഖമായി വെക്കുന്ന
തായാൽ അവയിലെ ഛായ അന്യോന്യം പ്രതിബിംബിച്ചുകാണുന്ന
തുപോലെതന്നെ, വ്യക്തിയിലും സമുദായത്തിലും, പരസ്പരം സ

ന്തോഷം പ്രകടിതമാവും. എനിക്കു സന്തോഷമായതു സമുദായത്തിന്നും സമുദായത്തിന്നു സന്തോഷമായതു് എനിക്കും സന്തോഷമാണു്. നമുക്കു് ഈ രണ്ടു സന്തോഷത്തേയും പരിശോധിച്ചുനോക്കാം. അപ്പോൾ, രണ്ടും ഐകരൂപ്യമുള്ളതാണെന്നു മനസ്സിലാവുകയും ചെയ്യും. നാലുഭാഗത്തും അദ്വൈതം അനുഭവപ്പെടും. ദ്വൈതവും ദ്രോഹവും അവസാനിക്കും. ഇങ്ങനെ വിരോധവിരഹിതമായ ഒരു വ്യവസ്ഥ ഉളവാക്കുന്നതിന്നു പററിയ ഒരു പരിപാടിയാണു് ഗീത പ്രതിപാദിച്ചുകൊണ്ടിരിക്കുന്നതു്. നമ്മുടെ ഓരോ ദിവസത്തേയും കാര്യക്രമം അതനുസരിച്ചു തയാറാക്കുന്നതായാൽ എത്ര വിശേഷമായിരിക്കും!

പക്ഷേ, ഇന്നു വ്യക്തിയുടേയും സമുദായത്തിൻേറയും ജീവിതത്തിൽ വിരോധം ഉളവായിക്കഴിഞ്ഞിരിക്കുന്നു. അതിനെ ഇല്ലാതാക്കുന്നതെങ്ങനെ? ഇതാണു് ഇന്നു് എല്ലാവരുടേയും ചിന്താവിഷയം. വ്യക്തിയുടേയും സമുദായത്തിൻേറയും അതിർത്തി എവിടെയാണു്? വ്യക്തിയോ സമുദായമോ, ഏതാണു് നിസ്സാരമായതു്; ഏതാണു് സസാരമായതു്? വ്യക്തിവാദത്തെ സമർത്ഥിക്കുന്നവർ സമുദായം ജഡമാണെന്നു കരുതുന്നു. സേനാനായകൻെറ മുമ്പിൽ ഒരു സാധാരണഭടൻ ചെന്നാൽ അദ്ദേഹം ആ ഭടനോടു സൗമ്യമായ ഭാഷയിൽ സംസാരിക്കും. പക്ഷേ, സൈന്യത്തോടു് അദ്ദേഹം കർശമായി കല്പിക്കുകയാണു ചെയ്യുക. അതു കാണുമ്പോൾ, സൈന്യം ചൈതന്യരഹിതമാണു്; ഒരു വിറകുകെട്ടാണു്, എന്നു തോന്നിപ്പോകുന്നു. അതിനെ തോന്നിയപോലെ ഉരുട്ടുന്നു. വ്യക്തി ചൈതന്യമയവും സമുദായം ജഡവുമാണു്. ഇവിടേയും അതുതന്നെയാണു് അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നതു്. എൻെറ മുമ്പിൽ ഇരുനൂറു മുന്നൂറാളുകളുണ്ടു്. അവർക്കു രുചിച്ചാലും ശരി, ഇല്ലെങ്കിലും ശരി, ഞാൻ പറഞ്ഞുകൊണ്ടേ പോകുന്നു. എൻെറ മനസ്സിൽ തോന്നിയതെല്ലാം പറഞ്ഞുകൊണ്ടിരിക്കുന്നു. അതുകണ്ടാൽ നിങ്ങളെല്ലാവരും ജഡവസ്തുക്കളാണെന്നു തോന്നിപ്പോകും! നേരേ മറിച്ചു്, ഒരു വ്യക്തിയാണു് എൻെറ മുമ്പിലെങ്കിൽ ഞാൻ ആയാളുടെ വാക്കു കേൾക്കുകയും അതിന്നു് ഉചിതമായ മറുപടി ആലോചിച്ചു പറയുകയും ചെയ്യും. ഇവിടെയാകട്ടെ, ഞാൻ നിങ്ങളെ ഒന്നും പറയാൻ അനുവദിക്കാതെ, വളരെനേരം ഒരേ ഇരുപ്പിൽ ഇരുത്തുന്നു. "സമുദായം ജഡമാണു്, വ്യക്തി ചൈതന്യമയമാണു്" എന്നുപറഞ്ഞു ചിലർ വ്യക്തിചൈതന്യവാദത്തേ സ്ഥാപിക്കാൻ പരിശ്രമിക്കുന്നു. മററുചിലർ സമുദായത്തിന്നാണു് മഹത്വം കല്പിക്കുന്നതു്. എൻെറ തലയിലെ രോമംമുഴുവനും കൊഴിഞ്ഞുപോയി, കണ്ണുപൊട്ടി, കൈയൊടിഞ്ഞു, പല്ലുപോയി; പോരെ

ങ്കിൽ, ഒരു ശ്വാസകോശവും ഉപയോഗശൂന്യമായി! എന്നിട്ടും ഞാൻ ജീവിച്ചിരിക്കുന്നു. കാരണം, എന്റെ ചില അവയവങ്ങൾ മാത്രമേ ജഡമായിത്തീർന്നിട്ടുള്ളു. ചിലതുമാത്രം നശിച്ചതുകൊണ്ടു ദേഹം മുഴുവനും നശിക്കുന്നില്ല. അതുപോലെതന്നെ, സാമുദായികശരീരം മുന്നോട്ടു പോയിക്കൊണ്ടേയിരിക്കുന്നു; ഇങ്ങനെ പരസ്പരവിരുദ്ധമായ രണ്ടു വിചാരസരണികളുണ്ട്. നിങ്ങൾ ഏതുപ്രകാരം നോക്കുന്നുവോ അതിന്നനുസരിച്ച തീരുമാനത്തിലാണ് നിങ്ങൾ എത്തിച്ചേരുക. നിങ്ങളുടെ കണ്ണടയുടെ ചില്ലിന്റെ നിറമാണ് നിങ്ങൾ പുറത്തുകാണുക; അതായിരിക്കും നിങ്ങൾ കാണുന്ന സൃഷ്ടിയുടെ നിറം.

ചിലർ വ്യക്തിക്കു മഹത്ത്വം നൽകുന്നു; ചിലർ സമുദായത്തിന്നും. ഇതിന്നുകാരണം, സമുദായത്തിൽ ജീവിതമത്സരത്തെപ്പററിയ വിചാരം വ്യാപൃതമായിത്തീർന്നിട്ടുണ്ട് എന്നതാണ്. എന്നാൽ, ജീവിതം കലഹത്തിന്നുള്ളതാണോ? ആണെങ്കിൽ, നാം എന്തുകൊണ്ടു നശിച്ചുപോകുന്നില്ല? കലഹം തീർച്ചയായും നാശത്തിന്നുള്ളതാണ്. ഇതിന്റെ ഫലമായി നാം, സ്വാർത്ഥത്തിന്നും പരാർത്ഥത്തിന്നും തമ്മിൽ വ്യത്യാസം ഉണ്ടാക്കിത്തീർക്കുന്നു. അവ തമ്മിൽ വ്യത്യാസമുണ്ടെന്നു ആദ്യം സങ്കല്പിച്ച മനുഷ്യൻ കേമനാണ്. വാസ്തവത്തിൽ ഇല്ലാത്ത ഒന്നു ഉണ്ടെന്നു സങ്കല്പിക്കാൻമാത്രം ബുദ്ധിശക്തിയുള്ളവരെ ബഹുമാനിക്കുകതന്നെവേണം. ഇല്ലാത്ത ഒന്ന് ഉണ്ടെന്നു ജനങ്ങളെ ധരിപ്പിക്കാൻ കഴിഞ്ഞതു് ഒരാശ്ചര്യംതന്നെയാണ്! ചൈനയിലെ ചുമരുപോലുള്ള ഒരാശ്ചര്യമാണ്. ഇതു വിശ്വസിക്കുന്നതു്, ചക്രവാളത്തെ അതിരാക്കി അതിന്നപ്പുറം ഒന്നുമില്ലെന്നു കരുതുന്നതുപോലെയാണ്. ഇതിന്നെല്ലാം കാരണം, യജ്ഞമയമായ ജീവിതത്തിന്റെ അഭാവമാണ്. അതുകൊണ്ടുതന്നെയാണ് ഇന്നു വ്യക്തിക്കും സമുദായത്തിന്നും തമ്മിൽ വ്യത്യാസം ഉളവായിട്ടുള്ളതു്.

വാസ്തവത്തിൽ, വ്യക്തിക്കും സമുദായത്തിന്നും തമ്മിൽ വ്യത്യാസം കല്പിക്കുക സാധ്യമല്ല. ഒരു മുറിയെ രണ്ടാക്കിത്തിരിക്കാനായി ഒരു തിരശ്ശീല തൂക്കി എന്നു വിചാരിക്കുക. ആ തിരശ്ശീല കാററുതട്ടി അങ്ങോട്ടുമിങ്ങോട്ടും ഇളകുമ്പോൾ, മുറിയുടെ ഓരോഭാഗവും മാറി മാറി, വലുതും ചെറുതുമായി കാണപ്പെടും. ആ ഭാഗങ്ങളുടെ വലുപ്പച്ചെറുപ്പം കാററിന്റെ ഗതിയെ ആശ്രയിച്ചിരിക്കുന്നു. അതു സ്ഥിരമല്ല. ഗീത ഇത്തരം വാദങ്ങൾക്കെല്ലാം അപ്പുറമാണ്. കാരണം, ഇവയെല്ലാം സാങ്കല്പികമാണ്. ഗീത ഉപദേശിക്കുന്നു: "ആത്മശുദ്ധിക്കുള്ള നിയമങ്ങളെ അനുസരിക്കുക. പിന്നെ, വ്യ

ക്തിയുടേയും സമുദായത്തിൻേറയും താല്പര്യങ്ങൾക്ക തമ്മിൽ വിരോധം ഉണ്ടാവുകയില്ല. ഒന്ന മറെറാന്നിൻെറ താല്പര്യങ്ങൾക്ക ബാധകമാവുകയില്ല.” ഈ വിരോധത്തെ — തടസ്സത്തെ — നിക്കം ചെയ്യുന്ന എന്നതാണ് ഗീതയുടെ വിശിഷ്ടത. ഗീതയുടെ ഈ നിയമം അക്ഷരംപ്രതി അനുഷ്ഠിക്കുന്ന ഒരു വ്യക്തിയെയെങ്കിലും കിട്ടിയാൽ മതി, ആയാളെക്കൊണ്ടു രാഷ്ട്രം മുഴുവനും ശോഭനമായിത്തീരും. രാഷ്ട്രം എന്നാൽ രാഷ്ട്രത്തിലേ വ്യക്തികളാണ്. ഇത്തരം ജ്ഞാനവും ആചാര സമ്പന്നതയുമുള്ള വ്യക്തികളില്ലാത്ത ഒരു രാഷ്ട്രത്തെ രാഷ്ട്രമായിക്കരുതുന്നതെങ്ങനെ? എന്താണ് ഈ ഹിന്ദുസ്ഥാനം? ഹിന്ദുസ്ഥാനം രവീന്ദ്രനാഥനാണ്, ഗാന്ധിയാണ്; അല്ലെങ്കിൽ അങ്ങനെയുള്ള അഞ്ചുപത്തു വ്യക്തികളാണ്. മറുനാട്ടുകാർ ഈ അഞ്ചുപത്തുപേരുകളിലൂടേയാണ് ഹിന്ദുസ്ഥാനത്തെ മനസ്സിലാക്കുന്നത്. പുരാതനകാലത്തേ രണ്ടുനാലുപേർ, ഇടക്കാലത്തേ നാലഞ്ചുപേർ, ഇന്നത്തേ എട്ടുപത്തുപേർ; അതോടുകൂടി, ഹിമാലയം ഗംഗ മുതലായവയും കൂട്ടിച്ചേർക്കുക; മതി; ഹിന്ദുസ്ഥാനമായി. ഇതാണ് ഹിന്ദുസ്ഥാനത്തിൻെറ വ്യാഖ്യാനം. ബാക്കിയെല്ലാം ഇതിൻെറ ഭാഷ്യമാണ്. ഭാഷ്യം, അതായതു് സൂത്രങ്ങളുടെ വിശദീകരണം! പാലിൽനിന്നു തൈരും, തൈരിൽനിന്നു വെണ്ണയും മോരും ഉണ്ടാക്കുന്നു. പാലും തൈരും വെണ്ണയും മോരും തമ്മിൽ വഴക്കില്ല. പാലിലേ സത്തെടുത്താൽ വെണ്ണയെത്രയുണ്ടെന്നു കണക്കാക്കാം. ഇതുപോലെതന്നെ, സമുദായത്തിൻെറ സത്തു് അതിലേ വ്യക്തികൾമുഖേനയാണ് വെളിപ്പെടുന്നതു്. വ്യക്തിക്കും സമുദായത്തിനും തമ്മിൽ വിരോധമില്ല. എങ്ങനെയാണ് വിരോധമുണ്ടാവുക? വ്യക്തികൾ തമ്മിൽത്തന്നെ വിരോധം ഉണ്ടാവരുതു്. ഒരാൾക്ക മറെറാരാളേക്കാൾ കുറച്ചധികം സമ്പത്തുണ്ടാവുന്നതുകൊണ്ടു് എന്തു ദോഷമാണുള്ളതു്? ആർക്കും കഷ്ടപ്പാടുണ്ടാവരുതു? സമ്പത്തുള്ളവർ, അതു മുഴുവനും സ്വന്തമാണെന്നു കരുതരുതു്. അതു സമുദായത്തിന്നു് ഉപയോഗപ്രദമാവണം, എന്നു മാത്രം. എൻെറ പണം ഇടത്തെ കീശയിലായാലെന്താണ്; വലത്തെ കീശയിലായാലെന്താണ്? ഒരാൾക്ക സമ്പത്തുണ്ടായാൽ ആ വഴിക്ക ഞാൻ സമ്പന്നനാവും, രാഷ്ട്രവും സമ്പന്നമായിത്തീരും: നമ്മുടെ ഭാവന ഇതായിരിക്കണം, ഇതിന്നനുസരിച്ച്ച പ്രവൎത്തിക്കുകയും ചെയ്യണം.

എന്നാൽ, നാം വ്യത്യാസങ്ങളെ മുന്നോട്ടുകൊണ്ടുവരുന്നു. ഉടലും തലയും വേറിടുന്നതായാൽ രണ്ടും ചാവുകതന്നെ ചെയ്യും. അതിനാൽ, വ്യക്തിക്കും സമുദായത്തിന്നും തമ്മിൽ വ്യത്യാസമുണ്ടെന്നു വിചാരിക്കരുതു്. ഒരേ പ്രവൃത്തി സ്വാൎത്ഥത്തിന്നും പരാൎത്ഥ

ത്തിന്നും അന്യോന്യം വിരുദ്ധമാവാതിരിക്കുന്നതെങ്ങനെയാണെന്നാണ് ഗീത നമ്മെ പഠിപ്പിക്കുന്നതു്. എൻെറ ഈ മുറിയിലേ വായുവിന്നും പുറത്തെ അളവററ വായുവിന്നും തമ്മിൽ ഒരു വിരോധവുമില്ല ഇവ അന്യോന്യം വിരുദ്ധമായവയാണെന്നു സങ്കല്പിച്ച് എൻെറ മുറി അടച്ചിടുകയാണെങ്കിൽ ഞാൻ മരിച്ചുപോകും. എൻെറ നിലം, എൻെറ വീട്' എന്നുകരുതി ഞാൻ അവയെ വേർതിരിക്കുന്നതായാൽ, ആ നിമിഷംതന്നെ ഞാൻ വിശ്വസമ്പത്തിൽനിന്നു വഞ്ചിതനായിത്തീരുന്നു. ആ ചെറിയ വീടു കത്തുകയോ ഇടിഞ്ഞുവീഴുകയോ ചെയ്യുമ്പോൾ ഞാൻ, എൻെറ സർവ്വസ്വവും നശിച്ചുപോയി എന്നു കരുതി, നെഞ്ഞത്തടിച്ചു നിലവിളിക്കുന്നു. എന്തിനാണ് അങ്ങനെ ചെയ്യുന്നതു്? എന്തിനാണ് നെഞ്ഞത്തടിച്ചു നിലവിളിക്കുന്നതു്? ആദ്യം സങ്കല്പത്തെ സങ്കുചിതമാക്കുക; പിന്നെ സങ്കടപ്പെടുക? ഈ അഞ്ഞൂറുറുപ്പിക എൻേറതാണ്' എന്നു പറയുന്നതായാൽ, ലോകത്തിലേ അളവററ ഐശ്വര്യത്തിൽനിന്നു ഞാൻ ഭ്രംശിച്ചുകഴിഞ്ഞു. ഇവരിരുവരും എൻെറ സഹോദരന്മാരാണെന്നു കരുതുമ്പോൾ, ലോകത്തിലേ മററു അസംഖ്യം സഹോദരന്മാർ എന്നിൽനിന്നും അകന്നുപോയി. നാം അതിനെപ്പററിയൊന്നും ആലോചിക്കുന്നില്ല. കഷ്ടം! മനുഷ്യൻ തന്നെ എത്രയധികം സങ്കുചിതനാക്കിത്തീർക്കുന്നു. വാസ്തവത്തിൽ മനുഷ്യൻെറ സ്വാർത്ഥംതന്നെ പരാർത്ഥമായിത്തീരണം. ഗീത വ്യക്തിക്കും സമുദായത്തിന്നും തമ്മിൽ ഉത്തമമായ സഹകരണം ഉളവാക്കുന്നതിന്നു പററിയ, സുന്ദരവും സുഗമവുമായ, മാർഗ്ഗമാണ് കാട്ടിത്തന്നുകൊണ്ടിരിക്കുന്നതു്. നാവിന്നും വയറിന്നും തമ്മിൽ എന്തുവിരോധമാണ് ഉള്ളതു്? വയറിന്നുവേണ്ട ഭക്ഷണംമാത്രമേ നാവിന്നു കൊടുക്കേണ്ടതുള്ളു. നാവു മതി എന്നു പറഞ്ഞാൽ ഉടനേ നിൎത്തണം. വയറു ഒരു സ്ഥാപനമാണ്; നാവു മറെറാന്നും. 'ഞാൻ' ഈ സ്ഥാപനങ്ങളുടെ ചക്രവർത്തിയാകുന്നു. ഈ സ്ഥാപനങ്ങളിലെല്ലാം അദ്വൈതമാണുള്ളതു്. ഈ അനാവശ്യമായ വിരോധവാദത്തെ എവിടെനിന്നു കൊണ്ടുവന്നു? ഒരേ ദേഹത്തിലുള്ള ഈ സ്ഥാപനങ്ങൾക്കു തമ്മിൽ വിരോധമല്ല, സഹകരണമാണ് ഉള്ളതു്. അതുപോലെതന്നെയാണ് സമുദായത്തിലും. സമുദായത്തിൽ ഈ സഹകരണം വർദ്ധിപ്പിക്കുന്നതിന്നുവേണ്ടിയാണ് ഗീത എല്ലാക്രിയകളിലും—യജ്ഞം, ദാനം, തപം മുതലായവയിലെല്ലാം—മനഃശുദ്ധിയുണ്ടായിരിക്കണം എന്നു വിധിച്ചിരിക്കുന്നതു്. അപ്പോൾ, വ്യക്തിക്കും സമുദായത്തിന്നും നന്മയായി!!

യജ്ഞമയമായ ജീവിതത്തോടുകൂടിയവൻ സമുദായത്തിൻേറതായിത്തീരുന്നു. ആയാൾ എല്ലാവരുടേയും ഭക്തിക്കും പ്രേമ

ത്തിന്നും പാത്രമായിത്തീരുന്നു. മക്കളിൽ ഓരോരുത്തനും 'തന്നെയാണ് അമ്മ അധികം സ്നേഹിക്കുന്നത്' എന്നു തോന്നുന്നു. അതുപോലെതന്നെ എല്ലാവൎക്കും, ആ വ്യക്തി തന്റെ സ്വന്തമാണെന്നു തോന്നുന്നു. ലോകത്തിന്നു മുഴുവനും ആയാൾ, പ്രാണനെപ്പോലെ പ്രിയപ്പെട്ടവനാണ്, ചങ്ങാതിയാണ്, സഖാവാണ് എന്നുതോന്നുന്നു. അതിനാൽതന്നെയാണ് സമൎത്ഥരാമ'ദാസ'ൻ,

"ലോകമനന്യനെന്നാരെക്കരുതുന്നു,
ധന്യപുരുഷനവൻതന്നെ നിൎണ്ണയം!" എന്നു പറഞ്ഞിട്ടുള്ളതു്. ജീവിതത്തെ ഈവിധമാക്കിത്തീൎക്കുന്നതിനുള്ള ഉപായമാണ് ഗീത ഉപദേശിച്ചിരിക്കുന്നത്.

## 6

യജ്ഞമയമാക്കിത്തീൎത്തശേഷം ജീവിതത്തെ ഈശ്വരാൎപ്പണം ചെയ്യണം എന്നും ഗീത പറയുന്നുണ്ടു്. ജീവിതം സേവാമയമായിത്തീൎന്നാൽ പിന്നെ എന്തിനാണ് അതിനെ ഈശ്വരാൎപ്പണംചെയ്യുന്നതു്? ജീവിതത്തെ സേവാമയമാക്കിത്തീൎക്കണം എന്നു പറയാൻ എളുപ്പമാണു്; അങ്ങനെ ചെയ്യുന്നതു അത്ര എളുപ്പമല്ല. വളരെ ജന്മങ്ങൾ കഴിയുമ്പോൾമാത്രമേ ഇതു കുറച്ചെങ്കിലും സാധ്യമാവുകയുള്ളൂ. കൎമ്മങ്ങൾ സേവാമയമായിത്തീൎന്നാലും അവ പൂജാമയമായി എന്നു പറയാൻ വയ്യ. അതിനാൽ, 'ഓം തത് സത്' എന്ന മന്ത്രത്തോടുകൂടി എല്ലാകൎമ്മങ്ങളും ഈശ്വരന്നു സമൎപ്പിക്കണം.

സേവാകൎമ്മം, തികച്ചും സേവാമയമായിത്തീരാൻ വളരെ പ്രയാസമുണ്ടു്. കാരണം, പരാൎത്ഥത്തിലും സ്വാൎത്ഥം വന്നുചേരുന്നു. കേവലം പരാൎത്ഥം എന്നതു അസംഭാവ്യമാണു്; സ്വാൎത്ഥം കുറച്ചെങ്കിലും ഇല്ലാത്ത ഒരു പ്രവൃത്തിയും ഉണ്ടാവുകയില്ല. അതിനാൽ, സേവനത്തെ അധികമധികം നിഷ്കാമവും നിസ്വാൎത്ഥവുമാക്കാൻ പരിശ്രമിക്കുക. അങ്ങനെ സേവനത്തെ പരിശുദ്ധമാക്കാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ, അതിന്നു എല്ലാ കൎമ്മങ്ങളേയും ഈശ്വരാൎപ്പണംചെയ്യണം. ജ്ഞാനദേവൻ പറയുന്നു:

"യോഗി, ജീവിതമാകുന്ന കലയെ കരസ്ഥമാക്കുന്നു; വൈഷ്ണവന്നു നാമാമൃതത്തിൽ പ്രിയംതോന്നുന്നു."

ഈ നാമാമൃതത്തിന്റെ മാധുൎയ്യവും ജീവിതമാകുന്ന കലയും വ്യത്യസ്തങ്ങളല്ല. ആന്തരമായി നാമോച്ചാരണവും ബാഹ്യമായി

ജീവിതകലയും, രണ്ടും, ആവശ്യമാണ്. യോഗിയും വൈഷ്ണവനും ഒന്നുതന്നെ. എല്ലാകർമ്മങ്ങളും പരമേശ്വരനു സമർപ്പിക്കുമ്പോൾ സ്വാർത്ഥവും പരാർത്ഥവും പരമാർത്ഥവും എല്ലാം ഐക്യം പ്രാപിക്കുന്നു. ആദ്യം വ്യത്യസ്തമായിത്തോന്നുന്ന 'നീ' 'ഞാൻ' ഇവരണ്ടിനേയും ഒന്നാക്കണം. 'നീ'യും 'ഞാ'നും ചേർന്ന് 'നാം' ആയിത്തീരുന്നു. പിന്നെ 'നമ്മൾ', 'അവൻ'—ഇവയേയും കൂട്ടിച്ചേർക്കണം. ആദ്യം ഞാൻ ഈ സൃഷ്ടിയോടും പിന്നെ പരമാത്മാവിനോടുംകൂടിച്ചേരണം. 'ഓം തത് സത്' എന്ന മന്ത്രത്തിൽ ഈ ഭാവമാണ് സൂചിപ്പിക്കപ്പെട്ടിരിക്കുന്നതു്.

പരമാത്മാവിനു് അവസാനമില്ലാത്ത പേരുകളുണ്ട്. വ്യാസൻ അവയെക്കൊണ്ടു വിഷ്ണുസഹസ്രനാമം നിർമ്മിച്ചിട്ടുണ്ട്. നാം സങ്കല്പിക്കുന്ന എല്ലാ പേരും പരമാത്മാവിന്റേതാണ്. നമ്മുടെ മനസ്സിൽ സ്ഫുരിക്കുന്ന പേരിന്നനുരൂപമായ വിധത്തിൽ പരമാത്മാവു സൃഷ്ടിയിൽ പ്രകടിതമാവുന്നു. നാം അതിന്നനുസരിച്ചു നമ്മുടെ ജീവിതത്തെ രൂപവത്കരിക്കണം. പരമേശ്വരന്റെ ഏതേതുനാമങ്ങൾ മനസ്സിൽ വരുന്നുവോ അവയെല്ലാം സൃഷ്ടിയിൽ ദർശിക്കണം; തന്നേയും അത്തരത്തിലാക്കിത്തീർക്കണം. ഇതിനെ ഞാൻ 'ത്രിപദാ ഗായത്രി' എന്നു പറയുന്നു. ഉദാഹരണമായി ഈശ്വരന്റെ ദയാമയൻ എന്നപേർ എടുക്കാം. അദ്ദേഹം ദയാലുവാണെന്നുകരുതി ജീവിക്കുക ദയാസാഗരമായ ആ പരമേശ്വരനെ സൃഷ്ടിയിൽ എങ്ങും ദർശിക്കുക. തന്റെ ജീവിതത്തെ ദയാമയമാക്കിത്തീർക്കുക. ഗീതയുടെ കാലത്തു പ്രചാരത്തിലുണ്ടായിരുന്ന ഭഗവന്നാമങ്ങളെമാത്രമാണ് ഗീത ഉപയോഗപ്പെടുത്തിയിട്ടുള്ളതു്. അതു് 'ഓം തത് സത്' എന്നാകുന്നു. ഓം എന്നതിന്റെ അർത്ഥം പരമാത്മാവു് എന്നാകുന്നു; ഈ ഇരുപതാംനൂററാണ്ടിലും പരമാത്മാവ് എന്നാണ്:

"സ ഏവ അദ്യ സ ഉ ശ്വഃ"

ഇന്നു് അതുതന്നെയാണ്, ഇന്നലെ അതായിരുന്നു, നാളെ അതായിരിക്കും. അതു സ്ഥിരമാണെങ്കിൽ സൃഷ്ടിയും സ്ഥിരമാണ്. ഞാൻ അരയും തലയും മുറുക്കി സാധനചെയ്യാൻ സന്നദ്ധനായി നില്ക്കുന്നു. ഞാൻ സാധകൻ, അദ്ദേഹം സ്വാമി, ഈ സൃഷ്ടി പൂജാദ്രവ്യം—പൂജയ്ക്കുള്ള സാമഗ്രികൾ. നമ്മുടെ ഹൃദയത്തിൽ ഈ ഭാവനയുണ്ടാവുമ്പോൾമാത്രമേ, 'ഓം' നമ്മുടെ കണ്ഠത്തിൽനിന്നു് ഇറങ്ങിഎന്നുപറയാൻ സാധിക്കയുള്ളൂ. അതുണ്ട്, ഞാൻ ഉണ്ട്, എന്റെ സാധനകളുംഉണ്ട്.

"തസ്മാദോമിത്യുദാഹൃത്യ യജ്ഞദാനതപഃക്രിയാഃ
പ്രവൎത്തന്തേ വിധാനോക്താഃ സതതം ബ്രഹ്മവാദിനാം."

ഇങ്ങനെ 'ഓം'കാരഭാവം മനസ്സിൽ ഉളവാകുകയും സാധനയിൽ പ്രകടമാവുകയും ചെയ്യണം. നാം സൂൎയ്യനെ കാണുന്നതു കിരണങ്ങളോടുകൂടിയാണ്. സൂൎയ്യനു കിരണങ്ങളെ അകററിനിൎത്താൻ കഴിയുകയില്ല. സൂൎയ്യൻ കിരണങ്ങളെ വിസ്മരിക്കുന്നില്ല. അതുപോലെതന്നെ, എപ്പോഴും നാം സാധനകളിൽ നിമഗ്നരായിരിക്കണം. അങ്ങനെയായാൽ മാത്രമേ 'ഓം' എന്നതിനെ ആത്മസാത്കരിച്ചു എന്നു പറവാൻ സാധിക്കയുള്ളു.

ഇതിനുശേഷം 'സത്.' പരമേശ്വരൻ 'സത്' ആകുന്നു; അതായതു ശുഭമായതാകുന്നു; മംഗലമയമായതാകുന്നു. ഈ ഭാവനയോടുകൂടി ഭഗവാൻെറ ഭവ്യതയെ സൃഷ്ടിയിൽ അനുഭവപ്പെടുത്തുക. നോക്കിയാൽ അതു വെള്ളംപോലെ നേൎത്തതാണ്. വെള്ളത്തിൽനിന്ന് ഒരു കടം മുക്കിയെടുക്കുക. അപ്പോഴുണ്ടാവുന്ന കുഴി നിറയുവാൻ ഒരുനിമിഷംപോലും വേണ്ട. ഇതു് എത്ര ഭവ്യമാണ്. എത്രയധികം പ്രീതികരമാണ്! നദിക്കു കുഴികളെ സഹിക്കാൻ വയ്യ. അതു കുഴികളെ നിറയ്ക്കാൻ ഓടുന്നു.

"നദീ വേഗേന ശുദ്ധ്യതി"

സൃഷ്ടിയുടെരൂപത്തിലുള്ള നദി വേഗതഹേതുവായി ശുദ്ധമായിക്കൊണ്ടിരിക്കുന്നു. സകലസൃഷ്ടിയും ശുഭവും മംഗലമയവുമാണ്.

തൻെറ കൎമ്മത്തെയും അങ്ങനെ ആക്കിത്തീൎക്കുക. പരമേശ്വരൻെറ ഈ 'സത്' എന്നപേരിനെ ആത്മസാത്കരിക്കുന്നതിനു സകല ക്രിയകളും നിൎമ്മലവും ഭക്തിമയവുമാവണം. സോമരസത്തെ പവിത്രതകൊണ്ടു് അരിച്ചെടുക്കുന്നതുപോലെതന്നെ, തൻെറ സകലകൎമ്മങ്ങളേയും സാധനകളേയും നിത്യപരീക്ഷണംകൊണ്ടു നിൎദ്ദോഷമാക്കിത്തീൎക്കണം.

ഇനി ബാക്കിയുള്ളതു 'തത്' ആണ്. 'തത്' എന്നതിൻെറ അൎത്ഥം അതു് എന്നാകുന്നു—കുറച്ചെങ്കിലും വിഭിന്നമായതു്, ഈ സൃഷ്ടിയിൽനിന്ന് അലിപ്തമായതു് എന്നാകുന്നു. പരമാത്മാവു് ഈ സൃഷ്ടിയിൽനിന്നു വിഭിന്നനാണ്, അതായതു് അലിപ്തനാണ്. സൂൎയ്യോദയത്തോടുകൂടി താമര വിടരുന്നു; പക്ഷികൾ പറക്കാൻതുടങ്ങുന്നു; ഇരുട്ട് ഇല്ലാതാവുന്നു. പക്ഷേ, സൂൎയ്യൻ ദൂരെത്തന്നെ നില്ക്കുന്നു. ഈ പരിണാമങ്ങളിൽനിന്നെല്ലാം വിഭിന്നനായി, അലിപ്തനായി, നില്ക്കുന്നു. നമ്മുടെ കൎമ്മങ്ങളിൽ അനാസക്തിയു

ണ്ടാവുമ്പോഴും, അലിപ്തത വരുമ്പോഴും, നമ്മുടെ ജീവതത്തിൽ 'തത്' വന്നുചേർന്ന എന്നു വിചാരിക്കാം

ഇങ്ങനെ ഗീത ഈ 'ഓം തത് സത്' എന്ന വൈദികനാമം എടുത്തു് തന്റെ എല്ലാകർമ്മങ്ങളേയും ഈശ്വരന്നു സമർപ്പിക്കാനുള്ള വഴി ഉപദേശിച്ചുതന്നിട്ടുണ്ടു്. ഇതിന്നുമുമ്പു് ഒമ്പതാമദ്ധ്യായത്തിൽ സർവ്വകർമ്മങ്ങളും ഈശ്വരാർപ്പണംചെയ്യുന്നതിനെ വർണ്ണിച്ചിട്ടുണ്ടു്. "യത് കരോഷി യദശ്നാസി......"എന്നശ്ലോകത്തിൽ അതാണു് പറഞ്ഞിരിക്കുന്നതു്. പതിനേഴാമദ്ധ്യായത്തിൽ അതു തന്നെ വീണ്ടും എടുത്തു പറഞ്ഞിരിക്കുന്നു. ഈശ്വരാർപ്പണംചെയ്യുന്ന ക്രിയ സാത്ത്വികമായിത്തീരണം. എന്നാൽമാത്രമേ അതിനെ ഈശ്വരന്നു് അർപ്പിക്കാൻ സാധിക്കയുള്ളൂ. ഈ കാര്യം ഇവിടെ പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ടു്.

ഇതെല്ലാം ശരിതന്നെ; പക്ഷേ, ഇവിടെ ഒരു പ്രശ്നംവരുന്നു: ഈ 'ഓം തത് സത്' എന്ന നാമങ്ങൾ പരിശുദ്ധാത്മാക്കൾക്കുമാത്രമേ ആത്മാവിൽ ലയിപ്പിക്കാൻ സാധിക്കയുള്ളൂ. പാപികൾ ഇതിനെ എങ്ങനെ ഉപയോഗപ്പെടുത്തും? പാപികൾക്കു ഉച്ചരിക്കാൻ പററിയ വല്ല നാമവുമുണ്ടോ? ഈ 'ഓം തത് സത്' എന്നതിൽ ആ ശക്തിയും ഉണ്ടു്. ഈശ്വരന്റെ ഏതുനാമത്തിലും, അസത്യത്തിൽനിന്നു സത്യത്തിലേക്കു് എത്തിക്കാനുള്ള ശക്തി നിക്ഷിപ്തമായിരിക്കുന്നുണ്ടു്. അതിന്നു്, നമ്മെ പാപത്തിൽനിന്നു പുണ്യത്തിലേക്കു് എത്തിക്കാൻ സാധിക്കും. ജീവിതം പതുക്കെപ്പതുക്കെ ശുദ്ധമാക്കിക്കൊണ്ടുവരണം. പരമാത്മാവു തീർച്ചയായും സഹായിക്കും. നിങ്ങൾക്കു ക്ഷീണംതട്ടുമ്പോൾ പരമാത്മാവു നിങ്ങളെ സഹായിക്കാൻ എത്തിച്ചേരും.

ഒരുവശത്തു് പുണ്യമയവും എന്നാൽ അഹങ്കാരപൂർണ്ണവുമായ ജീവിതവും, മറുവശത്തു് പാപമയവും എന്നാൽ വിനയപൂർണ്ണവുമായ ജീവിതവുംവെച്ചു് അവയിൽ ഒന്നിനെ തിരഞ്ഞെടുക്കാൻ പറഞ്ഞാൽ, എനിക്കു മിണ്ടാൻവയ്യെങ്കിൽക്കൂടി മനസ്സിൽ പരമേശ്വരസ്മരണയുണ്ടാവുന്ന പാപമയമായ ജീവിതമാണു് വേണ്ടതു് എന്നു പറയും. പുണ്യമയമായ ജീവിതംകൊണ്ടു പരമാത്മാവിനെ വിസ്മരിക്കുമെങ്കിൽ, ആ പരമാത്മാവിന്റെ ഓർമ്മയുണ്ടാക്കുന്ന പാപമയമായ ജീവിതത്തെയാണു് ഞാൻ ഇഷ്ടപ്പെടുക എന്നു് എന്റെ മനസ്സു പറയും. ഞാൻ പാപമയമായ ജീവിതത്തെ സമർത്ഥിക്കുന്നു എന്നല്ല ഇതിന്നർത്ഥം; പുണ്യത്തിന്റെ അഹങ്കാരരൂപമായ പാപംപോലെ അത്ര വലിയതല്ല വാസ്തവത്തിലുള്ള പാപം.

 തുക്കാറാം പറയുന്നു:

"ദേവാ, പാണ്ഡിത്യത്തെ ഞാൻ ഭയപ്പെടുന്നു. അതു് ഈശ്വരദർശനത്തിന്നു മറവായിവരാതെ കാത്തുകൊള്ളണം." ആ വലിപ്പം ആവശ്യമില്ല. അതിനെ അപേക്ഷിച്ചു് ദുഃഖിതനായ പാപിയായിരിക്കുന്നതാണു് അധികം നല്ലതു്.

കുട്ടിക്കു് അറിവു വർദ്ധിക്കുന്നതോടുകൂടി അമ്മ അവനെ അടുത്തുനിന്നകററുന്നു! നേരെമറിച്ചു്, അജ്ഞാനിയായ കുട്ടിയെ അമ്മ മടിയിൽത്തന്നെ വെച്ചുകൊണ്ടിരിക്കുന്നു! ഞാൻ സ്വാവലംബിയായ പുണ്യവാനായിത്തീരാൻ ആഗ്രഹിക്കുന്നില്ല. പരമേശ്വരാവലംബിയായ പാപിയാവുന്നതാണു് എനിക്കിഷ്ടം. എന്റെ പാപത്തെ കൈക്കൊണ്ടാലും രക്ഷപ്പെടാനുള്ള ശക്തി പരമേശ്വരന്റെ പവിത്രതയ്ക്കുണ്ടു്. നമുക്കു് പാപത്തെ തടയാൻ പരിശ്രമിക്കാം. അവയെ തടുക്കാൻ കഴിയാതാവുമ്പോൾ ഹൃദയം കരയാൻതുടങ്ങും. മനസ്സു കിടന്നു പിടയാൻതുടങ്ങും. അപ്പോൾ ഈശ്വരസ്മരണയുണ്ടാവും. ഭഗവാൻ ഒളിച്ചുനിന്നുകൊണ്ടു തമാശ കാണുകയാണു്. "അടിയൻ പാപിയാണു്; അതിനാൽ, അങ്ങയുടെ പടിക്കൽ വന്നുമുട്ടുകയാണു്" എന്നുപറഞ്ഞു് നിലവിളിക്കുക. പുണ്യവാന്മാൎക്കു് ഈശ്വരസ്മരണയ്ക്കുള്ള അധികാരംഉണ്ടു്; കാരണം, അവർ പുണ്യവാന്മാരാണു്. പാപികൾക്കും ഈശ്വരസ്മരണയ്ക്കധികാരമുണ്ടു്; കാരണം, അവർ പാപികളാണു്.

---

## പതിനെട്ടാമദ്ധ്യായം.

19—6—'32

### 1

പ്രിയസഹോദരന്മാരേ, ഈശ്വരകാരുണ്യത്താൽ ഇന്നു നാം പതിനെട്ടാമദ്ധ്യായത്തിൽ എത്തിച്ചേർന്നു. പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്ന ഈ ലോകത്തിൽ ഏതൊരുസങ്കല്പവും സഫലമാവുന്നതിന്നു് ഈശ്വരകാരുണ്യംവേണം. അതിലുംവിശേഷിച്ചു്, ഇവിടെ, ജയിലിൽ, ഏതൊരുകാൎയ്യവും അനിശ്ചിതമാണു്. ഇവിടെ ആരംഭിച്ച പ്രവൃത്തി ഇവിടെവെച്ചുതന്നെ പൂൎത്തിയാക്കാമെന്നാശിക്കാൻ പ്രയാസമാണു്. ആരംഭിച്ചസമയത്തു് ഈ ഗീത ഇവിടെവെച്ചു പൂൎത്തിയാക്കാൻ സാധിക്കുമെന്നു തീരേ ആശിച്ചിരുന്നില്ല.

എന്നാലും, നാം ഈശ്വരകാരുണ്യംകൊണ്ടു് അവസാനംവരെ എത്തി.

പതിന്നാലാമദ്ധ്യായത്തിൽ നാം ജീവിതത്തെ, അഥവാ കർമ്മത്തെ, സാത്ത്വികം, രാജസം, താമസം—എന്ന മൂന്നായി വേർതിരിച്ചു. ഈ മൂന്നിൽ രാജസത്തേയും താമസത്തേയും ഉപേക്ഷിച്ചു് സാത്ത്വികത്തെ സ്വീകരിക്കണമെന്നും നാം കണ്ടു. പിന്നീട്, പതിനേഴാമദ്ധ്യായത്തിൽ, ഇതേസംഗതി മറ്റൊരുപ്രകാരത്തിൽ പറയുകയുംചെയ്തു. യജ്ഞം, ദാനം, തപം—അഥവാ, ഒരേ വാക്കിൽ പറയുന്നതായാൽ യജ്ഞംതന്നെ—ഇവയത്രേ ജീവിതത്തിന്റെ സാരം. പതിനേഴാമദ്ധ്യായത്തിൽനിന്നു്, യജ്ഞത്തിന്നുപയോഗപ്രദമായ ആഹാരാദി കർമ്മങ്ങളും, സാത്ത്വികവും യജ്ഞരൂപവുമാക്കി സ്വീകരിക്കേണ്ടതാണെന്നും നാം മനസ്സിലാക്കിക്കഴിഞ്ഞു. യജ്ഞരൂപവും സാത്ത്വികവുമായ കർമ്മങ്ങൾ മാത്രം ചെയ്യുക; ബാക്കി കർമ്മങ്ങളെല്ലാം ത്യജിക്കുക!—ഇതാണു് ഉചിതം. 'ഓം തത് സത്' എന്ന മന്ത്രത്തെ എന്തിനാണു് എപ്പോഴും ഓർമ്മവെച്ചുകൊണ്ടിരിക്കുന്നതു് എന്നും നാം മനസ്സിലാക്കി. 'ഓം' എന്നതിന്റെ അർത്ഥം സാതത്യം എന്നാകുന്നു. 'തത്' എന്നതിന്നു 'അലിപ്തത' എന്നും 'സത്' എന്നതിന്നു 'സാത്ത്വികത' എന്നുമാണു് അർത്ഥം. നമ്മുടെ സാധനകളിൽ സാതത്യവും, അലിപ്തതയും, സാത്ത്വികതയും ഉണ്ടായിരിക്കണം. അപ്പോൾമാത്രമേ, അതു പരമേശ്വരന്നു സമർപ്പിക്കാൻ പറ്റിയതാവുകയുള്ളു. ഇതിൽനിന്നെല്ലാം, ചില കർമ്മങ്ങൾ നാം ചെയ്യേണ്ടതാണെന്നും ചിലതു നാം ത്യജിക്കേണ്ടതാണെന്നും മനസ്സിലാവുന്നു. അതിനാൽ അവസാനം, പതിനെട്ടാമദ്ധ്യായത്തിന്റെ ആരംഭത്തിൽ അർജ്ജുനൻ ചോദിച്ചു: "ഒരുവശത്തു് ഫലത്യാഗം കൂടാതെ കർമ്മംചെയ്യുന്നമെന്നും, മറുവശത്തു് ചില കർമ്മങ്ങൾ തീരെ ത്യാജ്യങ്ങളും ചില കർമ്മങ്ങൾ തീർച്ചയായും അനുഷ്ഠേയങ്ങളുമാണെന്നും പറഞ്ഞിരിക്കുന്നു. ഈ രണ്ടിനേയും കൂട്ടിച്ചേർക്കേണ്ടതെങ്ങനെ?" ജീവിതത്തിന്റെ നിലപാടു് സ്പഷ്ടമായി മനസ്സിലാക്കുന്നതിന്നുവേണ്ടിയാണു് ഈ പ്രശ്നം; ഫലത്യാഗത്തിന്റെ മർമ്മം മനസ്സിലാക്കുന്നതിന്നുള്ളതാണു് ഈ പ്രശ്നം. ശാസ്ത്രോക്തമായ സംന്യാസത്തിൽ കർമ്മങ്ങളെ അപ്പാടെ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. അതായതു്, കർമ്മത്തിന്റെ സ്വരൂപത്തെത്തന്നെ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. അപ്പോൾ പ്രശ്നം ഇതാണു്:—ഗീതയിലെ ഫലത്യാഗത്തിന്നു പ്രത്യക്ഷമായ കർമ്മത്യാഗത്തിന്റെ ആവശ്യകതയുണ്ടോ? ഫലത്യാഗത്തിന്മേൽ മാററുരച്ചുനോക്കുമ്പോൾ സംന്യാസംകൊണ്ടു വല്ല ഉപയോഗവുമുണ്ടെന്നു സിദ്ധമാകുന്നുണ്ടോ?

സംന്ന്യാസത്തിന്റെ അതിർത്തി എവിടെയാണ്? സംന്ന്യാസം, ഫല ത്യാഗം—ഇവ രണ്ടിന്റേറയും അതിരെവിടെയാണ്, എത്രയാണ്? ഇതാണ് അർജ്ജുനന്റെ ചോദ്യം.

## 2

മറുപടിയായി ഭഗവാൻ, ഫലത്യാഗമാകുന്ന ഉരകല്ല് ഭൗമമായ ഏതിലും ഉപയോഗിക്കേണ്ടുന്ന ഒരു വസ്തുവാണെന്നു സ്പഷ്ടമായി പറഞ്ഞുകൊടുത്തു. ഫലത്യാഗത്തിന്റെ തത്ത്വം ഏതു സ്ഥലത്തും ഉപയോഗപ്പെടുത്താം. സർവ്വകർമ്മങ്ങളുടേയും ഫലത്തെ ത്യജിക്കുക എന്നും രാജസതാമസകർമ്മങ്ങൾ ഉപേക്ഷിക്കുക എന്നും പറയുന്നതിൽ യാതൊരു വൈരുദ്ധ്യവുമില്ല. ഫലത്യാഗത്തിന്റേറ യുക്തി ഉപയോഗിക്കുമ്പോഴേക്കു് സ്വയം നഷ്ടമായിപ്പോകുന്നതാണ്, അഥവാ തന്നത്താൻ ലയിച്ചുപോകുന്നതാണ്, ചില കർമ്മങ്ങളുടെ സ്വരൂപം. ഫലത്യാഗത്തോടുകൂടി കർമ്മംചെയ്യണം എന്നതിന്റെ അർത്ഥം, ചില കർമ്മങ്ങൾ ഉപേക്ഷിക്കുകതന്നെ ചെയ്യണമെന്നാണ്; അതിൽ ചില കർമ്മങ്ങളുടെ പ്രത്യക്ഷമായ ത്യാഗവും ഉൾപ്പെടുന്നുണ്ട്.

ഇതിനെപ്പററി കുറച്ചുകൂടി ഗാഢമായി ആലോചിക്കാം. കാമ്യകർമ്മങ്ങൾ, ഏതെങ്കിലും കാര്യലാഭത്തെ അല്പമെങ്കിലുംഉദ്ദേശിച്ചുകൊണ്ടുള്ള കർമ്മങ്ങൾ, ഫലത്യാഗത്തോടുകൂടിച്ചെയ്യുക — എന്നു പറയുമ്പോഴേയ്ക്കുതന്നെ അതിന്റെ അടിപ്പടവു് ഇളകിപ്പോകുന്നു. ഫലത്യാഗത്തിന്റെമുമ്പിൽ, കാമ്യമോ നിഷിദ്ധമോആയ കർമ്മങ്ങൾക്കു നില്ക്കാൻതന്നെ കഴികയില്ല. ഫലത്യാഗപൂർവ്വം കർമ്മം ചെയ്യുകഎന്നതു് വെറും കൃത്രിമമായ, യാന്ത്രികമോ താന്ത്രികമോ ആയ, ഒരു ക്രിയയല്ല. അതിൽ മാററുരച്ചുനോക്കുമ്പോൾ, ഏതു കർമ്മമാണു ചെയ്യേണ്ടതു് ഏതാണ് ചെയ്യാതിരിക്കേണ്ടതു് എന്നു തന്നെത്താൻ മനസ്സിലാവും. ഫലത്യാഗപൂർവ്വം കർമ്മം ചെയ്യുകഎന്നാണ്, അല്ലാതെ, ഇന്നകർമ്മം ചെയ്യണം ഇന്നകർമ്മം ചെയ്യരുതു് എന്നല്ല ഗീത പറയുന്നതു്—എന്നാണ് ചിലരുടെ അഭിപ്രായം. ഇങ്ങനെ തോന്നിയേക്കാമെങ്കിലും വാസ്തവം ഇതല്ല. കാരണം, ഫലത്യാഗപൂർവ്വം കർമ്മംചെയ്യുക എന്നു പറയുമ്പോൾ തന്നെ, ഏതെല്ലാംകർമ്മങ്ങൾ ചെയ്യണം ഏതെല്ലാംകർമ്മങ്ങൾ ചെയ്യാതിരിക്കണം എന്നു മനസ്സിലാവുന്നു. ഹിംസാത്മകമായ കർമ്മങ്ങൾ, അസത്യമായ കർമ്മങ്ങൾ—കളവു മുതലായവ — ഇവയൊന്നും ഫലത്യാഗപൂർവ്വം ചെയ്യുകതന്നെ സാദ്ധ്യമല്ല. ഫലത്യാഗത്തിന്മേൽ മാററുരയ്ക്കുമ്പോഴേക്കുതന്നെ ഈ കർമ്മങ്ങൾ കാററിൽ പാറിപ്പോകുന്നു. സൂര്യപ്രകാശം വ്യാപിക്കുന്നതോടുകൂടി സർവ്വവസ്തുക്കളും വെ

ളിവായി കാണാൻതുടങ്ങും; എന്നാൽ, അന്ധകാരവം അങ്ങനെ കാണപ്പെട്ടന്നുണ്ടോ? അതു നഷ്ടമാവുകതന്നെ ചെയ്യുന്നു. ഇതു തന്നെയാണു് നിഷിദ്ധകർമ്മങ്ങളുടേയും കാമ്യകർമ്മങ്ങളുടേയും സ്ഥിതി നമുക്കു് എല്ലാകർമ്മങ്ങളേയും ഫലത്യാഗത്തിൽ മാററു രച്ചുനോക്കണം. ചെയ്യാനാഗ്രഹിക്കുന്ന ഒരു കർമ്മം അനാസ ക്തിയോടുകൂടി—ഫലത്തെപ്പററി സ്വല്പമെങ്കിലും ആഗ്രഹിക്കാതെ —ചെയ്യാൻ സാധിക്കുമോ എന്നു് ഒത്യമായി നോക്കണം. കർമ്മ ത്തിൻെറ ഉരകല്ലു് ഫലത്യാഗമാണു്. അതിന്മേൽ ഉരച്ചുനോക്കു മ്പോൾ, കാമ്യകർമ്മങ്ങൾ ത്യാജ്യങ്ങളാണെന്നു് സ്വയം സിദ്ധമാകും. അവയെ സംന്യസിക്കുന്നതുതന്നെയാണു് ഉചിതം. പിന്നെ ബാ ക്കിയായിട്ടുള്ളതു ശുദ്ധമായ സാത്വികകർമ്മമാണു്. അവയെ അനാസക്തിയോടുകൂടി, അഹങ്കാരം ഉപേക്ഷിച്ചു്, ചെയ്യണം. കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കുക എന്നതും ഒരുതരം കർമ്മംതന്നെ യാണു്. ഫലത്യാഗത്തിൻെറ കത്തിരിയെ അതിന്മേലും നടത്തുക. അതായതു കാമ്യകർമ്മങ്ങളേയും സഹജരൂപത്തിൽ ത്യജിക്കാൻസാ ധിക്കണം.

ഇങ്ങനെ നമുക്കു മൂന്നുകാര്യങ്ങൾ കാണാൻകഴിഞ്ഞു. ഒന്നു്, ഏതൊരുകർമ്മവും ഫലേച്ഛകൂടാതെ അനുഷ്ഠിക്കണം. രണ്ടു്, രാജ സവും താമസവും, നിഷിദ്ധവും കാമ്യവും, ആയ കർമ്മങ്ങൾ ഫല ത്യാഗത്തിന്മേൽ മാററുരച്ചുനോക്കുമ്പോൾ സ്വയം നശിച്ചുപോ കുന്നു. മൂന്നു്, ഇങ്ങനെ ചെയ്യപ്പെടുന്ന ത്യാഗത്തിന്മേലും ഫല ത്യാഗത്തിൻെറ കത്തിരിയെ നടത്തണം; എന്നുവെച്ചാൽ ഞാൻ, ഇത്രയും ത്യാഗംചെയ്തു എന്ന ഭാവം ഉണ്ടാവാനനുവദിക്കരുതു്.

രാജസകർമ്മങ്ങളും താമസകർമ്മങ്ങളും എന്തുകൊണ്ടു ത്യാജ്യ ങ്ങളാണു്? കാരണം, അവ പരിശുദ്ധങ്ങളല്ല; അതിനാൽ, കർത്താ വിൻെറ മനസ്സിൽ അവയുടെ സംസ്കാരം ഉളവായിത്തീരുന്നു. എ ന്നാൽ, കുറേക്കൂടി ഗാഢമായി ചിന്തിക്കുമ്പോൾ, സാത്വികകർമ്മ ങ്ങളും സദോഷമാണെന്നു മനസ്സിലാവും. ഏതുതരംകർമ്മത്തിലും സ്വല്പമെങ്കിലും ദോഷം ഉണ്ടായിരിക്കും. കൃഷി എന്ന സ്വധർമ്മ ത്തെത്തന്നെ എടുക്കാം. അതു ശുദ്ധമായ ഒരു സാത്വികകർമ്മ മാണു്. എന്നാൽ, യജ്ഞമയമായ—സ്വധർമ്മത്തിൻെറ രൂപ ത്തിലുള്ള—ഈ കൃഷിപ്രവൃത്തിയിലും ഹിംസയുണ്ടായിരിക്കാം. കന്നു പൂട്ടുമ്പോൾ എത്രയോ ജന്തുക്കൾ ചത്തുപോകുന്നു. കിണററിന്നടു ത്തു ചളികെട്ടിനില്ക്കാതാക്കുന്നതിന്നായി അവിടത്തെ നിലം ഉറ പ്പിക്കുമ്പോൾ പല ജന്തുക്കളും ചാവുന്നു. കാലത്തു വാതിൽതുറക്കു മ്പോഴേക്കു സൂര്യപ്രകാശം വീട്ടിന്നുള്ളിലേക്കു പ്രവേശിക്കുന്നു; അതു നിമിത്തം, അസംഖ്യംജന്തുക്കൾ നശിച്ചുപോകുന്നു. നാം ശുദ്ധി

എന്നു പറയുന്നതും ഒരുതരത്തിലുള്ള മാരണക്രിയയായിട്ടാണ് പരിണമിക്കുന്നതു്. അതായതു്; സാത്വികവും സ്വധർമ്മത്തിന്റെ രൂപത്തിലുള്ളതുമായ കർമ്മം ദൂഷിതമാവുമ്പോൾ എന്താണു് ചെയ്യുക?

എല്ലാഗുണങ്ങളും ഇനിയും വികസിക്കേണ്ടതായിട്ടുണ്ടെന്നു ഞാനാദ്യംതന്നെ പറഞ്ഞു. ജ്ഞാനം, ഭക്തി, സേവനം, അഹിംസ ഇവയുടെ ഓരോ ബിന്ദുമാത്രമേ നമുക്കു് ഇപ്പോൾ അനുഭവപ്പെട്ടിട്ടുള്ളു. എല്ലാററിന്റേയും അനുഭവം ഉണ്ടായി എന്നുതന്നെ പറവാൻ വയ്യാ. ലോകം ഇപ്പോൾ, അനുഭവം സമ്പാദിച്ചുകൊണ്ടിരിക്കയാണു്, മുന്നോട്ടുപോയിക്കൊണ്ടിരിക്കയാണു്. മദ്ധ്യയുഗത്തിൽ ചിലർ, 'കൃഷിയിൽ ഹിംസയുണ്ടാവുന്നു; അതിനാൽ, അഹിംസാപരായണന്മാർ അതു ചെയ്യരുതു്, അവർ കച്ചവടം ചെയ്യട്ടെ' എന്നു പറവാൻതുടങ്ങി. അന്നം ഉണ്ടാക്കുന്നതു പാപമാണു്; എന്നാൽ, അതു വില്ക്കുന്നതു പാപമല്ലത്രെ! നാം ഇങ്ങനെ ക്രിയതന്നെ ഓരോന്നായി ഉപേക്ഷിച്ചു കളയുന്നതായാൽ അതുകൊണ്ടു നമ്മുടെ ഉദ്ദേശ്യം സഫലമാവുകയില്ല. മനുഷ്യൻ ഇങ്ങനെ കർമ്മസങ്കോചത്തോടുകൂടി ജീവിക്കുന്നതായാൽ അവസാനം ആത്മനാശംതന്നെ സംഭവിക്കും. കൂടാതെ, മനുഷ്യൻ കർമ്മത്തിൽനിന്നു വിമുക്തനാവാൻ വിചാരിക്കുമ്പോഴെല്ലാം അതിന്നു വിപരീതമായി കർമ്മത്തിന്റെ വിസ്താരം വർദ്ധിച്ചുകൊണ്ടേയിരിക്കും. നിങ്ങൾക്കു ധാന്യക്കച്ചവടം ചെയ്യണമെങ്കിൽ വേറേ ചിലർ ധാന്യക്കൃഷി ചെയ്യേണ്ടിവരില്ലേ? അപ്പോൾ, ആ കൃഷിനിമിത്തമുണ്ടാവുന്ന ഹിംസയിൽ നിങ്ങളും പങ്കുകാരാവില്ലേ? പരുത്തി ഉണ്ടാക്കുന്നതു പാപമാണെങ്കിൽ ആ ഉണ്ടാക്കിയ പരുത്തിയെ വില്ക്കുന്നതും പാപമാണു്. പരുത്തിയുണ്ടാക്കുന്നതിൽ ദോഷമുണ്ടു്. അതിനാൽ, ആ കർമ്മത്തെത്തന്നെ ഉപേക്ഷിക്കുക— ഇതിൽ ബുദ്ധിദോഷമുണ്ടാവും. എല്ലാ കർമ്മങ്ങളേയും ബഹിഷ്കരിക്കുക, ഈ കർമ്മവും വയ്യ, ആ കർമ്മവും വയ്യ; ഒന്നും ചെയ്യരുതു്—ഇങ്ങനെ വിചാരിക്കുന്നതിൽ ദയാഭാവം തീരേ ഇല്ല, മുഴുവനും നശിച്ചുകഴിഞ്ഞു. ഇല നുള്ളുന്നതുകൊണ്ടു മരം ഉണങ്ങുന്നില്ല, നേരേ മറിച്ചു് അതു് അധികം തളിക്കുന്നു. അതിനാൽ ക്രിയകളെച്ചുരുക്കിക്കൊണ്ടുവരുന്നതു് പ്രകാരാന്തരേണ ആത്മസങ്കോചംതന്നെയാണു്.

## 3

എല്ലാ ക്രിയകളിലും ദോഷമുണ്ടെങ്കിൽ പിന്നെ എന്തുകൊണ്ടു് എല്ലാം ഉപേക്ഷിച്ചുകൂടാ? ഇതിന്നുള്ള ഉത്തരം ഒരിക്കൽ പറഞ്ഞു

കഴിഞ്ഞു. 'സർവ്വകർമ്മത്യാഗം' എന്ന സങ്കല്പം വളരെ സുന്ദരമാണു്, വളരെ മനോഹരമാണു്. പക്ഷേ, ഈ അസംഖ്യം കർമ്മങ്ങളേയും അവസാനം ഉപേക്ഷിക്കുന്നതെങ്ങനെ? രാജസകർമ്മങ്ങളേയും താമസകർമ്മങ്ങളേയും ഉപേക്ഷിക്കാനുള്ള ഉപായംതന്നെയാണോ സാത്വികകർമ്മങ്ങളേയും ഉപേക്ഷിക്കാൻ ഉപയുക്തമായിരിക്കുക? ദോഷമയമായ സാത്വികകർമ്മങ്ങളിൽനിന്നു് എങ്ങനെ രക്ഷനേടാം? ഇതിൽ തമാശ ഇതാണു്: മനുഷ്യൻ, "ഇന്ദ്രായ തക്ഷകായ സ്വാഹാ" എന്ന പോലെ ചെയ്യാൻതുടങ്ങിയാൽ, അമരത്വമുള്ളതിനാൽ ഇന്ദ്രൻ മരിക്കുകയില്ല, ഇന്ദ്രനോടുള്ള സഹവാസം നിമിത്തം ബലവാനായിത്തീർന്ന തക്ഷകനും മരിക്കില്ല, പ്രത്യുത അധികം ശക്തിയുള്ളവനായിത്തീരും. സാത്വികകർമ്മങ്ങളിൽ പുണ്യം ഉണ്ടു്; പക്ഷേ, അല്പം പാപവും ഉണ്ടു്. സ്വല്പ ദോഷമുണ്ടു് എന്ന കാരണത്താൽ ആ ദോഷത്തോടുകൂടി പുണ്യത്തെയും ആഹുതിചെയ്യാനാഗ്രഹിക്കുന്നതായാൽ പവിത്രതനിമിത്തം പുണ്യം നശിക്കില്ല, ദോഷം വർദ്ധിക്കുകയും ചെയ്യും. ഇങ്ങനെ സമ്മിശ്രമായ, വിവേകഹീനമായ, ത്യാഗംനിമിത്തം പുണ്യരൂപത്തിലുള്ള ഇന്ദ്രൻ നശിക്കുന്നില്ല; അതോടൊപ്പം മരണശീലനായ, ദോഷരൂപനായ തക്ഷകനും മരിക്കാതിരിക്കുന്നു. അപ്പോൾ അവയെ ത്യജിക്കേണ്ട സമ്പ്രദായം എന്തു? പൂച്ച ഹിംസചെയ്യുന്നതിനാൽ അതിനെ ഉപേക്ഷിക്കുന്നതായാൽ എലി ഹിംസചെയ്യാൻ തുടങ്ങും. സർപ്പം ഹിംസചെയ്യുന്നു, അതിനാൽ അതിനെ ഉപേക്ഷിക്കുന്നതായാൽ അനേകായിരം ജന്തുക്കൾ കൃഷി നശിപ്പിക്കും. വയലിലെ വിള നശിച്ചാൽ അനേകായിരം മനുഷ്യർ മരിച്ചുപോകും. അതിനാൽ, ത്യാഗവും വിവേകപൂർവ്വമായിരിക്കണം.

ഗോരഖനാഥനോടു മച്ഛീന്ദ്രനാഥൻ പറഞ്ഞു: "ഈ കുട്ടിയെ അഴുക്കുകളഞ്ഞു കൊണ്ടുവരൂ." ഗോരഖനാഥൻ കുട്ടിയുടെ കാലുപിടിച്ചു് കല്ലിന്മേൽ അടിച്ചു് വെള്ളത്തിൽ മുക്കി ഉണങ്ങാൻ കയറിന്മേൽ ഇട്ടു. മച്ഛീന്ദ്രനാഥൻ ചോദിച്ചു: "കുട്ടിയെ അഴുക്കുകളഞ്ഞു കൊണ്ടുവന്നുവോ?" ഗോരഖനാഥൻ പറഞ്ഞു: "കുട്ടിയെ അലക്കി ഉണങ്ങാനിട്ടിട്ടുണ്ടു്."

കുട്ടിയുടെ ദേഹത്തിലെ അഴുക്കുകളയാനായി ആരെങ്കിലും ഇങ്ങനെ അലക്കാറുണ്ടോ? മനുഷ്യശരീരത്തിലെ അഴുക്കും വസ്ത്രത്തിലെ അഴുക്കും ഒരേമാതിരിയാണോ നീക്കംചെയ്യുന്നതു്! ഇതിനു രണ്ടിനും തമ്മിൽ വലുതായ വ്യത്യാസമുണ്ടു്. അതിനാൽ, രാജസതാമസകർമ്മങ്ങളുടെ ത്യാഗത്തിനും സാത്വികകർമ്മങ്ങളുടെ

ത്യാഗത്തിന്നും തമ്മിൽ വലുതായ വ്യത്യാസമുണ്ടു്. സാത്വികകർമ്മം മറെറാരുപ്രകാരത്തിലാണു ത്യജിക്കേണ്ടതു്.

വിവേകഹീനനായി കർമ്മംചെയ്യുന്നതുനിമിത്തം പല കുഴപ്പങ്ങളും ഉളവായിത്തീരുന്നു. തുക്കാറാം പറഞ്ഞപോലെ, ചെറുതായ ത്യാഗംചെയ്യാൻ തുടങ്ങുമ്പോഴേക്കു് വലുതായ ഭോഗംവന്നു മാറത്തുകേറിയിരിക്കുന്നു. ഇപ്രകാരം, നമ്മുടെ ആ സ്വല്പമായ ത്യാഗവും മിഥ്യയായിത്തീരുന്നു ഒരു ചെറിയ ത്യാഗത്തിൻെറ പൂർത്തിക്കായി വലിയ വലിയ ഇന്ദ്രഭവനങ്ങൾ നിർമ്മിക്കുന്നു. അതിനെ അപേക്ഷിച്ചു് ആ കുടിൽതന്നെയാണു് അധികം നന്നായിരുന്നതു. അതു മതിയായിരുന്നു. ലങ്കോട്ടിയുടുത്തു ചുററും മററു വൈഭവങ്ങൾ ശേഖരിക്കുന്നതിനെ അപേക്ഷിച്ചു് കുപ്പായവും കാലുറയും ഉപയോഗിക്കുന്നതാണു് അധികം നല്ലതു്. അതിനാൽ ഭഗവാൻ, സാത്വികകർമ്മങ്ങളുടെ ത്യാഗത്തിന്നു ഒരു പ്രത്യേകപദ്ധതിതന്നെ പറഞ്ഞിരിക്കുന്നു. എല്ലാ സാത്വികകർമ്മങ്ങളും അനുഷ്ഠിക്കണം; പക്ഷേ, അവയുടെ ഫലത്തെ ഉപേക്ഷിക്കണം. ചില കർമ്മങ്ങൾതന്നെ ത്യജിക്കേണ്ടവയാണു്; ചിലതിൻെറ ഫലംമാത്രം ത്യജിച്ചാൽമതി. ശരീരത്തിൽ വല്ല അഴുക്കും പററിയാൽ അതു കഴുകിക്കളയാം; എന്നാൽ, തോലിൻെറ നിറംതന്നെ കറുപ്പാണെങ്കിൽ ചായംതേച്ചു നിറംമാററിയിട്ടു വല്ല കാര്യവുമുണ്ടോ? ആ കറുപ്പുനിറം അങ്ങനെതന്നെ ഇരിക്കട്ടെ. എന്തിനാണു് അങ്ങോട്ടു നോക്കുന്നതു്? അതു അമംഗലമാണെന്നു കരുതേണ്ട.

ഒരു മനുഷ്യനുണ്ടായിരുന്നു. ആയാൾ, തൻെറ വീടു് അശുഭമാണെന്നു തോന്നാൻതുടങ്ങിയപ്പോൾ അടുത്തുള്ള ഒരു ഗ്രാമത്തിലേക്കു പോയി. അവിടെയും മാലിന്യങ്ങൾ കണ്ടപ്പോൾ ആയാൾ കാട്ടിലേക്കു പോയി. കാട്ടിൽ ഒരു മരച്ചുവട്ടിൽ ചെന്നിരുന്നു. അപ്പോഴേക്കു് ഒരു പക്ഷി ആയാളുടെ തലയിലേക്കു കാഷ്ഠിച്ചു. ഈ കാട്ടും അമംഗലമാണെന്നു പറഞ്ഞു് ആയാൾ നദിയിൽപോയി നിന്നു നദിയിൽ വലിയ മത്സ്യങ്ങൾ ചെറിയവയെ തിന്നുന്നതു കണ്ടപ്പോൾ ആയാൾ കോപംകൊണ്ടു വിറച്ചു. ഹ! കഷ്ടം! ഈ സൃഷ്ടി മുഴുവനും അമംഗലമാണു. ചാവാതെ ഇതിൽനിന്നു രക്ഷയില്ല. ഇങ്ങനെ വിചാരിച്ചു ആയാൾ വെള്ളത്തിൽനിന്നു പുറത്തുവന്നു ഒരു അഗ്നികുണ്ഡം ഉണ്ടാക്കി. ആ വഴിക്കുവന്ന ഒരു 'സാധു' ആയാളോടു ചോദിച്ചു: "സഹോദരാ, എന്തിനാണു് ഇങ്ങനെ മരിക്കാനൊരുങ്ങുന്നതു്?" ആ മനുഷ്യൻ മറുപടി പറഞ്ഞു: "ഈ സംസാരം മുഴുവനും അമംഗലമാണു്; അതിനാൽ!"

സാധു വീണ്ടും പറഞ്ഞു: "നിങ്ങളുടെ ഈ വൃത്തികെട്ട ശരീരം, മേടസ്സ്. കത്തിദ്ദഹിക്കാൻതുടങ്ങിയാൽ ഇവിടെ എന്തൊരു ദുർഗ്ഗന്ധമാണു് വ്യാപിക്കുക? ഞങ്ങൾ ഇവിടെ അടുത്തുതന്നെയാണു് വസിക്കുന്നതു്. ഞങ്ങൾ എങ്ങോട്ടാണു പോവുക? ഒരു രോമം കരിച്ചാൽ എത്ര ദുർഗ്ഗന്ധമുണ്ടാവും? നിങ്ങളുടെ മേടസ്സ് മുഴുവനും ദഹിക്കുകയില്ലേ? ഇവിടെ എന്തൊരു ദുർഗ്ഗന്ധമാണു വ്യാപിക്കുക? ഇതിനെപ്പററിയും കുറഞ്ഞൊന്നാലോചിക്കുക!" ആ മനുഷ്യൻ പരവശനായിപ്പറഞ്ഞു: "ഈ ലോകത്തിൽ ജീവിക്കാനും മരിക്കാനും ഇടമില്ല! പിന്നെ ഞാൻ എന്തുചെയ്യും!!"

താൽപര്യം ഇതാണു്:—അശുഭമാണു്, അമംഗലമാണു്, എന്നു പറഞ്ഞു് എല്ലാററിനേയും ബഹിഷ്കരിക്കാൻ തുടങ്ങിയാൽ കാര്യം നടക്കില്ല. നങ്ങൾ കർമ്മങ്ങളിൽനിന്നു രക്ഷപ്പെടാനാഗ്രഹിക്കുന്നതായാൽ അതിലും വലുതായ മററു കർമ്മങ്ങൾ തലയിൽ വന്നുകേറും; ബാഹ്യമായി ത്യജിക്കുന്നതുകൊണ്ടു കർമ്മങ്ങൾ വിട്ടുപോകുന്നില്ല. സഹജരൂപത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്ന കർമ്മങ്ങളെ വിരോധിക്കുന്നതിന്നായി വല്ലവരും തങ്ങളുടെ ശക്തിയെ ചെലവഴിക്കുന്നതായാൽ—ഒഴുക്കിന്നെതിരായിപ്പോകാൻ ആഗ്രഹിച്ചാൽ—, അവസാനം ആയാൾ ക്ഷീണിച്ചു് പ്രവാഹമാർഗ്ഗത്തിലൂടേതന്നെ ഒലിക്കാൻതുടങ്ങും. പ്രവാഹത്തിന്നനുകൂലമായ ക്രിയകൾ വഴിയായി ആയാൾ മറുകര പററാനുള്ള ഉപായങ്ങളെപ്പററി ആലോചിക്കണം. ഇതുനിമിത്തം മനസ്സിലെ മാലിന്യം കുറയുകയും ചിത്തശുദ്ധി ഉളവാകുകയുംചെയ്യും. പിന്നെ പതുക്കെപ്പതുക്കെ ക്രിയകൾ സ്വയം നശിച്ചുപോയിക്കൊണ്ടിരിക്കും. കർമ്മങ്ങൾ ത്യജിക്കാതെതന്നെ ക്രിയകൾ ലുപ്തമായിക്കൊണ്ടിരിക്കും. കർമ്മം വിട്ടുപോകയില്ല, പക്ഷേ, ക്രിയ ലോപിച്ചുപോകും.

കർമ്മത്തിന്നും ക്രിയയ്ക്കും തമ്മിൽ അന്തരമുണ്ടു്. ഒരിടത്തു് ആളുകൾ വല്ലാതെ ലഹള കൂട്ടുന്നു; അതിനെ നിർത്തണം എന്നു വിചാരിക്കുക. ഒരു ഭടൻ "ലഹളനിർത്തുക" എന്നു് ഉച്ചത്തിൽ വിളിച്ചുപറയുന്നു. അവിടത്തെ ലഹള നിർത്തുന്നതിന്നായി ആയാൾക്കു് ഉച്ചത്തിൽ വിളിച്ചുപറയുക എന്ന തീവ്രകർമ്മം ചെയ്യേണ്ടിവരുന്നു. മറെറാരാൾ വന്നു മിണ്ടാതെനിന്നു തന്റെ വിരലിനെ ഒന്നു ചലിപ്പിക്കുമ്പോഴേയ്ക്കു് ജനങ്ങൾ ശാന്തരായിത്തീരുന്നു. മൂന്നാമതൊരു വ്യക്തി അവിടെ വരികമാത്രം ചെയ്താൽമതി, അപ്പോഴേക്കുതന്നെ ശാന്തി ഉളവാകുന്നു. ഒരാൾക്കു് തീവ്രമായ ക്രിയ ചെയ്യേണ്ടിവന്നു; രണ്ടാമത്തെ ആളുടെ ക്രിയ കുറച്ചു സൌമ്യമാണു്; മൂന്നാമത്തെ ആളുടേതു് വളരെ സൂക്ഷ്മമാണു്! ക്രിയ

കുറഞ്ഞുകുറഞ്ഞുപോകുന്നു. പക്ഷേ, മൂന്നിന്റേയും പരിണാമം ഒന്നുതന്നെ! ശാന്തി, സമാധാനം! മനശ്ശുദ്ധിയുടെ തോതനുസരിച്ചു് ക്രിയയുടെ തീവ്രത കുറഞ്ഞുവരുന്നു. തീവ്രത്തിൽനിന്നു സൌമ്യവും, സൌമ്യത്തിൽനിന്നു സൂക്ഷ്മവും, സൂക്ഷ്മത്തിൽനിന്നു ശൂന്യവും ആയിത്തീരുന്നു. ഇങ്ങനെ കർമ്മവും ക്രിയയും വ്യത്യസ്തവസ്തുക്കളാണു്. കർമ്മം എന്നതിന്റെ വ്യാഖ്യാനം, കർത്താവിന്നിഷ്ടമായ കർമ്മം എന്നാണു്. കർമ്മത്തിൽ പ്രഥമാവിഭക്തിയും ദ്വിതീയാവിഭക്തിയും ഉണ്ടു; ക്രിയയ്ക്കു സ്വതന്ത്രമായ ക്രിയാപദംതന്നെ ഉപയോഗിക്കേണ്ടിവരും.

കർമ്മത്തിന്നും ക്രിയയ്ക്കുംതമ്മിലുള്ള വ്യത്യാസം മനസ്സിലാക്കണം. ദ്വേഷ്യം വരുമ്പോൾ ചിലർ വല്ലാതെ ഒച്ചയുണ്ടാക്കിയും ചിലർ തീരേ ഒച്ചയുണ്ടാക്കാതേയും തങ്ങളുടെ വികാരത്തെ പ്രകടിപ്പിക്കുന്നു. ജ്ഞാനിയായ പുരുഷൻ യാതൊരു ക്രിയയും ചെയ്യാതെതന്നെ അളവററ കർമ്മങ്ങൾ ചെയ്യുന്നു. തന്റെ അസ്തിത്വംകൊണ്ടുമാത്രം ആയാൾക്കു് അപാരമായ ലോകസംഗ്രഹം ചെയ്വാൻ സാധിക്കും. അങ്ങനെയുള്ളവരുടെ സാന്നിദ്ധ്യംകൊണ്ടുതന്നെ വളരെ കർമ്മങ്ങൾ ചെയ്യപ്പെടുന്നു. അവരുടെ കൈകാലുകൾ യാതൊരു ക്രിയയും (വ്യാപാരവും) ചെയ്യുന്നില്ലെങ്കിലും അവർ കർമ്മംചെയ്യുന്നുണ്ടു്. ഒരുവശത്തു ക്രിയ സൂക്ഷ്മമായിത്തീരുന്നു; മറുവശത്തു് കർമ്മം വർദ്ധിച്ചുകൊണ്ടേ പോകുന്നു. ഈ വിചാരസരണിയെ ഇനിയും മുന്നോട്ടു കൊണ്ടുപോകുക. അപ്പോൾ മനസ്സു് പരിശുദ്ധമായിത്തീരും; അവസാനം, ക്രിയ ശൂന്യരൂപമായിത്തീർന്നു് അളവററ കർമ്മം ഉണ്ടായിക്കൊണ്ടിരിക്കും എന്നു പറയാൻകഴിയും. ആദ്യം തീവ്രം, പിന്നെ തീവ്രത്തിൽനിന്നു സൌമ്യം, സൌമ്യത്തിൽനിന്നു സൂക്ഷ്മം, സൂക്ഷ്മത്തിൽനിന്നു ശൂന്യം—ഇങ്ങനെ ക്രമേണ ക്രിയാശൂന്യത്വം പ്രാപ്തമായിത്തീരും. എന്നാൽ, അപ്പോഴും അളവററ കർമ്മങ്ങൾ സ്വയം സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ടാകും.

ബാഹ്യമായി കർമ്മങ്ങളെ അകററുന്നതുകൊണ്ടു് അവ ദൂരീകരിക്കപ്പെടുന്നില്ല. നിഷ്കാമതയോടുകൂടി കർമ്മത്തെ അകററിയ കററി അനുഭവം വർദ്ധിപ്പിക്കണം. ബ്രൌണിങ്ങ് എന്ന കവി, 'കപടവേഷക്കാരനായ പോപ്പ്' എന്ന ഒരു കവിത എഴുതിയിട്ടുണ്ടു്. ഒരാൾ പോപ്പിനോടു പറഞ്ഞു: "നിങ്ങൾ എന്തിനാണു ഇത്രയധികം വേഷംകെട്ടുന്നതു്? ഈ വലിയ കുപ്പായം എന്തിനാണു്? ബാഹ്യമായ ഈ ആർഭാടമെന്തിനു്? ഈ ഗംഭീരമായ മുദ്ര എന്തിനു്?" അദ്ദേഹം മറുപടി പറഞ്ഞു: "ഞാൻ ഇതെല്ലാം എന്തിനാണു ഉപയോഗിക്കുന്നതു് എന്നോ? പറയാം, കേ

ട്ടോളൂ. ഇങ്ങനെ നടിച്ചു് നടിച്ചു് ഒരുദിവസം ഞാനറിയാതെ തന്നെ എന്നിൽ ശ്രദ്ധയുളവായാലോ?" അതിനാൽ, നിഷ്കാമമായ ക്രിയ ചെയ്തുകൊണ്ടേ ഇരിക്കുക. അതുകൊണ്ടു ക്രമേണ നിഷ്കാമത്വം പ്രാപ്തമാവും.

## 4

അതായതു്, താമസകർമ്മങ്ങളേയും രാജസകർമ്മങ്ങളേയും തീരെ ഉപേക്ഷിക്കണം; സാത്ത്വികകർമ്മംമാത്രമേ ചെയ്യാവൂ. ഇതിലും ഒരു കാര്യം ഓർമ്മവെക്കണം; സഹജവും സ്വാഭാവികവുമായ രൂപത്തിൽ മുന്നിൽവരുന്ന സാത്ത്വികകർമ്മം ദോഷയുക്തമാണെങ്കിലും ത്യാജ്യമല്ല. ദോഷമുണ്ടെങ്കിൽ ഉണ്ടായിക്കൊള്ളട്ടെ. ആ ദോഷത്തെ പിന്നിലേക്കു തള്ളാനാഗ്രഹിക്കുന്നതായാൽ മററു പല ദോഷങ്ങളും മുമ്പിൽ വന്നു നില്ക്കും. തന്റെ മൂക്കു നീണ്ടതാണെങ്കിൽ അതു് ആ നിലയിൽത്തന്നെ ഇരിക്കട്ടെ; അതിനെ മുറിച്ചു് ഭംഗിയാക്കാൻ ശ്രമിക്കുന്നതായാൽ കൂടുതൽ വിരൂപമായിത്തീരുകയാണു ചെയ്യുക. അങ്ങനെയോ അങ്ങനെ തന്നെ ഇരിക്കുന്നതാണു നല്ലതു്, സാത്ത്വികകർമ്മം സദോഷമാണെങ്കിലും സ്വാഭാവികരൂപത്തിൽ സിദ്ധിച്ചതാകയാൽ ഉപേക്ഷിക്കരുതു്.

ഇവിടെ മറെറാരുകാര്യംകൂടി മനസ്സിലാക്കേണ്ടതുണ്ടു്. സരളവും സ്വാഭാവികവുമായരൂപത്തിൽ കൈവരാത്ത കർമ്മങ്ങൾ, നിങ്ങൾക്കു നല്ലപോലെ ചെയ്യാൻകഴിയുമെന്നുതോന്നിയാലും ചെയ്യരുതു്. സഹജരൂപത്തിൽ ലഭിച്ച കർമ്മങ്ങൾമാത്രം ചെയ്യുക. ഓടിച്ചാടി, കിടന്നു പിടഞ്ഞു്, പുതിയ പുതിയ കർമ്മങ്ങൾ ആരാഞ്ഞുകണ്ടുപിടിക്കാൻ പരിശ്രമിക്കരുതു്. വളരെ വിഷമിച്ചുചെയ്യേണ്ടിവരുന്ന കർമ്മങ്ങൾഎത്രതന്നെ നല്ലവയായാലും, അവയിൽനിന്നു ദൂരെനില്ക്കുക. അവയിലുള്ളതാല്പര്യത്തെ ഉപേക്ഷിക്കുക. ഫലം ഉപേക്ഷിക്കാൻസാധിക്കണമെങ്കിൽ കർമ്മം സഹജമായിസ്സിദ്ധിച്ചതായിരിക്കണം. മനുഷ്യൻ ലോഭംനിമിത്തം, ഈ കർമ്മവും നന്നു്, ആ കർമ്മവും നന്നു് എന്നുകരുതി നാലുഭാഗത്തും ഓടാൻതുടങ്ങിയാൽ പിന്നെ ഫലത്യാഗം എങ്ങനെ സാദ്ധ്യമാകും? ഇതുനിമിത്തം, ജീവിതമുഴുവനും ഒരു വിശേഷമായ വർണ്ണനയായിത്തീരും. ഫലത്തിലുള്ള ആശകൊണ്ടുമാത്രമാണു് ആയാൾ ധർമ്മത്തിന്റെ രൂപം നൽകിയിട്ടെങ്കിലും ഇത്തരംകർമ്മങ്ങൾ ചെയ്യാനാഗ്രഹിക്കുന്നതു്. അവസാനം ഫലം കയ്യിൽനിന്നു പോകും; ജീവിതത്തിൽ ഒരിടത്തും സ്ഥിരത ഇല്ലാതായിത്തീരുകയും ചെയ്യും. ആ കർമ്മത്തിലുള്ള ആസക്തി മനസ്സിൽ പററിപ്പിടിക്കും. എന്നാൽ, സാത്ത്വികകർമ്മ

ങ്ങളുടേയും 'ലേപം' ഉണ്ടാവാൻതുടങ്ങിയാൽ അവയേയും ദൂരീകരിക്കണം. പലതരം സാത്ത്വികകർമ്മങ്ങളും ചെയ്യാനാഗ്രഹിക്കുന്നതായാൽ അവയിലും, രാജസവും താമസവും വന്നുചേരാൻതുടങ്ങും. അതിനാൽ, നിങ്ങൾ, സ്വാഭാവികവും സഹജവുമായ സാത്ത്വികകർമ്മങ്ങൾമാത്രം ചെയ്യുക.

സ്വധർമ്മത്തിൽ സ്വദേശ്യധർമ്മം, സ്വജാതീയധർമ്മം, സ്വകാലീനധർമ്മം ഇവയെല്ലാം ഉൾപ്പെടുന്നുണ്ട്. ഇവ മൂന്നും ചേർന്നാണ് സ്വധർമ്മമുണ്ടാവുന്നത്. സ്വധർമ്മത്തെ നിർണ്ണയിക്കുമ്പോൾ, ഇതു് എന്റെ വൃത്തിക്കനുകൂലവും അനുരൂപവുമാണോ, എന്തെല്ലാംകർമ്മങ്ങളാണ് എന്റെമേൽ വന്നു കയറിയിരിക്കുന്നതു്, എന്നാലോചിക്കണം. നിങ്ങളിൽ ഒരു പ്രത്യേകവ്യക്തിത്വം ഉള്ളതുകൊണ്ടാണ് നിങ്ങൾ 'നിങ്ങൾ' ആയിട്ടുള്ളതു്. ഓരോ വ്യക്തിയിലും ആയാൾക്ക് സ്വന്തമായ ചില വിശേഷങ്ങളുണ്ട്. കോലാടിന്റെ വികാസം കോലാടായിരിക്കുന്നതിൽതന്നെയാണ്. കോലാടായിക്കൊണ്ടുമാത്രമേ അതിനു വികാസം സമ്പാദിക്കാൻ സാധിക്കയുള്ളൂ. കോലാടു് നായയാവാൻ ആഗ്രഹിക്കുന്നതായാൽ അതു സംഭാവ്യമല്ല. അതിനു സ്വയംപ്രാപ്തമായ വ്യക്തിത്വത്തെ—ആടു് എന്ന അവസ്ഥയെ—ഉപേക്ഷിക്കാൻകഴികയില്ല. അതിന്നായി, അതിനു തന്റെ ശരീരം ഉപേക്ഷിക്കേണ്ടിവരും; പുതിയ ധർമ്മവും പുതിയ ജന്മവും കൈക്കൊള്ളേണ്ടിവരും. പക്ഷേ, ഈ ജന്മത്തിൽ അതിന്നു് 'അജത്വം'തന്നെയാണ് പവിത്രമായിട്ടുള്ളതു്. 'കാളയും തവളയും'എന്ന കഥ കേട്ടിട്ടില്ലേ? തവളയ്ക്കു് തന്റെ വലുപ്പം അധികമാക്കാൻസാധിക്കുന്നതിന്നു് ഒരതിർത്തിയുണ്ട്. അതു കാളയോളം വലുതാവാൻപ്രയത്നിച്ചാൽ ചത്തുപോകും. അന്യരെ അനുകരിക്കുന്നതു് ഉചിതമല്ല. അതിനാൽ, പരധർമ്മം ഭയാവഹമാണെന്നു പറഞ്ഞിരിക്കുന്നു.

പിന്നെ, സ്വധർമ്മത്തിന്നും രണ്ടുഭാഗങ്ങളുണ്ട്. ഒന്നുമാറിക്കൊണ്ടിരിക്കുന്ന അംശവും മറ്റേതു മാറാതിരിക്കുന്ന അംശവും. ഇന്നത്തെ ഞാനല്ല നാളെ, നാളത്തെ ഞാനല്ല മറ്റന്നാൾ: ഞാൻ നിരന്തരം മാറിക്കൊണ്ടിരിക്കുന്നു. കുട്ടിക്കാലത്തെ സ്വധർമ്മം വളർച്ചമാത്രമാണ്. യൌവ്വനകാലത്തു് എനിക്കു ധാരാളം കർമ്മശക്തിയുണ്ട്. അതിനെ ഉപയോഗപ്പെടുത്തി ഞാൻ സമുദായസേവനം ചെയ്യും. പ്രൌഢാവസ്ഥയിൽ എന്റെ ജ്ഞാനംകൊണ്ടു് ഇതരന്മാർക്കു ലാഭമുണ്ടാവും. ഇങ്ങനെ, ചില സ്വധർമ്മങ്ങൾ മാറിക്കൊണ്ടേയിരിക്കുന്നവയാണ്. ചിലതു തീരേ മാറുകയും ഇല്ല. ഇവയെത്തന്നെ നാം പുരാ

തനമായ ശാസ്ത്രീയനാമങ്ങൾകൊണ്ടു വിളിക്കുന്നതായാൽ മനുഷ്യന്നു വർണ്ണധർമ്മം, ആശ്രമധർമ്മം എന്ന രണ്ടു ധർമ്മമുണ്ടെന്നു പറയാം വർണ്ണധർമ്മം മാറുന്നില്ല; ആശ്രമധർമ്മം മാറിക്കൊണ്ടേയിരിക്കുന്നു.

ആശ്രമധർമ്മം മാറുന്നു എന്നതിന്റെ അർത്ഥം; ഞാൻ ബ്രഹ്മചാരിപദം ഉപേക്ഷിച്ച് ഗൃഹസ്ഥാശ്രമത്തിലേക്ക് പ്രവേശിക്കുന്നു; ഗൃഹസ്ഥാശ്രമത്തിൽനിന്നു വാനപ്രസ്ഥത്തിലേക്കും വാനപ്രസ്ഥത്തിൽനിന്നു പിന്നെ സംന്യാസത്തിലേക്കും പ്രവേശിക്കുന്നു എന്നാകുന്നു. ഇപ്രകാരം ആശ്രമധർമ്മം മാറിക്കൊണ്ടേയിരിക്കുന്നു. എന്നാലും, വർണ്ണധർമ്മത്തെ മാററാൻ വയ്യ. എന്റെ നൈസർഗ്ഗികമായ മര്യാദകളെ അതിലംഘിക്കാൻ എനിക്കു കഴികയില്ല അത്തരം പ്രയത്നംതന്നെ മിഥ്യയാണ്. നിങ്ങളുടെ വ്യക്തിത്വത്തെ നങ്ങൾക്കുപേക്ഷിക്കാൻ കഴികയില്ല. ഇതാണ് വർണ്ണധർമ്മത്തിന്റെ അതിരു. വർണ്ണധർമ്മത്തെപ്പററിയുള്ള ഈ സങ്കല്പം വളരെ മധുരമാണ്. വർണ്ണധർമ്മം ഇളക്കാൻ കഴിയാത്തതാണ്. ആടിന്റെ 'അജത്വ'വും നായയുടെ 'ശുനകത്വ'വും പോലെതന്നെയുള്ളതാണോ ബ്രാഹ്മണന്റെ 'ബ്രാഹ്മണത്വ'വും ക്ഷത്രിയന്റെ 'ക്ഷത്രിയത്വ'വും എന്നു ചോദിക്കുമായിരിക്കാം. വർണ്ണധർമ്മം ഇത്ര കഠിനമോ സുദൃഢമോ അല്ലെന്നു ഞാൻ സമ്മതിക്കുന്നു. എന്നാലും, നാം ഇതിന്റെ മർമ്മം മനസ്സിലാക്കണം. എല്ലാ സാമുദായികവ്യവസ്ഥകൾക്കും വർണ്ണധർമ്മം എന്നപേരുപയോഗിക്കുന്നുണ്ട്; അപ്പോൾ തീർച്ചയായും അതിനു ചില 'അപവാദ'ങ്ങളുണ്ടായിരിക്കും. അത്തരം അപവാദങ്ങളെ അവശ്യം സ്വീകരിക്കേണ്ടിവരും. ഗീതയും അവയെ സ്വീകരിച്ചിട്ടുണ്ട്. ഇതിന്റെ താല്പര്യം ഇതാണ്:—ഈ രണ്ടുതരം ധർമ്മങ്ങളേയും മനസ്സിലാക്കി, അവാന്തരകർമ്മങ്ങൾ എത്രതന്നെ സുന്ദരവും മുഖ്യവുമായിത്തോന്നിയാലും അവയുടെ വലയിൽപെട്ടുപോകാതിരിക്കണം.

ഫലത്യാഗത്തിന്റെ സങ്കല്പത്തെ വികസിപ്പിച്ചുകൊണ്ടു വരുമ്പോൾ നമുക്കു താഴെ എഴുതിയ അർത്ഥം കിട്ടുന്നു:—

1. രാജസകർമ്മങ്ങളേയും താമസകർമ്മങ്ങളേയും സമ്പൂർണ്ണമായി ത്യജിക്കുക.

2. ഈ ത്യാഗത്തിന്റെ ഫലത്തേയും ത്യജിക്കുക; അതായതു്, അതിന്റെ അഹങ്കാരവും ഉണ്ടാവരുതു്.

3. സാത്ത്വികകർമ്മങ്ങളെ അപ്പടിയേ ത്യജിക്കാതെ അവയുടെ ഫലത്തെ ത്യജിക്കുക.

4. സാത്ത്വികകർമ്മം സദോഷമാണെങ്കിലും ഫലത്യാഗപൂർവ്വം അനുഷ്ഠിക്കുക.

5. ആ സാത്ത്വികകർമ്മങ്ങളെ ഫലത്യാഗത്തോടുകൂടി എപ്പോഴും അനുഷ്ഠിച്ചുകൊണ്ടേയിരുന്നാൽ മനസ്സ് ശുദ്ധമായിത്തീരും. തീവ്രത്തിൽനിന്നു സൌമ്യം, സൌമ്യത്തിൽനിന്നു സൂക്ഷ്മം, സൂക്ഷ്മത്തിൽനിന്നു ശൂന്യം— ഇങ്ങനെ ക്രിയതന്നെ ലോപിച്ചുപോകയും ചെയ്യും.

6. ക്രിയ ലുപ്തമായിപ്പോകും; എന്നാലും, കർമ്മം—ലോകസംഗ്രഹത്തിൻെറ രൂപത്തിലുള്ള കർമ്മം—നടന്നുകൊണ്ടേയിരിക്കും.

7. സാത്ത്വികകർമ്മങ്ങളും സ്വാഭാവികരൂപത്തിൽ പ്രാപ്തമായാൽമാത്രം ചെയ്യുക. സഹജപ്രാപ്തമല്ലാത്ത കർമ്മങ്ങൾ, എത്രതന്നെ നല്ലതാണെന്നു തോന്നിയാലും, അവയിൽനിന്നു വിട്ടുനില്ക്കുക; അവയിൽ ആശവെക്കരുതു്.

8. സഹജപ്രാപ്തമായ സ്വധർമ്മംതന്നെ രണ്ടു തരത്തിലുണ്ടു്: മാറിക്കൊണ്ടിരിക്കുന്നവ, മാറാതിരിക്കുന്നവ. വർണ്ണധർമ്മം മാറുന്നില്ല; ആശ്രമധർമ്മം മാറിക്കൊണ്ടിരിക്കുന്നു. മാറിക്കൊണ്ടിരിക്കുന്ന സ്വധർമ്മം മാറിക്കൊണ്ടേയിരിക്കട്ടെ: അതുനിമിത്തം പ്രകൃതി പരിശുദ്ധമായിത്തീരും.

പ്രകൃതി എപ്പോഴും ഒഴുകിക്കൊണ്ടേയിരിക്കണം. അരുവി ഒഴുകാതിരിക്കുന്നതായാൽ അതിൽനിന്നു ദുർഗ്ഗന്ധം വരാൻതുടങ്ങും. ആശ്രമധർമ്മത്തിൻെറ സ്ഥിതിയും ഇതുതന്നെയാണു്. മനുഷ്യനു് ആദ്യം കിട്ടുന്നതു കുടുംബമാണു്; അവൻ, തൻെറ വികാസത്തിന്നായി സ്വയം കുടുംബബന്ധങ്ങളിൽ ഏർപ്പെടുന്നു. ഇവിടെ അവന്നു പലതരം അനുഭവങ്ങളും കിട്ടുന്നു. പക്ഷേ, അവൻ, കുടുംബിയായതോടുകൂടി അതിൽ മുങ്ങിക്കളയുന്നതായാൽ ഫലം നാശമായിരിക്കും. ആദ്യം ധർമ്മമായിരുന്ന കുടുംബജീവിതം പിന്നീടു് അധർമ്മമായിത്തീരുന്നു. കാരണം, ഇപ്പോൾ ആ ധർമ്മം ബന്ധനകാരിയായിത്തീർന്നു. മാറിക്കൊണ്ടിരിക്കുന്ന ധർമ്മത്തെ ആസക്തിനിമിത്തം കൈവിടാതിരിക്കുന്നതായാൽ അതിൻെറ പരിണാമം ഭയാനകമായിരിക്കും. നല്ല സാധനങ്ങളിൽപ്പോലും ആസക്തിയുണ്ടാവരുതു്. ആസക്തിനിമിത്തം ഘോരമായ അനർത്ഥങ്ങൾഉണ്ടാവുന്നു. ക്ഷയരോഗത്തിൻെറ ബീജങ്ങൾ, അറിയാതെയായാലും, ശ്വാസകോശങ്ങൾക്കുള്ളിൽ പ്രവേശിക്കുന്നതായാൽ, അവിടെ വെച്ചു്, ജീവിതത്തെ മുഴുവനും കാർന്നു തിന്നുകളയും. ഇതുപോലെതന്നെ, ആസക്തിയുടെ ബീജങ്ങൾ, അശ്രദ്ധനിമിത്തം, സാത്ത്വി

കർമ്മത്തിൽ കടന്നുകൂട്ടുന്നതായാൽ സ്വധർമ്മവും ചീഞ്ഞളിയാൻ തുടങ്ങും. ആ സാത്ത്വികകർമ്മത്തിൽപ്പോലും രാജസത്തിന്റെയും താമസത്തിന്റേയും ദുർഗ്ഗന്ധം വന്നുചേരാൻതുടങ്ങും. അതിനാൽ, കുടുംബരൂപത്തിലുള്ള, ഈ മാറിക്കൊണ്ടിരിക്കുന്ന, സ്വധർമ്മവും യഥാകാലം വിട്ടുപോകണം. ഈ കാര്യം, രാഷ്ട്രധർമ്മത്തിന്നും ബാധകമാണ്. രാഷ്ട്രധർമ്മത്തിൽ ആസക്തി വന്നുചേരുകയും നാം നമ്മുടെ രാഷ്ട്രത്തെപ്പററിമാത്രം ചിന്തിക്കാൻ തുടങ്ങുകയും ചെയ്യുന്നതായാൽ, ആ രാഷ്ട്രഭക്തിയും വളരെ ഭയാനകമായിരിക്കും. അതുനിമിത്തം ആത്മവികാസം നിന്നുപോകും. മനസ്സ് ആസക്തിയിൽ മുങ്ങും; നാം അധഃപതിച്ചുപോകയുംചെയ്യും.

## 6

അതിനാൽ, ജന്മസാഫല്യം ലഭിക്കണമെങ്കിൽ ഫലത്യാഗരൂപമായ 'ചിന്താമണി' കരസ്ഥമാക്കണം. അതു നിങ്ങൾക്കു വഴി കാട്ടിത്തരും. ഫലത്യാഗത്തിന്റെ ഈ തത്ത്വം തന്റെ മര്യാദ (അതിർത്തി)യും പറഞ്ഞുതരുന്നുണ്ട്. ഈ വിളക്കിന്നടുത്തു നില്ക്കുന്നതായാൽ, ഏതുപ്രവൃത്തി ചെയ്യണം, ഏതുപ്രവൃത്തി ചെയ്യരുത്, ഏത് എപ്പോൾ മാററണം—എന്നെല്ലാം തന്നെത്താൻ മനസ്സിലായിത്തുടങ്ങും. എന്നാൽ, ഇനി നമുക്ക് മറെറാരു വിഷയത്തെപ്പററി ചർച്ചചെയ്യാം. സാധകൻ, അവസാനത്തെ സ്ഥിതിയെപ്പററി, അതായത് എല്ലാ ക്രിയകളുടേയും ലോപത്തെപ്പററി ചിന്തിക്കേണ്ടതുണ്ടോ, ഇല്ലയോ? സാധകന്ന്, അഥവാ ജ്ഞാനിക്ക്, യാതൊരു ക്രിയയും ചെയ്യാതെതന്നെ അസംഖ്യം കർമ്മങ്ങൾ നടന്നുകൊണ്ടിരിക്കുന്ന ആ സ്ഥിതിയിൽ ദൃഷ്ടി വെക്കേണ്ടതുണ്ടോ?

ഇല്ല, ഇവിടെയും ആ ഫലത്യാഗത്തിന്റെ ഉരകല്ലുതന്നെ ഉപയോഗിച്ചുനോക്കണം. നാം കണ്ണുവെക്കാതെതന്നെ നമുക്കാവശ്യമുള്ളതു ലഭിക്കത്തക്കവിധത്തിൽ അത്ര സുന്ദരമായതാണ് നമ്മുടെ ജീവിതത്തിന്റെ സ്വരൂപം.

ജീവിതത്തിന്റെ ഏററവും വലിയ ഫലം മോക്ഷമാകുന്നു. ആ മോക്ഷത്തിലും—ആ അകർമ്മാവസ്ഥയിലും—നമുക്കു ലോഭം (കൊതി) ഉണ്ടാവരുത്. ആ സ്ഥിതി നമുക്ക് നാമറിയാതെതന്നെ സ്വയം സിദ്ധിക്കും. സംന്യാസം, കൃത്യം രണ്ടുമണി അഞ്ചുമിനിട്ടിന്നു പെട്ടെന്നു നമുക്കു കിട്ടത്തക്കവിധത്തിലുള്ള ഒരു പദാർത്ഥമല്ല. സംന്യാസം ഒരു യാന്ത്രികവസ്തുവല്ല. നിങ്ങളുടെ ജീവിതത്തിൽ

അതെങ്ങനെയാണ് വികാസമടയുകയെന്നും നിങ്ങൾക്കറിയുക യില്ല. അതിനാൽ, മോക്ഷത്തെപ്പററിയ വിചാരം ഉപേക്ഷിക്കുക.

ഭക്തൻ എപ്പോഴും ഈശ്വരനോടു പ്രാർത്ഥിക്കുന്നതു് ഇതാണ്: "എനിക്കു് അങ്ങയിലുള്ള ഭക്തിതന്നെ ധാരാളമാണ്. മോക്ഷം—ആ അവസാനഫലം—എനിക്കാവശ്യമില്ല." മുക്തിയും ഒരുതരത്തിലുള്ള ഭുക്തിതന്നെയാണ്. മോക്ഷവും ഒരുതരത്തിലുള്ള ഭോഗമാണ്; ഒരു ഫലമാണ്. മോക്ഷത്തിൻെറ രൂപത്തിലുള്ള ഫലത്തിന്മേലും കത്തിരി നടത്തുക. അതുകൊണ്ടു മോക്ഷം എങ്ങോട്ടും പോകയില്ല. കത്തിരി ഒരുപക്ഷേ പൊട്ടിപ്പോയേക്കാം, ഫലം കൂടുതൽ പകപമായിത്തീരുകയും ചെയ്യും. മോക്ഷത്തിലുള്ള ആഗ്രഹം ഉപേക്ഷിക്കുമ്പോൾ നിങ്ങൾ അറിയാതെതന്നെ നിങ്ങളുടെ പോക്കു് മോക്ഷത്തിലേക്കാവും. ഓർമ്മതന്നെ ഇല്ലാതാവത്തക്കവിധത്തിൽ 'സാധന'യിൽ അത്യധികം തന്മയനായിരിക്കുക. അപ്പോൾ മോക്ഷം നിങ്ങളെ അന്വേഷിച്ചു കണ്ടുപിടിച്ചു നിങ്ങളുടെ മുമ്പിൽ വന്നുനില്ക്കും: സാധകൻ തൻെറ സാധനയിൽ തന്നെ നിമഗ്നനായാൽ മതി.

വീണ്ടും അവസാനത്തിൽ പറയുന്നു:

"അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി, മാ ശുചഃ!"

ഞാൻ മോക്ഷം ദാനംചെയ്യാൻ സമർത്ഥനാണ്. നീ മോക്ഷത്തെപ്പററി ചിന്തിക്കേണ്ട. നീ സാധനയെപ്പററിമാത്രം ചിന്തിക്കുക.

"മാ തേ സങ്ഗോസ്ത്വകർമ്മണി"

ഭഗവാൻ ആദ്യംതന്നെ, അകർമ്മാവസ്ഥയിൽ, മോക്ഷത്തിൽ, ആസക്തി വെക്കരുതു് എന്നു പറഞ്ഞിട്ടുണ്ടു് മോക്ഷത്തെ മറക്കുന്നതായാൽ സാധന ഉൽകൃഷ്ടമായിത്തീരും; മോക്ഷം തന്നെത്താൻ നിങ്ങളുടെ മുമ്പിൽ വന്നുനില്ക്കും. ഫലേച്ഛകൂടാതെ തൻെറ സാധനയിൽ നിരതനായിരിക്കുന്ന സാധകൻെറ കണ്ഠത്തിൽ മോക്ഷലക്ഷ്മി വിജയമാല അണിയിക്കുന്നു!

'സാധന' പരമകാഷ്ഠയെ പ്രാപിക്കുന്ന ദിക്കിൽ മോക്ഷലക്ഷ്മി മുമ്പിൽവന്നു തൊഴുതുനില്ക്കുന്നു. വീട്ടിലേക്കു പോകേണ്ട ആൾ മരച്ചുവട്ടിൽനിന്നുകൊണ്ടു് 'വീടു്, വീടു്' എന്നു ജപിക്കുന്നതായാൽ

വീട്ട് ദൂരത്തുതന്നെ ആയിരിക്കും; അയാൾക്ക മരച്ചുവട്ടിൽതന്നെ നില്ക്കേണ്ടിവരും. വീട്ടിനെ ഓർത്തുകൊണ്ടു വഴിയിൽത്തന്നെ വിശ്രമിക്കാൻതുടങ്ങുന്നതായാൽ ആയാൾ തന്റെ അവസാനത്തെ വിശ്രമസ്ഥലത്തുനിന്നു ദൂരെത്തന്നെ ആയിരിക്കും. നടന്നുകൊണ്ടേയിരിക്കണം: എന്നാൽ വീട്ട് മുന്നിൽ വന്നുചേരും. മോക്ഷത്തെപ്പററി വെറുതെ വിചാരിച്ച് എന്റെ പ്രയത്നത്തിൽ, 'സാധന'യിൽ, ശിഥിലത (അയവ്) വരുത്തുന്നതായാൽ മോക്ഷം ദൂരേ ഓടിപ്പോകുന്നതാണ്. മോക്ഷത്തെപ്പററിച്ചിന്തിക്കാതെ, എപ്പോഴും 'സാധന'യിൽത്തന്നെ നിരതനായിരിക്കുന്നതുതന്നെയാണു മോക്ഷത്തെ അടുത്തു വരുത്തുന്നതിനുള്ള ഉപായം. അകർമ്മാവസ്ഥയിൽ, അഥവാ വിശ്രാന്തിയിൽ, ആഗ്രഹം വെക്കരുത്. സാധനയിൽമാത്രം ശ്രദ്ധ വെക്കുക; മോക്ഷം അടുത്തുതന്നെ നില്ക്കുന്നുണ്ട്. 'ഉത്തരം, ഉത്തരം' എന്നു ഉറക്കെപ്പറഞ്ഞതുകൊണ്ടു ചോദ്യത്തിന്റെ ഉത്തരം കിട്ടുകയില്ല. ശരിയായ വഴിയിലൂടെ പതുക്കെപ്പതുക്കെ പോയാൽ മാത്രമേ ഉത്തരം കിട്ടുകയുള്ളൂ. ആ വഴി അവസാനിക്കുന്നെങ്കിൽ അതിന്റെ ഉത്തരം ഉണ്ട്. അവസാനത്തിലെത്താതെ അവസാനിക്കുന്നതെങ്ങനെ? കണക്കുചെയ്യാതെ ഉത്തരം കിട്ടുമോ? സാധകാവസ്ഥയിൽ സിദ്ധാവസ്ഥകിട്ടുമോ? വെള്ളത്തിൽ മുങ്ങിപ്പോവുമ്പോൾ അടുത്തുള്ള കരയിലേ തമാശകളെപ്പററി ചിന്തിക്കുന്നതുകൊണ്ടു കാര്യമാവുമോ? ആ സമയത്ത് ഓരോ കയ്യായി മുന്നോട്ടുവെച്ച് അക്കരെപററേണ്ടതെങ്ങനെ എന്ന കാര്യത്തെപ്പററിമാത്രം ചിന്തിക്കുകയും അതിൽ തന്റെ ശക്തിമുഴുവനും വിനിയോഗിക്കുകയും ചെയ്യണം. ആദ്യം സാധന പൂർത്തിയാക്കുക, സമുദ്രം നീന്തിക്കടക്കുക; മോക്ഷം തന്നെത്താൻ കൈവരും.

## 7

ജ്ഞാനികളുടെ അന്തിമാവസ്ഥയിൽ സർവ്വക്രിയകളും ലുപ്തമായിത്തീരുന്നു, ശൂന്യരൂപമായിത്തീരുന്നു. ഇതിന്റെ അർത്ഥം, ആ അവസ്ഥയിൽ യാതൊരു ക്രിയയും ഉണ്ടായിരിക്കയില്ല എന്നല്ല, ആയാൾ മുഖേന ക്രിയ ഉണ്ടാവും എന്നു പറയാം. ഉണ്ടാവുകയില്ല എന്നും പറയാം. അന്തിമാവസ്ഥ വളരെ രമണീയമാണ്, വളരെ ഉദാത്തമാണ്. ആ അവസ്ഥയിൽ ഉണ്ടാവുന്ന ഏതൊന്നിനെപ്പററിയും ആയാൾക്ക ചിന്തയുണ്ടാവില്ല. എല്ലാം ശുഭവും സുന്ദരവുമായിരിക്കും. ആയാൾ സാധനയുടെ ഉച്ചകോടിയിലാണ് നില്ക്കുന്നത്. അവിടെ, എല്ലാം ചെയ്യുന്നുണ്ടെങ്കിലും ഒന്നുംതന്നെ ചെയ്യുന്നില്ല. സംഹരിച്ചാലും സംഹരിക്കുന്നില്ല; നന്മചെയ്താലും നന്മചെയ്യുന്നില്ല.

ഈ അന്തിമാവസ്ഥതന്നെയാണ് സാധകന്റെ 'സാധനയുടെ പരമകാഷ്ഠ.' സാധനയുടെ പരമകാഷ്ഠ എന്നതിന്റെ സാരം, 'സാധന'യുടെ സഹജാവസ്ഥ എന്നാകുന്നു. അവിടെ ഞാൻ വല്ലതും ചെയ്യുന്നുണ്ട് എന്ന ഭാവനതന്നെ ഇല്ലാതാവുന്നു. അല്ലെങ്കിൽ, ഈ സ്ഥിതിയെ ഞാൻ 'സാധന'യുടെ അനൈതികത എന്നു പറയും. സിദ്ധാവസ്ഥ നൈതികാവസ്ഥയല്ല. ചെറിയ കുട്ടി സത്യം പറയുന്നു; പക്ഷേ അതു നൈതികമല്ല: കാരണം, കളവെന്താണെന്നുതന്നെ ആ കുട്ടിക്കറിയുകയില്ല. അസത്യവുമായി പരിചയപ്പെട്ടശേഷവും സത്യം പറയുന്നതു നൈതികകർമ്മമാണ്. സിദ്ധാവസ്ഥയിൽ അസത്യം ഇല്ലതന്നെ. അവിടെ സത്യം മാത്രമേ ഉള്ളു. അതിനാൽ, അവിടെ നീതിയില്ല. നിഷിദ്ധവസ്തുവിന് അവിടെ നില്ക്കാൻതന്നെ കഴിയില്ല. കേൾക്കാനിഷ്ടപ്പെടാത്തതു കാതിൽ കടക്കുകതന്നെയില്ല. കാണാനാഗ്രഹിക്കാത്തതു കണ്ണിൽ പെടുകയില്ല. ചെയ്യേണ്ട കർമ്മങ്ങൾമാത്രമേ കൈ ചെയ്യുകയുള്ളു. അതിന്നായി അദ്ധ്വാനിക്കേണ്ടിവരില്ല. ദൂരീകരിക്കേണ്ടതിനെ ദൂരീകരിയ്ക്കേണ്ടിവരില്ല; അതു സ്വയം ദൂരേ പൊയ്ക്കൊള്ളും ഇതുതന്നെയാണു നീതിശൂന്യാവസ്ഥ. ഇതിനെ 'സാധന'യുടെ പരമകാഷ്ഠ, സഹജാവസ്ഥ, അനൈതികത അഥവാ അതിനൈതികത—ഇങ്ങനെ എന്തുവേണമെങ്കിലും പറയാം. ഈ അനൈതികതയിലാണ് നീതിയുടെ പരമോൽക്കർഷം. അതിനൈതികത എന്ന പദം എനിക്കു വളരെ പിടിച്ചു. അല്ലെങ്കിൽ, ഈ അവസ്ഥയെ, സാത്വികസാധനയുടെ നിഃസത്വത എന്നും പറയാം.

എങ്ങനെയാണ് ഈ ദശയെ വർണ്ണിക്കുക? 'ഗ്രഹണ'ത്തിനു മുമ്പായി അതിന്റെ 'വേധം' കാണപ്പെടുന്നതുപോലെ ദേഹാവസാനത്തിൽ കിട്ടാൻപോകുന്ന മോക്ഷാവസ്ഥയുടെ നിഴൽ അതിനുമുമ്പുതന്നെ വീഴാൻതുടങ്ങുന്നു. ദേഹാവസ്ഥയിൽതന്നെ ഭാവിയിലെ മോക്ഷാവസ്ഥ അനുഭവപ്പെടാൻതുടങ്ങുന്നു. ഈ സ്ഥിതിയെ വർണ്ണിക്കാൻതുടങ്ങുമ്പോഴേക്ക് വാക്കു മന്ദീഭവിക്കുന്നു. ആയാൾ എത്രതന്നെ ഹിംസചെയ്താലും ഒന്നും ചെയ്യുന്നില്ല. ആയാളുടെ ക്രിയകളെ ഇപ്പോൾ ഏതളവുകോൽകൊണ്ടാണ് അളക്കുക? ആയാൾ ചെയ്യുന്നതെല്ലാം സാത്വികകർമ്മമായിരിക്കും. സവ്ക്രിയകളും ക്ഷയിച്ചുപോയാലും ആയാൾ ലോകസംഗ്രഹംചെയ്യുന്നതായിരിക്കും ഇതിനെ വർണ്ണിക്കാൻ എന്തു ഭാഷയാണ് ഉപയോഗിക്കേണ്ടതെന്നറിയുന്നില്ല.

ഈ അവസ്ഥയിൽ രണ്ടുമൂന്നു ഭാവങ്ങളുണ്ട്—ഒന്നു വാമദേവന്റെ അവസ്ഥ. അദ്ദേഹം ഉദ്ഘോഷിക്കുന്നതു് ഇതാണ്:

"ഈ ലോകത്തിൽ എന്തെല്ലാം ഉണ്ടോ അതെല്ലാം ഞാനാണ്." ജ്ഞാനിയായ പുരുഷൻ അഹങ്കാരമില്ലാത്തവനായിരിക്കും. ആയാളുടെ ദേഹാഭിമാനം നഷ്ടമായിപ്പോകുന്നു; സകല ക്രിയകളും സമാപ്തമാവുന്നു. ആ സമയത്ത് ആയാൾക്കു ഭാവാവസ്ഥ ലഭിക്കുന്നു. അതു് ഒരു ദേഹത്തിൽ ഒതുങ്ങിയിരിക്കയില്ല. ഭാവാവസ്ഥ എന്നതു ക്രിയാവസ്ഥയല്ല; ഭാവാവസ്ഥ, അതായതു ഭാവനകളുടെ ഉൽക്കടമായ അവസ്ഥ! നമുക്കു ഈ ഭാവാവസ്ഥയുടെ അനുഭവം ഏറക്കുറെ ഉണ്ടാവാം. കുട്ടിയുടെ ദോഷംനിമിത്തം അമ്മ ദോഷവതിയായിത്തീരുന്നു; ഗുണംനിമിത്തം ഗുണവതിയും. കുട്ടിയുടെ ദുഃഖംകൊണ്ടു ദുഃഖിതയും സന്തോഷംകൊണ്ടു സന്തുഷ്ടയും ആയിത്തീരുന്നു. അമ്മയുടെ ഈ ഭാവാവസ്ഥയുടെ അതിരു കുട്ടിയാണ്. സന്താനങ്ങളുടെ ദോഷത്തെ അവർ തന്റേതായി കണക്കാക്കുന്നു. ജ്ഞാനിയാകട്ടെ, തന്റെ ഭാവനയുടെ ഉൽക്കടതനിമിത്തം ലോകത്തിന്റെ ദോഷത്തെയെല്ലാം തന്റെ തലയിൽ വഹിക്കുന്നു.

ലോകത്തിന്റെ പാപംനിമിത്തം ആയാൾ പാപിയും സുകൃതംനിമിത്തം ആയാൾ സുകൃതിയും ആയിത്തീരുന്നു. അങ്ങനെയാണെങ്കിലും ത്രിഭുവനത്തിലെ പാപപുണ്യങ്ങൾക്ക് ആയാളെ സ്പർശിക്കാൻപോലും സാധിക്കയില്ല. രുദ്രസൂത്രത്തിൽ ഋഷി പറയുന്നു:

"യവാശ്ച മേ, തിലാശ്ച മേ, ഗൂമാശ്ച മേ."

എനിക്കു യവംതരിക, എള്ളുതരിക, കോതമ്പുതരിക; എപ്പോഴും യാചിച്ചുകൊണ്ടിരിക്കുന്ന ഋഷിയുടെ വയറിന്റെ വലുപ്പം എത്രയാണ്? പക്ഷേ, ആ യാചിക്കുന്നതു മൂന്നരമുഴം നീളത്തിലുള്ള ശരീരത്തോടുകൂടിയ ഋഷിയല്ല. അദ്ദേഹത്തിന്റെ ആത്മാവു വിശ്വാകാരമായിപ്പറയുകയാണ്. ഇതിനെ ഞാൻ 'വൈദികവിശ്വാത്മഭാവം' എന്നു പറയുന്നു. വേദങ്ങളിൽ ഈ ഭാവനയുടെ പരമോത്കർഷം കാണപ്പെടുന്നുണ്ടു്. ഗുജറാത്തിലെ നരസിമെത്ത എന്ന ഒരു 'സാധു' നാമസങ്കീർത്തനംചെയ്തുകൊണ്ടു പറയുന്നു: "ഭഗവാനേ, നാമസങ്കീർത്തനംചെയ്യുമ്പോൾക്കൂടി അടിയന്നു് ഉറക്കം വരുന്നുവല്ലോ. അടിയൻ അതിന്നുമാത്രം എന്തുപാപമാണു ചെയ്തിട്ടുള്ളതു്?" നരസിമെത്തയ്ക്കു ഉറക്കംവന്നിരുന്നുവോ? ഇല്ല; ശ്രോതാക്കൾക്കാണ് ഉറക്കംവന്നിരുന്നതു്. പക്ഷേ, നരസിമെത്ത ശ്രോതാക്കളോടു് ഐക്യംപ്രാപിച്ചു് ഇങ്ങനെ വിചാരിക്കുകയാണ്. ഇതു് അദ്ദേഹത്തിന്റെ ഭാവാവസ്ഥയാണ്. ജ്ഞാനികളുടെ ഭാവാവസ്ഥ ഇപ്രകാരമായിരിക്കും. ഈ ഭാവാവസ്ഥയിൽ എല്ലാ പാപപുണ്യങ്ങളും താൻമുഖേനയാണ് ഉണ്ടാവുന്നതെന്നു

ആയാൾക്കു തോന്നുന്നു. ആയാൾ സ്വയം ഇങ്ങനെതന്നെ പറയും. ആ ഋഷി പറയുന്നില്ലേ? "ചെയ്യാൻപാടില്ലാത്ത എത്രയെല്ലാം കാര്യങ്ങൾ ഞാൻ ചെയ്തു, ചെയ്തുകൊണ്ടിരിക്കുന്നു, ഇനി ചെയ്യും?" ഈ ഭാവാവസ്ഥ പ്രാപ്തമാവുന്നതോടുകൂടി ആത്മാവു പക്ഷിയെപ്പോലെ പറക്കാൻതുടങ്ങുന്നു; ആയാൾ പാതിവ്രത്യത്തിൽ്പ്പുറമായിത്തീരുന്നു.

ഈ ഭാവാവസ്ഥയെപ്പോലെതന്നെയുള്ളതാണു് ജ്ഞാനിയുടെ ക്രിയാവസ്ഥയും. ജ്ഞാനി സ്വാഭാവികമായി എന്താണു ചെയ്യുക? ആയാൾ ചെയ്യുന്നതെല്ലാം സാത്ത്വികമായിരിക്കും. മനുഷ്യദേഹത്തിൻെറ മര്യാദ — അതിർത്തി — ആയാൾക്കും ബാധകമാണു്. പക്ഷേ, അപ്പോഴേക്കു് ആയാളുടെ മുഴുവൻ ശരീരവും, എല്ലാ ഇന്ദ്രിയങ്ങളും, സാത്ത്വികമായിക്കഴിഞ്ഞിരിക്കും; അതിനാൽ ആയാളുടെ സകല ക്രിയകളും സാത്ത്വികമായിരിക്കും. വ്യാവഹാരികദൃഷ്ട്യാ സാത്ത്വികതയുടെ അങ്ങേ അതിരു് ആയാളുടെ വ്യവഹാരത്തിൽ കാണപ്പെടും. എന്നാലും, വിശ്വാത്മഭാവത്തിൻെറ ദൃഷ്ടിയോടുകൂടി നോക്കുന്നതായാൽ ത്രിഭുവനത്തിലെ എല്ലാ പാപപുണ്യങ്ങളും താൻ ചെയ്യുന്നതുപോലെ തോന്നും; എന്നിട്ടും ആയാൾ അലിപ്തനായിരിക്കയും ചെയ്യും. കാരണം, പററിപ്പിടിക്കുന്ന ഈ ശരീരത്തെ ആയാൾ പൊളിച്ചു വലിച്ചെറിഞ്ഞുകഴിഞ്ഞു. ക്ഷുദ്രമായ ഈ ശരീരത്തെ പൊളിച്ചു വലിച്ചെറിയുമ്പോൾ മാത്രമേ ആയാൾ വിശ്വരൂപിയാവുകയുള്ളു. ഭാവാവസ്ഥയ്ക്കും ക്രിയാവസ്ഥയ്ക്കും പുറമെ ജ്ഞാനിക്കു മൂന്നാമതൊരവസ്ഥകൂടിയുണ്ടു്. അതാണു ജ്ഞാനാവസ്ഥ. ഈ അവസ്ഥയിൽ ആയാൾക്കു് പാപമോ പുണ്യമോ സഹിക്കാൻ സാധിക്കയില്ല. സകലവും അഴിച്ചു വലിച്ചെറിയുന്നു. ഈ ലോകത്തെയൊട്ടാകെ തീയിട്ടു ചുടാൻ ആയാൾ ഒരുങ്ങുന്നു. ആയാൾ ഒന്നുംചെയ്യാൻ ഒരുങ്ങുന്നില്ല. അതിൻെറ സ്പർശംപോലും ആയാൾക്കു് അസഹ്യമായിത്തോന്നുന്നു. മോക്ഷാവസ്ഥയിൽ — സാധനയുടെ പരമകാഷ്ഠയിൽ — ജ്ഞാനിക്കു് ഈ മൂന്നു സ്ഥിതികളും ഉണ്ടാവാം.

ഈ അക്രിയാവസ്ഥ, അന്തിമാവസ്ഥ, എങ്ങനെ പ്രാപ്തമാവും? നാം ചെയ്യുന്ന കർമ്മങ്ങളുടെയൊന്നും ചുമതല നമുക്കില്ല എന്ന ഭാവനയുണ്ടാക്കാൻ അഭ്യസിക്കുക. ഞാൻ ഒരു നിമിത്തമാത്രമാണെന്നു വിചാരിക്കുക. എനിക്കു കർമ്മത്തിൻെറ കർത്തൃത്വമില്ല. ആദ്യം ഈ കർത്തൃത്വവാദത്തിൻെറ ഭൂമിക വിനയപൂർവ്വം സ്വീകരിക്കുക. പക്ഷേ, ഇതുകൊണ്ടു കർത്തൃത്വം പൂർണ്ണമായി ഇല്ലാതാവുകയില്ല. പതുക്കെപ്പതുക്കെ ഈ ഭാവന വികസിച്ചു

കൊണ്ടുവരും. ആദ്യം, ഞാൻ വളരെ തുച്ഛമായ ഒരു പ്രാണിയാണെന്നു് അനുഭവപ്പെടുത്തുക. അദ്ദേഹത്തിന്റെ കയ്യിലെ ഒരു കളിക്കോപ്പാണു്, മരപ്പാവയാണു്, ഞാൻ. അദ്ദേഹം എന്നെ കളിപ്പിക്കുന്നു. പിന്നെ, ഈ ചെയ്യപ്പെടുന്നതെല്ലാം ശരീരജന്യമാണെന്നു കരുതാൻ പ്രയത്നിക്കുക. എന്നെ അതു സ്പർശിക്കുകപോലും ഇല്ല. ഈ എല്ലാ ക്രിയകളും ഈ കളേബരത്തിന്റേതാണു്. പക്ഷേ, ഞാൻ ഈ കളേബരമല്ല. ഞാൻ ശവമല്ല; ശിവനാണു് എന്ന ഭാവനയോടുകൂടി ജീവിക്കുക. ദേഹത്തിന്റെ ലേപംകൊണ്ടു സ്വല്പമെങ്കിലും ലിപ്തനാവരുതു്. അപ്പോൾ, ദേഹത്തോടു യാതൊരു ബന്ധവുമില്ല എന്ന നില വന്നുചേരുന്നു; ജ്ഞാനിക്കു് ഈ അവസ്ഥ അനായാസേന പ്രാപ്തമാവുന്നു. അപ്പോൾ, മേൽപറഞ്ഞ സ്ഥിതികൾ വീണ്ടും വന്നുചേരും. ആദ്യം ക്രിയാവസ്ഥ: അതുനിമിത്തം, ആയാൾ അത്യന്തം നിർമ്മലവും ആദർശപരവുമായ ക്രിയകൾ ചെയ്യാൻ തുടങ്ങും. രണ്ടാമതു ഭാവാവസ്ഥ: ആ അവസ്ഥയിൽ, മൂന്നുലോകത്തിലേയും പാപപുണ്യങ്ങൾ താനാണു് ചെയ്യുന്നതു് എന്നു് അനുഭവപ്പെടും. മൂന്നാമതു ജ്ഞാനാവസ്ഥ: ആ അവസ്ഥയിൽ, സ്വല്പംപോലും കർമ്മം തന്റെ അടുത്തുനില്ക്കാനനുവദിക്കയില്ല. സകല കർമ്മങ്ങളേയും ഭസ്മീകരിക്കും. ജ്ഞാനിയായ പുരുഷനെ ഈ മൂന്നവസ്ഥകളെക്കൊണ്ടും വർണ്ണിക്കാം.

## 8

ഇത്രയൊക്കെ പറഞ്ഞതിനുശേഷം ഭഗവാൻ വീണ്ടും അർജ്ജുനനോടു പറയുന്നു: "അർജ്ജുനാ, ഞാൻ ഈ പറഞ്ഞതെല്ലാം നീ ശ്രദ്ധവച്ചു കേട്ടില്ലേ? ഇനി നല്ലപോലെ ആലോചിച്ചു നിനക്കുചിതമായി തോന്നുന്നതെന്തോ അതു ചെയ്തുകൊൾക!" ഇങ്ങനെ പറഞ്ഞു ഭഗവാൻ അർജ്ജുനന്റെ വ്യക്തിത്വത്തിനു മഹത്വംനൽകി അദ്ദേഹത്തെ തനിയേവിടുന്നു. ഇതുതന്നെയാണു് ഭഗവദ്ഗീതയുടെ വിശേഷം. പക്ഷേ, ഭഗവാനു വീണ്ടും ഭയതോന്നി താൻ കൊടുത്ത ഇച്ഛാസ്വാതന്ത്ര്യത്തെ അദ്ദേഹം പിൻവലിച്ചു പറഞ്ഞു: "അർജ്ജുനാ, നിന്റെ ഇച്ഛ, നിന്റെ 'സാധന', സർവ്വം ഉപേക്ഷിച്ചു് നീ എന്നെ ശരണംപ്രാപിക്കുക". ഇങ്ങനെ തന്നെശ്ശരണം പ്രാപിക്കാൻ പ്രേരിപ്പിച്ചുകൊണ്ടു ഭഗവാൻ വീണ്ടും അർജ്ജുനനു നൽകിയ ഇച്ഛാസ്വാതന്ത്ര്യത്തെ പിൻവലിച്ചു. ഇതിന്റെ അർത്ഥം, നിങ്ങൾ നിങ്ങളുടെ മനസ്സിൽ സ്വതന്ത്രമായ ഒരിച്ഛയും ഉണ്ടാവാനനുവദിക്കരുതു് എന്നുതന്നെയാണു്. തന്റെ ഇച്ഛയെ നടത്തരുതു്; അദ്ദേഹത്തിന്റെ ഇച്ഛ നടക്കട്ടെ. എനിക്കു സ്വത

ന്ത്രമായിത്തന്നെ, 'ഈ സ്വാതന്ത്ര്യം ആവശ്യമില്ല' എന്ന ഭാവന യുണ്ടാവണം. ഞാനില്ല, എല്ലാം നീതന്നെ, നീ! ഈ സ്ഥിതിയാവണം. ആട്ട് ജീവാവസ്ഥയിൽ 'മേം, മേം, മേം' എന്നു പറയുന്നു. അതായത് 'ഞാൻ, ഞാൻ, ഞാൻ'. ആ ആട്ടുതന്നെ ജന്മമൊടുങ്ങിയാൽ, അതിന്റെ ഞരമ്പുകൊണ്ടു പഞ്ഞിയടിക്കാനുള്ള 'ഗട്ട്' ഉണ്ടാക്കി വില്ലിന്മേൽ കെട്ടുമ്പോഴ്, അതു 'തൂം തൂം തൂം' എന്നു പറയുന്നു എന്നാണ് ബാബ പറയുന്നതു്. ഇപ്പോഴ് എല്ലാം "നീതന്നെ! നീതന്നെ! നീതന്നെ!"

# വേദാന്തഗ്രന്ഥങ്ങൾ

## ഉപനിഷത്തുകൾ

സനാതനമതസാരസർവസ്വമായ ഉപനിഷത്തുകളുടെ അന്വയമുറയ്ക്കുള്ള വ്യാഖ്യാനവും സാരവും ശങ്കരഭാഷ്യവും അടങ്ങിയതു്.

| | രൂ. | ണ. | | രൂ. | ണ. |
|---|---|---|---|---|---|
| ഈശാവാസ്യോപനിഷത്തു് | 0 | 15 | മാണ്ഡൂക്യോപനിഷത്തു് | 2 | 4 |
| കേനോപനിഷത്തു് | 0 | 9 | തൈത്തിരീയോപനിഷത്തു് | 1 | 14 |
| കഠോപനിഷത്തു് | 1 | 11 | ഐതരേയോപനിഷത്തു് | 0 | 15 |
| പ്രശ്നോപനിഷത്തു് | 1 | 2 | ഛാന്ദോഗ്യോപനിഷത്തു് | 7 | 8 |
| മുണ്ഡകോപനിഷത്തു് | 1 | 2 | ബൃഹദാരണ്യകോപനിഷത്തു് | 7 | 8 |

## ശ്രീഭൂതനാഥസർവസ്വം

1-ം, 2-ം, 3-ം ഭാഗങ്ങൾ.

ശബരിമലക്ഷേത്രോല്പത്തിമുതൽ ശംസ്ഥപ്രതിഷ്ഠവരെയുള്ള ശ്രീഭൂതനാഥന്റെ മുഴുവൻ വിലാസങ്ങളും, പൂജാവിധി, മന്ത്രം, ഗായത്രി മുതലായവകളും അടങ്ങിയതു്.

വില രൂ. 1 ണ. 8.

## നാരായണീയം

(സവ്യാഖ്യാനം)

ഓരോ ശ്ലോകങ്ങൾക്കും അടിയിൽ ലളിതമലയാളത്തിൽ സാരവും, ശ്രീഗുരുവായൂരപ്പന്റെ ആകർഷണീയമായ ചിത്രവും ചേർത്തതു്

വില രൂ. 1 ണ. 8.

## ശ്രീമദ് ഭഗവദ്ഗീത

(സവ്യാഖ്യാനം)

ശ്ലോകങ്ങളും ചുവടേ സാരവും ഗീതോപദേശംചെയ്യുന്ന ചിത്രവും അടങ്ങിയതു്.

വില രൂ. 1.

മാനേജർ,

**ശ്രീരാമവിലാസം ബുക്കുഡിപ്പോ, കൊല്ലം.**

ബ്രാഞ്ചുകൾ:—തിരുവനന്തപുരം, ആലപ്പുഴ.